ദക്ഷിണഇന്ത്യയിലെ

# ജാതികൾ




കരുണാകരമേനോൻ പന്നിക്കോട്ട്

പ്രസാധകൻ : കോഴിക്കോട്, വിദ്യാവിലാസം

# PREFACE.

The object of this book is to provide money for the War Funds As President of the Tellicherry branches of the funds I have great pleasure in recommending it to English and Indian students. It is written in a style that avoids an excessive use of Sanskrit words and the author is one who has had many years of Government service and has long enjoyed a well-earned retirement. All the statements of facts can be verified by reference to census reports and to Dr. Thurston's invaluable book on "Castes and Tribes of Southern India," and it is believed that this is the first book that presents all these particulars about castes in Malabar in the language of Malabar for the perusal of those directly interested in them.

SYDNEY ROBERTS, I. C. S.

TELLICHERRY }
6TH MARCH 1915. }




# പ്രസ്താവന.

(തർജ്ജമ)

ഈ പുസ്തകത്തിന്റെ ഉദ്ദേശ്യം ഇപ്പോഴത്തെ യുദ്ധഫണ്ടുകളിലേക്കു ദ്രവ്യം സഹായിക്കുകയാകുന്നു. ഈ ഫണ്ടുകളുടെ തലശ്ശേരി ശാഖകളുടെ പ്രസിഡണ്ടിന്റെ നിലയിൽ ഇതിനെ ഇംഗ്ലീഷുകാരും ഇന്ത്യക്കാരുമായ വിദ്യാർത്ഥികൾക്കു നാം വളരെ സന്തോഷത്തോടെ ശുപാർശിക്കുന്നു.

ഇത് എഴുതിയിട്ടുള്ളത് അതിയായ സംസ്കൃതപദപ്രയോഗത്തെ ത്യജിച്ച രീതിയിലാകുന്നു. ഗ്രന്ഥകർത്താവാകട്ടെ അനേക സംവത്സരം ഗവർമ്മേണ്ടിനെ സേവിച്ചിട്ട് നന്നായി വിശ്രമിച്ചുവരുന്ന [illegible] ഒരു ആളാണ്. ഇതിൽ കാണിച്ചിട്ടുള്ള വിവരങ്ങൾ എല്ലാം കാനേഷുമാരി റിപ്പോർട്ടുകളും "തെക്കേ ഇന്ത്യയിലെ ജാതികളും വർഗ്ഗങ്ങളും" എന്ന പേരായ ഡാക്ടർ തർസ്റ്റന്റെ അമൂല്യപുസ്തകവും നോക്കിയാൽ സത്യമെന്നു തെളിയുന്നതാകുന്നു. മലയാളത്തിലെ ജാതികളെപ്പറ്റിയുള്ള ഈ വക സകല വിവരങ്ങളെയും അവകളിൽ പ്രത്യേക താല്പര്യമുള്ളവർക്കു മലയാളത്തിലെ ഭാഷയിൽ വായിച്ചറിവാനായി ഉണ്ടാക്കപ്പെടുന്ന പ്രഥമപുസ്തകം ഇതാണെന്നത്രെ നമ്മുടെ വിശ്വാസം.

SYDNEY ROBERTS, I. C. S.

# INTRODUCTION.

## CASTE.

"The fourfold division of castes," says Lord Shri Krishna, "was created by me according to the apportionment of qualities and duties." Elsewhere it is taught that the Bráhmanas, the Kshattriyas, the Vaishyas, and the Shudras emanated from the mouth and sundry other parts of Brahma. This latter teachings all—save those who have blind faith—may find it somewhat difficult to swallow. Moreover, how much difference in dignity can the various parts of the same body possess? Does the head get contaminated or polluted by touching the legs? Is the difference now observable between various classes emanating from one and the same member, in the matter of pollution, etc., justifiable? Were qualities and duties the cause of difference in caste, should not all persons with identical qualities and duties form one and the same caste? If, however, colour and not these two be said to be the cause of caste, this, too, is not in accordance with experience. Were it to be said that, whatever may have been the causes in former days, at present the test is birth and observances, here also difficulties would arise.

Suppose it is proved that a Bráhmana is illegitimate? Is it just that this poor man who, at the time of birth and for many years afterwards, was recognised as a Bráhmana, should subsequently be made to suffer? Think, too, of all the divine services performed and the gifts received by him, and, above all, of the position of the large number of his castemen who must have dined in his company!

On the whole, it may be affirmed that, in this twentieth century, the test of caste is neither the place of origin (*e. g.*, Brahma's head, feet etc.) nor "qualities and duties," nor colour (varnam). As for "qualities," they are not at all the cause, and those who maintain the contrary must be hypocrites. If places of origin be the cause, there could be only four castes. On one occasion a friend of the present writer—a wealthy landlord (janmi)—visiting a high European official, was asked

to what caste he belonged, and answered that he was a Vàriyar. Not satisfied with this information, the gentleman enquired if his visitor was a Bràhmana. Of course, the answer was, "no." Thereupon he was, in succession, asked whether he was a Kshattriya, a Vaishya or a Shùdra. To all these, the Vàriyar returned, "no." Thereupon the gentleman burst out in excellent Sanskrit, "Varnànàm panchadhàtvam nasurutam (I have never heard that there are *five* castes"). Viewed in this light, are not the thousand and one different sects of Bràhmanas, none fitting in with one another, *e. g.*, Vaishnava, Màdhva, Smàrtha, Tenkalai, Vadagalai, Màngudi, Vadama, Choliya, Nambùdiri, Embràn, and likewise varieties among Kshattriyas, Vaishyas and Shùdras impossible and absurd?

Next, let it be supposed that castes are determined by actions. Here, however, we find "actions" the same, but castes various. Moreover, why are persons belonging to one caste not promoted to a "higher" one, as the fruit of meritorious actions, as Visvàmitra and others were of old? Now-a-days we only witness degradations awarded as punishment for imperfect "actions," the power to promote being confined to missionaries and Tangals. They, if so inclined, can, as we have daily experience, confer on Cherumas and others (who, till yesterday, had to stand at a distance of 64 feet and more from the "higher" castes and, in addressing the latter, use humiliating expressions), the power to approach and behave like equals; while the priestly Bràhmana can but send *down* persons as the penalty of bad actions. What then is caste? I answer: People congregated in separate groups, in course of time, whether on account of relationship, or for purposes of mutual protection, or for some other cause. As time went on, jealousy sprang up between the various groups, and disputes arose as to the superiority of the various customs and habits, which inevitably had come into existence among them. These disputes ended, sometimes in compromises, sometimes in victory for one side and defeat for the other. Thus, some communities became mutually equal, the rest superior or inferior to others. Inter-dining and mutual marital relations became possible to the former, while "inferior" communities could take food from "superiors," but the reverse was not permissible, and personal contact with or approach of "lower" persons rendered immersion in water compulsory for the "higher." In this manner, various castes sprang into existence.

Next, we will consider briefly the actions and customs of the several castes. They are, among others: (1) Right to study the Vedas and repeat Gàyatri. (2) the use of the sacred thread. (3) Necessity for immersion after touch or approach by a "lower" casteman. (4) The use of flesh and fish and spirituous liquors. (5) Ceremonial pollution consequent on birth or death in the family, etc. Some view it as a sign of superiority that with them pollution lasts only ten or twelve days. Some abstain from fish and meat and do not use spirituous liquors. Some are at liberty to take liquor. Some eat only fish. Others again only meat. Some use all three and yet are "superior."

Can caste be determined by the presence of the sacred thread? No. Many, too, who are not privileged to study the Vedas, nevertheless pass for Bràhmanas. Similarly, as regards other sacraments (samskàrams) law of inheritance etc.—etc., "inadequate pervasion" and unwarrantable inclusion are observable. For example, do we not know some who, whilst performing Chaulam and Simantam, are, yet, not "twice-born"? (*i. e.*, Bràhmanas, Kshattriyas, and Vaishyas). Do we not know Bràhmanas and Kshatriyas, who, although they have marriage according to the *Smritis*, nevertheless, follow *Marumakkathàyam* law and, in some cases, allow re-marriage and widow-marriage? Space will not permit of such instances being exhausted. A single instance may be cited to show that "actions" are no cause for caste. In two given castes, marriages are similar; in both the pollution-period is the same; in both the dead are buried in a sitting posture; both abstain from animal food; yet, there is important difference between the two communities; the two do not inter-dine, nay, the one has to bathe after touching the other! In short, the one is Bràhmana or Kshattriya, while the other is a Shùdra!

P. Karunakara Menon

---

*P. S.*—Since writing the above I have received the *Commonweal* of the 5th instant, in which appear the following remarkable words from that remarkable personage, Sir Nàràyana Chandavarkar. "The Vedas and the Upanishads are the basis of the Hindu religion. Where is caste, as we understand it and practise it, sanctioned in their injunctions and teachings? The *Bhagavad-Gita* speaks of lower

castes as having been created by God in point of difference between man and man with reference to qualities and duties. There is no mention of birth determining caste, no prohibition to anyone, whatever his birth, taking to anyone of the four castes, provided he is possessed of all qualities enabling him to perform the duties of that caste."

P. K. M.



ഗ്രന്ഥകൎത്താവിന്റെ ഉപന്യാസം.

# ജാതി അല്ലെങ്കിൽ വൎണ്ണം.

ഗുണങ്ങളുടേയും കൎമ്മങ്ങളുടേയും താരതമ്യം നോക്കി താനാണ് ചാതുൎവ്വണ്യം സൃഷ്ടിച്ചതെന്നു ഭഗവാൻ ശ്രീകൃഷ്ണൻ ഉപദേശിക്കുന്നു. ബ്രഹ്മാവിന്റെ ദേഹത്തിൽ ഓരോരോ ഭാഗത്തിൽ നിന്നാണ് ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രർ ഉണ്ടായതു എന്നു വേറെ സ്ഥലത്തും പറയുന്നു. കണ്ണു ചിമ്മി വിശ്വസിക്കുന്നവരല്ലാത്തവൎക്ക് ഈ രണ്ടാമത്തെ പക്ഷത്തെ വിഴുങ്ങുവാൻ തെല്ലു ഞെരുക്കമുണ്ടായേക്കാം. കൂടാതെ ഒരു ദേഹത്തിന്റെ മുഖവും മറ്റു ഭാഗങ്ങളും തമ്മിൽ എത്രകണ്ടു മാഹാത്മ്യവ്യത്യാസമുണ്ടാകാം. തലയെക്കാൾ കാലിനെ തൊട്ടാൽ അശുദ്ധിയുണ്ടോ? ഒരു അവയവത്തിൽനിന്നു പുറപ്പെട്ട കൂട്ടർ തമ്മിൽതന്നെ ഇപ്പോൾ കാണുന്നപ്രകാരം രൂപസ്വരൂപകാൎയ്യത്തിലും മറ്റും വ്യത്യാസം ന്യായമോ? ഗുണകൎമ്മങ്ങളാകുന്നു വൎണ്ണവ്യത്യാസത്തിനു ഹേതു എങ്കിൽ ഒരുപോലെയുള്ള ഗുണകൎമ്മങ്ങളോടു കൂടിയവർ എല്ലാം ഒരു ജാതിയാകേണ്ടതല്ലയോ? ഇതു രണ്ടുമല്ല വൎണ്ണമാണ് വൎണ്ണത്തിനു ഹേതു എങ്കിൽ അതും അസംഭവമല്ലല്ലൊ. മുൻകാലങ്ങളിൽ കാരണങ്ങൾ എന്തുതന്നെയായിരുന്നാലും ഈ കാലം കാരണം ജന്മമല്ലെങ്കിൽ ജനനവും ആചാരവുമാണെന്നു പറയുന്നതായാൽ അതിനും വൈഷമ്യങ്ങൾ കാണുന്നു.

ചിലപ്പോൾ ഒരു "ബ്രാഹ്മണന്റെ" ഭാൎയ്യക്കു വ്യഭിചാരം ആരോപിക്കയും തെളിയുകയും വ്യഭിചാരം ആരംഭിച്ചതിന്റെ ശേഷമാണ് ഈ പുത്രൻ ഉൽപ്പാദിച്ചതെന്നു കാണുകയും കീഴ്നാളിൽ ഉണ്ടായിട്ടില്ലാത്ത ഒരു സംഭവമല്ലല്ലൊ. ജനിച്ച സമയവും പിന്നെ അനേക സംവത്സരവും ബ്രാഹ്മണനെന്നു അനുഭവിക്കപ്പെട്ട ഈ സാധു വഴിയെ മറ്റൊരാളുടെ കൎമ്മദോഷത്തി

ന്റെ ശിക്ഷ അനുഭവിക്കുന്നതു ന്യായമോ ? എങ്കിലും ഈ സാധുവിനെ ശിക്ഷിക്കുന്നുവല്ലോ. ഈ വിദ്വാൻ ഭ്രഷ്ടനാകുംമുമ്പു ചെയ്ത പൂജാദികളും വാങ്ങിയ പ്രതിഗ്രഹങ്ങളും ആയാളോടുകൂടി ഭക്ഷിച്ച ബ്രാഹ്മണരുടെ കഥയും ഓർക്കുക.

ആകപ്പാടെ വിചാരിക്കുമ്പോൾ ഈ ക്രിസ്ത്വാബ്ദം ഇരുപതാം നൂറാണ്ടിൽ ജാതിക്കു കാരണം ഉല്പത്തിസ്ഥാനവുമല്ല; ഗുണകർമ്മങ്ങളുമല്ല. വർണ്ണവുമല്ല. ഗുണം അല്ല, കർമ്മം അല്ല. ഉല്പത്തിസ്ഥാനമാണ് ഹേതു എങ്കിൽ ചാതുർവ്വർണ്യമല്ലെ നാമുള്ളു. ഒരിക്കൽ ഒരു പ്രമാണി വാരിയര് യോഗ്യനായ ഒരു യൂറോപ്യനെ കാണ്മാൻപോയി എന്താണ് ജാതി എന്നു ചോദിച്ചതിനു വാരിയർ എന്നു മറുവടി പറഞ്ഞു. അതുകൊണ്ടു തൃപ്തനാകാതെ ബ്രാഹ്മണനാണോ എന്നു സായ്പ് ചോദിച്ചു. അല്ല എന്നു ഉത്തരം കേട്ടപ്പോൾ ക്ഷത്രിയനൊ എന്നു ചോദിച്ചു. അതുമല്ല എന്നു പറഞ്ഞാറെ വൈശ്യനൊ ശൂദ്രനോ എന്നു ക്രമേണ ചോദിച്ചു. രണ്ടും അല്ല എന്നു കേട്ട സമയം "വർണ്ണാനാം പഞ്ചധാതാപനോത്ഭൂതം" എന്നു സായ്പ് പറഞ്ഞുവത്രെ. ഇതു വാരിയരുടെ മുഖത്തുനിന്നു തന്നെ ഇതു എഴുതുന്ന ആൾ ഗ്രഹിച്ചതാകുന്നു. ഇങ്ങിനെ നോക്കിയാൽ ശ്രീവൈഷ്ണവൻ, മാധ്വൻ, സ്മാർത്തൻ, തെങ്കല, വടകല, മാങ്കുടി, വടമർ, ചോഴിയൻ, നമ്പൂതിരി, എമ്പ്രാൻ, ഇപ്രകാരം തമ്മിൽ തമ്മിൽ കൊള്ളാത്ത ആയിരം മാതിരി ബ്രാഹ്മണരും ഇതുപോലെ തന്നെ ക്ഷത്രിയ വൈശ്യ ശൂദ്രരും അസംഭവവും അസംബന്ധവുമല്ലയോ ?

ഇനി കർമ്മംകൊണ്ടാണ് ജാതി നിശ്ചയിക്കുന്നതെന്നിരിക്കട്ടെ. കർമ്മങ്ങൾ ഒന്നായിട്ടും ജാതി വെവ്വേറെയായിട്ടും കാണുന്നുവല്ലൊ. അതും കൂടാതെ വിശ്വാമിത്രനും മറ്റും സിദ്ധിച്ചപ്രകാരം എന്തുകൊണ്ടു ഒരു ജാതിയിൽനിന്നു ശ്രേഷ്ഠമെന്നുവെച്ച മറ്റൊരു ജാതിയിലേക്കു കയറ്റം ഉണ്ടാകുന്നില്ല ? കർമ്മവൈകല്യത്തിനു ശിക്ഷയായിട്ടു അധഃപതനം മാത്രമല്ലെ ഇപ്പോൾ കാണുന്നുള്ളു. കേറുവാനുള്ള അധികാരം പാതിരിക്കു "തങ്ങൾക്കു" മാത്രമെ കണ്ടുവരുന്നുള്ളു. ഇവർ വിചാരിച്ചാൽ അറുപതിനാലും അധികവും അടിയകലെ ആചാരവും പറഞ്ഞു ഇന്നലെ വ

രെ മാററിനിർത്തിയിരുന്ന ചെറുമൻ മുതലായവർ അടുത്തുവരുവാനും സമന്മാരെപ്പോലെ നടപ്പാനും സ്വാതന്ത്ര്യം കൊടുപ്പാൻ കഴിയുന്നത് വിത്യാസമല്ലയൊ. ബ്രാഹ്മണൎക്കാകട്ടെ അധഃപതനശിക്ഷ വിധിപ്പാൻ മാത്രമെ അധികാരം കാണുന്നുള്ളു.

പിന്നെ എന്താണ ജാതി എന്നു വെച്ചാൽ എനിക്കു തോന്നുന്നതു പറയാം. അന്യോന്യബന്ധുത്വത്താലൊ, അന്യോന്യ രക്ഷക്കൊ, തൊഴിൽ ഹേതുവായൊ, മററു കാരണത്താലൊ ആവശ്യത്തിനൊ കാലംകൊണ്ടു ചിലർ ഒരേടത്തു ഒന്നിച്ചുകൂടി. മററു ചിലർ മററ ചിലേടത്തും കൂടി. ഇങ്ങിനെ പല സംഘങ്ങളായിത്തീൎന്നു. ഇവർ തങ്ങളിൽ വഴിയെ 'സൌന്ദൎയ്യത്തിരക്ക്' തുടങ്ങി തങ്ങടെ തങ്ങടെ ആചാരങ്ങളും നടവടികളുമാകുന്ന അധികശ്രേഷ്ഠന്മാർ എന്ന തൎക്കമായി. ചിലപ്പോൾ രാജിയായിട്ടും ചിലപ്പോൾ ഒരു കൂട്ടർ ജയിച്ചും മററവർ തോററും കലാശിച്ചു. ഇങ്ങിനെ ചില സംഘക്കാർ അന്യോന്യം തുല്യരായും മററു ചിലർ മീതെയും അഥവാ താഴ്ന്നും ആയി. തുല്യന്മാർ തമ്മിൽ തമ്മിൽ ഒന്നിച്ചു ഭക്ഷണവും അന്യോന്യം വിവാഹവും പാടുണ്ടായി. മീതെയുള്ളവരുടെ അന്നം കീഴിലുള്ളവർ ഭക്ഷിക്കാമെന്നും വിപരീതം പാടില്ലെന്നും താഴെയുള്ളവനെ തൊടുകയൊ അടുക്കുകയൊ ചെയ്തുപോയാൽ മീതെയുള്ളവൻ കുളിക്കേണമെന്നും വെച്ചു. ഇങ്ങിനെ പലപല ജാതിയുണ്ടായിത്തീൎന്നു.

ഏനി ഇവരുടെ കൎമ്മാചാരങ്ങളെ അല്പം ചിന്തിക്കാം. ഇവകൾ എന്തെല്ലാമെന്നുവെച്ചാൽ 1. വേദോച്ചാരണത്തിനും ഗായത്രിക്കും അധികാരം. 2. പൂണുനൂൽ അല്ലെങ്കിൽ യജ്ഞോപവീതം. 3. തൊട്ടാലൊ അടുത്താലൊ സ്നാനം. 4. മത്സ്യമാംസങ്ങളും മദ്യവും ഉപയോഗിക്കുക. 5. ജനിച്ചാലും മരിച്ചാലും പുല അല്ലെങ്കിൽ ആശൌചം. 6. സ്ത്രീകളുടെ ആൎത്തവകാലാനുഷ്ഠാനം. 7. ചൌളം, സീമന്തം തുടങ്ങിയ ക്രിയകൾ. 8. വിവാഹമുണ്ടൊ ഇല്ലയൊ. 9. അതു പെണ്ണുതിരളുംമുമ്പ വേണമൊ. 10. വിധവാവിവാഹമുണ്ടൊ. 11. ശവം ദഹിപ്പിക്കയൊ സ്ഥാപിക്കയൊ. സ്ഥാപിക്കുന്നത് ഇരുത്തിയൊ കിടത്തിയൊ. 12. ശ്രാദ്ധം ഉണ്ടൊ.

13. മക്കത്തായമൊ മരുമക്കത്തായമൊ ഇങ്ങിനെ പലതുമുണ്ട്. ചില കൂട്ടർ തങ്ങടെ പുല പത്തൊ പന്ത്രണ്ടൊ മാത്രമെയുള്ളൂ എന്നത് ഒരു വലിപ്പമായി വിചാരിക്കുന്നു. ചിലർ മത്സ്യമാംസം ഭക്ഷിക്കയില്ല. മദ്യം സേവിക്കയുമില്ലത്രെ. ചിലർ മദ്യം കുറവാം. ചിലർ മത്സ്യം മാത്രം ഭക്ഷിക്കും. ചിലർ മാംസം മാത്രം. ചിലർ മദ്യം മാത്രം ശീലിക്കയില്ല. ചിലർ മൂന്നും സ്വീകരിക്കുന്നു.

യജ്ഞോപവീതംകൊണ്ടു ജാതി തെളിയുമൊ എന്നു ചിന്തിക്കുമ്പോൾ അതും ഇല്ല. വേദാദ്ധ്യയനത്തിന്ന് അവകാശമില്ലാത്ത പലരും ബ്രാഹ്മണരായിട്ടു നടക്കുന്നുണ്ട്. ഇതുപ്രകാരം വിധവാവിവാഹം, ചൌളം, സീമന്തം മുതലായുള്ള സംസ്കാരങ്ങൾ, ദായഭാഗം ഈ വകകൾക്കെല്ലാം അവ്യാപ്തിയൊ അതിവ്യാപ്തിയൊ കാണാം. ചൌളം, സീമന്തം ഇതുകളെ അനുഷ്ഠിക്കുന്ന ചിലർ ദ്വിജൻ (അതായത് ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ) അല്ലാതെ ചിലരെന്നും അറിയുന്നില്ലയൊ. സ്മൃതികൾക്കനുസരിച്ച വിവാഹകൎമ്മം ചെയ്തിട്ടും മരുമക്കത്തായക്കാരായിതന്നെ കഴിയുന്ന ബ്രാഹ്മണക്ഷത്രിയന്മാരെയും നമുക്കറിവില്ലയൊ. ഇങ്ങിനെ പറവാൻ ആരംഭിച്ചാൽ അവസാനമില്ല. കൎമ്മമല്ല ജാതിവ്യത്യാസത്തിന്ന സാരമായ കാരണം എന്നതിലേക്ക് ഒരു ഉദാഹരണം കൊടുക്കാം. രണ്ടു ജാതികളിലും വിവാഹം ഒരുപോലെ. രണ്ടിലും ആശൌചദീൎഘം തുല്യം. രണ്ടിലും ഇതുതന്നെയാണ് ശവസംസ്കാരം. രണ്ടുകൂട്ടരും മത്സ്യമാംസാദി ഉപയോഗിക്കയില്ല. ഇങ്ങിനെ ഐക്യമാണെങ്കിലും ഈ രണ്ടുകൂട്ടരും തമ്മിൽ ഗണ്യമായ ഭേദം ഉണ്ട്. അന്യോന്യം സഹഭോജനമില്ല. പെണ്ണിനെ കൊടുക്കയില്ല. തൊട്ടാൽ കുളിപോലും ഉണ്ട്. കിംബഹുനാ, ഒരു കൂട്ടർ ശൂദ്രരാണെന്നും മററവർ ബ്രാഹ്മണരൊ ക്ഷത്രിയരൊ ആണെന്നും കൂടി വരുന്നു.

ഈ വക ആചാരവ്യത്യാസങ്ങളും മററും വിവരമായി അറിവാനും കൂട്ടത്തിൽ അനേക വിചിത്രനടവടികൾ കൂടി ഗ്രഹിപ്പാനും വേണ്ടി മദിരാശിസംസ്ഥാനത്തിലെ പലപല ജാതിക്കാരുടെ സമ്പ്രദായങ്ങൾ താഴെ ചുരുക്കത്തിൽ വൎണ്ണിക്കുന്നു.

---

# ജാതികളുടെ പേർ.

---

അകമുടയാൻ
അടികൾ
അനാപ്പൻ
അന്തനാടൻ (പ്രിരനാടൻ)
അറുവ
അമ്പട്ടൻ
അമ്പലവാസി
ആചാര്യൻ
ആരി (അഥവാ, മന്നൻ)
ആരെ
ആരോടി
ആണ്ടി
ഇരുളൻ
ഇഴധികാ
ഇഴുവൻ
ഉപ്പ
ഉള്ളാടൻ
ഊരാളി
എടയൻ
എറവള്ളൻ
എളയത
എറാടി
ഒക്കലിയൻ
ഒട്ടൻ (ഒട്ടാൻ_ഒട്ടവൻ)
ഓമക്കൈനാത്താ

കട്ടപ്പട്ടൻ
കണക്കൻ
കണിയാൻ (കണിശൻ)
കംസല (കംസര)
കമ്മാ (കാപ്പു-റഡ്ഡി)
കമ്മാളൻ (തമിഴ)
കമ്മാളൻ (മലയാളം)
കരിമ്പാലൻ
കണ്ണൂരാ
കല്ലൻമൂപ്പൻ
കഞ്ചുഗാര
കന്നടിയൻ
കള്ളർ
കണ്ണമ്പട്ട
കാക്കാളൻ
കാടൻ
കാണിക്കൻ
കാപ്പിളിയൻ
കാപ്പു (റഡ്ഡി)
കാലിംഗി (കാലിഞ്ചി)
കിള്ളക്യാത
കുടിയൻ
കുഡുമ്പി
കുഡുംബി (കുടുമ്മിക്കാരൻ)
കണ്ണി

കുറിച്ചൻ (കുറിച്ചിയൻ)
കുന്നുവൻ
കുറവൻ
കുറുമ്പ
കുറുമ
കുറുമ്പൻ (കുറുമൻ)
കുരവിക്കാരൻ
കുമ്പാരൻ
കൃഷ്ണവകക്കാർ
കെലാസി
കേവുത
കൈകാട്ടി
കൈക്കോളൻ
കൊങ്ങുവെള്ളാളൻ
കൊടിപ്പട്ടൻ
കൊന്ദ്ര
കൊൻസാരി
കൊരഗ
കൊല്ലൻ
കൊല്ലക്കുറുപ്പ
കൊശവൻ
കൊറവൻ
കോടർ (കാടർ)
കോട്ടവെള്ളാളൻ
കോമട്ടി
കോയിൽതമ്പുരാൻ
കോയി (കോയ)
കോലയൻ
ക്ഷത്രിയൻ
ഖത്രി
ഖവ്വി
ഖോജാ
ഖോട്ടാ
ഗഡബ
ഗമല്ല
ഗാര
ഗാണിക
ഗുഡിഗാര
ഗുഡിയ
ഗുരുക്കൾ
ഗുഡല
ഗൊല്ല
ഗോഡക്കല
ഗോസ്സായി (ഗോസ്സാമി)
ഗൗഡ
ഗൗഡി
ഗൗഡൊ
ചക്കാൻ
ചക്കിളിയൻ
ചപ്പേഗാര
ചാക്യാർ
ചാരോടി
ചാലിയൻ
ചെഞ്ചു
ചെമ്പടവൻ (ശെമ്പടവൻ)
ചെമ്പോട്ടി
ചെറുമൻ
ജഗ്ഗാലി
ജാതാപു
ജാലാരി

ജൂ (യഹൂദൻ)
ജെട്ടാൻ
ജോഗി (യോഗി)
ഡമ്മർ
ഡൊംഗദാസരി
തണ്ടാപ്പുലയൻ
തിയ്യൻ
തൊട്ടിയൻ
തൊറായ
തോട (തൊടവൻ)
ദണ്ഡാസി
ദാസരി
ദുദെകല
ദേവദാസി
ദേവാടിക
ദേവാംഗ
ദൊംബ്
ദോബി (ധോബി)
ധക്കഡൊ
ധൂളിയ
നക്കല
നഞ്ചിനാട്ടുവെള്ളാളൻ
നമ്പിടി
നമ്പൂതിരി
നായർ
നാട്ടുകോട്ടചെട്ടി
നായാടി
പട്ടണവൻ
പട്ടുവെക്കാര
പട്ടുനൂൽക്കാരൻ

പണിക്കൻ
പണിയൻ
പണ്ടാരം
പത്മശാല
പരിവാരം
പറയൻ
പള്ളൻ
പള്ളി (പണിയൻ)
പാണൻ
പിഷാരടി (പിഷാരൊടി)
പുള്ളുവൻ
പെന്തിയ
പൈഡി
പൊതുവാൾ
പൊറോജാ (പർജാ)
ബഗത
ബഡൊയി
ബളിജ
ബഡുകൻ (വടുകൻ)
ബാവുരി
ബലിമഗ്ഗാ
ബില്ലവാ
ബൈന്ദ
ബൊള്ളർ
ബേടർ (ബോയ)
ബേരിചെട്ടി
ബൊട്ടട
ബൊന്തുക
ബോറാ
ബോലാസി

ബ്രാഹ്മണൻ
ഭണ്ട്
ഭണ്ഡാരി
ഭട്രാസു
ഭൂമിയാ
മട്ടിയാ
മണ്ണാൻ
മണ്ടാടൻചെട്ടി
മലഅരയൻ
മലക്കാർ
മലയൻ
മലയാളി
മലസർ
മറവൻ
മാഢികാ
മാരാൻ (മാരയാൻ)
മാലർ
മാലി
മാവിലാൻ
മുക്കുവൻ
മുടവൻ
മുടവാണ്ടി
മുകരോത
മുസ്സത
മൊരസു
യാനാദി (യെനാദി-ഏനാദി)
യോഗിപുരുഷൻ
രാവുല
ലമ്പാടി (ലമ്പാണി)
ലിംഗായത്ത്
ലിംഗവല്ലിജാ
വണ്ണാൻ
വയനാടൻചെട്ടി
വലയൻ
വലമ്പൻ
വള്ളുവൻ
വാണിയൻ
വാരിയൻ
വാലൻ
വെള്ളാളൻ
വെള്ളത്തേടൻ
വേട്ടുവൻ
ശൌണ്ഡികൻ (സൊണ്ടി)
സവര
സാമന്തൻ
സാമന്തിയ
സേഗിഡി
ഹത്തി
ഹെഗ്ഗഡെ
ഹൊലയാ

# ദക്ഷിണ ഇന്ത്യയിലെ ജാതികൾ.

---

## അകമുടയാൻ.

എല്ലാ തമിഴ് രാജ്യങ്ങളിലും കാണാം. കൃഷിയാണ പ്രവൃത്തി. ചെങ്കൽപേട്ടാ, വടക്കെ ആർക്കാട, ചേലം, കോയമ്പത്തൂർ, തൃശ്ശിനാപള്ളി, ഇവിടെ 30 വർഷം മുമ്പെയുള്ള എണ്ണമില്ല ഇപ്പോൾ. കാരണം സ്വജാതി വിട്ടു ഉയർന്നിട്ടു വെള്ളാളനായിത്തീന്നതായിരിക്കണം. തഞ്ചാവൂരിലെല്ലാം ഈ കാലത്തിനുള്ളിൽ എരട്ടിച്ചിട്ടുണ്ട. സംഗതി പക്ഷെ മറവരും കള്ളരും ഈ പേർ എടുത്തതായിരിക്കും. ആചാരങ്ങൾ മിക്കതും വെള്ളാളരുടെതാണ. ചില ജില്ലകളിൽ അകമുടയാൻ എന്ന പേർ വെള്ളാളൻ, പള്ളി, മേളക്കാരൻ ഇവരുടെ പര്യായമായിട്ടുമുണ്ട. ശരിയായ അകമുടയാന്മാരെ കാണാവുന്നത തഞ്ചാവൂർ, മധുര, തിരുനെൽവേലി ഇവിടങ്ങളിലത്രെ. അകമുടയാൻ, മറവൻ, കള്ളൻ, ഇവര തമ്മിലുള്ള ബന്ധത്തെ പററി ഒരു ഇതിഹാസമുള്ളത പറയാം. അഹല്യയുടെ അച്ഛൻ പ്രതിജ്ഞ ചെയ്തപോൾ ആയിരം സംവത്സരം വെള്ളത്തിൽ മുങ്ങിയിരിക്കുന്നവന തന്റെ മകളെ വിവാഹം ചെയ്തു കൊടുക്കാമെന്ന. ഇന്ദ്രന 500 വത്സരം മാത്രം കിടപ്പാൻ കഴിഞ്ഞു. എന്നാൽ ഗൌതമൻ 1000 തികച്ചും കിടന്നു അഹല്യയുടെ ഭർത്താവാകയും ചെയ്തു. എങ്കിലും ഇവളെ പരിഗ്രഹിക്കേണമെന്ന ഇന്ദ്രൻ ഉറച്ച പൂവ്വൻകോഴി വേഷമായി അർദ്ധരാത്രിക്ക ഗൌതമന്റെ ആശ്രമത്തിൽ ചെന്നു കൂകി. പ്രഭാതമായി എന്ന വിചാരിച്ചിട്ട ഗൌതമൻ എഴുന്നീററു സ്നാനത്തിനായി നദിക്ക പോയി. ഈ തക്കത്തിൽ ഇന്ദ്രൻ ഗൌതമവേഷം

ധരിച്ചു ഇഷ്ടം സാധിച്ചു. രണ്ടു പുത്രന്മാരുണ്ടായി. അവരിൽ നിന്ന മറവരും കള്ളരും ഉത്ഭവിച്ചു. വഴിയെ അഹല്യ ചതി ഗ്രഹിച്ചു. പിന്നെ ഒരു പുത്രൻ കൂടി ജനിച്ചു. അവനിൽ നിന്ന അകമുടയന്മാരുണ്ടായി. മറെറാരു കഥയുമുണ്ടു. ആദ്യത്തെ പുത്രൻ ഗൌതമനെ ഭയം കൂടാതെ നോക്കി അതിനാൽ അഹം (അകം_ അഹം മതി) ഉടയവൻ (ഉള്ളവൻ) അകമുടയാനായി. കള്ളൻ പോയി മറവനാവാം എന്നൊരു തമിഴ് പഴഞ്ചൊല്ലുണ്ടു. യോഗ്യത നിമിത്തം അവൻ അകമുടയാനായി തീരും. പതുക്കെ പതുക്കെ വെള്ളാളനാവാം. അവിടുന്ന മുതലിയാരും ആവാം. അകമുടയാന്ന ബ്രാഹ്മണനാണ ആചാര്യൻ. ജനനം വിവാഹ മരണക്രിയകൾ വെള്ളാളരെ പോലെ ചെയ്യുന്നു. മധുരജില്ല രാമനാഥപുരത്തെ ഇവര മറവരുടെ ശവദാഹത്തിന അഗ്നി കൊണ്ടുപോകും. ശവം കളിപ്പിപ്പാൻ വെള്ളം കൊണ്ടു വരും. ഇവർക്ക തേവർ എന്ന പേരുണ്ടു. സാധാരണ പേർ സെർവെക്കാരൻ എന്നാകുന്നു. പലരും പിള്ള എന്ന പേരും ധരിക്കും. ഇവൎക്ക വിവാഹം തിരണ്ടതിൽ പിന്നെയാണ. ചിലപ്പോൾ പ്രായമായ പെണ്ണിനെ ചെറിയ ചെക്കൻ വിവാഹം ചെയ്യുകയും ഉണ്ടു. വിവാഹം എളുപ്പമാണ. നല്ല ദിവസം നോക്കി പുരുഷന്റെ പെങ്ങൾ പെണ്ണിന്റെ വീട്ടിൽ ചെല്ലും. വഴിയെ ഒരു പുടവയും എതാനും ആഭരണങ്ങളും പുഷ്പം മുതലായ്തും കൊണ്ടു കുറെ പെണ്ണുങ്ങളും ഉണ്ടാകും. പുടവ ഉടുപ്പിച്ചിട്ട കന്യകയെ ഒരു ചുമരിന്നരികെ കിഴക്കോട്ട തിരിച്ചു പലകയിൽ ഇരുത്തും. മണവാളന്റെ പെങ്ങൾ അവൾക്ക വെററില അടെക്ക പുഷ്പം ഇതൊക്കെ കൊടുക്കും. അവൾ അതെല്ലാം മടിയിൽ വെക്കും. മറവർ ഒരു മഞ്ഞച്ചരടെങ്കിലും മാല എങ്കിലും ശംഖൊലി മദ്ധ്യേ കഴുത്തിൽ ഇടിയിക്കും. അന്നു തന്നെ അവളെ പുരുഷന്റെ വീട്ടിലേക്ക കൊണ്ടുപോയി അവിടെ സദ്യ കഴിക്കയും ചെയ്യും. പണമുള്ളവർ ജാതക പരീക്ഷയും മററും ചെയ്യിക്കും. പുരുഷന്റെ ശേഷക്കാരിൽ ചിലർ കുറെ ദൂരം വടക്കോട്ട പോയി ശകുന പരീക്ഷ ചെയ്യും. അല്ലെങ്കിൽ ഒരു അ

ബലത്തിൽ പോയി ബിംബത്തിന്മേൽ പുഷ്പം വെച്ചിട്ടാ ബിംബത്തിന്റെ മുമ്പിൽ കുറെ പൂക്കൾ വിതറിയതിൽ നിന്നു ഒന്നെടുത്തിട്ടാ ലക്ഷണം നോക്കും. വിവാഹത്തിന്നു പന്തൽ ഇടും. സ്ത്രീപുരുഷന്മാരെ മഞ്ഞളും നല്ലെണ്ണയും കൂടി തേപ്പിക്കും. വിവാഹ ദിവസം പുരുഷൻ സൎവ്വാംഗക്ഷൌരം കഴിക്കും. പിന്നിട്ടു പെണ്ണിന്റെ വീട്ടിൽ പോകും. അവന്റെ കൈകാൽ നഖങ്ങൾ മുറിക്കും. അവനും അവളും കൂടി കുഡുംബ ദേവതകൾക്കും "കാരണവന്മാൎക്കും" പൊങ്ങൽ നിവേദിക്കും. പന്തലിൽ വേദി സമ്പ്രദായത്തിൽ ഒരു തറയുണ്ടായിരിക്കും. അതിന്റെ കിഴക്കു ഒരു കോലവിളക്കു കത്തിക്കണം. അതു സഹസ്രാക്ഷനായ ഇന്ദ്രനാണു. പുരോഹിതൻ യമന്റെ പ്രതിനിധിയാണു. ആയാളും അഗ്നിയുടെ പ്രതിനിധിയായി കുടത്തിന്മേൽ ഒരു വിളക്കു തെക്കുകിഴക്കു കോണിൽ വെക്കും. തെക്കുപടിഞ്ഞാറ (നിരൃതി) കോണിൽ സ്ത്രീകൾ നില്ക്കും. പുരുഷൻ വരുണകോണായ പടിഞ്ഞാറ നില്ക്കണം. അവന്റെ സഖാ വായുകോണിൽ. കുബേരന്റെ വടക്കാകകൊണ്ടു അവിടെ ഒരു സഞ്ചി നിറച്ചു പണവുമായി ഒരുവൻ നില്ക്കും. ശിവശക്തിക്കു പകരമായി ഒരു അമ്മിയും കുഴയും വടക്കുകിഴക്കെ കോണിൽ വെക്കും. അതുകൾക്കു സമീപം നവധാന്യങ്ങളും വേണം. അമ്മിയുടെയും ഭദ്രദീപത്തിന്റെയും മദ്ധ്യേ ഏഴു കലശം വെക്കണം. ഏഴു സുമംഗലികൾ ഏഴു നദികളിൽ നിന്നൊ മറ്റൊ വെള്ളം കൊണ്ടു വന്നിട്ടു വിളക്കിന്റെ മുമ്പിലെ പാത്രത്തിൽ പാരണം. വിളക്കിന്റെയും ഏഴു പാത്രങ്ങളുടേയും നടുക്കു പാൽകമ്പം നാട്ടണം. വിവാഹം കഴിഞ്ഞാൽ ഒരു മരത്തിന്റെ കൊമ്പു കഴിച്ചിടാറുണ്ടു. അതു തെഴുത്തു എങ്കിൽ ശുഭം. അഗ്നി ജ്വലിപ്പിച്ചു മണവാളന്നു ഉപനയനാദി ക്രിയകൾ നടത്തണം. എന്നിട്ടു അവൻ അവിടുന്നു മോക്ഷയാത്രയായി "പരദേശപ്രവേശം" ചെയ്യണം. വഴിക്കു പെണ്ണിന്റെ അച്ഛൻ കണ്ടു കൂട്ടികൊണ്ടു വരും. അവനും ഭാൎയ്യയും കൂടി മണവാളന്റെ കാൽ കഴുകിക്കണം. കാൽ വിരലുകൾക്കു മോതിരങ്ങൾ ഇടീക്കണം. ഇതിന്നു കാൽകെട്ടു

എന്ന പേർ. പുരോഹിതൻ മണവാളന്ന കങ്കണം കൊടുക്കുകയും പെണ്ണിന്റെ മാതാപിതാക്കന്മാരുടെ കാൽ കഴുകിച്ചിട്ട അവന്റെ കയ്യിന്മേൽ കെട്ടുകയും വേണം. പെണ്ണിന്റെ എടത്തെ കയ്യും കങ്കണം കെട്ടും. രണ്ടാളും അഗ്നിയുടെ മുമ്പിൽ ഇരുന്നാൽ നാന്ദിശ്രാദ്ധം എന്നൊരു കൎമ്മമുണ്ട. വഴിയെ താലികെട്ടായി. പുരോഹിതൻ താലി മഞ്ഞം ചരട്ടിന്മേൽ കോൎത്ത ഒരു നാളികേരത്തിന്മേൽ വെച്ച എല്ലാവരും അനുഗ്രഹിച്ചതിന്റെ ശേഷം മണവാളന്ന കൊടുക്കും. അവൻ കെട്ടിക്കുന്ന സമയം അമ്പട്ടന്റെയൊ മേളക്കാരന്റെയൊ വാദ്യം ഒഴിച്ച യാതൊരു ശബ്ദവും പാടില്ല. മണവാളന്റെ പെങ്ങൾ പെണ്ണിന്റെ പിന്നിൽ നില്ക്കുന്നുണ്ടാകും. അവൻ ചരട ഒരു കെട്ട കെട്ടും. അവൾ രണ്ട സ്ത്രീപുരുഷന്മാരുടെ നെററിക്ക പട്ടം കെട്ടിക്കണം. ഇത സ്വൎണ്ണത്തിന്റെയൊ വെള്ളിയുടെയൊ ചെറിയ തകിടുകളായിരിക്കും. പിന്നെ അവർ പന്തൽ 7 പ്രദക്ഷിണം വെക്കണം. അവസാനം ഭാൎയ്യയുടെ എടത്തെ കാൽ ഭൎത്താവ അമ്മിയിന്മേൽ വെക്കണം. രണ്ടാളും മൂന്ന നാല പ്രാവശ്യം അങ്ങട്ടും ഇങ്ങട്ടും മാല ഇടണം. ഒടുവിൽ പുഷ്പമെല്ലാം ഒരു ഉണ്ടയാക്കും. പിന്നെ ഇരുതി ഉഴിയലും അഷ്ടമംഗലങ്ങളോടെ പന്തൽ പ്രദക്ഷിണവും വേണം. അഷ്ടമംഗലങ്ങൾ എന്തെന്നാൽ, സഖി, സഖാ, ദീപം, കലശം, കണ്ണാടി, അങ്കുശം, ശ്വേതചാമരം, കൊടിയും ചെണ്ടയും. സാധാരണ പ്രദക്ഷിണം മൂന്നാകുന്നു. ഒന്നാമത്തെതിന്ന അമ്മിയുടെ അടുക്കെ ഒരു നാളികേരം പൊട്ടിക്കും. അത ശിവനാണത്രെ. അമ്മിപാൎവ്വതിയും. രണ്ടും കൂടിയാൽ അൎദ്ധനാരീശ്വരനായി പോൽ. രണ്ടാമത്തേതിന്ന അരുന്ധതിയുടെ കഥ ഭാൎയ്യക്ക പറഞ്ഞു കൊടുക്കും. വിവാഹം ഒരു ഒററ ദിവസംകൊണ്ട കഴിക്കാം. രണ്ടൊ മൂന്നൊ നാലൊ നില്ക്കുകയുമാം.

ശവം ദഹിപ്പിക്കയും മറ ചെയ്കയും ഉണ്ട. ഒരു കട്ടിലിന്മേലൊ പല്ലക്കിയിലൊ അരുണ കൊണ്ടുപോകും. അടുക്കുടയവർ ശൈവരാകയാൽ പ്രേതകാൎയ്യങ്ങൾക്ക പണ്ടാരങ്ങൾ സഹായിക്കും. മരിച്ച രണ്ടാം ദിവസമെങ്കിലും മൂന്നാം ദിവസമെങ്കിലും

പുത്രാദികൾ ശ്മശാനത്തിൽ പോയി ബലി ഇടും. ഒരു കുടം വെള്ളം അവിടെ വെച്ചിട്ടു പോരികയും ചെയ്യും. ചിലർ 15 ദിവസം പിണ്ഡം വെക്കും. 16-ാം ദിവസം കൎമ്മാന്തരമെന്ന ക്രിയയും തളിച്ചു കുളിച്ചു ബ്രാഹ്മണൎക്ക ദക്ഷിണയും ചെയ്യും. അകമ്പടയാന്മാർ, അയ്യനാർ, പിടാരി കറുപ്പണ്ണസ്വാമി ഇത്യാദി സ്വല്പദേവന്മാരെയും പൂജിക്കും.

# അടികൾ.

(അടിമകൾ, ഭൃത്യന്മാർ.)

അമ്പലവാസിയിൽ ചേൎന്നതാണു. 1901ലെ തിരുവിതാംകൂർ കാനേഷുമാരി റപ്പോൎട്ടിൽ ഇങ്ങിനെ പറയുന്നു: ജാതിനിയമങ്ങളോട ചില ബ്രാഹ്മണൎക്കുള്ള ഭക്തി പരീക്ഷിപ്പാനായി ശങ്കരാചാൎയ്യർ ഒരിക്കൽ ഒരു മദ്യപീടികയിൽ പോയി അല്പം ലഹരിമദ്യം സേവിച്ചു. അതി വൎണ്ണാശ്രമികൾ ബാധകമല്ലാത്ത ആചാരങ്ങൾ തങ്ങളെപ്പോലെയുള്ളവൎക്ക നിൎബ്ബന്ധമാണെന്നുള്ളത ഗ്രഹിക്കാതെ ആചാൎയ്യരുടെ ഒന്നിച്ചുണ്ടായിരുന്ന ബ്രാഹ്മണർ ഇതു ഒരു അവസരമാണെന്നുറച്ചു അവരും മദ്യം കുടിച്ചു. വഴിയെ ആചാൎയ്യസ്വാമി ഒരു മൂശാരിയുടെ ആലയിൽ കടന്നു ഉരുകി നില്ക്കുന്ന ലോഹം ഒരു പാത്രം കുടിച്ചു. കൂടെയ്ക്കു ഒന്നിച്ചുള്ളവൎക്ക വെച്ചു കാട്ടുകയും ചെയ്തു. താൻ കാട്ടിയതെല്ലാം അവൎക്കും കാട്ടാമെന്നല്ലെ നാട്യം? പക്ഷെ അവർ ഈ കാൎയ്യത്തിൽ തങ്ങളെ മാപ്പാക്കണമെന്നപേക്ഷിച്ചു. തങ്ങൾ അടിയാളുകളാണല്ലൊ എന്നു ഉണൎത്തിച്ചു. ഈ പാപകൃത്യത്തിന്റെ ഫലമായി ഇവർ ജാതിഹീനന്മാരായ്ത്തീൎന്നു. ഈ കാലം ഇവർ മദ്യനിവേദ്യമുള്ള ഭദ്രകാളി മുതലായ ദേവീക്ഷേത്രങ്ങളിൽ പൂജക്കാരാണു. മന്ത്രവാദം ചെയ്യും. ദേവതാബാധ നീക്കും. ഉപനയനസംസ്കാരവും പൂണൂലും ഉണ്ടു. സീമന്തമില്ല. ഗായത്രി പത്തു ഉരു ജപിക്കാം. പുല പതിനൊന്നാണു. സ്വജനം തന്നെ പുരോഹിതൻ. സ്ത്രീകൾക്ക ആഭരണം നമ്പൂതിരി സ്ത്രീകളെപ്പോലെ തന്നെ. എന്നാൽ പുറത്തു പോകുന്ന സമയം മറക്കുടയും വൃഷളിയുമില്ല.

## അനപ്പൻ.

കന്നട, മധുര മുതലായ ദിക്കിൽ അന്യജാതി പുരുഷ സംസൎഗ്ഗത്തിന്നു സ്ത്രീക്കു ശിക്ഷ ജാതിഭ്രഷ്ടാണു. അവൾക്കു പ്രതി ഒരു ആട്ടിനെ ജീവനോടെ കഴിച്ചിടുംപോൾ. അച്ഛന്റെ പെങ്ങളെ മകൾക്കു തന്നേക്കാൾ പ്രായം ഏറിയാലും മച്ചുനൻ കല്യാണം ചെയ്യാനുള്ള അവകാശം വിടുകയില്ല. പക്ഷെ അവനു പ്രായമാവോളം അവനേക്കാൾ വയസ്സുള്ള അടുത്ത ദായാദന്മാർ പരിഗ്രഹിക്കും. ഉണ്ടാകുന്ന സന്താനം അവന്റേതുതന്നെയാണുതാനും. വിവാഹത്തിങ്കൽ താലികെട്ടു ഇല്ല. സ്ത്രീപുരുഷന്മാരുടെ ചെറുവിരലുകൾ 7 ഘട്ടത്തിൽ കോൎത്തുകെട്ടുക സാരമാണു.

## അരനാടൻ. (ഏരനാടൻ)

മലയാളത്തിൽ നിലമ്പൂര മലയിലും മറ്റും ഒരു വക കാടരാണു. പെരുമ്പാമ്പിനെ കൊന്നു നെയ്യു എടുത്തു വില്ക്കും. അതു കുഷ്ഠത്തിന്നു വിശേഷമാണത്രെ. ഇവൎക്കു ഒരു വിശേഷനടപ്പുണ്ടു. ഇല്ലെങ്കിൽ ഉണ്ടായിരുന്നു നിശ്ചയം. തന്റെ മൂത്ത മകളെ രണ്ടാം ഭാൎയ്യയായി എടുക്കുക. വില്ലും അമ്പും ആണു ആയുധങ്ങൾ. കുരങ്ങിന്റെ മാംസം വളരെ ഇഷ്ടമാണു. പാമ്പുകളേയും പല മൃഗങ്ങളുടെയും ചീഞ്ഞ ഇറച്ചിയും തിന്നും.

## അരുവ.

ഗഞ്ചാംജില്ല ബഹ്റാംപൂർ താലൂക്കിൽ കടൽകരയിൽ ഒരു വക കൃഷിക്കാരാണു. പട്ടാണിക്കു ഉരിയ സ്ത്രീയിലുണ്ടായ സന്താനത്തിൽനിന്നു തങ്ങൾ ഉണ്ടായതാണെന്നു അവര പറയുന്നു. ആണുങ്ങൾ അധൌം സ്ത്രീകൾ ബജ്ജസ്സ എന്നു പറയുന്നു. മുസൽമാൻ അധൌണമാണത്രെ അടിയന്തരങ്ങളിൽ പുരോഹിതൻ മൊല്ലാനയാണു. ശൂദ്ര ഉരിയ തന്റെ പുത്രൻ തന്റെ പെങ്ങളെ മകളെ വിവാഹംചെയ്യാനായകയില്ല. എന്നാൽ അരുവ അയയ്യും. വിവാഹത്തിങ്കൽ എടെക്കു മൊല്ലാനമന്ത്രങ്ങൾ ജപി

ക്കും. അതിൽ "ബിസ്മില്ലഅല്ലാ" ഉണ്ടാകും. ശവം മറചെയ്യുകയാണ. കൂടിയവർ കബറിലേക്കു മണ്ണു ഇടും പിന്നെ തുക്കും. വഴിയെ മൊല്ലാന റെറുകാലിന്മേൽ മന്ത്രം ജപിക്കും. 15-ാംദിവസം ശുദ്ധമാകും. അതിന നൈയ്യ വേണം. 40-ാംദിവസം മൊല്ലാന ക്രിയചെയ്യും. അന്ന മരിച്ചവന്ന ഭക്ഷണം (പിണ്ഡം, ബലി) കൊടുക്കും. ഇവർ മുസൽമാന്മാരുടെ കമ്മങ്ങളിൽ ചേരുകയില്ല. പള്ളിക്കു പോകുകയുമില്ല. അനേക ഹിന്തു ദൈവങ്ങളെ വന്ദിക്കും. വീടുകളിൽ പ്രതിഷ്ഠ മണ്ണുകൊണ്ടു "തുക്കാക്കപ്പൻ" ആണ. തലയിൽ ഒരു അടെക്കുയും.

## അമ്പട്ടൻ.

ജഗന്നാഥക്ഷേത്രത്തിൽ അമ്പട്ടൻ ശാന്തിയാണ. അവൻ നിവേദിച്ചത മിക്ക ബ്രാഹ്മണരും ഭക്ഷിക്കും. ബ്രാഹ്മണനാത്രെ വിവാഹത്തിങ്കൽ പുരോഹിതൻ. ഒന്നാമത്തേതും രണ്ടാമത്തേതും ദിവസം ഹോമം. 3-ാംദിവസം താലി ഒരു വെള്ളിത്തട്ടിലൊ പിത്തളത്തട്ടിലൊ വെച്ച ഒന്നാമത ഒരു ബ്രാഹ്മണൻ തൊടണം വലത്തെ കൈ മൂണ്ടുവിരലാൽ. വഴിയെ ബാക്കി ബ്രാഹ്മണർ പിന്നെ ക്രമേണ ഉയൎന്നജാതികൾ ഒടുവിൽ പെരിത്തനാക്കാരൻ തുടങ്ങി സ്പൎശനം. പിന്നിട്ട അഗ്നിസാക്ഷിയായി കെട്ടും. ആ സമയം വിധവകൾ പാടില്ല. പിന്നെ അരി ഇടണം. അത ശോബിക്കാണ. ചിലപ്പോൾ പെരിത്താനും. ബ്രാഹ്മണന പണവും പട്ടുകരയുള്ള വസ്ത്രവും കൊടുത്തു ആയാൾ മന്ത്രം ചൊല്ലുള്ളു. ബ്രാഹ്മണൻ നിത്യം ശുദ്ധമാവാൻ കുളിക്കണം. 4-ം 5-ം ദിവസം ഹോമം, ചടങ്ങ, പെണ്ണ പാട്ടുപാടണം. 5-ാംനാൾ കങ്കണംനീക്കും. ചേലത്തകൊങ്ങു വെള്ളാളർക്കു കല്യാണപുരോഹിതൻ അമ്പട്ടൻ. താലികെട്ടുന്നതും അവൻ. തിരണ്ടാൽ 11 ദിവസം അശുദ്ധം. നിത്യംകുളി. നിത്യം പുതുവസ്ത്രം. നിത്യം നല്ലെണ്ണയും മുട്ടയുടെ വെള്ളയും സേവിക്കണം. മാംസാദി പാടില്ല. വിധവാവിവാഹമില്ല. കുട്ടികളെ ഒഴികെ ദഹിപ്പിക്കും. തിരുവാങ്കൂറിൽ വെട്ടിക്കൂട്ടൽ അമ്പട്ടന്റെ അവകാശ

മാണ്. തിരുവാങ്കൂറിൽ താലികെട്ട ഋതുശാന്തിക്കു മുൻ. സംബന്ധം പിൻ. ആങ്ങള പെങ്ങന്മാരുടെ മക്കൾ തമ്മിൽ സംബന്ധം മുഖ്യം. പുല 16. തമിഴർക്ക് 10. (11-ാംനാൾ ശുദ്ധം).

## അമ്പലവാസി.

പൊതുവാൾ, ചാക്യാർ, നമ്പ്യാശ്ശൻ, പിടാരൻ, പിഷാരൊടി, വാരിയൻ, നമ്പി, തെയ്യമ്പാടി ഇത്യാദിയാകുന്നു. മിക്കവരുടേയും ചോർ നായന്മാർചോല്യം ഉണ്ണില്ല. ഇവരെ ക്ഷേത്രവാസികൾ, അന്തരാളർ എന്നും വിളിക്കും. ബ്രാഹ്മണനിൽനിന്ന പതിതനൊന്ന ചിലർ പറയുന്നു. ശൂദ്രനിൽനിന്ന കേറിയവരെന്ന കേരളോല്പത്ത്യാദിയും. തിരുവാങ്കൂറിൽ നമ്പ്യാശ്ശൻ, പുഷ്പകൻ, പുപ്പള്ളി, ചാക്യാർ, ബ്രാഹ്മണി അല്ലെങ്കിൽ ദൈവംപതി, അടികൾ, നമ്പിടി, പിലാപ്പള്ളി നമ്പ്യാർ, പിഷാരടി, വാരിയൻ, നാട്ടുപട്ടർ, തിയ്യാട്ടുണ്ണി, കരിക്കൾ, പൊതുവാൾ ഇവരെല്ലാം അമ്പലവാസികളാണ. അമ്പലവാസിക്കു പുല സാധാരണ 12. ചിലർക്ക് 10. ചിലർക്ക് 13-ം 14-ം. കൊച്ചിശീമയിൽ മാരാൻ അമ്പലവാസി മിക്കവർക്കും മരുമക്കത്തായമാണത്രെ. പിണ്ഡം, ശ്രാദ്ധം ഇതുകൾക്ക് പുരോഹിതൻ സ്വജനം തന്നെയാണ. പുല കഴിഞ്ഞാൽ പുണ്യാഹം ബ്രാഹ്മണൻ വേണം. മാരാൻ ഒഴിച്ചുള്ളവരുടെ ഭവനത്തിൽ ബ്രാഹ്മണന വെച്ചുണ്ണാം. മാംസം പ്രത്യക്ഷത്തിൽ പാടില്ല. അമ്പലവാസികൾ എല്ലാം അട്ടത്തട്ടത്തിരുന്ന ഭക്ഷിക്കും.

## ആരാദ്ധ്യൻ.

ഗഞ്ചാം, വിശാഖപട്ടണം, ഗോദാവരി, കൃഷ്ണാ ജില്ലകളിലും ഏതാനും കടപ്പ, കർന്നൂൽ ജില്ലകളിലും ഒരു മാതിരി ലിംഗധാരി ബ്രാഹ്മണർ ആകുന്നു. പൂർവ്വം നിയോഗികൾ എന്ന തോന്നും. പ്രതിവർഷം ശ്രാദ്ധമല്ല ആരാധനയാണ. 10 പുല. ഏകോദ്ദിഷ്ടം ഉണ്ട. ആരാധനയിൽ അപസവ്യം ഇല്ല. തിലം, ദർഭയില്ല. ഹോമമില്ല. പർവ്വണമില്ല. വിധവകൾ ക്ഷൌരം ചെയ്യേണ്ട. ദഹിപ്പിക്കയില്ല. ഇരുത്തി കഴിച്ചിടുകയാണ.

## ആരി (അധാചാദത്തൻ).

തിരുവാങ്കൂറിൽ തൊവാള താലൂക്കിൽ ഒരു ഊരിൽമാത്രം ഉണ്ടു. ദർശനക്കോപ്പ ശിവക്ഷേത്രത്തിലെ അമ്പലവാസിയാണു. പൂണുനൂലുണ്ടു. മററും എല്ലാം ബ്രാഹ്മണക്രിയകൾ ആകുന്നു. മണ്ഡപത്തിൽ കയറിക്കൂടാ. പന്തിഭോജനമില്ല. ഉടുപ്പ തമിഴ് സമ്പ്രദായവും പുല 15-ാം ആകുന്നു.

## ആരെ.

(മഹരാഷ്ട്രാചാൎയ്യം) തെക്കെ കന്നടത്തിൽ "ആൎയ്യക്ഷത്രി" എന്നു പറയും. പൂണുനൂൽ ഉണ്ടു. ശൃംഗേരി ശിഷ്യന്മാർ ആകുന്നു. വിവാഹം ഋതുവിന്നു മുമ്പും പിമ്പും ആവാം. ഭർത്താവിന്നു ഭാൎയ്യയെ ഉപേക്ഷിക്കാം. ഭാൎയ്യക്കു പാടില്ല. ദുൎന്നടപ്പിന്നു ഭാൎയ്യയെ ത്യജിക്കുമ്പോൾ മുക്കൂട്ടു പെരുവഴിയിൽവെച്ചു ഒരു മത്തൻ നടു മുറിക്കണം. മാംസം ആവാം. മദ്യം വഹിയാ. തെക്കെ കന്നടത്തിൽ മക്കത്തായം. ശിവള്ളികൾ പുരോഹിതൻ. മഹാരാഷ്ട്രം സംസാരിക്കുന്ന കൂട്ടര കോഴിയും മത്സ്യവും ഭക്ഷിക്കും. കോഴിയെ മന്ത്രപുരസ്സരം അറുക്കണം.

## ആശാരി.

കമ്മാളൎക്കു പുരോഹിതൻ. കമ്മാളരെ നായൎക്കു അശുദ്ധം 12 അടി. ബ്രാഹ്മണനു 36. ആയുധപാണിയായി ആശാരിക്കു ഉയൎന്നജാതിക്കാരുടെ വീട്ടിൽ എങ്ങും ചെല്ലാം.

## ആണ്ടി.

തിരുനെൽവേലിയിൽ താലികെട്ടേണ്ടതു ഭൎത്താവിന്റെ പെങ്ങൾ. മാലചെയ്യു പതിവ. 105 ഉപജാതിയുണ്ടു. ജംഗമൻ, കോമണാണ്ടി, ലിംഗധാരി, മുടവാണ്ടി, ഉപ്പാണ്ടിമുഖ്യം. മുടവൻ ഞൊണ്ടി, മുടവാണ്ടി ഇവൎക്കു കൊങ്ങു വെള്ളാളരിലെ അംഗവൈകല്യമുള്ള കുട്ടികൾക്കവകാശമുണ്ടു.

## ഇരുളൻ.

നീലഗിരിയിൽ ഒരു കൂട്ടർ. ശനിയാഴ്ചയും തിങ്കളാഴ്ചയും കൃഷിപ്രവൃത്തി എടുക്കയില്ല. ഇവൎക്കു വിവാഹനിയമം ഇല്ല.

സ്ത്രീപുരുഷന്മാർ യോജിപ്പുള്ളേടത്തോളം കാലം ഒന്നിച്ചിരിക്കും. സ്ത്രീക്ക മനസ്സില്ലെങ്കിൽ പിരിയാം. വിധവെക്ക ആരെ എങ്കിലും എടുക്കാമെന്ന പറയേണ്ടയല്ലൊ. ഒരു ഇരുളൻ മരിച്ചാൽ രണ്ട കുറുമ്പരെ കൊണ്ടുവരും ഒരുവൻ മററവനെ ക്ഷൌരംചെയ്യണം. ക്ഷൌരം ചെയ്യപ്പെട്ടവന ഭക്ഷണവും ഒരു വസ്ത്രവും കൊടുക്കും. മരിച്ചാൽ ചമ്മണപ്പടി ഇട്ട ഇരുത്തി കഴിച്ചിടുകയാണ. ചെറിയ കുട്ടികൾക്ക മുലകൊടുപ്പാനില്ലാത്ത മരിക്കയെ ഉള്ളു എന്ന തോന്നിയാൽ ജീവനോടെ കഴിച്ചിടും എന്ന സ്പഷ്ടമായി അറിയുന്നു. ചെങ്കൽപെട്ട, വടക്കെ ആർക്കാട, തെക്കെ ആർക്കാട ഈ ജില്ലകളിൽ ഇവർ പോയി കുടി ഏറീട്ടുണ്ട. അവിടെ നെല്ലുകുത്തുകയാണ മുഖ്യ പ്രവൃത്തി. ബ്രാഹ്മണരുടേയും മററും വീട്ടിൽ കടക്കാം. തണുപ്പകാലത്ത ശിശുക്കൾക്ക കുളിർ മാറാൻ അവരെ അടുപ്പിന്റെ സമീപം കുഴിയിൽ കിടത്തും. ഇവക്ക "വിവാഹം" ശനിയാഴ്ച മാത്രം പാടില്ല. താലികെട്ടുന്നത പുരുഷനാണ. മരിച്ചാൽ തലവടക്കോട്ടായി കമഴ്ത്തികിടത്തി മറ ചെയ്യും. വലിയ ഒരു ക്രിയ ഇവക്കും കുറുമ്പൻ, എന്നാടി ഇവക്കും കുട്ടികളുടെ മുടികളച്ചിലാണ. പത്ത വയസ്സിന താഴെയുള്ള സകല കുട്ടികളേയും ഒന്നിച്ചു കൂട്ടീട്ട അമ്മാമൻമാർ ഒരു പിടി മുടി അറുക്കും. ശവം മറചെയ്യുകയാണ. ചില ഇരുളക്ക അമാനുഷങ്കാനമുണ്ടെന്ന പറയുന്നു. അവക്ക ആവെശം ഉണ്ടായി ഓരോന്ന പറയും. അതിന്റെ അർത്ഥം വേറെ ചിലർ പറയും. ഇരുളർ ചെരിപ്പിടുകയില്ല. പുതെക്കയില്ല. കഠിനകുളിരിന്ന തീക്കായും. എന്നാലും കമ്പിളി പുതെക്കയില്ല. ചില കൂട്ടക്ക വിധവയെ മരിച്ചവന്റെ സോദരൻ എടുക്കണം (കെട്ടുന്ന) നടപ്പുണ്ട. ചില കൂട്ടർ ശവം മലത്തികിടത്തി മറചെയ്യും. മരിച്ചാൽ 11-ാംദിവസം മൂത്തമകൻ തലയിൽ ഒരു തുണികെട്ടി കുറെ അരി മഞ്ഞൾപുരട്ടി വെള്ളത്തിലേക്ക എറിയണം.

## ഈഡികാ.

തെലുങ്കർ. കള്ളുണ്ടാക്കുക പ്രവൃത്തി. ചില കൂട്ടക്കാർ മരം ഏറുന്ന സമയം കത്തി വലത്തഭാഗത്താണ കെട്ടുക. തമിഴർ

പിന്നിലാണ. തമിഴര്‍ തെങ്ങ, പന ഇതുകൾ കേറുന്നു. ഇര്‍ത്തച്ചുരുക്കം. തെലുങ്കര്‍ പനയും ഈത്തയും കയറും. തെങ്ങു കയറുകയില്ല. പുരോഹിതന്‍ ബ്രാഹ്മണനാണ. അതിനാല്‍ ബ്രാഹ്മണനു ന്യൂനതയില്ലതാനും. ശവം മറചെയ്യുയാണ. പുല 12. അന്നു മാംസം പാടില്ല. ഇവര്‍ മദ്യം സേവിക്കയെയില്ല.

## ഈഴവന്‍.

തെക്ക തിരുവാങ്കൂറില്‍ പല ക്ഷേത്രങ്ങളിലും ഇവര്‍ക്കും നായന്മാര്‍ക്കും കൂട്ടായി അവകാശമുണ്ട. മററ ചില പ്രദേശങ്ങളില്‍ തൂക്കം എന്നൊരു ക്രിയയുണ്ട. ഇതൊരു പ്രാര്‍ത്ഥനയാണ. പ്രാര്‍ത്ഥിച്ചവന്റെ ഊരെക്കുമീതെ മാംസത്തില്‍കൂടി ഒരു കൊക്ക പായിച്ചിട്ട കയറിട്ട ഒരു വടിയിന്മേലോ മററൊ ഉയര്‍ത്തി അമ്പലം ചുററും കൊണ്ടുനടക്കുകതന്നെ. നായന്മാര്‍ കമ്മാളര്‍, തുടങ്ങിയുള്ളവരും ഈ വഴിപാട ചെയ്യും. മക്കത്തായവുമുണ്ട. മരുമക്കത്തായവുമുണ്ട. താലികെട്ട കഴിഞ്ഞിട്ടുവേണം സംബന്ധമെങ്കിലും വിവാഹമെങ്കിലും. അമ്മാമന്റെ മകളേയും അഛന്റെ മരുമകളേയും സ്വീകരിക്കു യോഗ്യത. വിധവാവിവാഹം ആവാം.

മലയാളത്തില്‍ ഈഴവര്‍ക്ക തിരണ്ടുകല്യാണം 4-ാംദിവസമാണ. ഏഴാംദിവസവും കുളത്തിങ്കല്‍ കൊണ്ടുപോകണം.

## ഉപ്പര.

ഇതും ഉപ്പിളിയന്‍, ഉപ്പാര, ഉപ്പലിക, ഇതൊക്കയും ഒരു ജാതിയുടെ പേര്‍ തന്നെയാണ. ഉപ്പുണ്ടാക്കുകയാണ പണി. ഉപ്പിളിയന്‍ തമിഴനും ഉപ്പര തെലുങ്കനും ഉപ്പാര മൈസൂരില്‍ കര്‍ണ്ണാടകഭാഷക്കാരും ആണ. ഒട്ടവനെപോലെയാണ ഏകദേശം. കുളം, ഏരി, കഴിക്കലും ഉണ്ട. അന്യോന്യ വിവാഹമില്ല. കൂടി ഉണ്ണും. ജാതികാര്യങ്ങളെ തീര്‍പ്പാന്‍ പെരിയതനക്കാരനെന്നും യജമാനനെന്നും പേരായിട്ട ഒരു സ്ഥാനിയുണ്ട. വ്യഭിചാരത്തിന്ന കര്‍ണ്ണാടകദേശത്ത ശിക്ഷ സ്ത്രീയുടെ തലമുടി കുറെ മുറിച്ചെടുത്തതിന്റെശേഷം പച്ചവെള്ളത്തില്‍ കുളിപ്പിച്ച അല്പം ചാണകവെള്ളം കുടിപ്പിക്കുകയാണ. വഴിയെ അമ്പലത്തില്‍

കൊണ്ടുപോയി പൂജക്കാരൻ പുണ്യാഹം കുടയണം. ജാതിക്കാൎക്ക ഒരു വിരുന്നും ശേഷക്കാർ കഴിക്കണം. പുരുഷന്ന ശിക്ഷരോമാഗ്രം മീശയും പൂരികവും തലയിൽ എല്ലാതാനും ക്ഷൌരംചെയ്യുതിൽപിന്നെ വയ്ക്കോൽമേഞ്ഞ 7 പന്തൽ ഉണ്ടാക്കി തീകൊളുത്തി കത്തുന്നസമയം അതിൽകൂടി നൂണപോകയും വഴിയെ മുങ്ങി കുളിച്ചു പുണ്യാഹം ഏല്പുകയും ആകുന്നു. സ്ത്രീയും ഈ അഗ്നിപ്രവേശം ചെയ്യേണമെന്നു പറയുന്നു. വിവാഹം തിരളുംമുമ്പും ഉണ്ടു. പതിവ പിന്നെയാകുന്നു. ഉപ്പിളിയൻ, ഉപ്പര ഇവർ അച്ഛൻ പെങ്ങളുടെ മകളെ അവകാശപ്പെടുക പതിവാണു. കല്യാണസമ്പ്രദായത്തിനു ദേശഭേദമുണ്ടു. മധുരയിലെ ഉപ്പിളിയന്മാൎക്ക താലികെട്ടാൻ പെണ്ണിന്റെ ഊരിൽ സക്കാരി എന്നു പറയുന്ന ഒരു സ്ത്രീയാണു. ചിലേടത്ത മണവാളന്റെ പെങ്ങളാകുന്നു. ചിലേടത്ത മണവാളൻ താൻതന്നെയാണു. കന്നാട ഉപ്പാരന്മാൎക്ക മണവാളൻ ക്ഷൌരംചെയ്തു കുളിച്ചിട്ടു പിത്തള കമ്പികൊണ്ടു രണ്ടു എഴയായി പൂണുനൂൽ ഇടണം. ഇതു 5 ദിവസം ധരിക്കും. ഉപ്പിളിയന്മാരുടെ എടയിൽ സ്ത്രീപുരുഷന്മാരു മൺകുടങ്ങളെ ഒന്നിന്ന മീതെ ഒന്ന വെച്ചു ചൂളപോലെയാക്കി അതിനകത്തു ഇരുത്തി അവരുടെ തലയിൽ സ്ത്രീകൾ വെള്ളം ഒഴിക്കുക നടപ്പുണ്ടു. വിധവാ വിവാഹം ആവാം. ഉപ്പാരന്മാൎക്ക വിധവയെ വിധുരനും വിധുരനെ വിധവയും മാത്രമെ കെട്ടിക്കൂടു. തൃശ്ശിനാപള്ളി ജില്ലയിലെ ഉപ്പിളിയന്മാർ ജനിച്ചിട്ടില്ലാത്ത ബാലനു ജനിച്ചിട്ടില്ലാത്ത മച്ചുനിച്ചിയെ വിവാഹം ചെയ്തുകൊടുത്തേക്കാമെന്നു പ്രതിജ്ഞ ചെയ്യു സമ്പ്രദായമുണ്ടു. തമിഴദേശങ്ങളിൽ ഒരു നടപ്പുണ്ടു. മൂന്നു സുമംഗലിമാർ കല്യാണം ആദ്യത്തെയും രണ്ടാമത്തെയും ദിവസം മഞ്ഞൾ കലക്കിയ വെള്ളത്തിൽ മുഖം കഴുകിയതിൽ പിന്നെ സ്ത്രീ പുരുഷന്മാർ ആ വെള്ളംകൊണ്ടു കുളിക്കണം. തിരളും മുമ്പ വിവാഹം ചെയ്താൽ ഋതുവാകുന്നവരെക്കും ഭർത്താവിന്ന ഭാൎയ്യയുടെ കണ്ണിലേക്കു നോക്കിക്കൂടാ. തിരണ്ടാൽ ഒരു ആട്ടിനെ അറുത്തിട്ടു അതിന്റെ ചോരകൊണ്ടു ആങ്ങള അളിയനെ പൊട്ടു തൊടിയിക്കണം. ഭർത്താ

വ കുറെ പഴവും പാലുംകൂടി വായിലിട്ടു ചവച്ചിട്ടു ഭാൎയ്യയുടെ നേക്കു തുപ്പണം. വിവാഹം തിരണ്ടതിന്റെ ശേഷമാണെങ്കിൽ തമിഴദേശത്തുള്ളവർ വിവാഹദിവസം മരംകൊണ്ടു 7 വളയൽ ഉണ്ടാക്കി അതിന്റെ മീതെ പെണ്ണിനെ നടത്തും. ഇതിന്നു ഭൎത്താവ സമ്മതംകൊടുക്കണം. ഒരു വണ്ണാത്തി ഹാജരുണ്ടായിരിക്കയും വേണം. തെലുങ്കൎക്കു ഈ ക്രിയ പെണ്ണു തിരണ്ടാൽ ഒട്ടുവിലത്തെ ദിവസമാണു. അമ്മാമൻ കൂടെ ഉണ്ടായിരിക്കയുംവേണം. ഉപ്പിളിയന്മാൎക്കു വിധവകളും ഭൎത്താവിനാൽ ഉപേക്ഷിക്കപ്പെട്ടവളും വിവാഹംചെയ്യാം. ഏതെങ്കിലും ഒരു കന്യകയെ വിവാഹംചെയ്യുവോളം പുരുഷന്നു ക്ഷൌരം പാടില്ല. കന്യകയെ വിവാഹം ചെയ്യാത്തപക്ഷം ജീവകാലം ക്ഷൌരമില്ല.

മരിച്ചാൽ മറ ചെയ്യുകയാണു പതിവു. ചില കൂട്ടൎക്കു ഏഴും ചിലൎക്കു പതിനാറും പുലയുണ്ടു. ചില കൂട്ടത്തിൽ വിധവമാർ താലി അറുക്കുകയില്ല. താനെ വീണു പോകുവോളം കെട്ടും. പുലയുടെ അവസാന ദിവസം വയ്യുന്നേരം കുറുക്കൻ ഓരിയിടാൻ തുടങ്ങും മുമ്പായി കുറെ പാൽ കൊണ്ടുപോയി ഒരു എരുക്കിൻ ചെടിയിന്മേൽ പാരും „സ്വൎഗ്ഗത്തിലേക്കു പോയിക്കൊ, കൈലാസത്തേക്കു പോയിക്കൊ" എന്നു പറഞ്ഞുംകൊണ്ടു. ചിലർ വെള്ളുവതും ബാക്കി ദൈവതം ആക്കുന്നു.

## ഉള്ളാടൻ.

മലയാളം, കൊച്ചി, തിരുവാങ്കൂർ ഇവിടെ മലകളിൽ കിഴങ്ങു തേൻ മുതലായതുകൊണ്ടു ജീവിക്കുന്നു. ചിലേടത്തു കടൽവക്കിലും കാണാം. അവിടെ മീൻ പിടുത്തംപണി. മുതലയേയും എലിയേയും പിടിപ്പാൻ സമൎത്ഥന്മാരാണു. വിവാഹത്തിന്റെ സമ്പ്രദായം രസമുണ്ടു. ഇലയും കൊമ്പും മറ്റും കൊണ്ടു ഒരു സ്ഥലം വളച്ചുകെട്ടി പെണ്ണിനെ അതിനകത്തു ഇരുത്തും. പുറത്തു ചുറ്റും ചെറുപ്പക്കാർ മുളവടിയുംകൊണ്ടു ചാടിക്കളിക്കും. നൃത്തം ഒരു മണിക്കൂർ നേരം ഉണ്ടാകും. ഇടയിൽ ഓരോരുത്തൻ വടി ഉള്ളിലേക്കു കടത്തി നോക്കും. പെണ്ണു ഏതിനെ പിടി

ക്ഷണവൊ അതിൻെറ ഉടമസ്ഥനായി ഒത്താവ. ശവം കഴിച്ചിടുകയാണ നടപ്പ. പുല 15 ദിവസമാണ. 16-ാം ദിവസം തളിപ്പൻ എന്ന പറയുന്ന ക്ഷുരകൻ വന്ന പുര ശുചിയാക്കും. ശേഷക്കാർ കുളിച്ച വരുമ്പോൾ അവരുടെ മേൽ ചാണകവെള്ളം തളിക്കും. ഇവർ മരുമക്കത്തായമാണ. പുലയക്കും പറയക്കും ഇവരെ തീണ്ടലുണ്ടെന്ന പറയുന്നു. സ്ത്രീകൾ പണിക്ക പോകുകയില്ല.

## ഊരാളി.

ഇവർ മധുര, കോയമ്പത്തൂർ, തൃശ്ശിനാപള്ളി ഈ ജില്ലകളിൽ കൃഷിപ്പണിക്കാരാണെന്ന 1891ലെ കാനേഷുമാരി റപ്പോട്ടിൽ പ്രസ്താവിച്ചിരിക്കുന്നു. വടശ്ശീരികൾ എന്നും നാട്ടശീമകൾ എന്നും രണ്ട കൂട്ടരുണ്ട. ഒരുവൻ ജാതിയിലേക്ക തിരിച്ച വരാൻ ഒരു ആട്ടിനെ കാരണവന്മാർ കാണ്കെ കൊന്ന ചോരകൊണ്ട നെററിക്ക പൊട്ട തൊടണം. വഴിയെ ഒരു സദ്യ കഴിച്ച കുറെ ചോർ തൻെറ പുരപ്പുറത്ത എറിയുകയും വേണം. ചോർ കാക്കകൾ തിന്ന എങ്കിൽ ജാതിയിൽ കൂട്ടും. വിവാഹം തിരളും മുമ്പും വഴിയേയും ഉണ്ട. ഒത്താവില്ലാത്ത ഒരുത്തിയോട ചിററമുണ്ടെന്ന കണ്ടുപിടിച്ചാൽ കററക്കാരൻ ഒരു പിഴ കൊടുക്കണം. അവളെ കെട്ടണം. താലിക്കു ബദൽ അവൻെറ അരഞ്ഞാൺ ചരടാണ അവളുടെ കഴുത്തിൽ കെട്ടുക. ഇതിന്ന പുറമെ ശേഷക്കാർക്ക സംഭവിച്ച അശുദ്ധി തീർക്കാൻ ഒരു തൊട്ടിയൻ വേണം. സ്ത്രീപുരുഷന്മാരെ ഒരു കുളത്തിങ്കൽ കൊണ്ടുപോയി കുളത്തിൽ തൊട്ടിയൻ 108 കണ്ടു കുത്തി അതുകളിലെ വെള്ളം സ്ത്രീപുരുഷന്മാരുടെ തലയിൽ തളിക്കണം. ഒരു തൊട്ടിയനും ചക്കിലിയനും കൂടി ഒരു ആട്ടിനെ അറുത്ത തല കഴിച്ചിടും. അതിൻെറ മീതെ സ്ത്രീപുരുഷന്മാരും ശേഷക്കാരും നടക്കണം. ചോര അവരുടെ തലയിൽ കൊടയണം. പിന്നെ അവർ എല്ലാം കുളിച്ച ഗോമൂത്രം സേവിച്ച രണ്ടാമതും കുളിക്കണം. പിന്നെ പാൽ സേവിക്കണം. ജാതിപഞ്ചായത്തകാരെ മുമ്പിൽ സാ

ഷ്ടാംഗം നമസ്കരിക്കണം. പണമുള്ളവർ ബ്രാഹ്മണനാണ പുരോഹിതൻ. മററവർ സ്വജനം തന്നെ. ഭർത്താവ മരിച്ചാലും ഉപേക്ഷിച്ചാലും മറെറാരുത്തനെ കെട്ടാം. ശവം ദഹിപ്പിക്കയും ചെയ്യും, കഴിച്ചിടുകയും ചെയ്യും. കഴിവുള്ളവർ ശ്രാദ്ധം ഊട്ടും. കോഴി, ആട, പോൎക്കാ, ഇവകളുടെ മാംസം, മത്സ്യം, മദ്യം ഇതൊക്കെ ആവാം. ഇവർ, ഇടയൻ, തൊട്ടിയൻ, കള്ളൻ ഇവരുടെ താഴെയാണ. കല്യാണം പിതൃക്രിയ ഇതുകൾക്ക പുണൂൽ ഇടും. വിവാഹ നിശ്ചയത്തിന്ന പെണ്ണിന്റെ വീട്ടിൽ ആണിന്റെ അമ്മാമനും ആണിന്റെ വീട്ടിൽ പെണ്ണിന്റെ അമ്മാമനും പോയി മററവൻ കാണെ മൂന്ന ഇടങ്ങഴി നെല്ല അളന്ന കൊടുക്കണം.

ശവം എടുത്തകൊണ്ടുപോവാൻ കോണി ഊരിലേക്ക കൊണ്ടു വരികയില്ല. ശവം ഊരിന്റെ പുറത്ത കൊണ്ടുപോയി അവിടുന്ന കോണിമേൽ വെച്ച ശ്മശാനത്തിലേക്ക കൊണ്ടുപോകയെ ഉള്ളു. ചില കൂട്ടരുടെ ഇടയിൽ ശവം കൊണ്ടുപോവാൻ തുടങ്ങുമ്പോഴേക്ക ഒരു പറച്ചി കളിക്കണം. മരിച്ചതിന്റെ രണ്ടാം ദിവസം ശേഷക്കാർ ഒരു കുഴിയരികിൽ ചാണകം കലക്കി അതിൽ കാൽവിരലുകൾ മുക്കുകയും ഒസ്സുക്കറിയിടുകയും വേണം. മൂന്നാം ദിവസത്തിന്ന ശേഷം എന്നെങ്കിലും ഏഴ എന്ന ഒരു കൎമ്മം നടപ്പുണ്ട. ഒരു പന്തലിൽ മൂന്ന വാഴ വെച്ച മരിച്ചവന്റെ ശേഷക്കാർ അവിടെ പകൽ മുഴുവൻ നില്ക്കും. അപ്പോൾ ഇഷ്ടജനങ്ങൾ അവിടെ "കണ്ടുനോക്കിന്ന" ചെല്ലണം. വഴ്സ്ത്രീകൾ ഓരോരുത്തരായിട്ടാണ ചെല്ലുക. പ്രധാന പിണ്ഡകൎത്താ ചോദിക്കും "ആലിംഗനം ചെയ്യുന്നുവൊ അല്ല നിന്റെ തലെക്ക തല്ലുന്നുവൊ?" എന്നു. എന്നാൽ സ്നേഹിതൻ ഒന്നുകിൽ അവന്റെ കൈകൊണ്ട മററവന്റെ കയ്യു രണ്ടും കൂട്ടി ചേൎക്കും. അല്ലെങ്കിൽ സാഷ്ടാംഗം നമസ്കരിച്ച തൊഴിക്കും. വഴിയെ ഓരോരുത്തനായി ഊരിന്ന പുറത്ത നാട്ടുകാർ സഭ കൂടി നില്ക്കുന്നേടത്ത പോകണം. അവിടെ ഒരു പറയനും മൂന്ന ഊരാളികളും കൂടി തലവനെ അറിയിക്കും ഇന്നിന്നവർ പന്ത

ലിൽ പോയിരിക്കുന്നു, ഇന്നിന്നവർ പോയിട്ടില്ല എന്നു പറഞ്ഞാൽ, പൊളിക്കട്ടെയൊ എന്നു ചോദിക്കയും ചെയ്യും. പിന്നെ പന്തൽ പൊളിക്കും. അവിടെ ഒരു ചെമ്പു വെച്ചിട്ടു ചുററും സ്ത്രീകൾ ഇരുന്നു കരയണം. വഴിയെ എല്ലാവരും കൂടി സഭ കൂടിയേടത്തു പോകണം. അവിടെ ഒരു പറയനും ഒരു ദാസിക്കും ഒരു പണ്ടാരത്തിന്നും തലക്കെട്ടു കെട്ടിച്ചു പറയൻ പറ കൊട്ടി നാട്ടിനെ അനുഗ്രഹിക്കണം. അവസാനം എല്ലാവരും കൂടി മരിച്ച വീട്ടിൽ പോയി മൂപ്പൻ മൂന്നു പിടി കമ്പ് വിധവയുടെയൊ ശേഷക്കാരിൽ മററാരുടെ എങ്കിലുമൊ വസ്ത്രത്തിൽ ഇട്ടു ഒരു ഉരൽ നിലത്തു ഇടും.

ഇവർ നായാട്ട് ഭ്രാന്തന്മാരാണു. ശിവരാത്രിയുടെ പിറെറന്നു സകലരും വേട്ടെക്കു പോകും. കാവേട്ടക്കാരൻ എന്നൊരു പ്രധാന നായാട്ടുകാരനുണ്ടു. അവൻ വേണം വെടിവെച്ചു മൃഗങ്ങളെ തലയും കാൽവള്ളിയും അറുക്കുവാൻ. തല വെടി വെച്ചവന്നാണു, ശേഷം എല്ലാവക്കും ഓഹരി വെക്കും.

തിരുവാങ്കൂറിൽ മലകളിൽ ഉരാളിമാരുണ്ടു. അവക്കു തലവൻ കാണിക്കാരൻ എന്നൊരുത്തനാണു. കല്യാണം കഴിഞ്ഞാൽ ഭത്താവു ഭാൎയ്യയുടെ പുരയിലാണു പാക്കു. തിരണ്ടാലും പ്രസവിച്ചാലും മററും അശുദ്ധി കലശലാണു. തിരണ്ടാലും ദൂരത്തായാലും പ്രത്യേകം ഒരു കുടിലിൽ പാപ്പിക്കും. 4-ാംദിവസം മറെറാരു കുടിലിലേക്കാക്കും. 7-ാംദിവസമെ കൂട്ടത്തിൽ ചേക്കു. പ്രസവിച്ചാൽ 12 ദിവസം അകലെ ഒരു കുടിലിലും 5 ദിവസം കുറെ അടുത്ത ഒന്നിലും പാക്കണം. അതു കഴിഞ്ഞാൽ പിന്നേയും 20 ദിവസം ആരേയും തൊട്ടുകൂടാ. കടിഞ്ഞിൽ പ്രസവത്തിനു ഭത്താവിനു 3 പുലയുണ്ടു. എല്ലാ പേററിന്നും സ്ത്രീയുടെ അമ്മയുടെ ഭാഗക്കാൎക്കെല്ലാം 5 പുലയുണ്ടു. ജനിച്ചു 18-ാംനാൾ അവരിൽ മൂത്തവൻ കുട്ടിക്കു പേരിട്ടു കാതു കുത്തും. നടക്കാറായാൽ മുടി കളയും. കുടുമ മുന്നിലാണു.

ശവം കുഴിച്ചിടുകയാകുന്നു. കുഴിയിൽ സംബന്ധികൾ ഓരൊ വസ്ത്രം ഇടണം. കുഴി മൂടിയാൽ മീതെ ഒരു പുരവെച്ചു കെ

ളും. അതിൽ മരിച്ചവൻെറ കൊട്ടവാളും അല്പം ചോറും വെററിലയടെക്കയ്യും വെക്കും. 7 സംവത്സരം കഴിഞ്ഞാൽ പ്രേതത്തിന്ന ചോറും റാക്കും പൂജിക്കും. ചത്തപുല 16 ആണ. അച്ഛനെ അപ്പനെന്നും അമ്മാമനെ അച്ഛനെന്നുമാണ വിളിക്കുക. മരുമക്കത്തായമാണ. വിവാഹത്തിന്ന താലികെട്ട ഇല്ല. നിശ്ചയം കഴിഞ്ഞാൽ പെണ്ണിനെ ഭൎത്താവിൻെറ ചാളെക്ക അയക്കും മാത്രം. ഉരാളികളും ഉള്ളാടന്മാരും തമ്മിൽ വിവാഹമുണ്ട. പുനൎവ്വിവാഹം ആവാം. വിവാഹം അങ്ങട്ടും ഇങ്ങട്ടും മാററമായിട്ടാണ. ഒരു പെണ്ണിനെ ഇങ്ങട്ട വേണമെങ്കിൽ ഒന്നിനെ അവളെ തറവാട്ടിലേക്ക കൊടുക്കണം. ഇവൎക്ക സംഗീതം വളരെ പ്രിയമാണ. രാത്രി വളരെ പാടിയെ ഉറങ്ങുകയുള്ളു. ചുമട തലയിൽ എടുക്കുകയില്ല. മുതുകത്ത എടുക്കുകയുള്ളു. ജ്യേഷ്ഠാനുജന്മാർ കൂടി ഒരു സ്ത്രീയെ ഭാൎയ്യയാക്കുമെന്ന പറയുന്നു.

മലയാളത്തിലെ കോലായന്മാൎക്ക ഉരാളൻ എന്നു പേരുണ്ട.

കോയമ്പത്തൂര മലകളിൽ ഒരു കൂട്ടരുണ്ട. അവർ തങ്ങൾ ഇരുളരാണെന്ന പറയും. സാമാന്യം എന്ത എറച്ചിയും തിന്നും. പശു, പൂച്ച, തവള, കരടി, വെള്ളക്കരങ്ങൻ, ഇതിനെ തിന്നുകയില്ല. തിന്നുമൊ എന്ന ഒരുത്തനോട ചോദിച്ചപ്പോഴക്ക അവൻ ഓക്കാനിച്ചു. ജാതിക്കൂട്ടം തീൎക്കാൻ തലവനുണ്ട. അവന്ന പേർ യജമാനൻ എന്നാകുന്നു. അവന്ന സഹായിപ്പാൻ പട്ടക്കാരൻ, ഗൌഡൻ, കോല്ക്കാരൻ ഇങ്ങിനെ 3 പേരുണ്ട. ഭൎത്താവോടുകൂടി ഇരിക്കാൻ കൂട്ടാക്കാത്ത സ്ത്രീക്ക ശിക്ഷ ബഹുരസമുണ്ട. അവളെ ഒരു മരത്തോട കെട്ടി ഒരു കോല്ക്കാരൻ ഒരു കടന്നക്കൂട അടങ്ങിന തന്നെ അവളുടെ കാല്ക്കൽ ഇട്ട പൊളിക്കും. തെല്ലനേരം കഴിഞ്ഞാൽ അവളോട ചോദ്യം ചെയ്യും. ഭൎത്താവോടുകൂടി ഇരിക്കാൻ മനസ്സാണെന്ന പറഞ്ഞാൽ ഭൎത്താവിൻെറ മുതുകത്ത കോൽക്കാരൻ കോഴിക്കാട്ടംകൊണ്ട ഇട്ട അടയാളത്തെ നക്കി ‘‘നീ എൻെറ ഭൎത്താവാണ. മേലിൽ നിന്നോട ശണ്ഠകൂട്ടുകയില്ല. നീ പറയുന്നതിനെ അനുസരിച്ചുകൊള്ളാം’’ എന്ന പറയണം.

ഇതൊക്കെ കഴിഞ്ഞാലും അവർക്ക സമ്മതമില്ലെങ്കിൽ ഒരു പിഴയും കൊടുത്ത സ്വജാതിയിൽ മറെറാരുത്തന്റെ ഒന്നിച്ച പോകാം. പെണ്ണ തിരണ്ടാൽ എണ്ണ പുരട്ടി ചമഞ്ഞ 7 ദിവസം വേറിട്ട ഒരു കുടിലിൽ പാക്കണം. തുണെക്ക രണ്ട പെൻകിടാങ്ങളുണ്ടായിരിക്കും. 8-ാംനാറാം മൂന്നാളും പുഴയിലൊ കുളത്തിലൊ കുളിച്ച ഈറനോടെ അവളുടെ പുരയിൽ പോയി ഒരു ഉലക്കയിന്മേൽ ഇരിക്കണം. തിരണ്ടവളുടെ മടിയിൽ 8, 9 മാസം പ്രായമായ ഒരു ശിശുവിനെ ഇരുത്തും. അതിന്ന അല്പം ചോറ കൊടുത്തശേഷം അവളും കുറെ ഉണ്ണും. പിന്നെ കൂടിയ ജനങ്ങൾ ഭക്ഷിക്കും. ഒരു പാത്രത്തിൽ കയ്യു കഴുകും. അത അവർ എടുത്ത ഇക്കണം. എച്ചിൽ തളിക്കയും വേണം. വിവാഹം തിരളുംമുമ്പും വഴിയേയും ആവാം. നിശ്ചയിക്കുക പുരുഷന്റെ അച്ഛനമ്മമാരാണ. അവര ഒരിക്കൽ അവനോടുകൂടിയും ഒരിക്കൽ അവനോട കൂടാതെയും സ്ത്രീയുടെ അച്ഛനമ്മമാരുടെ പുരയിൽ പോകണം. ചെന്നാൽ ചെല്ലുന്നവരുടെ വടികൾ വാങ്ങി വെച്ചിട്ട അകത്ത പായ വിരിച്ച കൊടുക്കണം. അടിവാദ്യം ചെയ്യേണ്ടുന്ന മാതിരി കാൽ തൊട്ട തലയിൽ വെക്കുകയാകുന്നു. വിവാഹത്തിന്ന പോകുന്ന വഴിക്ക ഒരു തോടൊ പുഴയൊ ഉണ്ടെങ്കിൽ വെള്ളമുണ്ടായാലും ശരി ഇല്ലെങ്കിലും ശരി മണവാളന്ന അത ഇറങ്ങി കടന്നുകൂടാ. അമ്മാമൻ അവനെ മുതുകിൽ എടുത്ത കടത്തണം. പെണ്ണിന്റെ വീട്ടിൽ ചെന്നാൽ വടികൾ കോൽക്കാരൻ വാങ്ങി അങ്ങോട്ട തന്നെ കൊടുക്കണം. ഇല്ലെങ്കിൽ വലിയ അപമാനം ഉണ്ട. പിഴയുണ്ട. കല്യാണപന്തലിങ്കൽ എത്തിയാൽ പെണ്ണിന്റെ ഊരുകാർ തടുക്കും. ഉന്തും തള്ളും ആവും. അന്യോന്യം മഞ്ഞൾ ഇരുതി ഇക്കും. ഒടുവിൽ അകത്ത കടക്കും. ഭക്ഷണം കഴിഞ്ഞാൽ പെണ്ണും കൂട്ടരും പുരുഷന്റെ ഊരിലേക്ക പോകും. അവിടെ സ്ത്രീയും പുരുഷനും വേറെ വേറെ പുരയിൽ പാക്കണം. മണവാളന്റെ പുര മുമ്പിൽ നാല വരിയായി 12 കാലുള്ള ഒരു പന്തലുണ്ടായിരിക്കും. കിടക്കുന്ന വാതിലിന്ന അടുത്തുള്ള രണ്ട തൂണിന്റെ കുഴിയിൽ ഒരു നാളികേരം ഉടച്ച നെയ്യും പാലും ഒ

താൻ ചെമ്പുനാണ്യവും വെക്കും. സ്ത്രീപുരുഷന്മാർ എണ്ണതേച്ചു കുളിച്ചു കോടിയുടുത്തു അലങ്കരിച്ച പന്തലിൽ കടക്കും. അവിടെ ഒരു പലകയിന്മേൽ ഇരുന്നാൽ ഒരു തേങ്ങയുടച്ചു ഒരു തട്ടിൽ മററാത്ത പാത്രം വെച്ചു അതിനെ തൊഴും. പിന്നെ അവർ കുളങ്ങരെ പോയി ഇഷ്ടദേവനെ പൂജിക്കും. തിരികെ വരുന്ന സമയം അമ്മാമന്മാർ ഒന്നിച്ചുണ്ടാകണം. പുരയിൽ എത്തുമ്പോളും അവർ കുളിക്കയും മുമ്പിൽ നാളികേരം ഉടെക്കുകയും വേണം. സ്ത്രീപുരുഷന്മാർ പിന്നേയും പന്തലിൽ ചെറുവിരലുകൾ കോർത്തു പിടിച്ചു പലകയിലിരിക്കണം. ആ സമയം പെണ്ണിന്റെ അച്ഛന്നു സ്ത്രീധനവും അമ്മെക്കു "പാൽക്കൂലി" എന്നു പറയുന്ന പാലിന്റെ പണവും കൊടുക്കണം. താലികെട്ടുക മണവാളന്റെ സംബന്ധത്തിൽ ഒരുത്തിയാകുന്നു. ഉടനെ പെണ്ണു അകത്തു പോയി കുറെ ചോറുണ്ടാക്കണം. അതു ഒരു പാത്രത്തിൽ നിന്നു അവളും ഭർത്താവും ഉണ്ണും.

കട്ടവളി എന്നു പേരായിട്ടു ഒരു മാതിരി വിവാഹമുണ്ടു. ആണും പെണ്ണും മനസ്സു ചേർന്നാൽ കാട്ടിൽ പോയി പാർക്കും. ശേഷക്കാർ കണ്ടുപിടിച്ചു കൂട്ടികൊണ്ടു വന്നാൽ പഞ്ചായത്തസഭകൂടി പെണ്ണിന്റെ അച്ഛന്നു അവളുടെ വിലയും ഒരു പിഴയുംകൊടുത്താൽ ഭാര്യാഭർത്താക്കന്മാരായി. കൊടുക്കാഞ്ഞാൻ രണ്ടാളും ഭ്രഷ്ടന്മാരാകും. വിവാഹസംബന്ധമായി പുരുഷൻ ഒരു സദ്യ കഴിക്കണം. അതു കഴിക്കുമുമ്പെ അവൻ മരിച്ചുപോയെങ്കിൽ അവന്നുണ്ടായ മക്കൾ ഔരസന്മാരാകയില്ല. ഈ അയോഗ്യത തീരാനായി വിധവയെകൊണ്ടോ അവളുടെ അടുത്ത ദായാദികളെ കൊണ്ടോ ശവം എടുക്കുമ്മുമ്പായി കുറെ ആളുകൾക്കെങ്കിലും അന്നം കൊടുപ്പിക്കും.

ഊരാളികൾ ശവം കുഴിച്ചിടുകയാണു. ശേഷക്രിയയുടെ സമ്പ്രദായം കുറെ എല്ലാം വടുകരോട കണ്ടു പഠിച്ചതാണു. ശവത്തെ എണ്ണതേച്ചു കുളിപ്പിച്ചു കോടിവസ്ത്രവും തലക്കെട്ടും ധരിപ്പിച്ചു നെററിമേൽ ഒരുറുപ്പികയും കണ്ണിന്റെ മീതെ രണ്ടു കാൽ ഉറുപ്പികയും പററിക്കണം. എല്ലാവരും എത്തിക്കൂടിയാൽ ശവ

ന്നത ആറ തട്ടും വസ്ത്രക്കൊടികളും താഴികക്കുടവും കുടയും ഉള്ള ഒരു രഥത്തിൽ വെച്ച വാദ്യവും നാലുപുറവും നൃത്തവുമായി ശ്മശാനത്തിലേക്ക കൊണ്ടുപോകും. അവിടെ ഒരു എരുമയെ കൊണ്ടുവന്ന കറന്ന അല്പം പാൽ മൂന്ന പ്രാവശ്യം ശവത്തിന്റെ വായിൽ കൊടുക്കും. ഒരു പശുവിനേയും ഒന്നോ രണ്ടോ കടച്ചികളേയും രഥം മൂന്ന പ്രദക്ഷിണം വെപ്പിച്ചിട്ട മരിച്ചവന്റെ ചെക്കറ്ക്ക കൊടുക്കും. വഴിയെ അലങ്കാരങ്ങളെല്ലാം അഴിച്ചെടുത്ത രഥം പൊളിച്ച ശവം സ്ഥാപിക്കയും ചെയ്യും. 8-ാംദിവസം സീമന്തപുത്രൻ തലക്ഷൌരം കഴിച്ച താനും തന്റെ സോദരന്റെ ഭാൎയ്യയും ഉപവസിക്കും. ശ്മശാനത്തിൽ മുമ്പ മരിച്ചവരുടെ പേൎക്ക നാട്ടിയ കല്ലുകളുടെ അടുക്കെ ഒരു കല്ല നാട്ടി എല്ലാറ്റിന്നും നെയ്യ അഭിഷേകം ചെയ്യും. ആ സമയം കൂട്ടത്തിൽ ഒരുത്തൻ വെളിച്ചപ്പെട്ട കല്പിക്കും. കല്ലുകൾക്ക നിവേദിച്ച ചോറ് എല്ലാവരും ഭക്ഷിക്കും. സ്ഥാപിച്ച 2, 3 കൊല്ലം കഴിഞ്ഞാൽ മാന്തി അസ്ഥികൾ എടുത്ത കൊണ്ടുപോയി മരിച്ച ആളുടെ പുരയുടെ മുമ്പിൽ വെക്കും. ശേഷക്കാർ എല്ലാം കരയണം. അത കഴിഞ്ഞാൽ അസ്ഥികൾ മുൻപറഞ്ഞ കല്ലുകളുടെ സമീപം കുഴിച്ചിടുകയും ചെയ്യും. വയ്യാസി (എടവ) മാസത്തിൽ ഒരു അടിയന്തരമുണ്ട. വലിയൊരു തൊട്ടി കിണററിങ്കൽ വെച്ച വെള്ളം നിറച്ച കുറെ ഉപ്പും ഇട്ടിട്ട കാലികളെ അലങ്കരിപ്പിച്ച ഓരോന്നിനെയായി കൊണ്ടുവന്ന ആ ഉപ്പ വെള്ളം കുടിപ്പിക്കും.

## എടയൻ.

കല്യാണം ചെയ്താൽ ഭാൎയ്യയുടെ ഗോത്രമായി. അച്ഛന്റെ മുതലിന്നല്ല അവകാശം പുത്രന്റേതിന്നാണ. ഈ നടപ്പ പെണ്ണുക്കമെക്കി എന്ന കൂട്ടർ മാത്രമാണെന്ന തോന്നുന്നു. ചില വകക്കാർ വിധവാ വിവാഹം ധാരാളം നടപ്പുണ്ട. മധുര ജില്ലയിൽ പുളുനാട എടയരിൽ അച്ഛന്റെ മരുമകളെ കെട്ടാൻ അവകാശമുണ്ട. പുരുഷന പെണ്ണിനെക്കാൾ നന്നെ പ്രായം കുറയുന്നപക്ഷം അവന്റെ ഭാഗത്ത നിന്ന വേറെ വല്ലവനും

കെട്ടാം. താലി കെട്ടുന്നത മണവാളന്റെ സോദരിയാകുന്നു. ഉപേക്ഷിക്കയും വിധവാ വിവാഹവും പാടില്ല. കുട്ടികളെ ഒഴിച്ചു എല്ലാം ദഹിപ്പിക്കയാണ. ഭൎത്താവ മരിക്കുന്ന സമയം തനിക്ക പുത്രനില്ലാത്തപക്ഷം വിധവെക്ക ചിലവിന്ന മാത്രം അവകാശം ഉണ്ട. മററ ചില കൂട്ടൎക്ക ഇതിലും ചിത്രമായ ഒരു നടപ്പുണ്ട. ഒരുവന്റെ മുതൽ അവന്റെ പുത്രന്മാൎക്കല്ല പുത്രിമാരുടെ ഭൎത്താക്കന്മാൎക്കാകുന്നു. പുത്രന്മാൎക്ക വിവാഹം വരെ ചിലവിന്ന മാത്രം അവകാശം ഉണ്ട. ചില ദിക്കിൽ തിരണ്ട പെണ്ണു 16 ദിവസം പ്രത്യേകം ഒരു പുരയിൽ ഇരിക്കണം. വിവാഹം ചെയ്വാൻ തുടങ്ങുന്നവൻ അന്യനാണെങ്കിൽ അവൻ പെണ്ണിന്റെ അമ്മാമന്റെ പുത്രന്മാൎക്ക നാല അണയും വെററിലയും കൊടുക്കണം. കല്യാണ പന്തലിൽ വെച്ച പെണ്ണു കുറെ നെല്ലു കുത്തി അരിയാക്കണം. മണവാളൻ ഗണപതി ക്ഷേത്രത്തിൽ പോയി വന്നാൽ അവന്റെ കാൽ പെണ്ണിന്റെ ആങ്ങള കഴുകണം. കാലിന്റെ രണ്ടാംവിരലുകളിൽ മോതിരം ഇടീക്കണം. പെണ്ണിനെ പന്തലിലേക്ക കൊണ്ടുപോകേണ്ടത അമ്മാമനും താലികെട്ടുന്നത മണവാളനുമാകുന്നു. പുരുഷന്റെ വലത്തകയ്യും സ്ത്രീയുടെ എടത്തെ കയ്യും കൂട്ടികെട്ടും അമ്മാമൻ. പെണ്ണിനെ പന്തലിൽ നിന്ന വീട്ടിന്നകത്തേക്ക എടുത്തുകൊണ്ട പോകേണ്ടത മണവാളന്റെ ജ്യേഷ്ഠസഹോദരനാകുന്നു. വാതിൽക്കൽ പെണ്ണിന്റെ അമ്മാമന്റെ പുത്രന്മാർ തടുക്കും. അവർ അവളെ എടുത്തുകൊണ്ടു പോകുന്നവനെ അടിക്കാം. നാനാലണ അവൎക്ക കൊടുക്കണം. വിവാഹദിവസം രാത്രി സ്ത്രീപുരുഷന്മാരെ ഒരു മുറിയിലിട്ടു അടെക്കും. 7-ാംദിവസം അന്യോന്യം തലയിൽ എണ്ണ തേപ്പിച്ചു കുളിക്കണം. ഭാൎയ്യ ഭൎത്താവിന്ന ചോറു വിളമ്പണം. ആ ഇലയിൽ നിന്ന തന്നെ അവരുടെ സംബന്ധികൾ ഉണ്ണുകയും വേണം. ഒരു കുടത്തിൽ ഒരു പൊൻ മോതിരവും വെള്ളിമോതിരവും മറെറാന്നിൽ ഒരു എഴുത്താണിയും ഓലക്കഷണവും ഇട്ടിട്ടു രണ്ടാളും തപ്പണം. പൊൻമോതിരമൊ എഴുത്താണിയൊ കിട്ടിയ ആൾക്ക സാമൎത്ഥ്യം അധികം എന്നൎത്ഥം. പുരുഷൻ വലത്ത

കാലും സ്ത്രീ ഇടത്തെ കാലും അമ്മിമേൽ വെച്ചിട്ട അരുന്ധതിയെ നോക്കണം. അമ്മി അഹല്യയാണെന്നാണ ഉദ്ദേശം. ചെറിയ ഒരു കല്ലിനെ വസ്ത്രാഭരണങ്ങളാൽ അലങ്കരിപ്പിച്ചിട്ട പെണ്ണ സംബന്ധികളെ കാട്ടും. അവർ ബഹു പുത്രന്മാർ ഉണ്ടാകട്ടെ എന്ന അനുഗ്രഹിക്കും. മറവരുടെ നാട്ടിൽ മുറന്ന് ഒരു ഇടയപ്പെണ്ണിനെ 10-12 വയസ്സായ കുട്ടി കല്യാണം ചെയ്യും. ചില ഇടയൎക്ക താലി കെട്ടേണ്ടത പുരുഷന്റെ സോദരിയാണ. കെട്ടുന്ന സമയം അവൻ അവിടെ പാടില്ല. പെണ്ണിന്റെ വീട്ടിലേക്ക പോകുന്ന സമയം മണവാളനെ ചങ്ങാതിമാർ വഴിക്കുവെച്ച പിടിക്കുന്ന നടപ്പ ഗൊല്ലാജാതിക്കാരെപ്പോലെ ചില ഇടയൎക്കും ഉണ്ട. മധുരജില്ലയിൽ കല്യാണത്തിന്റെ 3-ാംദിവസം ഇല്ലാവരുംകൂടി ഒര ഏരിയിൽപോയി പുരുഷൻ ഏരിയിൽനിന്ന 3 കൊട്ട മണ്ണ കഴിച്ചിടുകണം. പെണ്ണ അതിനെ കൊണ്ടുപോയി തലെക്കുമീതെ പിന്നോക്കം എറിയണം. ഭാൎയ്യയുള്ള ഒരു ഇടയൻ മരിച്ചാൽ കോയമ്പത്തൂർ ജില്ലയിൽ അവന്റെ ശവം ഇരുത്തി ഭാൎയ്യ തലയിൽ എണ്ണ തേക്കണം. ശവത്തിന്റെ കയ്യ ഒരുവൻ പിടിച്ച അതുകൊണ്ട അവളുടെ തലയിലും തേപ്പിക്കണം. ചുടലയിലേക്ക ക്ഷുരകൻ തീയ്യ കൊണ്ടുപോകണം. മരിച്ച ആൾ ഉപയോഗിച്ചുവരായ വസ്ത്രം മുതലായത ക്ഷുരകന്നാകുന്നു. ശവയാനത്തിന്റെ (ഏണിയുടെ) നാല മൂലെക്കൽ ഒരു പറയൻ നാല അടയാളം വെക്കണം. അതിൽ വടക്കുകിഴക്കെ മൂലയിലേതിൽ ഒഴിച്ച മറെറ മൂന്നിലും മകൻ ഓരോ നാണ്യം വെക്കണം. അതിനെ പറയൻ എടുത്തിട്ട ശവം മൂടിയ വസ്ത്രത്തിൽനിന്ന ഒര കഷണം ചീന്തി വിധവെക്ക അയക്കണം. ശ്മശാനത്തിൽ വെച്ച ശവത്തിന്റെ വായിൽ പണം, അരി, വെള്ളം ഇത ഇടണം. സീമന്തപുത്രൻ സൎവ്വാംഗക്ഷൌരം ചെയ്യിരിക്കും. അവൻ ഒര കുടം വെള്ളവുംകൊണ്ട തടി മൂന്ന പ്രദക്ഷിണം വെക്കണം. ഓരോ പ്രദക്ഷിണത്തിങ്കൽ തലെക്കൽ എത്തുന്നസമയം ക്ഷുരകൻ ഒര ശംഖുകൊണ്ട കുടം ഒന്ന തുളെക്കണം. അവസാനം തലെക്കൽ കുടം ഉടെക്കും. പൂണൂനൂൽ ഉള്ളവർ അത ത

ടിയിലേക്ക ഇടും. പുത്രൻ തടിക്കു തീകൊളുത്തി തിരികെ നോക്കാതെ പോകണം. വീട്ടിൽ എത്തിയാൽ പടിക്കൽ ഒരു ശാഖി കുത്തി ചാടിക്കടക്കണം. പിറേറന്ന ചോറുണ്ടാക്കി മരിച്ചവന്റെ ശേഷക്കാൎക്ക കൊടുക്കേണ്ടത വിധവയുടെ സോദരന്മാരാകുന്നു. 3-ാംദിവസം അസ്ഥിസഞ്ചയനം. അത കഴിഞ്ഞാൽ ചുടല കന്നാപ്പൂട്ടുക എന്ന ക്രിയ കഴിച്ച നവധാന്യം വിതക്കണം. 16-ാംദിവസം ഒരു ബ്രാഹ്മണൻ ദൎഭകൊണ്ട ഒരു പ്രതിമയുണ്ടാക്കും. അതിങ്കൽ 25 പ്രാവശ്യം പുത്രൻ ബലിവെക്കണം. ഒരിക്കൽ വെച്ചാൽ ഒന്ന കുളിക്കണം. അസ്ഥി പുതുപാനിയിലാക്കി നദിയിൽ ഒഴുക്കും. രാത്രിയിലും പിണ്ഡം വെക്കണം. വീട്ടിന്ന പുറത്ത ഒരുസ്തംഭം നാട്ടി ഒരു പൂവ്വൻകോഴിയെ കെട്ടി അവിടെയാണ പിണ്ഡം. സ്തംഭത്തോട ഒരു നൂൽകെട്ടും അതിന്റെ മറെറ അററം വീട്ടിനകത്ത ഒരു വസ്ത്രത്തോട കെട്ടിയിരിക്കും. ചരട ഇളകുന്നത കാത്തുകൊണ്ടിരിക്കും. ഇളകിയാൽ പൊട്ടിക്കും. വഴിയെ വാതിൽ അടച്ചിട്ട കോഴിയെ സ്തംഭത്തിന്റെ മുനയിൽ കോൎത്ത കൊല്ലും. കല്യാണത്തിന പ്രായമായ സ്ത്രീ വിവാഹം കഴിയാതെ മരിച്ചുപോയാൽ ദൎഭകൊണ്ടു രൂപം ഉണ്ടാക്കി അതോട വിവാഹം ചെയ്യണം.

## എറാവള്ളൻ.

കോയമ്പത്തൂര, മലബാർ, കൊച്ചി ഇവിടങ്ങളിലെ ഒരു മാതിരി മലയജാതിയാണ. പെണ്ണ ഋതുവായാൽ ചാളെക്കൽനിന്ന ഒരു ഫർലാംഗ് അകലെ ഒരു ചാള വെച്ചുകെട്ടി അതിൽ 7 ദിവസത്തോളം ഇരിക്കണം. കഞ്ഞിയും ചോറും ദൂരത്ത കൊണ്ടുവെച്ചുകൊടുക്കും. ഭൎത്താവില്ലാതെ ഗൎഭമായാൽ പണ്ട് കൊന്നുകളയും. ഇപ്പോൾ ജാതിയിൽനിന്ന തള്ളും. ഇത എത്രയൊ ചുരുക്കമാണ. വിവാഹം എപ്പോഴും തിങ്കളാഴ്ചയാകുന്നു. പിറേറത്തെ തിങ്കളാഴ്ച ആണും പെണ്ണുംകൂടി പെണ്ണിന്റെ ചാളെക്കൽ പോയി ഒരുമിച്ച പാൎക്കും. താലികെട്ട നടപ്പില്ല. വിധവെക്കു വിധുരനെമാത്രമെ കെട്ടിക്കൂടു. പെണ്ണിനെ ബോദ്ധ്യമില്ലെങ്കിൽ ഉപേക്ഷിക്കാം. അവൾക്കു പിന്നെ ഒരു വിധുരനെമാത്രം കെട്ടാം.

ഗൎഭം അഞ്ചാമത്തേയും എഴാമത്തേയും മാസങ്ങളിൽ അടിയന്തരം ഒന്നുമില്ല. നായ്ക്കളൊ പൂച്ചയൊ മററു ജന്തുക്കളൊ ഭയപ്പെടുത്താൻ വന്നു എന്നു സ്വപ്നംകണ്ടാൽ ദേവത കൂടീട്ടുണ്ടെന്നു നിശ്ചയം. ബലികളയണം. പ്രസവം ദൂരത്തു ഒരു ചാളയിലെ ചാടുള്ളൂ. പെററ തള്ളയൊ ഒരു വയസ്സത്തിയൊ ഒഴിച്ചു ആരും അടുക്കയില്ല. പെററ പുല 7 ദിവസം. അന്നു കുളിച്ചിട്ടു വേറെ ഒരു ചാളയിൽപോകും. അവിടുന്നു 5 മാസം കഴിയണം സ്വന്തം ചാളയിലേക്കു പോകുവാൻ.

ശവം കഴിച്ചിടുകയാണ നടപ്പു. പുല അഞ്ചു. ആറാംദിവസം ക്ഷൌരംചെയ്തു കുളിച്ചു ബലിവെക്കും. മണ്ണാൻ, പാണൻ, പറയൻ, ചെറുമർ ഇവരുടെ ചോറുണ്ണുകയില്ല. ചക്കിളിയനോടും പറയനോടും തൊട്ടാൽ കുളിക്കും. ആണും പെണ്ണും തലനീട്ടും; എണ്ണകൊണ്ടു മിനുക്കുകയില്ല. ആഴ്ചയിൽ ഒരിക്കൽ തേച്ചുകുളിക്കും എന്നു പറയുന്നു.



## എളയതു.

മലയാളബ്രാഹ്മണരിൽ ഒടുക്കത്തെ ജാതി. നമ്പിയാതിരി എന്നും പേരുണ്ടു. സ്ത്രീകളെ എളയമ്മ എന്നും തിരുവാങ്കൂറിൽ ചിലേടത്തു കുഞ്ഞമ്മ എന്നും വിളിക്കുന്നു. എളയമ്മാർ പറയുക അകത്തുള്ളവർ എന്നാകുന്നു. കുട്ടികളെ കുഞ്ഞുണ്ണി എന്നു വിളിക്കും. എളയന്മാർ നായന്മാരെക്കൊണ്ടു തങ്ങളെ എളയച്ഛൻ എന്നു വിളിപ്പിക്കും. പരശുരാമനുണ്ടാക്കിയതാണെന്നു പറഞ്ഞുവരുന്ന ജാതിനിൎണ്ണയം എന്ന ഗ്രന്ഥത്തിൽ താഴെ പറയും പ്രകാരം കാണുന്നു. എളയന്മാർ നല്ല ബ്രാഹ്മണരായിരുന്നു. ഒരിക്കൽ ജ്യേഷ്ഠാനുജന്മാരായ രണ്ടു ആഴുവാഞ്ചേരി തമ്പ്രാക്കന്മാർ ഉണ്ടായി. അതിൽ അനുജൻ ഒരു വഴിക്കു പോകുമ്പോൾ ഒരു നായരെമാത്രം ഭൃത്യനായി കിട്ടി. അവനു അമ്മയുടെ ശ്രാദ്ധം വന്നു. അപ്പോൾ യജമാനൻ കവ്യംകൊടുത്തു. വാലിയക്കാരന്റെ ചോറുണ്ടു എന്നുകൂടി പറയുന്നു. ഇതു അറിഞ്ഞപ്പോൾ വൈദികന്മാർ അദ്ദേഹത്തെ ഭ്രഷ്ടനാക്കി. എളയന്മാൎക്കു പന്തിഭോജനമില്ല. ഉയൎന്നതരം നായന്മാരുടെ പുരോഹിതന്മാർ ഒ

ന്നാംപരിഷ എന്നും ബാക്കിയുള്ളവർ രണ്ടാംപരിഷ എന്നും പേരായി. ഇവർ തമ്മിൽ കൊള്ളക്കൊടുക്കയില്ല. പുരുഷന്മാർ ഒന്നിച്ച ഭക്ഷിക്കും. എളയന്മാരുടെ വാസഗൃഹം ഇല്ലമാകുന്നു. എല്ലാ ഇല്ലത്തും നാഗകാവുണ്ടാകും. സ്ത്രീകളുടെ ഉടുപ്പും ആഭരണങ്ങളും കേവലം നമ്പൂതിരി സ്ത്രീകളെപ്പോലെയാണ. എളയന്മാരുടെ ചില ക്ഷേത്രങ്ങളിൽ മദ്യം നിവേദിക്കണമെങ്കിലും അത സേവിച്ചുകൂടാ. വടക്കൻ തിരുവാങ്കൂറിൽ ചില ക്ഷേത്രങ്ങളിൽ ഇവൎക്ക ശാന്തിയുണ്ട. മിക്ക പാമ്പിൻകാവിലും പൂജിപ്പാൻ ഇവരാണ. സ്മാൎത്തവിചാരത്തിന്ന നമ്പൂതിരിമാരാണ. അവൎക്ക സഹായിപ്പാൻ സജാതി വൈദികന്മാരുണ്ടായിരിക്കും. പുണ്യാഹത്തിന്ന ഇവർ തന്നെ മതി. എളയതിന്റെ ഇല്ലത്ത ബ്രാഹ്മണൻ വെച്ചുണ്ണുകയില്ല. മിക്കതും വിശ്വാമിത്രഗോത്രമൊ ഭരദ്വാജഗോത്രമൊ ആകുന്നു. കന്യകയുടെ 12 മുതൽ 18 വയസ്സുവരെ വിവാഹം. 140 ഉറുപ്പികയിൽ കവിയാതെ പുരുഷന കൊടുക്കണം. മൂത്തമകൻ മാത്രമെ വിവാഹം ചെയ്യുള്ളു. വിധവ തലമുടി കളയേണ്ടാ. പക്ഷെ താലി(മാംഗല്യസൂത്രം) ഭൎത്താവിന്റെ തടിയിന്മേൽ ഇടണം. ബ്രാഹ്മണരെപ്പോലെ ഷോഡശസംസ്കാരങ്ങളുണ്ട. മൂത്ത പുത്രന പിതാമഹന്റെ പേർ. രണ്ടാമന്ന മാതാമഹന്റെ. മൂന്നാമന്ന അമ്മന്റെ ഇതുപോലെ പെൺകുട്ടികൾക്കും ക്രമമുണ്ട. മിക്കപേരും കൃഷ്ണയജുൎവ്വേദികളും ബോധായന സൂത്രക്കാരും അല്ലെങ്കിൽ ആശ്വലായന സൂത്രക്കാരും ആകുന്നു. ഗായത്രി 24—8 പ്രാവശ്യം. പ്രസവിച്ചാൽ ശുദ്ധമാവാൻ 90 ദിവസം കഴിയണം. എളയതിന്റെ ഇല്ലത്ത നായർ ശ്രാദ്ധം ഊട്ടും. അതിനാൽ നമ്പൂതിരിമാർ അവിടെ വെച്ചുണ്ണുകയില്ലെന്നും അവരും, ക്ഷത്രിയരും, നമ്പിടിമാരും അവരുടെ വെള്ളം കുടിക്കയില്ലെന്നും കൊച്ചി കാനേഷുമാരി റിപ്പോൎട്ടുകൊണ്ടു കാണുന്നു. പണ്ട എളയന്മാർ ശ്രാദ്ധദിവസം നായന്മാരുടെ വീട്ടിൽ ഭക്ഷിച്ചിരുന്നു. ഇപ്പോൾ ചുരുക്കം ധനവാന്മാരായ പ്രമാണികളുടെ വീട്ടിൽമാത്രം ഭക്ഷിക്കും. പൂണനൂലുണ്ട. അമ്പലവാസികൾ അധികവും എളയതിന്റെ ചോറുണ്ണുകയില്ല. സ്ത്രീകൾക്ക മറക്കുടയുണ്ട. ഒന്നിലധികം ഭാൎയ്യയാവാം

## ഏറാടി.

പേരിൻെറ അൎത്ഥം കന്നിനെ മേക്കുന്നവൻ എന്ന മിസ്റ്റർ വിഗ്രാം പറയുന്നു. (ഏർ എന്നാൽ-കന്ന അതിനെ ആട്ടുന്നവൻ ഏറാടി) ഇവർ നായരിൽ ഒരു ജാതിയാകുന്നു. മുമ്പ ഏറനാട വാണിരുന്നു. സാമൂതിരിയുടെ ജാതിയായ സാമന്തൻതന്നെ.

## ഒക്കലിയൻ.

ഇവർ തമിഴരാകുന്നു. കന്നടത്തിലെ വക്കലിഗ എന്നവരും ഇവരും ഒന്നാണ. കൃഷിയാണ പ്രവൃത്തി. ശൈവരും വൈഷ്ണവരും ഉണ്ട. രണ്ടുകൂട്ടരും തമ്മിൽ വിവാഹം ആവാം. കോയമ്പത്തൂരിൽ ഇവരുടെ തലവന്ന പട്ടക്കാരൻ എന്നാണ പേർ. അവന്ന ചെറിയപട്ടക്കാരൻ എന്ന ഒരു കീഴ് ഉദ്യോഗസ്ഥനുണ്ട. ജാതിക്കൂട്ടം മുതലായത തീൎക്കാൻ പട്ടക്കാരനാണ. ചീത്തപറഞ്ഞാൽശിക്ഷ ചെറിയപട്ടക്കാരൻചെകിടത്ത അടിക്കുകയാകുന്നു. ചെരിപ്പകൊണ്ട അടികൊണ്ടു എങ്കിൽ കൊണ്ടവനേയും അവൻെറ വീടും ശുദ്ധമാക്കണം. അടിച്ചവൻ ഇതിന്നുപുറമെ സപജനത്തിന്ന ഒരു സദ്യകഴിക്കയുംകൂടി വേണം. വ്യഭിചാരംചെയ്തവർ ഊരിൽ സപജനങ്ങളുടെ വീടുതോറും ഒരു കൊട്ട മണലും കൊണ്ട നടക്കണം. ചില കൂട്ടർ പെണ്ണ തിരണ്ടാൽ അമ്മാമനെങ്കിലും അമ്മാമൻെറ മകനെങ്കിലും ഓല മുതലായതകൊണ്ട ഒരു കുടിൽ വെച്ചുകെട്ടി അവളെ അതിൽ പാൎപ്പിക്കും. ഒന്നാടൻ കുളിച്ചു ദോബിമാററ ഉടുക്കണം. കുടിൽ പൊളിച്ചു പുതുതായി ഉണ്ടാക്കുകയുംവേണം. ഇങ്ങിനെ അഞ്ചാംനാളും ഏഴാംനാളും ചെയ്യണം. വിവാഹത്തിങ്കൽ അമ്പട്ടൻ മണവാളൻെറ നഖങ്ങൾ മുറിക്കണം. താലികെട്ടുക മണവാളൻ തന്നെയാണ. സ്ത്രീപുരുഷന്മാർ ഉടുത്ത വസ്ത്രങ്ങളും അവരുടെ ചെറുവിരൽകളും കൂട്ടികെട്ടണം. സ്ത്രീധനം കല്യാണസമയം കൊടുക്കുക നടപ്പില്ല പെററതിൽപിന്നെയാണ. ചില ഒക്കലിയന്മാൎക്ക ഒരു നടപ്പുണ്ട. ഭൎത്താവ കുട്ടിയും ഭാൎയ്യ യൌവനയുക്തയുമായാൽ ഭൎത്താവിന്ന പ്രായമാകുന്നവരെ അവൻെറ അച്ഛൻ അവൻെറ ബദൽകാരനാകും.

ശവം ഇരുത്തി സ്ഥാപിക്കയാണെന്നു കോയമ്പത്തൂരിൽ അന്വേഷിച്ചതിൽ അറിയുന്നു. എന്നാൽ കുട്ടികളൊ വിവാഹം കഴിയാത്തവരൊ ആയാൽ കിടത്തിട്ടാകുന്നു. മറചെയ്യാൻ കൊണ്ടുപോകുന്ന വഴിക്കു നാണ്യങ്ങളും, ഫലങ്ങളും, അപ്പം, ചോർ ഇത്യാദിയും ശക്തിയുണ്ടെങ്കിൽ സ്വൎണ്ണം, വെള്ളി ഇതുകൊണ്ടുണ്ടാക്കിയ പുഷ്പങ്ങളും ദരിദ്രന്മാർ എടുത്തുകൊൾവാൻ തക്കവണ്ണം എറിയും. വെള്ളവും കുടവുമായി പ്രദക്ഷിണംവെക്കലും കുടം ഉടെക്കലും ഇവൎക്കും നടപ്പുണ്ടു. വിധവ വളകൾ പൊട്ടിച്ചു മറചെയ്തതിൻമീതെ ഇടും. എന്നാൽ താലി മൂന്നാംദിവസമെ അറുക്കുകയുള്ളു. ശവം എടുത്തവരും പുത്രനും ക്ഷൌരംചെയ്യിക്കണം. അവരെ അമ്പട്ടൻ (ശീതികൻ) ദൎഭകൊണ്ടു ചുമലിൽ നല്ലെണ്ണ കുടയണം. പുല പത്താണു. പതിനൊന്നാംദിവസം ബ്രാഹ്മണൻ പുണ്യാഹം തളിക്കണം. ശ്രാദ്ധം നടപ്പുണ്ടു. മൊരസുവക്കലിയാ എന്നൊരു വൎഗ്ഗമുള്ളവൎക്കു സ്ത്രീകൾ വിരലിന്റെ തുമ്പും മുറിക്കുക എന്നൊരു നടപ്പുണ്ടു. ഇതു മൊരസുജാതി വൎണ്ണിച്ചേടത്തുകാണാം.

## ഒട്ടൻ. (ഒട്ടൊൻ. ഒട്ടവൻ.)

ഇവർ തെലുങ്കരാണു. പണം ഉണ്ടെങ്കിൽ അതു ഒടുങ്ങുന്ന വരെ മദ്യം സേവിക്കും. എഴുത്തറിയുന്നവരില്ല. കുളം, കിണറു കുഴിക്കുക ചിറമാടുക, ഈ വകയാണു പണി. എത്ര പണി എടുത്തു എന്നു കണക്കു കൂട്ടാൻപോലും അറിഞ്ഞുകൂടാ. സാമാന്യം എന്തും തിന്നും. ഭാൎയ്യയെ ഉപേക്ഷിക്ക ധാരാളമാണു. ഒരുത്തിക്കു ഓരോരുത്തനായി പതിനെട്ടു ഭൎത്താക്കന്മാരോളം ആവാം. പുരുഷനു ഈ അതിരും ഇല്ല. മിക്കപേരും വൈഷ്ണവന്മാരെന്നാണു പറയുക. ചുരുക്കം ശൈവരും ഉണ്ടു. തിരണ്ടാൽ ഏഴദിവസം അശുദ്ധിയുണ്ടു. വേറിട്ടൊരു പുരയിൽ ഇരിക്കണം. ആ കാലം മാംസം പാടില്ല. മുട്ട തിന്നാം; ഏഴാംദിവസം ഒരു കോഴിയെ പൊന്നിന്നു ഉഴിഞ്ഞു വലിച്ചെറിയും. പുര ചുടുകയും ചെയ്യും. ചിലദിക്കിൽ പതിനൊന്നാംദിവസം നടാടെ മുട്ടയിട്ടിട്ടായ ഒരു കരിങ്കോഴിയുടെ മാംസവും മദ്യവും കൊടുക്കും. വിവാഹം തിരളും മുമ്പും പിന്നേയും ആവാം. സ്ത്രീപുരുഷന്മാർ ഒരു കുററി നാട്ടി അതിനെ മൂന്നു പ്രദക്ഷിണം വെ

ച്ചാൽ വിവാഹമായി. അല്പം കൂടി വിസ്തരിച്ചിട്ടും നടപ്പുണ്ട. മൂന്നാം ദിവസം ഒരു ഏരിയുടെ വക്കത്ത ഘോഷയാത്രയായി പോയിട്ട ഒട്ടേറ്‌ക്കരെ മണ്ണ കിളെക്കയും എടുത്തി അതിൽനിന്ന മൂന്ന കൊട്ട തെല്ല ദൂരത്ത കൊണ്ടുപോയി ഇടുകയും വേണം.

ശവം കഴിച്ചിടുകയാണ നടപ്പ. ഭാൎയ്യ മരിച്ചാൽ ഭൎത്താവ അരയിലെ ചരട അറുക്കണം. ഭൎത്താവ മരിച്ചാൽ വിധവ വെള്ളത്തിന്റെ വക്കത്ത ഒരു മുറത്തിൽ ഇരിക്കണം. അപ്പോൾ അവളുടെ കൈവളകൾ പൊട്ടിക്കയും ആങ്ങള താലിയും ചരടും അറുക്കുകയും വേണം. കുളിച്ച വീട്ടിൽ ചെന്നാൽ ഒരു അകത്ത ഇരിക്കും. ആ ദിവസം ആരേയും കണ്ടുകൂടാ. പിറേറന്ന ഒന്നോ രണ്ടോ ക്ഷേത്രങ്ങളിൽ പോയി ഒരു പശുവിന്റെ വാൽ മൂന്ന പ്രാവശ്യം പിടിച്ചുവലിക്കണം. സ്ത്രീകൾ നടപ്പദോഷം തെളിഞ്ഞാൽ ജാതിയിൽ ചേൎക്കേണമെങ്കിൽ വീടുതോറും ഒരു കൊട്ട മണ്ണുംകൊണ്ട നടക്കണമെന്ന പറയുന്നു.

## ഓമനൈതാ.

ഒമൈതാ എന്നും വിളിക്കും. ഒറിയാ ദേശത്തിൽ കൃഷിക്കാരാണ. അയോദ്ധ്യയിൽ ശ്രീരാമന്റെ മന്ത്രിയായിട്ട അമാത്യൻ എന്നൊരാളുണ്ടായിരുന്ന എന്നും ആയാളുടെ സന്താനങ്ങളാണെന്നുമാണ ഉത്ഭവം പറയുക. ശ്രീരാമന്റെ സ്വൎഗ്ഗാരോഹണത്തിന്നശേഷം രക്ഷിപ്പാനാരുമില്ലാഞ്ഞതിനാൽ കൃഷി പ്രവൃത്തിയായത്രെ. പൂണൂലുള്ളവരെ വളരെ വന്ദ്യമാണ. കൂട്ടത്തിൽനിന്ന നീക്കിക്കളയും. വഴിയെ ജാതിയിൽ ചേൎക്കാൻ കേമമായ ഒരു സദ്യ കഴിക്കണം. വിവാഹം തിരണ്ടു മുമ്പും പിമ്പും ആവാം. അച്ഛൻ പെങ്ങളുടെ മകളെ ഭാൎയ്യയാക്കാനവകാശമുണ്ട. വിവാഹദിവസം മണവാളൻ ഘോഷയാത്രയായി കുതിരപ്പുറത്തെങ്കിലും നടന്നിട്ടെങ്കിലും പെണ്ണിന്റെ വീട്ടിൽചെല്ലണം. മുഹൂൎത്തമായാൽ പെണ്ണിനെ പന്തലിലേക്ക കൊണ്ടുചെല്ലും. മദ്ധ്യസ്ഥനോ ദൂതനോ ആയിട്ട ഒരുത്തനുണ്ടാകും. അവൻ അച്ഛൻ പെങ്ങളെനോക്കി ഉറക്കെ പറയും. "മണവാളൻ വന്നിരിക്കുന്നു. പെണ്ണിനെ ക്ഷണം കൊണ്ടുവാ" എന്ന. പിന്നെ സ്ത്രീപുരുഷന്മാരു

ടെ ചെറുവിരൽ കൂട്ടികെട്ടും. പിറേറന്ന പെണ്ണിനെ കൊണ്ടുപോകും. ഭർത്താവിൻെറ അമ്മ പടിക്കൽവെച്ച ദമ്പതിമാരുടെ കാൽ മഞ്ഞൾഗ്ഗുരുതികൊണ്ടു കഴുകണം. അവരുടെ കോൺതലെക്കു ഏഴുമണി അരിയും ഏഴു അടെക്കയും കെട്ടണം. നാലാംദിവസം ദമ്പതിമാർ അങ്ങട്ടും ഇങ്ങട്ടും മഞ്ഞൾഗ്ഗുരുതികൊണ്ടു ഏറിയണം. ഗഞ്ചാംജില്ലയിൽ വിവാഹത്തിന്നു കൂടിയവർ അന്യോന്യം ചളി വാരി ഏറിയുക നടപ്പുണ്ടത്രെ. വിധവാവിവാഹം ആവാം. ജ്യേഷ്ഠൻെറ വിധവയെ അനുജന കെട്ടുകയും ചെയ്യാം.

മരിച്ചാൽ ദഹിപ്പിക്കുകയാകുന്നു. പുല പത്തുദിവസമാണു. പുലകാലം പുലക്കാർ പ്രവൃത്തി എടുക്കുകയില്ല. സ്വജനങ്ങൾക്കു ഭക്ഷണംകൊടുക്കണം. മദ്യമാംസം ധാരാളം ആവാം. പുല പോകുന്നദിവസത്തെ സദ്യക്ക പാടില്ല.

## കടപ്പട്ടൻ.

കട എന്ന ഗ്രാമത്തിലെ പട്ടരായിരുന്നുപോൽപൂർവ്വം. ബുദ്ധമതം സ്ഥാപിപ്പാൻ സഹായിക്കയാൽ പതനമുണ്ടായി. മക്കത്തായമാണ. തിരളുംമുമ്പ കല്യാണംവേണം. സ്ത്രീധനവും മററും എണങ്ങൻമുഖേന നിശ്ചയിക്കേണ്ടത മേലിൽ സാക്ഷാൽ ഭർത്താവാവാൻ വിചാരിക്കുന്നവനാകുന്നു. താലികെട്ടേണ്ടത അവൻെറ പെങ്ങളോ മററ സംബന്ധപ്പെട്ട സ്ത്രീയോ ആണ. ശേഷക്രിയെക്കു പുരോഹിതൻ ക്ഷൗരക്കനാണ. പുരുഷസന്താനമില്ലാത്ത വിധവ പുല 12-ാംദിവസം ഭർത്താവിൻെറ വീടവിട്ടു ജനിച്ച വീട്ടിലേക്കു പോകും. പുത്രനാണെങ്കിൽ ഭർത്താവിൻെറ സ്വത്തിന്ന അവകാശമുണ്ട.

## കണക്കൻ.

തമിഴരാജ്യത്ത കണക്കെഴുത്ത പ്രവൃത്തി ജാതിയാകുന്നു. വടക്കേആർക്കാട, തെക്കേആർക്കാട, ചെങ്കൽപെട്ട ഈ ജില്ലകളിൽ മുഖ്യമായിട്ടു കാണും. കണ്ണറം ഏറിനും പറയും. നാലായി ഭാഗിച്ചിരിക്കുന്നു. അതിൽ കൈകാട്ടി കണക്കൻകൂട്ടരിൽ ഭാര്യ ഭർത്താവിൻെറ അമ്മയോട മിണ്ടിക്കൂടാ. കയ്യാംഗ്യംകാട്ടുകയെ പാടുള്ളൂ. നാലുകൂട്ടരും അന്യോന്യം കൊള്ളക്കൊടുക്കയില്ല. പൂണ

ന്നൽ ഉണ്ട. മദ്യം സേവിക്കയില്ല. മാംസം ഭക്ഷിക്കയില്ല. വിധവാ വിവാഹമില്ല. പിള്ള എന്നാണ വിളിക്കുന്നത. സൎക്കാറിക്കാട്ടിൽ കണക്കപ്പിള്ള എന്ന കാണും. മലയാളത്തിലെ അംശം മേനോൻ തന്നെ പ്രവൃത്തികൊണ്ട. വിവാഹം കഴിഞ്ഞാൽ രണ്ടുമൂന്ന ദിവസം പെണ്ണിന വീട്ടിന്റെ പുറത്ത ഇറങ്ങിക്കൂടാ. പണ്ട നാല്പത്ദിവസമായിരുന്നു. അന്ന പ്രവൃത്തി കുട്ടികൾക്ക നെല്ലും പയറും വേർതിരിക്കുകയും. കൊച്ചിശ്ശീമയിൽ കണക്കൻ നന്നെ താണജാതിയാണ. പടന്നക്കണക്കൻ, വേട്ടുവൻ തുടങ്ങിയ നാലുജാതിയുണ്ട. ഓരോന്നിൽ വെവ്വേറെ കിരിയങ്ങളും ഉണ്ട. അന്യോന്യം വിവാഹം പാടില്ല. അമ്മാമന്റെ മകളെ കെട്ടാം. വിവാഹം എപ്പോഴും ആവാം. പടന്നക്കണക്കന്ന പെണ്ണിന്റെ പത്തും പതിമൂന്നും വയസ്സിന്റെ മദ്ധ്യെയാണ. വേട്ടുവക്കണക്കന തിരണ്ടതിൽ പിന്നെ മാത്രമെ പാടുള്ളു. തിരണ്ടാൽ അന്നുമുതൽ എഴുനാൾ. ഏഴാംദിവസം ഏഴു പെൺകുട്ടികളെ വിരുന്നൂട്ടി ഓരോ അണ ദക്ഷിണ കൊടുക്കണം. മററ ക്ഷണിച്ചുവന്നിട്ടുള്ളവർ സദ്യകഴിഞ്ഞു പോകുമ്പോൾ ഏറസ്ഥന അല്പം വല്ലതും കൊടുക്കും ചിലവ വഹിക്കും. സ്ത്രീപുരുഷന്മാൎക്ക നക്ഷത്രം ഒന്നായാൽ വിവാഹം പാടില്ല. പടന്നക്കണക്കൻ കഴിച്ചിട്ടുകയാണ. പുല 15. മകൻ 41 ദിവസമെങ്കിലും ഒരു കൊല്ലം തികച്ചെങ്കിലും ദീക്ഷിക്കും. മേൽജാതിക്കാരുടേയും കമ്മാളൻ, ഈഴവൻ, മാപ്പിള ഇവരുടേയും ചോർ വേട്ടുവർ ഉണ്ണും. വെളുത്തേടൻ, വിളക്കത്തിലവൻ, ചാണാൻ, വേലൻ, കണിയാൻ ഇവരുടേത ഭക്ഷിക്കു വളരെ വിരോധമാണ. പുലയൻ, ഉള്ളാടൻ, നായാടി ഇവർ വേട്ടുവക്ക വഴി തിരിയണം. നായന്മാൎക്കും മററും 48 അടി അകലെ ഇവരും തെററണം. ഈഴവൻ ഇവരെത്തൊട്ടാലും കമ്മാളൻ, ബാലൻ ഇവർ നന്നെ അടുത്താലും കുളിക്കണം. ഹിന്ദു ക്ഷേത്രങ്ങളെ വേട്ടുവക്ക അടുത്തുകൂടാ. കൊടുങ്ങല്ലൂരമ്പലത്തിൽ കോഴിക്കല്ലിങ്കലോളം ചെല്ലാം.

## കണിയാൻ (കണിശൻ)

പൂൎവ്വനാമധേയം കണി എന്നായിരുന്നു. മൂന്നാമക്ഷരം ബഹുമാനത്തിന്ന ചേർത്തതാണ. തിരളുമുമ്പ താലികെട്ടണം. പി

ഒന്ന സംബന്ധം. മക്കത്തായമാണ. ജ്യേഷ്ഠാനുജന്മാർ ഒരു പെണ്ണിനെ ഭാൎയ്യയാക്കുക പാണ്ഡവരെപോലെ പൂൎവ്വം നടപ്പായിരുന്നു. ഇപ്പോഴും ചുരുക്കം ഉണ്ട. വിധവാവിവാഹം വിരോധമില്ല. തിരുവാങ്കൂറിൽ അനേകം ഭൎത്താവ ധാരാളമാണ. ജ്യേഷ്ഠാനുജന്മാരാണെങ്കിൽ ജ്യേഷ്ഠനാണ കൂട്ടിക്കൊണ്ടുവരിക.

മുമ്പ ശവം സ്ഥാപിക്കയായിരുന്നു. ഇപ്പോൾ കുട്ടികളെ ഒഴികെ ദഹിപ്പിക്കയാണ. ബ്രാഹ്മണൎക്കും ക്ഷത്രിയൎക്കും 24 അടി അകലെ തിരിയണം. ശൂദ്രൎക്ക അതിൽ പകുതി.

## കംസല (കംസര)

തെലുങ്കരാജ്യത്തെ കമ്മാളരാണ. ഇവർ തങ്ങൾ ബ്രാഹ്മണരാണെന്ന പറവാൻ തുടങ്ങിയിരിക്കുന്നു. ഗഞ്ചാം, വിശാഖപട്ടണം, ഇവിടങ്ങളിലുള്ളവർ വളരെ കലശലായിട്ട നടിക്കുന്നില്ല. അവർ മാംസം ഭക്ഷിക്കും. മദ്യം കുടിക്കും. കംസലൎക്ക അമ്മാമന്റെ മകളെ ഭാൎയ്യയാക്കികിട്ടണമെന്ന അവകാശപ്പെടാം. ബ്രാഹ്മണനാകുന്നു പുരോഹിതൻ. കൎമ്മങ്ങൾ ചെയ്യുകയും മന്ത്രം ജപിക്കയും കഴിഞ്ഞാൽ ആയാൾ കന്യകയുടേയും മണവാളന്റേയും അമ്മാമന്മാരെ പന്തലിൽ വരുത്തി അവരെ അനുഗ്രഹിക്കും. പിന്നെ മണവാളൻ തീൎത്ഥസ്ഥാനത്തിന്ന പുറപ്പെടും. പിന്നാലെ പെണ്ണിന്റെ ആങ്ങള ചാഞ്ഞുചെന്ന തന്റെ പെങ്ങളെ കൊടുക്കാമെന്ന മൂന്നുവട്ടം ശപഥംചെയ്യും പിന്നാൽ മണവാളൻ തന്റെ വേഷം അഴിച്ചിട്ട തുണിയും കീറകൊടയും മറ്റും ബ്രാഹ്മണന്ന കൊടുക്കും. ബ്രാഹ്മണൻ ഒരു പൂണുനൂൽ കൊടുക്കും. മംഗല്യസൂത്രം കെട്ടുന്നത മണവാളനാണ. പെണ്ണിന്റെ അച്ഛൻ വന്ന രണ്ടാളുടേയും കൈകൾ കോൎത്ത പിടിപ്പിച്ച മീതെ വെള്ളം പാരും. തിരളുംമുമ്പ വിവാഹം നിൎബ്ബന്ധമാകുന്നു. ഉപേക്ഷിപ്പാൻ പാടില്ല. വിധവാവിവാഹമില്ല.

ശവം ഇരുത്തി മറചെയ്യുകയാകുന്നു. ഇയ്യിടെ കുറേശ്ശെ ദഹിപ്പിക്കലും തുടങ്ങീട്ടുണ്ട. പുല പന്ത്രണ്ടാകുന്നു.

## കമ്മാ (കാപ്പു റഡ്ഡി)

ഇങ്ങിനെ വേറെയും പേരുകളുണ്ടു. ഗോദാവരി ജില്ലയിൽ ഇവർ അഞ്ചു വകയുണ്ടു. ഒരുകൂട്ടർ കാവടി (കാവുണ്ടം)യിന്മേലല്ലാതെ വെള്ളം കൊണ്ടുപോകയില്ല. വേറെ ഒരു കൂട്ടർ കാളപ്പുറത്തുമാത്രം. മറെറാരുകൂട്ടക്കാർ കയ്യിൽ കുടത്തിലാക്കിമാത്രം. ഉറക്കം തലയിലും പാടില്ല. പിന്നെ ഒരുകൂട്ടർ രണ്ടാംകൂടി ഇക്കിപിടിച്ചിട്ടുമാത്രം. ചില കൂട്ടരുടെ സ്ത്രീകൾ കേവലം ഘോഷയാണു. ചിലർ ചേല (പുടവ) വലത്തെ ചുമലിൽകൂടിയാണ ഇടുക. ചിലർ എടത്തേതിൽകൂടി. ചിലക്ക് നൂൽ നൂൽക്കുകയാകട്ടെ വേറെ പ്രവൃത്തി എടുക്കുകയാകട്ടെ കുറവാണു. ചിലരുടെ സ്ത്രീകൾ പറമ്പിൽനിന്നു പുറത്തുപോകുകയില്ല. ചിലകൂട്ടർ ഞായറാഴ്ച വയലിൽ പണി ചെയ്കയില്ലെന്നു പറയുന്നു. ചില പുരുഷന്മാർ ക്ഷൌരം ചെയ്യിക്കയില്ല. ക്ഷുരകനു തല താഴ്ത്തുന്നത അപമാനമാണപോൽ. ഭാര്യ ഭർത്താവിനേക്കാൾ എത്രയോ പ്രായം അധികമായിട്ടു ഉണ്ടാകുമെന്നു പറയുന്നു. 22 വയസ്സായ ഒരു സ്ത്രീ ഭർത്താവിനെ കൈയിൽ എടുത്തു നടക്കുക ഉണ്ടായിട്ടുണ്ടു. (ഏതാനും കാലം മുമ്പ റുഷ്യരാജ്യത്ത ഇങ്ങിനെ ഉണ്ടായിട്ടുണ്ടു) കല്യാണത്തിന്റെ ആദ്യദിവസം ഒരു ക്രിയയുണ്ടു സ്ത്രീപുരുഷന്മാരുടെ മാതാപിതാക്കന്മാരുടെ സമീപം ഒരു പെട്ടിയിൽ കുറെ വസ്ത്രങ്ങളും മററും വെക്കും. പിന്നെ പെട്ടിതുറന്നിട്ടു അതെല്ലാം അടപ്പിന്മേൽ വെക്കും. അവ സംബന്ധികൾ പരിശോധിക്കും. പെണ്ണിന്റെ അഛൻ മണവാളന്റെ അഛനു താംബൂലം കൊടുക്കും. "കന്യക എന്റേതാണു. പണം തന്റേതും" എന്നു പറഞ്ഞുംകൊണ്ടു. ഇങ്ങിനെ മൂന്നുതവണ പറയണം. അപ്പോൾ പുരോഹിതൻ വിളിച്ചുപറയും ഇന്നവന്റെ മകളെ ഇന്നവനു കൊടുക്കുവാൻ പോകുന്നു എന്നു. ഈ നിശ്ചയം ബലമായതാണു. പിന്നെ കല്യാണത്തിന്നു മുമ്പ മണവാളൻ മരിച്ചുപോയെങ്കിൽ പെണ്ണു വിധവയായി. വിവാഹദിവസം ക്ഷുരകൻ മണവാളന്റെ നഖം മുറിക്കണം. പെണ്ണിന്റെത മാവില പാലിൽ മുക്കി അതുകൊണ്ടു തൊട്ടാൽ മതി. മ

ണവാളൻ കണ്ണുപൂട്ടുന്ന ക്രിയ ചെയ്യേണം. ഒരു കൊട്ടയിൽ മണ്ണും കൊഴുവിന്റെ നാക്കും മുടിക്കോലും കയറും എടുത്തു അവൻ പുറപ്പെടും. പിന്നാലെ വിളക്കെങ്കിലും തീയെങ്കിലും കൊണ്ടു സ്ത്രീയും. കണ്ണുപൂട്ടുമ്പോൾ പെങ്ങൾ ചെന്നു തടയും. ആദ്യം ഉണ്ടാകുന്ന മകളെ തന്റെ മകനു കൊടുത്തേക്കാമെന്നു വാഗ്ദാനംചെയ്താലെ അങ്ങട്ടു പൂട്ടുവാൻ സമ്മതിക്കയുള്ളു. വിവാഹം കഴിഞ്ഞാൽ മൂന്നുമാസത്തിനുശേഷമെ 'ശേഷം' ഉള്ളു. ഒന്നാം കൊല്ലം കുട്ടിജനിക്കുന്നതു അമംഗളമാണ.

ദഹിപ്പിക്കയാണ. മരിച്ചാൽ കൈകാലുകളുടെ പെരുവിരൽ കൂട്ടിക്കെട്ടണം. വിധവ ശവത്തിന്നു താംബൂലം കൊടുക്കണം. കുടത്തിൽ വെള്ളത്തോടുകൂടി മകനൊ മറ്റൊ തടിപ്രദക്ഷിണം വെക്കണം. അപ്പോൾ ക്ഷൗരകൻ (അത്തിക്കുറിശ്ശി) കുടം കുത്തി ഉടെക്കണം. പിറേറന്നു അസ്ഥിസഞ്ചയനം. ക്രിയാവസാനം പതിനാറാംദിവസം. അന്നു ഒരു പ്രതിമ ഉണ്ടാക്കി ബലി കൊടുത്തിട്ടു കുളത്തിൽ ഇടണം. അതിന്റെശേഷം ശവസംസ്കാരം കഴിഞ്ഞിട്ടു എത്ര ദിവസമായൊ അത്ര പ്രാവശ്യം മുങ്ങണം. ശ്രാദ്ധം ഒരു കൊല്ലം ഊട്ടും പിന്നെ ഇല്ല. ഇവർ ശൈവരും വൈഷ്ണവരും ഉണ്ടു.

## കമ്മാളൻ (തമിഴ)

ഈ ശബ്ദത്തിന്റെ ആദ്യരൂപം കണ്ണാളൻ അഥവാ കണ്ണാളർ എന്നായിരുന്നു എന്നു കാണുന്നു. പ്രസിദ്ധകവിയായ കമ്പരുടെ കൃതികൾ എന്നു പറയുന്ന 'തൊണ്ടമണ്ഡലശതകം' 'ഏരെഴുപതു' ഈ കാവ്യങ്ങളിൽ ഈ വാക്കു രണ്ടും കാണുന്നുണ്ടു. ഒരു ബിംബം ഉണ്ടാക്കിയാൽ അതിന്റെ ശുദ്ധികലശം ക്ഷേത്രത്തിൽവെച്ചാകുന്നു. ക്രിയയുടെ അവസാനം അതു കൊത്തിയുണ്ടാക്കിയ കമ്മാളൻ വന്നു അതിന്റെ കണ്ണു രണ്ടും അവിടെവെച്ചു കൊത്തി ഉണ്ടാക്കണം. (ഇതു ബുദ്ധരുടെ ക്ഷേത്രങ്ങളിലായിരിക്കാം) കമ്മാളർ അഞ്ചു വകയുണ്ടു. തട്ടാൻ, കന്നാൻ, തച്ചൻ, കൽതച്ചൻ, കൊല്ലൻ അല്ലെങ്കിൽ കരുമാൻ. അന്യോന്യം പെണ്ണിനെ കൊടുക്കാം. പക്ഷെ തട്ടാന്മാരും പട്ടണ

ങ്ങളിൽ വസിക്കുന്ന തട്ടാന്മാർ വിശേഷിച്ചും കൊല്ലന്മാരായിക്കൊള്ളക്കൊടുക്ക മാററിയിരിക്കുന്നു. വിവാഹത്തിങ്കൽ ബ്രാഹ്മണരുടെ സമ്പ്രദായം വളരെ അനുഷ്ഠിക്കുന്നു. കല്യാണം മൂന്നും അഞ്ചും ദിവസം നിൽക്കും.

ശവം സാധാരണമായി ഇരുത്തി കുഴിച്ചിടുകയാണ. ദഹിപ്പിക്കലും തുടങ്ങീട്ടുണ്ട. പുല പതിനാറ. ശ്രാദ്ധം സാധാരണമല്ല. തങ്ങൾ വിശ്വകൎമ്മാവിന്റെ സന്താനമാണെന്ന പറയും. ബ്രാഹ്മണരിലും മീതെയാണെന്നും. ആചാരി എന്നും പത്തർ എന്നും പേർ എടുക്കും. (ബ്രാഹ്മണരുടെ „ആചാൎയ്യൻ" „ഭട്ടൻ" ഇതിന്റെ തത്ഭവമാണ ഈ വാക്കുകൾ) വേദജ്ഞാനത്തിന്ന അവകാശമുണ്ടെന്നും നടിക്കുന്നുണ്ട. പൂണുനൂലുണ്ട. മാംസഭുക്കുകൾ കുറവും.

## കമ്മാളൻ (മലയാളം)

പൂണുനൂലില്ല. തീണ്ടലുണ്ട. ആശാരിയാണ മീതെ. അഞ്ചുകുടികമ്മാളരെന്ന പറയുമെങ്കിലും നാലെ ഉള്ളു. തോൽകൊല്ലനെ കൂട്ടത്തിൽ ചേൎക്കയില്ല. തങ്ങളുടെ കൂട്ടത്തിൽനിന്ന പതിനെട്ട കുടുംബക്കാർ ശേഷമുള്ളവർ പോരുമ്പോൾ പോരാതെ ഈഴവനാട്ടിൽ തന്നെ ഇരുന്ന എന്നും വഴിയെ വന്നപ്പോൾ കൂട്ടത്തിൽ ചേൎത്തില്ലെന്നും അവർ പുഴിതച്ചര അല്ലെങ്കിൽ പതിനെട്ടാന്മാർ ആയി എന്നും ആശാരികൾ പറയുന്നു. കുറുപ്പ, തോൽകൊല്ലൻ, പുള്ളുവൻ, കണ്ണാൻ, തണ്ടാൻ, ഇവരുടെ ചോർ കമ്മാളര ഉണ്ണുകയില്ല. കമ്മാളരുടെ ചോറുണ്ണുന്നത അങ്ങിനെ തന്നെ കുറവാണെന്ന തണ്ടാനും വിചാരിക്കുന്നു. കോഴിക്കോട, വള്ളുവനാട, പൊന്നാനി, ഈ താലൂക്കുകളിൽ ആശാരി, കൊല്ലൻ ഇവരുടെ എടയിൽ അനേകസോദരന്മാൎക്കുകൂടി ഒരു ഭാൎയ്യയുണ്ട. കമ്മാളക്ക താലികെട്ടുണ്ട. താലികെട്ടു കഴിഞ്ഞാൽ മണവാളൻ പെണ്ണിന്റെ കോടിവസ്ത്രത്തിന്മേൽനിന്ന ഒരു നൂൽ എടുത്ത മുറിക്കും. എന്നാൽ അവർ തമ്മിൽ ബന്ധം വിട്ടു. തിരിഞ്ഞനോക്കാതെ അവൻ പോകണം. വിവാഹത്തിന്ന മുമ്പ ഗൎഭമുണ്ടായിപോയെങ്കിൽ കാരണഭൂതൻ സ്വജാതിയാണെന്ന

വരികിൽ അവൻ കെട്ടണം. അന്യനാണെങ്കിൽ സ്ത്രീ ജാതിഭ്രഷ്ടയായി. പുളികുടിയുണ്ട. പുളി കൊടുക്കുക ആങ്ങളയാകുന്നു. പെറ്റാൽ പതിന്നാലാംദിവസം തളിക്കറപ്പ സ്ത്രീകൾ തളിക്കണം. പിറേറന്ന കുളിച്ചാൽ ശുദ്ധമായി. ഇരുപത്തെട്ടാംനാൾ നാമകരണം. അച്ഛൻെറ മടിയിലിരുത്തീട്ടാണ പേരിടുക. ആൺകുട്ടിയുടെ കാത വയസ്സ തികയുംമുമ്പും പെൺകുട്ടിയുടെത ആറാമത്തെയൊ എഴാമത്തെയൊ വയസ്സിലും കുത്തും.

കമ്മാളർ കുട്ടികളുടെ ശവം കുഴിച്ചിടും. മറെറല്ലാം ദഹിപ്പിക്കും. പുല പതിനഞ്ചു. മൂന്നാംദിവസം അസ്ഥി സഞ്ചയനം. ഒരുത്തൻ സംവത്സരം ദീക്ഷിക്കും. ക്ഷേത്രത്തിന്നുള്ളിൽ പണിക്കായി കടക്കുന്ന സമയം ആശാരി, മൂശാരി, ഇവൎക്ക പൂണനൂൽ ഇടാനവകാശമുണ്ട.

## കരിമ്പാലൻ.

മലയാളത്തിൽ കാട്ടിൽ വേട്ടയും പുനംകൃഷിയും ചെയ്യുന്ന ഒരു ജാതിയാണ. മരുമക്കത്തായമാണ. താലികെട്ട ഇല്ല.

## കബ്ബെരാ.

ഒരു ജാതി കന്നടകമുക്കവരും കൃഷിക്കാരും ആകുന്നു. ഗംഗാമക്കൾ എന്നും ഗൌരീമക്കൾ എന്നും രണ്ടുവകയുണ്ട. അങ്ങോട്ടും ഇങ്ങോട്ടും ചോറുണ്ണും. പെണ്ണിനെ കൊടുക്കയില്ല. ഗൌരീമക്കൾ ബെല്ലാരിയിൽ എറെ ഇല്ല. മൈസൂരിലാണ പ്രധാനം. ഇവൎക്ക പുരോഹിതൻ ബ്രാഹ്മണനാണ. ശവം ദഹിപ്പിക്കയാണ പതിവ. ശ്രാദ്ധം ഊട്ടും. വിധവാവിവാഹമില്ല. വിവാഹം കഴിഞ്ഞാൽ മൂന്നമാസം കഴിഞ്ഞെ „വേളിശേഷം” ഉള്ളൂ. ഒരു കൊല്ലത്തിന്നുള്ളിൽ കുട്ടി ജനിക്കുന്നത ശുഭമല്ലപോൽ. ബെല്ലാരിയിൽ ഇവൎക്ക അംബികാ എന്നും പേരുണ്ടത്രെ. തിരളുംമുമ്പും പിമ്പും ആകുവാം വിവാഹം. വിവാഹത്തിന്ന മുമ്പതന്നെ സംസൎഗ്ഗം തുടങ്ങാം. താലികെട്ടുക ബ്രാഹ്മണനാണ. ഇവൎക്ക വിധവാവിവാഹം ആവാം. പക്ഷെ വിവാഹം രാത്രി ഒരു ക്ഷേത്രത്തിൽ വെച്ചാണ. സുമംഗലികളും ഭാൎയ്യയുള്ള പുരുഷന്മാരും ഉണ്ടായിക്കൂടാ. താലികെട്ടുക ഒരു വിധവയാണ. ഭാൎയ്യയെ ത്യജിച്ചുകൂടാ. ശവം

കഴിച്ചിടുകയാണ. കന്യകമാരെ ചിലരെ ദേവദാസിയാക്കുക നടപ്പുണ്ട.

## കല്ലൻ മൂപ്പൻ.

1901_ലെ കാനേഷുമാരി റിപ്പോർട്ടിൽ ഇവർ മലയാളത്തിലെ കമ്മാളരുടെ ഒരു വർഗ്ഗമാണെന്നും കൽപ്രവൃത്തിയാണെന്നും പറയുന്നു. വിധവാവിവാഹമില്ല. ഏകഭാര്യയെ ഉള്ളൂ. പുരോഹിതൻ ക്ഷുരകനാണ.

## കഞ്ചുഗാര.

മൈസൂർ, തെക്കെകന്നടം, ഇവിടങ്ങളിലും മററും കാണാം. മക്കത്തായമാണ. പെണ്ണു തിരളുംമുമ്പ വേണം വിവാഹം. വിധവാവിവാഹം പാടില്ല. വ്യഭിചാരം തെളിഞ്ഞു എങ്കിൽ മാത്രം വിവാഹമോചനമുണ്ട. ശവം ദഹിപ്പിക്കയും ഇരുത്തി സ്ഥാപിക്കയും ആവാം. ബ്രാഹ്മണരാണ പുരോഹിതന്മാർ. മദ്യവും മത്സ്യമാംസങ്ങളും ആവാം.

## കന്നടിയൻ.

ലിംഗാക്കെട്ടി. തൈരും, മോരും വിൽക്കുകയാണ സാധാരണ പ്രവൃത്തി. തിരളുംമുമ്പ വിവാഹമാണ നടപ്പ. ഒരു വയസ്സു തികയാത്ത പെണ്ണിനെ ചെറിയ ചെക്കൻ വിവാഹം ചെയ്യും. അച്ഛന്റെ മരുമക്കളെ കെട്ടുവാൻ വലിയ അധികാരമാണ. കല്യാണം ഒമ്പതു, പത്തു നാൾ നിൽക്കും. ചിലവു കുറെക്കാനായി പല കുടുംബങ്ങൾ ഒന്നിച്ചു ചേർന്ന ഒന്നിലധികം വിവാഹം ഒരിക്കൽ കഴിക്കും. വിവാഹത്തിന്റെ മൂന്നാംദിവസം ബഹുരസമായ ഒരു ക്രിയയുണ്ട. പുരോഹിതനായിട്ടു ഒരു ശൈവബ്രാഹ്മണനെ ക്ഷണിച്ചുകൊണ്ടു വരും. ആയാൾ കല്യാണപന്തലിൽ എത്തിയ ഉടനെ ആയാളെ വീട്ടുടമസ്ഥൻ കട്ടുമ ചുററിപിടിച്ചു അഞ്ചു നാളികേരം കട്ടുമയിൽ കെട്ടിത്തൂക്കും. ആയാൾ വിരോധം ഭാവിക്കും. കൂടിയവരെല്ലാം ആശ്വസിപ്പിക്കുംപോലെ കാട്ടും. ഒടുവിൽ അഞ്ചു ഉറുപ്പിക കാട്ടും. അപ്പോൾ ബ്രാഹ്മണൻ അടങ്ങും. ഉറുപ്പിക ആയാൾക്കു കൊടുക്കുകയും ചെയ്യും. രണ്ടു കോടിവസ്ത്രവും വെററില അടക്കയും കൊടുക്കും. തന്മധ്യെ കുട്ടികൾ വഴുതിനാ

അയ്യുടെ തോട്ടിൽ മഞ്ഞാം നിറച്ച അതകൊണ്ട ഈ ആളെ എ-
റിയും. ആയാൾ കുട്ടികളെ പിടിപ്പാൻ പായും. അവർ ഓടിക്ക-
ളയും. അവസാനം വലിയവർ കുട്ടികളെ അടിച്ച ഓടിക്കും.
ബ്രാഹ്മണൻ പോവുകയും ചെയ്യും. പിന്നെ ആയാൾ വേണ്ടാ.
ആകെ വിചാരിക്കുമ്പോൾ ഇവരുടെ വിവാഹക്രിയ ഗൌരവമാ-
യി വിചാരിക്കപ്പെടുന്നില്ലെന്നും ബ്രാഹ്മണരെ പരിഹസിക്കയാ-
ണെന്നും തോന്നും. ലിംഗധാരികൾ ബ്രാഹ്മണരുടെ ജലംപോ-
ലും സ്വീകരിക്കയില്ലെന്നത പ്രസിദ്ധമായ അവസ്ഥയാണ. ഒരു
കൂട്ടർക്ക വേറെ ഒരു നടപ്പുണ്ട. വിവാഹത്തിന്ന ഗ്രാമത്തമ്പട്ടനെ
ക്ഷണിക്കും. ശിശുക്കളായ പെണ്ണിനേയും ആണിനേയും അ-
വന്റെ മുമ്പിൽ ഇരുത്തും. അവരുടെ തലയിൽ അവൻ നെയ്യ ത-
ളിക്കണം. ഇത അവൻ ചെയ്യാതിരിപ്പാനായി അവന്റെ കഴു-
ത്തിൽ ഒരു വലിയ കല്ല കെട്ടി തൂക്കും. പോരാത്തത കഴുത്തിൽ
ഒരു കയറിട്ടിട്ട കുട്ടികൾ പിന്നിൽനിന്ന അങ്ങട്ടും ഇങ്ങട്ടും ആട്ടും.
ഒടുവിൽ അവർ അനുവദിക്കും. തളിച്ചിട്ട ബാക്കി നെയ്യും എത്താൻ
പണവും താംബൂലവും കൊണ്ട അമ്പട്ടൻ പോകുകയും ചെയ്യും.
അവനെ ലിംഗധാരിയാക്കുന്ന എന്നാണ സങ്കല്പം. വിധവാവി-
വാഹം ആവാം. എന്നാൽ ആള്ള മരിച്ചപോയവനെ കെട്ടിക്കൂട.
മരണവർത്തമാനം ജാതിക്കാരെ അറിയിക്കുക രണ്ട കുട്ടികളാകു-
ന്നു. അവർ ചെറിയ വടികൾ കയ്യിൽ എടുക്കണം. ശവത്തിന്റെ-
യും പുരോഹിതന്റെയും കാൽ കഴുകിയ വെള്ളം ശവത്തി-
ന്റെ വായിൽ പാരണം. സംസ്കാരത്തിന്ന വന്നവർക്ക ഒരു സത്ര്യ-
ചില ലിംഗം കെട്ടികൾക്ക നടപ്പുണ്ട. പുരോഹിതനും ഉണ്ടായി-
രിക്കണം. ആയാൾ ഭക്ഷിച്ചത അല്പം ഛർദ്ദിക്കണം. അത മരിച്ച
ആളുടെ ശേഷക്കാർ തിന്നണം എന്ന പറയുന്നു. ശവം ശ്മശാന-
ത്തിലേക്ക കൊണ്ടു പുറപ്പെടുംമുമ്പ പുരോഹിതൻ അതിനെ
മൂന്ന നാല പ്രാവശ്യം കാൽകൊണ്ട തൊടണം. തെക്കോട്ട മുഖ-
മാക്കി ഇരുത്തി മറ ചെയ്യുകയാണ നടപ്പ. മരിച്ചവൻ ധരിച്ചിരുന്ന
ലിംഗം ശവത്തിന്റെ വായിൽ ഇടണം. ശവം എടുത്തവരും പു-
രോഹിതനും മരിച്ച ആളുടെ പുത്രന്മാരും കുറെ ദൂരെടുത്ത എ-

ടത്തഭാഗം മുതുകിൽ ചൊരട്ടണം. ബാലന്മാരേയും വിവാഹം കഴിയാത്ത പെൺകുട്ടികളേയും കിടത്തീട്ടാണു സ്ഥാപിക്കുക. ശേഷക്കാൎക്ക പുലയുണ്ട. ചെങ്കൽപെട്ട ജില്ലയിലെ ലിംഗധാരികൾക്കു വീരഭദ്രയാത്രാ എന്നൊരു ഉത്സവമുണ്ട. അതിങ്കൽ ചിലൎക്ക ആവേശം ഉണ്ടാകും. അത ശമിപ്പാൻ ചിലപ്പോൾ നെററിമേൽ നാളികേരം ഉടെക്കുകയൊ ചാക്കു 'തുന്നുന്ന' മാതിരി വലിയ സൂചികൊണ്ട കഴുത്തും കൈതണ്ടും തുളെക്കുകയൊ ചെയ്യണം. തെക്കെ ഇന്ത്യയിൽ എത്രയൊ പരക്കെ നടപ്പുള്ള പൊങ്കൽ ഇവൎക്കില്ല. ഒരിക്കൽ പൊങ്കൽ കഴിക്കുന്ന സമയം കന്നുകൾ ഓടിപ്പോയിക്കളഞ്ഞു. തിരഞ്ഞപോയവർ തിരികെ വന്നില്ല. ഇതാണത്രെ സംഗതി. ആണ്ടു തുടങ്ങുന്ന നാൾ ഇവൎക്ക ഒരു ദുഃഖദിവസമാണ. കാമോത്സവം എന്നൊന്നുണ്ട. വളരെ ആഘോഷമുണ്ടാകും. കാമദഹനം എന്നൊരു പാട്ടുണ്ട. വഴിയാത്രയിൽ അത പാടികൊണ്ട പോയാൽ സ്മരണ വിട്ടുപോകും. എത്ര ദൂരം നടന്നു എന്നറികയില്ലത്രെ. ചെങ്കൽപെട്ട ജില്ലയിൽ പെരുമ്പാക്കം എന്ന ദിക്കിൽവെച്ച ഹരിസേവ എന്നൊരു ഉത്സവം കൂടി ഉണ്ട. അതിന്ന കാഞ്ചീപുരത്തനിന്ന താതാചാൎയ്യഅയ്യങ്കാൎമാരെ ക്ഷണിച്ച വരുത്തണം. ലിംഗധാരികളിൽ അഞ്ചാൾ ഉപവസിക്കണം. വഴിയെ അവൎക്ക ഇലവെച്ച ചോറും പരിപ്പും മററും വിളമ്പി കൊടുക്കും. പക്ഷെ അവർ ഭക്ഷിക്കാതെ ഒരു വിളക്കിന്റെ നേൎക്ക കണ്ണടച്ച ധ്യാനിച്ചുംകൊണ്ടിരിക്കും. വഴിയെ അവർ വീട്ടിൽപോയി ഭക്ഷിക്കും. കന്നടിയൻ ലിംഗധാരിയായിട്ടും കൂടെ അവന്ന അനേക വൈഷ്ണവാചാരങ്ങളും വിഷ്ണുവന്ദനവും ഉണ്ട. ഇപ്പോൾ പറഞ്ഞ ഉത്സവത്തിങ്കൽ അഞ്ചുരാത്രി ഹിരണ്യകശിപു നാടകം അല്ലെങ്കിൽ പ്രഹ്ലാദചരിത്രം കളിക്കണം.

## കള്ളർ.

പേർ യഥാൎത്ഥമാണ. കല "ധൎമ്മം" കളവാകുന്നു. മധുരാ, തഞ്ചാവൂർ, മുതലായ ദിക്കിൽ വളരേയുണ്ട. തഞ്ചാവൂര ജില്ലയിൽ ഉള്ളവൎക്ക ബ്രാഹ്മണരുടെ സഹവാസം നിമിത്തം തലക്ഷൌരം ഉണ്ട. പുരോഹിതനും ബ്രാഹ്മണനാണ. താലികെട്ടുക മണ-

ചാളൻതന്നേയാകുന്നു. മററിടങ്ങളിൽ അവന്റെ സോദരിയാണു. ഈ കാലം കൃഷിയും വ്യവഹാരവും ഹേതുവായിട്ടു കക്കാൻ സമയം കുറയും. കാവേരിതീരത്തിലുള്ളവരെ ഉടുപ്പുകൊണ്ടും മററും വെള്ളാളർ എന്നെതോന്നു. മധുര, തിരുനെൽവേലി ജില്ലകളിൽ ഉള്ളവർ ആണും പെണ്ണും കാതുകൾ വളർത്തും. ആണുങ്ങൾ തലമുടി നീട്ടുകയും ചെയ്യും. കുറച്ചുകാലം മുമ്പുവരെ കള്ളക്ക് ഒരു നികുതിപോലെ പണം പിരിക്കുന്ന നടപ്പുണ്ടായിരുന്നു. വീടൊന്നിന്ന കാലത്താൽ നാലണ കൊടുത്താൽ കളവുണ്ടാകയില്ല. അഥവാ ഉണ്ടായാൽ മുതൽ അവർ കണ്ടുപിടിച്ചു മടക്കികൊടുക്കുകയും അല്ലെങ്കിൽ അതിന്റെ വില കൊടുക്കുകയും ചെയ്യും. ഈ "നികുതി" കൊടുക്കാൻ താമസിച്ചാൽ ഫലം ഉടനെ കാണാം. കന്നുകളവും പുരാതീകത്തല്യംതന്നെ. ഇവക്ക് ഗുണങ്ങളും ഉണ്ടു. ചാണകം വയലിൽനിന്ന എടുത്തുകൊണ്ടുപോകുകയില്ല. കുടിക്കുന്ന കുളങ്ങളിലെ വെള്ളത്തിൽ കാൽ വെക്കുകയില്ല. ദേഹവും വീടും മററും ശുചിയായിരിക്കും. ആഹാരസാധനങ്ങൾ പെരുമാറുന്നില്ല എന്നുതന്നെ പറയാം. സ്ത്രീകൾ പതിവ്രതമാരാണു. സന്താനം അച്ഛന്റെ ഗോത്രമല്ല. അമ്മയുടേതാണു. ആങ്ങളയും പെങ്ങളും പെങ്ങളുടെ കുട്ടികളും ഗോത്രം ഒന്നാകയാൽ ആങ്ങളക്കു പെങ്ങളുടെ മകളെ കല്യാണം പാടില്ലത്രെ. എന്നാൽ ആങ്ങളയുടേയും പെങ്ങളുടേയും മക്കൾക്ക അന്യോന്യം കെട്ടാം. പെങ്ങളുടെ മകളെ വേളികഴിക്കുക ബ്രാഹ്മണരിൽ ചിലക്കുകൂടി ആവാം. ശിവഗംഗാകള്ളക്ക് ഒരു നടപ്പുണ്ടു. ഒരുവൻ മരിച്ചാൽ അവന്റെ അവകാശി ആ ഗോത്രത്തിലുള്ള മററാൾ പുതക്കുന്ന ഒരുകോടി വസ്ത്രം കൊടുക്കണം. അത കിട്ടിയവൻ അത അവന്റെ സോദരിക്കു കൊടുക്കണം. കൊടുക്കാഞ്ഞാൽ അവളുടെ ഭർത്താവിന്ന വലിയ അപമാനമായി. അവൻ അവളെ ഉപേക്ഷിപ്പാൻ അതുമതി സംഗതി. പുറമല നാട്ടുകള്ളർ എന്നൊരു കൂട്ടരുണ്ടു. ഇവക്ക് മുസൽമാൻ, യഹൂദർ, ഇവരേപ്പോലെ ലിംഗച്ഛേദനം (മാർക്കകല്യാണം) ഉണ്ടു. അച്ഛന്റെ മരുമകളെ കല്യാണം ചെയ്യാൻ അധികാരമുണ്ടു. ഇളയച്ഛന മകളു

ണ്ടെങ്കിൽ അവനാവശ്യപ്പെട്ടാൽ കെട്ടണം. വയസ്സ വ്യത്യാസം സാരമില്ല. മേൽപറഞ്ഞ ക്രിയകളുടെ ചിലവ ചെയ്യേണ്ടത അമ്മന്റെ പെങ്ങളാകുന്നു. അതുപോലെതന്നെ പെണ്ണുതിരണ്ടാൽ ചിലവ അമ്മാമൻ ചെയ്യണം. എന്തുകൊണ്ടെന്നാൽ അവന്റെ മകന അവളെ കിട്ടാൻ അവകാശമുള്ളതാണല്ലൊ. ഈ രണ്ടു ക്രിയയും ഒരുസമയത്തുതന്നെ പല കുട്ടികൾക്കു ഒന്നായിട്ട ചെയ്യും. ചീരുകുടികള്ളർ എന്നൊരു വകയുണ്ടു. അവർ താലിയിന്മേൽ മുസൽമാൻമതചിഹ്നമായ ചന്ദ്രക്കലയും നക്ഷത്രവും ഉണ്ടാക്കും. മാട്ടുപൊങ്ങൽ ദിവസം കാളകളേയും പശുക്കളേയും കൊമ്പിന്മേൽ വസ്ത്രം ചുററുകയും മററും ചെയ്തു ഗ്രാമവീഥിയിൽകൂടി ചെണ്ടയും വാദ്യവുമായി ആൎത്തുവിളിച്ചു ഭയപ്പെടുത്തികൊണ്ടു പോകും. അതിൽവെച്ചു അധികം മോടുള്ള ജന്തുവിന്റെ കൊമ്പത്തനിന്ന വസ്ത്രം എടുത്ത തനിക്കു കൊണ്ടുവന്ന കൊടുക്കുന്നവനെ കന്യക ഭൎത്താവായി വരിക്കും. ഒരു സ്ത്രീ പത്തു, എട്ടു, ആറ, അല്ലെങ്കിൽ രണ്ടു പുരുഷന്മാരുടെ ഭാൎയ്യയായിരിക്കുകയും പലപ്പോഴും ഉണ്ടു. ഇവൾക്കുണ്ടാകുന്ന കുട്ടികൾ അവരുടെ എല്ലാരുടേയും കുട്ടിയും ഓരോരുത്തന്റെ പ്രത്യേകമായും സന്താനമാണെന്ന വിചാരിക്കുന്നു. കുട്ടികൾ വലുതായാൽ പറയുക തങ്ങൾ പത്തു, എട്ടു, ആറ, അല്ലെങ്കിൽ രണ്ടു അഛന്റെ മക്കളെന്നല്ല എട്ടും രണ്ടും അഛന്റെ അല്ലെങ്കിൽ ആറും രണ്ടും അഛന്റെ അല്ലെങ്കിൽ നാലും രണ്ടും അഛന്റെ മക്കൾ ഇങ്ങിനെയാകുന്നു. വിവാഹത്തിന മണവാളനല്ല പോകുക. അവന്റെ പെങ്ങളാകുന്നു. ഇവൾ പെണ്ണിന്റെ കഴുത്തിൽ കുതിരവാൽരോമം കെട്ടിച്ചു കൊണ്ടുപോരും. അങ്ങോട്ടും ഇങ്ങോട്ടും ഉപേക്ഷിക്കാൻ എളുപ്പമുണ്ടു. പുരുഷന്ന വേണ്ടാ എന്ന തോന്നിയാൽ തന്റെ മുതലിൽ പകുതി കൊടുത്ത അയച്ചുകളയാം. സ്ത്രീക്കു പുരുഷനെ വേണ്ടാ എന്ന തോന്നിയാൽ നാല്പത്തരണ്ടു കലിപണം കൊടുത്താൽ അവളെ വഴിക്കുപോകാം. പത്തുപണം ആര കൊടുക്കുന്നുവൊ അവനെ വിധവ കല്യാണം ചെയ്യും. പുരുഷൻ ഉപേക്ഷിക്കുമ്പോൾ ജാതിക്കാർ കാണ്കെ സ്ത്രീക്കു ഒരു പുൽകൊടി കൊടുക്കും. ആരു അവൾ

വാങ്ങിയാൽ തീരും. ചില കള്ളർക്ക് പെണ്ണിന്റെ അമ്മാമന്റെ അനുമതി ആവശ്യമാകുന്നു കല്യാണത്തിന്നു. കല്യാണം നിശ്ചയിപ്പാൻ ഭർത്താവാവാൻ തുടങ്ങുന്നവന്റെ അച്ഛനും അമ്മാമനും സ്ത്രീയുടെ വീട്ടിൽ പോയി കേൾക്കണം കള്ള് വിവാഹത്തിന്നു നിശ്ചയിക്കുന്ന തീയ്യതി രണ്ടു ഓലയിലൊ കടലാസ്സിലൊ എഴുതി അന്യോന്യം കൈപകരണം. കല്യാണത്തിന്നാൾ മണവാളന്റെ പെങ്ങൾ പെണ്ണിന്റെ വീട്ടിൽ ചെന്നു താലികെട്ടണം. എന്നിട്ട് അവളെ കൊണ്ടുപോയി പിറ്റേന്നു തിരികെ കൊണ്ടുപോയാക്കണം. പെണ്ണിന്റെ അമ്മ മണവാളന്റെ കാൽവിരലിന്നു മോതിരം ഇടണം. ചില കള്ളർ പെണ്ണു തിരണ്ടാൽ ഏഴും ഒമ്പതും ദിവസം ആശൌചം അനുഷ്ഠിക്കും. ഗർഭം ഏഴാംമാസം സാധാരണമായി ഒരു ക്രിയയുണ്ട്. ചിലേടത്തു ഗർഭിണിയുടെ പുറത്തു അരിപ്പൊടികൊണ്ടു കോലം എഴുതുകയും സമ്പ്രദായമുണ്ട്. ജനിച്ചാൽ ഒരു മാസം തികച്ചും കുടുംബത്തിന്നു മുഴുവനും പുലയാണ്. നാമകരണം ഒരു മാസം കഴിഞ്ഞിട്ടാണ് ചിലർക്ക്. ചിലർക്ക് ഏഴാംദിവസം കാതു കുത്തീട്ടും. എല്ലാ കള്ളരും വിശേഷദിവസങ്ങളിൽ മത്സ്യം കറിയിടും. എന്നാൽ സാധാരണമായി വൈഷ്ണവരാണുതാനും. മരിച്ചാൽ മറ ചെയ്യുകയാകുന്നു നടപ്പ്. ആ സമയം കൂടിയവർക്കു ചുരുട്ടു സൽക്കരിക്കും. അതു അവർ വലിക്കണം. പ്രസവിക്കാതെ മരിച്ചാൽ ശിശുവിനെ എടുത്തു കൂടെ മറ ചെയ്യും. മുഖം വടക്കോട്ടു തിരിച്ചാണു മറ ചെയ്യൽ.

## കണ്ണബട്ടു.

ഗോദാവരിജില്ലയിൽ നെയ്ത്തുപ്രവൃത്തിക്കാരാണ്. പെണ്ണു തിരണ്ടാൽ പതിനാറു ദിവസം അശുദ്ധിയുണ്ട്. ചെറുപ്പത്തിൽ വിവാഹം നടപ്പാണ്. ബ്രാഹ്മണനായിരിക്കും പുരോഹിതൻ. ശവം ഇരുത്തി മറ ചെയ്യണം. വിധവാവിവാഹമില്ല.

## കാക്കാളൻ.

തിരുവാങ്കൂറിൽ ഒരു കൂട്ടം തെണ്ടിനടക്കുന്നവർ. മുഖ്യമായ പ്രവൃത്തി കാതുവെക്കുക, കാതുകുത്തുക, കൈനോക്കുക ഈ വക

യാണ. അനേകഭാൎയ്യമാർ ഒരുത്തന്ന ആവാം. 12 വരെക്കു കണ്ടിട്ടുണ്ട. ചിലവ കുറയും. അവർ പ്രവൃത്തി എടുത്ത കഴിഞ്ഞുകൊള്ളും. പ്രഥമവിവാഹം ഞായറാഴ്ച വേണം. പിന്നെത്തേത വ്യാഴാഴ്ചയും ആവാം. വിവാഹത്തിന്റെ തലെ രാത്രി മണവാളന്റെ സോദരനൊ മററ അടുത്ത സംബന്ധിയൊ ഒരു പണവും വെററില, അടെക്ക, അരി ഇതുകളും കല്യാണപന്തലിൽ കൊണ്ടുചെല്ലണം. അവനെ പെണ്ണിന്റെ ആളുകൾ പഴംകൊണ്ടും മററും എറിയും. പിറെറന്ന പുരുഷൻ വന്ന താലികെട്ടും. തിരണ്ടാൽ ഒരു ആഴ്ച ഘോഷമാണ. ചത്താൽ കഴിച്ചിടുകയാകുന്നു. മക്കത്തായമാണ. സന്താനമില്ലാത്ത വിധവയെ ഭൎത്താവിന്റെ സോദരന്മാർ രക്ഷിക്കണം. വിവാഹം ചെയ്താൽ ഈ അവകാശം പോയി.

## കാടൻ.

ആനാമലയിലും മററും വസിക്കുന്നു. സാമാന്യം എന്തിന്റെയും ചീഞ്ഞ ശവം തിന്നാം. താലികെട്ടുക പുരുഷന്റെ അമ്മയൊ പെങ്ങളൊ ആകുന്നു. അവന്റെ തലയിൽ പെണ്ണിന്റെ അച്ഛൻ ഒരു തലക്കെട്ടു വെക്കും. അന്യോന്യം വെററിലകൊടുക്കും. സ്വരചേൎച്ചയില്ലാഞ്ഞാലും ഭൎത്താവിന്റെ കല്പന അനുസരിക്കാഞ്ഞാലും വ്യഭിചാരത്തിനും മററും ബന്ധം വിടുത്താം. വിധിക്കേണ്ടത കാരണവന്മാരാകുന്നു. ശിക്ഷ ചിലപ്പോൾ രസമുണ്ട. ഒരു കാൎയ്യത്തിൽ അന്യായക്കാരന്റെ ചാളെക്കലേക്ക പ്രതി 40 കൊട്ട മണൽ കൊണ്ടുപോകേണമെന്നായിരുന്നു. ബഹുഭാൎയ്യാത്വം വിരോധമില്ല, തിരണ്ടാലും പ്രസവിച്ചാലും ദൂരത്തായാലും പ്രത്യേകം ചാളയിൽ പാൎപ്പിക്കും. വിവാഹം കഴിഞ്ഞാൽ സ്ത്രീയുടെ പേർ മാററും. പ്രസവിച്ചാൽ 3 മാസം അശുചി. ശിശുവിന്ന ഒരു മാസമായാൽ നാമകരണം. ഗൎഭമെന്ന തീൎച്ചയായാൽ ഭൎത്താവ അന്യസ്ത്രീയോട ചേൎന്നുകൊൾകയെ പാടുള്ളു. വിധവാവിവാഹം പാടില്ല. എന്നാൽ വെപ്പാട്ടിയായിട്ടിരിക്കാം. 2, 3 വയസ്സോളം കുട്ടികൾ മുല കുടിക്കും. ഒരു വയസ്സായ ശിശുവിന്ന മുല കൊടുത്തു കൂടുമ്പോൾ വീടി വായിൽവെച്ചു കൊടുക്കുന്നത കണ്ടിട്ടുണ്ട. കന്നുകാലികൾ

മഹാ വിരോധമാണ. പശുവിന്റെ മൂത്രവും ചാണകവും തൊടുക തന്നെ ഇല്ല. ചത്താൽ കഴിച്ചിടും. ഇരുത്തീട്ടാണ. ശേഷക്രിയ ശേഷിയുണ്ടെങ്കിൽ എട്ടാംനാൾ. ഇല്ലെങ്കിൽ ഒരു കൊല്ലം കഴിഞ്ഞിട്ടും ആകാം. കർക്കിടകം, ചിങ്ങം മാസങ്ങളിൽ ഒരു തിങ്കളാഴ്ച "നോമ്പ" ഉണ്ട. കുളിച്ചു പട്ടിണി കിടക്കും. അത്താഴം അരി വില്ലുതാനും. ആണും പെണ്ണും രണ്ട വരിയിലേയും പല്ല എല്ലാം കൂർപ്പിക്കും. മുളകൊണ്ട ചീപ്പ ഉണ്ടാക്കുന്നതിൽ സമർത്ഥന്മാരാണ. ഭാര്യയാവാൻ പോകുന്നവൾക്ക പുരുഷൻ ഒരു ചീപ്പ ഉണ്ടാക്കി സമ്മാനിക്കണം. അല്ലാത്തപക്ഷം കല്യാണം കഴിഞ്ഞാൽ എങ്കിലും വേണം.

## കാണിക്കൻ.

തിരുവാങ്കൂറിൽ മലകളിൽ വസിക്കുന്നു. നാട്ടുപുറത്തും ഉണ്ട. ഇവർക്ക മക്കത്തായവും മരുമക്കത്തായവും കൂടിയാണ. മുതലിൽ പകുതി മക്കൾക്കും പകുതി മരുമക്കൾക്കും കിട്ടും. വിധവെക്ക ചിലവിന്ന മാത്രം അവകാശമുണ്ട. മലയിൽ പാക്കുന്നവർക്ക മക്കത്തായമാണ. എങ്കിലും എളകുന്ന മുതൽ പകുതി മരുമക്കൾക്ക കിട്ടും. വിവാഹം എപ്പോഴെങ്കിലും ആവാം. നന്നെ ശിശുക്കളെ കെട്ടുന്ന സംഗതി അവരെ പിറന്ന കുടിയിൽ ഓടിപോകുകയില്ല. വലുതാണെങ്കിൽ പോയികളയും ഇതാണ. ശിശുവാണെങ്കിൽ പുരുഷൻ താലികെട്ടും. മുതിർന്ന പെണ്ണാണെങ്കിൽ അവന്റെ പെങ്ങളാണ കെട്ടുക. പെണ്ണിനെ പഠിപ്പിക്കേണ്ടുന്ന ക്രമം ജാതിയിലെ തലവൻ പുരുഷന്ന ഉപദേശിക്കും. ഒന്നാമത ചൊല്ലികൊടുക്കുക, പിന്നെ മേൽ നുള്ളികൊടുക്കുക, മൂന്നാമത്തെത തല്ലികൊടുക്കുക, ഇതും ഫലിക്കാഞ്ഞാൽ തള്ളികളയുക. വിധവാവിവാഹം നടപ്പുണ്ട. ആർക്കെങ്കിലും ദീനമായാൽ ജാതി മൂപ്പനെ വരുത്തും. അവൻ രണ്ട ദിവസത്തെ കൊട്ടും പാട്ടും വിധിക്കും. വഴിയെ മൂപ്പൻ ഉറഞ്ഞിട്ട രോഗം മാറുമൊ രോഗി മരിക്കുമൊ എന്ന പറയും. മരിക്കും എന്ന കണ്ടാൽ രോഗിയുടെ കുടുമ മുറിക്കണം. മരിച്ചാൽ കഞ്ചാവും, അരിയും, നാളികേരവും ശവത്തിന്റെ വായിൽ മകനും മരുമക്കളും ഇടും. കഴിച്ചിടുകയാ

ണ നടപ്പ. ചിലപ്പോൾ ദഹിപ്പിക്കയും ഉണ്ട. കൊല്ലത്തിൽ ചാത്തം ഊട്ടും. ഇവരെ അശുദ്ധമില്ല. പുലയനേയും വേടനേയും മററും അടുത്താൽ കുളിക്കും. ഗോമാംസം, കാട്ടി എറച്ചി ഇതുകൾ തിന്നുകയില്ല. മററ കരഞ്ഞൻ, ആമ, ഞൊണ്ട തുടങ്ങിയ സൎവ്വം തിന്നും.

## കാപ്പിളിയൻ.

മധുരാ, തിരുനെൽവേലി ജില്ലകളിൽ ഒരു തരം കമ്മാളരാണ. വിവാഹം തിരണ്ടിട്ട മതി. താലികെട്ടില്ല. സ്ത്രീപുരുഷന്മാരുടെ വിരലുകൾ അമ്മാമന്മാർ ഒന്നിച്ച ചേൎക്കണം. സാരമായ ക്രിയ പുരുഷനായച്ചുകൊടുക്കുന്ന വസ്ത്രം സ്ത്രീ ധരിക്കുകയാണ. അച്ഛൻെറ സോദരിയുടെ മകളെ കെട്ടാനുള്ള അധികാരം എത്ര കേമമാണെന്ന വെച്ചാൽ, വയസ്സുകൊണ്ട അല്പവും ചേൎച്ചയില്ലാത്ത വിവാഹം സാധാരണമാണ. ഭൎത്താവ നന്നെ ചെറുപ്പക്കാരനാണെങ്കിൽ തല്ക്കാലം അവൻെറ അടുത്ത ശേഷക്കാൎക്ക ഭാൎയ്യയിൽ സന്താനമുണ്ടാക്കാം. അത അവൻെറതായിട്ട ഗണിക്കും. താണജാതിക്കാരനെ വ്യഭിചരിച്ചാൽ ഭ്രഷ്ടുണ്ട. അവൾക്ക ശേഷക്രിയ കൂടി ചെയ്യും. തിരണ്ടാൽ അശുദ്ധി പതിമൂന്ന ദിവസം നില്ക്കും. ആ കാലം ഇരിപ്പാൻ ഒരു മറയൊ പ്രത്യേകം കുടിലൊ അമ്മാമനുണ്ടാക്കി കൊടുക്കണം. പ്രതിഫലം ഒരു സദ്യയാണ. കുളിച്ച വീട്ടിലേക്ക ചെന്നാൽ വാതുക്കൽ ഒരു നായെക്ക ചോർ ഇട്ടുകൊടുക്കണം. അത തിന്നുമ്പോൾ കഠിനമായി അടിക്കണം. എത്രകണ്ട ഉച്ചത്തിൽ അത നിലവിളിക്കുന്നുവൊ അത്രകണ്ട അധികമായിരിക്കും തിരണ്ടവൾക്ക സന്താനം. നിലവിളിച്ചില്ലെങ്കിൽ അവൾ മച്ചി തന്നെ. ദഹിപ്പിക്കയത്രെ നടപ്പ. എന്നാൽ കുട്ടികൾ ഗൎഭിണി, നടപ്പുദീനത്താൽ മരിച്ചവർ ഇവരെ കുഴിച്ചിടും. ഗൎഭിണിയുടെ കുട്ടിയെ കീറി എടുക്കും. ക്രിയകൾ മിക്കതും തൊട്ടിയരെ മാതിരി തന്നെ. ശ്മശാനത്തിലേക്ക അഗ്നി കൊണ്ടു പോകേണ്ടത ചക്കിലിയനാണ. തളിക്കേണ്ടത രജകനും.

## കാപ്പു (റഡ്ഡി)

അയോദ്ധ്യാ, മിഥിലാ, ബല്ലിജാ, ഭൂമഞ്ചി, ഗണ്ടികൊട്ടാ, ഇങ്ങിനെ പല കൂട്ടരുണ്ട. അവരിൽ യറളം എന്ന കൂട്ടർ ബ്രാഹ്മ

ണന്റെയാകട്ടെ മററ യാതൊരു ജാതിയുടെയാകട്ടെ അന്നം ഭക്ഷി
ക്കയില്ല. ആരുപോലും എടുക്കയില്ല. മിക്ക കൂട്ടക്കാരും അടിയന്തരങ്ങൾ
ക്കു അന്യജാതിക്കാർ പുരോഹിതന്മാരാകയും വേണ്ട. വിവാഹ
ത്തിന്നു ഹോമമില്ല. ഗണപതി പൂജയുമില്ല. നല്ലനാളും മുഹൂൎത്ത
വും നോക്കി ഒരു വൃദ്ധസ്ത്രീയാണ താലികെട്ടുവാൻ. തിരണ്ടാൽ
അശുദ്ധി പതിനാറ ദിവസം നില്ക്കുമത്രെ. ദിവസേന രണ്ടുനേരം
നല്ലെണ്ണ കുടിപ്പിക്കും. അതിസാരം തുടങ്ങി എങ്കിൽ എരുമനെയ്യു
സേവിപ്പിക്കും. ഒന്നാടകൻ തലയിലും മേലും വെള്ളം വീഴ്ത്തും.
ചില വകക്കാർ വിവാഹത്തിങ്കൽ അമ്പട്ടൻ പന്തലിൽ വെച്ചു
പുരുഷന്റെ നഖം മുറിക്കയും സ്ത്രീയുടെ കാൽവിരൽ ക്ഷൌരക
ത്തികൊണ്ടു തൊടുകയും വേണം. അതിന്നു മുമ്പ പുരുഷൻ വീ
ട്ടിന്റെ പടിക്കൽ ഇരിക്കും. ഒരു പശുവിനെയൊ പണമൊ കി
ട്ടിയല്ലാതെ പന്തലിലേക്കു കടക്കയില്ല. അവൻ താലികെട്ടുന്ന
സമയം പെണ്ണിനെ അതിന്റെ അമ്മാമൻ എടുക്കണം. പിറെറ
ദിവസം ഭൎത്താവും കൂട്ടരും ശണ്ഠപിടിച്ച നാട്യത്തിൽ അവിടുന്ന
പോകും. എന്നാൽ ഭാൎയ്യയുടെ ഭാഗക്കാർ സമ്മാനവുംകൊണ്ടു വ
ഴിയെ ചെന്നു കൂട്ടികൊണ്ടുവരണം. പന്തക്കാപ്പു എന്ന വകക്കാരു
ടെ കല്യാണത്തിന്നു ക്ഷേത്രത്തിലേക്കു ഒരു ഘോഷയാത്രയുണ്ടു.
അതിന്നു ഒരു രജകൻ സ്ത്രീവേഷം കെട്ടി കളിച്ചുകൊണ്ടു മുമ്പിൽ
നടക്കണം. തിരുനെൽവേലിയിലെ റഡ്ഡിമാരുടെ എടയിൽ പ
തിനാറും ഇരുപതും പ്രായമുള്ള സ്ത്രീയെ അഞ്ചൊ ആറൊ വയ
സ്സുള്ള കുട്ടി കെട്ടുക ധാരാളമുണ്ടു. അവൻ മുതിരുവോളം അ
വന്റെ അമ്മയുടെ ആങ്ങളയൊ ആ ഭാഗത്ത അടുത്ത മററ സം
ബന്ധിയൊ സ്വന്തം അച്ഛൻ തന്നെയൊ സന്തതി ഉണ്ടാക്കും.
അതു ഭൎത്താവിന്റെ സന്താനമാണ. ഭൎത്താവിനു യൌവ്വനമാകു
മ്പോഴെക്കു ഭാൎയ്യക്കു പ്രസവം മാറി എന്നപോലും വരും. അവന്നു
ഒരു നിവൃത്തിയുണ്ടു. മററ വല്ല കുട്ടിയുടെ പെണ്ണിനു അവനും സ
ന്തതിയുണ്ടാക്കും. ഈ സമ്പ്രദായം മറവർ, കള്ളർ, അകമുടിയാ
ന്മാർ ഈ വക ജാതിക്കാൎക്കും ഉണ്ടു. കൎണ്ണൂൽജില്ലയിൽ പാകനാ
ട്ട റഡ്ഡികളുടെ എടയിൽ ഒരു വിധവെക്കു ഗൎഭമുണ്ടായാൽ സ്വ

ജാതിയിലെ ഏതെങ്കിലും പുരുഷനെകൊണ്ട വിവാഹം ചെയ്തിച്ചാൽ ജാതിഭ്രഷ്ടില്ലാതെ കഴിയും. സ്വകാൎയ്യനിശ്ചയപ്രകാരം ഏതാനും ദിവസം കഴിഞ്ഞാൽ അവനെ അപ്പന്റെ പാട്ടിൽ പോകാം.

ശവസംസ്കാരകാൎയ്യത്തിൽ തെലുങ്കരെഡ്ഡിമാർ ബലിജ, കമ്മ ഈ ജാതിക്കാരുടെ മാതിരിയാണ. മരണം അറിവ കൊടുക്കേണ്ടത പറയൻ തോട്ടിയാകുന്നു. ശവം തടിയിന്മേൽ വെച്ചാൽ ക്ഷുരകനാണ വെള്ളവും കുടവും കൊണ്ട പ്രദക്ഷിണം വെക്കേണ്ടതു. പുത്രൻ കുടത്തെ കുത്തിത്തുളെക്കും. പാത്രം ക്ഷുരകൻ ചെറിയ കഷണങ്ങളായി ഉടെക്കും. അസ്ഥിസഞ്ചയനം രണ്ടാംദിവസം ക്ഷുരകൻ ചെയ്യണം. ശവസംസ്കാരത്തിങ്കൽ യജ്ഞോപവീതം ധരിക്കും.

## കാലിംഗി (കാലിഞ്ചി)

ഗഞ്ചാം, വിശാഖപട്ടണം ജില്ലകളിൽ വളരെയുണ്ട. ഇവർ 3 വിഭാഗമായിട്ടുണ്ട. അതിൽ കിന്തല എന്നവൎക്ക മദ്യവും മാംസവും ആവാം. സന്തതി ഇല്ലെങ്കിൽ വിധവെക്ക കല്യാണം ചെയ്യാം. എല്ലാ കൂട്ടൎക്കും തിരണ്ടുമുമ്പാണ വിവാഹം പതിവ. മരിച്ചാൽ മറ ചെയ്യും. എന്നാൽ ശ്രാദ്ധം ചില കൂട്ടൎക്ക പതിവുള്ളു. കാലിംഗികൾക്ക പൂണൂലുണ്ട. തിരണ്ടുമുമ്പ ഭൎത്താവിനെ കിട്ടാത്തപക്ഷം ജ്യേഷ്ഠത്തിയുടെ ഭൎത്താവെങ്കിലും സ്വജാതിയിൽ പ്രായം ചെന്ന ഒരുവനെങ്കിലും ക്രിയ കഴിച്ചുകൂട്ടണം. ബ്രഹ്മചാരി വിധവയെ കെട്ടണമെങ്കിൽ മുമ്പെ ഒരു മരത്തോട കല്യാണം ചെയ്യണം. ഭൎത്താവിന്റെ സോദരൻ ഉണ്ടെങ്കിൽ വിധവെക്ക അവനോട ഒഴിമുറി വാങ്ങിയാലെ വേറെ ഒരുത്തനെ കെട്ടിക്കൂട. കല്യാണം നാലാം ദിവസം നാവിതൻ കുറെ അവിലും കൽക്കണ്ടവും പന്തലിൽ കൊണ്ടുവെക്കണം. അത ഭാൎയ്യാഭൎത്താക്കന്മാർ ബന്ധുക്കൾക്ക പണത്തിനും ധാന്യത്തിനും വില്ക്കണം. 7-ാംദിവസം മണവാളൻ ഒരു മൺപാത്രം ഉടെക്കണം. അവനും ഭാൎയ്യയും കൂടി അവിടുന്ന പോകുമ്പോൾ അളിയൻ അവനെ വഴിതിരിച്ചുകൊണ്ട എറിയണം. കാലിഞ്ചികൾ ദഹിപ്പിക്കുകയാണ പതിവ. വേപ്പില ഇട്ടു

അരി വേവിച്ച ബലി വെക്കും. ഒരു കഷണം അസ്ഥി കൊണ്ടു പോയി അരയാൽ മുരട്ടു കുഴിച്ചിട്ടു പത്താംദിവസം വരെ അവിടെ നിത്യം ഏഴു പ്രാവശ്യം വെള്ളം കൊടുക്കണം.

## കിള്ളക്യാത.

തെലുങ്ക, കൎണ്ണാടകരാജ്യങ്ങളിൽ തോൽപാവക്കൂത്തുകാരാണ. ശവം ഇരുത്തി സ്ഥാപിക്കയാണ.

## കുടിയൻ.

തെക്കെ കന്നടത്തിൽ ധൎമ്മസ്ഥലം, ശിശില, മുതലായെടങ്ങളിൽ കാണാം. മലക്കുടിയൻ എന്നും പേരുണ്ട. ചിലര മക്കത്തായമാണ. ശേഷം മരുമക്കത്തായം അല്ലെങ്കിൽ അളിയസന്താനം. മിക്കവാറും മലകളിൽ പാറകളുടെ ഉള്ളിലും ചാളകളിലുമാണ വാസം. അശുദ്ധമില്ല. തങ്ങളുടെ ജന്മിയുടെ വീട്ടിൽ അടുക്കളയും ഉണ്ണുന്ന മുറിയും ഒഴിച്ച മറെറല്ലാടത്തും കടക്കാം. വിധവെക്ക തന്റെ മൂത്തമകനെ കെട്ടുന്നതിന്ന വിരോധമില്ല. അവൎക്ക മകനാൽ സന്താനമുണ്ടായിട്ടുമുണ്ട.

ദഹിപ്പിക്കയും സ്ഥാപിക്കയുമുണ്ട. മൂന്നാംദിവസം മകനൊ മററ അടുത്ത സംബന്ധിയൊ ശ്മശാനത്തിൽ പോയി ദഹിപ്പിച്ചേടത്ത അരി വിതറണം. അന്നും പതിനാറാംദിവസവും കോഴിമാംസം, ചോർ, കറി ഇതെല്ലാം നിവേദിക്കയും വേണം. കുഴിച്ചിട്ടതാണെങ്കിൽ വയ്ക്കോൽകൊണ്ട ഒരു കോലം ഉണ്ടാക്കി ചുട്ടു മൂന്നാംദിവസം വെണ്ണീർ കുഴിച്ചുമൂടും. കുടിയന്മാൎക്ക കള്ള ഇഷ്ടമാണ. കരിങ്കുരങ്ങൻ, മലയണ്ണക്കൊട്ടൻ, ഇവകളെ തിന്നും.

## കുഡുബി.

തെക്കെകന്നടം കുന്താപ്പൂർ താലൂക്കിലാണ കാൎയ്യമായിട്ടു കാണുക. വ്യഭിചാരം ചെയ്യുന്നവന ഗൌഡ കുഡുബികളുടെ എടയിൽ ഒരു ശിക്ഷയുണ്ട. അവന്റെ തലയും മീശയും ക്ഷൌരം ചെയ്തിട്ടു അവനെ ഒരു കുഴിയിൽ നിൎത്തും. എന്നിട്ട എച്ചിൽ എല തലയിൽ ഇടും. ഒരു പിഴയും ഉണ്ട. കുററം സമ്മതിക്കാത്ത സ്ത്രീയെ ഇരിമ്പൊലക്ക ചുമലിൽ പിടിപ്പിച്ച വെയിലത്ത നിൎത്തും. വി

ധവാവിവാഹം ഉണ്ടു. പക്ഷെ മരിച്ച ഭർത്താവിന്റെ വർഗ്ഗത്തിൽ ഉള്ളവനെ കെട്ടിക്കൂടാ. കല്യാണം അഞ്ചു ദിവസം ഉണ്ടു. പെണ്ണിന്റെ അച്ഛൻ സ്വന്തകയ്യിന്മേൽ ഒരു കങ്കണം കെട്ടണം.

ശവം ഇരുത്തി കഴിച്ചിടുകയാണു. കഴിച്ചിടുംമുമ്പ അല്പം അന്നം ശവത്തിന്റെ വായിൽ ഇടണം. പതിനൊന്നാംദിവസം പുണ്യാഹം. ഇവരുടെ കൂട്ടത്തിൽ മന്ത്രവാദികളുണ്ടു. ആർക്കെങ്കിലും ദീനമുണ്ടായാൽ ഇവർ ആവശ്യമാണു. സമർത്ഥന്മാരാണെങ്കിൽ ഒരു അരിമണിയെ വലിയ ഒരു കത്തികൊണ്ടു രണ്ടായി മുറിക്കാനാകണം.

## കുഡുംബി (കുടുമ്മിക്കാരൻ)

തിരുവാങ്കൂറിൽ പറൂർ, ചേർത്തല, അമ്പലപ്പുഴ, ഇവിടങ്ങളിലത്രെ മുഖ്യമായി കാണുന്നതു. ഇടിയന്മാർ എന്നു സാധാരണ വിളിക്കും അവിൽ ഇടിക്കുകയാൽ. സകലവീട്ടിലും മിററത്തു തുളസിത്തറ ഉണ്ടായിരിക്കും. മത്സ്യവും ഗോമാംസം ഒഴികെ എറച്ചിയും തിന്നും. മദ്യം കുറെ ധാരാളമാണു. ഞായറാഴ്ച ഒരു നേരമെ ഭക്ഷിക്കയുള്ളു. സ്ത്രീക്കു മാസത്തിൽ അശുദ്ധി നാലുനാളാണു. അന്നു ഏഴടി അകലെ നില്ക്കണം. വായയും മൂക്കും പൊത്തിയെ സംസാരിക്കാവു. അവളുടെ ശ്വാസം തട്ടിയാൽ അശുദ്ധമാകും. നിഴൽമേൽ തട്ടുകയും അരുതു. വിവാഹം തിരളുംമുമ്പ വേണം. അല്ലാഞ്ഞാൽ കുഡുംബത്തിനു ജാതിഭ്രഷ്ടുണ്ടു. വിവാഹത്തിങ്കൽ സ്ത്രീപുരുഷന്മാർ അല്പം നെല്ലു കുത്തി ചോറാക്കണം. താലികെട്ടുക പുരുഷൻ തന്നെയാണു. രണ്ടാളുടേയും കാൽ ഒരു നൂൽകൊണ്ടു കെട്ടണം. അഞ്ചാംദിവസം സ്ത്രീയുടെ മൂക്കു കുത്തും. മക്കത്തായമാണു. ചില്ലറ മരുമക്കത്തായവുമുണ്ടു. വിധവാവിവാഹം സാധാരണമാണു. ചെയ്യുന്നതു അധികവും വിധുരനായിരിക്കും.

കുഡുംബത്തിലെ തലവനെ മാത്രമെ ദഹിപ്പിക്കയുള്ളു. പുല പതിനാറാണു. തീർത്ഥം തളിച്ചു ശുദ്ധമാകുവാൻ കൊങ്കണബ്രാഹ്മണനാകുന്നു.

## കുണ്ണി.

ബെല്ലാരിയിലും മററും നെയിത്ത് പ്രവൃത്തി. മാംസം ഭക്ഷിക്കയില്ല. ചുരുട്ടു, ബീഡി, വലിക്കയില്ല. മദ്യം സേവിക്കയുമില്ല.

തിരളുംമുമ്പ വിവാഹമാണ നടപ്പ. ഭാൎയ്യയെ ഉപേക്ഷിക്കാം. വിധവെക്ക രണ്ടാമത വിവാഹം ചെയ്യാം. എന്നാൽ ഒന്നാമത രണ്ട ക്ഷേത്രങ്ങളിൽ ഓരൊ രാത്രി വസിക്കണം.

## കുറിച്ചൻ (കുറിച്ചിയൻ)

വയനാട, കോട്ടയം, കുറുമ്പ്രനാടതാലൂക്കുകളിൽ ആകുന്നു. ബ്രാഹ്മണരെ വളരെ പൂജ്യമാണ. ഒരു കുറിച്ചന്റെ പുരയിൽ ബ്രാഹ്മണർ ചെന്നാൽ പോയ ഉടനെ ചാണകം തളിക്കണം അശുദ്ധി പോകുവാൻ. ചിലേടത്ത മക്കത്തായം ചിലേടത്ത മരുമക്കത്തായം. ഇവർ ശൈവ മതാചാരന്മാരാണ (ശബ്ദാർത്ഥം ചിന്താമണി) ഇത 1891-ലെ കാനേഷുമാരി റപ്പോട്ടിൽനിന്ന എടുത്തതാകുന്നു. "മലയാളഗസറ്റീർ" എന്ന പുസ്തകപ്രകാരം ഇവർ മററു മലവാസികൾ അടുത്താലും തീയർ, കമ്മാളർ, ഇവർ തൊട്ടാലും അശുദ്ധമാകും. ബ്രാഹ്മണന്റെ പുണ്യാഹം വേണം ശുദ്ധമാവാൻ. തിരളുംമുമ്പ വേണം താലികെട്ടൽ. മരുമക്കത്തായമാണെന്ന പറയുന്നു. കൊട്ടിയൂർ ഉത്സവത്തിന്ന ഇവർ വെളിച്ചപ്പെടും. ഇവൎക്ക അശുദ്ധി ഭയം വളരെയാണ. ഒരിക്കൽ ഒരു പോലീസ്സ സൂപ്രേണ്ടെണ്ട (സായ്പ) ഒരു കുറിച്ചിയന്റെ ചാളെക്ക ചെല്ലുമ്പോൾ അവൻ വിലക്കി. ചോറ വെക്കുന്നുണ്ടായിരുന്നുവത്രെ. ആ വെള്ളക്കാരൻ അടുത്താൽ ശുദ്ധം മാറും എന്നർത്ഥം. പണിയൻ, അടിയാൻ, കുറുമ്പർ, പുലയൻ, ഇവരെ അടുത്താലും കുറിച്ചിയന്ന അശുദ്ധമുണ്ട. ബ്രാഹ്മണരെ ഇവർ തമ്പ്രാക്കൾ എന്നും നായന്മാരെ തമ്പുരാനെന്നുമാണ വിളിക്കുക. പണിയൻ, അടിയാൻ, ഇവർ കുറിച്ചിയനെ അച്ഛൻ എന്നും പാപ്പനെന്നും വിളിക്കണം. താലികെട്ട കല്യാണം ഉണ്ട. രണ്ട തുണിയും വെള്ളിയിന്റെയൊ പിത്തളയിന്റെയൊ മോതിരങ്ങളും കൊടുത്താൽ വിവാഹം കഴിഞ്ഞു.

## കുന്നുവൻ.

പഴനിമലയിൽ കൃഷിക്കാരാണ. അച്ഛന്റെ മരുമക്കളെ കെട്ടിയെ കഴിയുള്ളൂ. വയസ്സ്ഭേദം ചിന്തിക്കയില്ല. ഇത നിമിത്തം ഒരുത്തന്ന ഒന്നിലേറെ ഭാൎയ്യയുണ്ടായേക്കാം. അവൻ ബാലനാ

ണെങ്കിൽ സ്വജാതിയിലാരെങ്കിലും സഹവസിക്കാം. കുട്ടി ജനിക്കുന്നത എല്ലാം ഭർത്താവിന്റെത തന്നെ. ഒരുവന്ന ഒരു പുത്രി മാത്രമായി വംശം മുടിയുമെന്ന കണ്ടാൽ അവളുടെ അമ്മാമന്റെ മകന്ന കൊടുക്കാതെ വീട്ടിന്റെ വാതിൽകട്ടിലെക്ക വിവാഹം ചെയ്യും. കഴുത്തിൽ താലിക്ക പകരമായി വലത്തെ കയ്യു ഒരു വെള്ളിവള ഇടിയിക്കും. സ്വജാതിയിൽ ആരെങ്കിലുമായി സംസർഗ്ഗമാവാം. അവളുടെ സമ്പാദ്യം അച്ഛനമ്മമാർക്കാണ. പുത്രനുണ്ടായാൽ അവരുടെ സ്വത്തിന്ന അവകാശി അവനാകും. വിവാഹമോചനത്തിന്ന എളുപ്പമുണ്ട. പെണ്ണിന്ന കൊടുത്തപണം തിരികെ കൊടുത്താൽ മതി. ഭാൎയ്യ ഭർത്താവിനെ ഉപേക്ഷിക്കണമെങ്കിൽ സ്വൎണ്ണാഭരണങ്ങളും മടക്കി കൊടുക്കണം. കുട്ടികളൊക്കെ അച്ഛന്ന ആകും. ഇങ്ങിനെ ത്യജിക്കപ്പെട്ടവൾക്കും വിധവമാൎക്കും വിവാഹം ധാരാളമാണ. ഏകകാലത്ത രണ്ട ഭർത്താവ പാടില്ല എന്നെ ഉള്ളു. സ്വജാതിക്കാരായി എത്ര എങ്കിലും "രഹസ്യക്കാർ" ഉണ്ടാവാം. പുരുഷന്ന ഭാൎയ്യ എത്ര എണ്ണമെങ്കിലും ആവാം.

## കുറവൻ.

തിരുവാങ്കൂറിൽ 50,000 കുറവന്മാരുണ്ട. മരുമക്കത്തായമാണ. താലികെട്ടും സംബന്ധവും രണ്ടുണ്ട. താലികെട്ടേണ്ടത വയസ്സത്തി കറത്തിയാണ. അമ്മാമന്ന പന്തിരണ്ട പണം കൊടുത്താൽ പെണ്ണിനെ കിട്ടും. വിധവാവിവാഹവും ത്യജിക്കലും ഉണ്ട. അശൂലം 48 അടി എന്നും 64 അടി എന്നും പറയുന്നുണ്ട.

## കുറുബാ.

ബെല്ലാറി, കർണ്ണൂൽ, കൃഷ്ണ, മധുരാ ഈ ജില്ലകളിലും മറ്റും വസിക്കുന്നു. ഒരിക്കൽ ഒരുവനെ ഒരു വെള്ളക്കാരൻ തൊട്ടു. ഭാൎയ്യ കോപിച്ചിട്ട ആയാറാം കൊടുത്ത പണത്തിന്റെ പുറമെ കയ്യിൽ നിന്ന രണ്ടണകൂടി ഒരു ക്ഷേത്രത്തിൽ പിഴ ചെയ്യിച്ചു. ഉലവരവും മാറ്റും തലയും മറ്റും അളക്കവാൻ രണ്ടാളെ ഊരിൽനിന്ന കൊണ്ടുപോയതിനാൽ അവരുടെ ഭാൎയ്യാക്കന്മാർ തേങ്ങിക്കരഞ്ഞും സായ്വിനെ കണ്ടപ്പോഴം ഒരുത്തൻ പിറുപിറുക്കുന്നതു കേട്ടു. "ഞാൻ നന്നെ പണി എടുക്കുന്നു. ദരിദ്രന്മാരാണ. എന്നിട്ടും തല

പളുത്തുന്നതെന്തിനാ? ഈ ധനവാൻ മടിയൻസാമ്മിന്റെ തലയിൽ രോമമില്ലല്ലൊ” എന്ന. മറൊരുത്തൻ സാമ്മിനെ പ്രശംസിച്ച “ഞങ്ങൾ നാട്ടുകാർ വെററിലയും അടെക്കയും തരണം. നിങ്ങൾ ആറാണം കൂടിയാൽ പൂർണ്ണമായി” എന്ന. പെണ്ണ തിരണ്ടാൽ ഏഴുദിവസം വീട്ടിൽ ഒരു മൂലയ്ക്കൽ ഇരിക്കണം. വിവാഹത്തിങ്കൽ ഒരു ജംഗമനൊങ്കിലും ബ്രാഹ്മണനൊങ്കിലും പുരോഹിതനായിട്ടിരിക്കണം. വടക്കെ തൃക്കാട്ടിലെ കുറുമ്പകൾ പെണ്ണിന്റെ തലയിലെ ചുഴി നോക്കീട്ടാണ വിവാഹംചെയ്യു. മററുള്ളവർ കതിരക്കൂരി ഇവകളെ വാങ്ങുമ്പോഴെ ഇത നടപ്പുള്ളുവല്ലൊ. വിവാഹത്തിന്ന പെണ്ണിന്റെ അമ്മാമന്റെ സമ്മതം വേണം. അവളെ പന്തലിലേക്ക കൊണ്ടുപോകേണ്ടതും അവനാകുന്നു. ഭാര്യ മരിച്ചാലും മച്ചിയായാലും മാറാത്ത രോഗക്കാരിയായാലും അവളുടെ സോദരിയെ കെട്ടാം. പ്രസവിച്ചവളേയും ശിശുവിനേയും പത്തുദിവസം ഒരു അകത്ത പാർപ്പിക്കും. പതിനൊന്നാംദിവസം കുളിപ്പിച്ച ശുദ്ധമാക്കും. പിറേറത്തെ ചന്തനാൾ അച്ഛൻ അവിടെപോയി കണിയനോട ആലോചിക്കും കുട്ടിക്ക എന്ത പേരാണ ഇടേണ്ടത എന്ന. ഒരു ശിശുവിനെ കൂടെ കിടത്തിയാൽ കന്യക പ്രസവിക്കുമെന്ന ഒരു വിശ്വാസമുണ്ട. വിധവാവിവാഹം നടപ്പുണ്ട. പക്ഷെ അത ഒരു ക്ഷേത്രത്തിലെങ്കിലും ഇരുട്ടകത്ത വെച്ചെങ്കിലും വേണം. താലികെട്ടാൻ വിധവ വേണം. അല്ലെങ്കിൽ ഒരു ദേവദാസി, അല്ലെങ്കിൽ സ്വജാതിക്കാരത്തിയായ ഒരു പിച്ചത്തെണ്ടി.

ബെല്ലാരി പടിഞ്ഞാറെ ഭാഗങ്ങളിൽ ശവം മറചെയ്യുകയാണ. വിവാഹം കഴിഞ്ഞവരെ മലത്തീട്ട അല്ലാത്തവരെ കമുത്തീട്ട. മൂത്ത മകൻ ഒരു മൺപാത്രത്തിൽ വെള്ളം നിറച്ച മൂട്ടിൽ മൂന്ന ദ്വാരം ഉണ്ടാക്കി അതുകളിൽകൂടി വെള്ളം ഒലിച്ചുംകൊണ്ട പാത്രത്തെ ശവത്തിന്റെ ചുററും മൂന്ന ചുററകൊണ്ട നടന്ന ഉടെക്കണം. തിരിഞ്ഞുനോക്കാതെ വീട്ടിൽ പോകണം. ഇത ഏത്രയും സാരമായ ക്രിയയാകുന്നു. പുത്രനില്ലെങ്കിൽ മററ ഒരുത്തൻ ചെയ്യണം. മരിച്ചാളുടെ സ്വത്തിന്ന അവൻ അവകാശിയാകും. ശവം എടുത്തവർ നാലനാൾ സ്വഗൃഹത്തിൽ കടന്നുകൂടാ. പുല

പത്താണ. ഇവൎക്ക കുലദൈവം വീരപ്പനാകുന്നു. അവന്റെ വാഹനമായ കുതിരപ്പുറത്ത ഇവർ കേറുകയില്ല. മൈസൂരിൽ ഇവർ ഒരു പെട്ടി പൂജിക്കുന്നുണ്ട. അതിൽ ശ്രീകൃഷ്ണന്റെ വസ്ത്രങ്ങൾ ഉണ്ടെന്നാണ വിശ്വാസം. മരിച്ച കാരണവന്മാരെ പൂജിക്കുക കുറുമ്പകൾക്ക നടപ്പുണ്ട. ബെല്ലാരി ജില്ലയിൽ ഒരു ശിവക്ഷേത്രവും അവിടെ പത്തു ദിവസം ഒരു ഉത്സവവും ഉണ്ട. ശാന്തിക്കാരൻ കുറുമ്പനാണ. പത്താംദിവസം ശിവൻ മല്ലനെ വധിച്ച മടങ്ങി വരുന്നു എന്നാണ സങ്കല്പം. വഴിയിൽവെച്ച പാൎവ്വതി എതിരേല്ക്കും. മരംകൊണ്ട ഒരു കുറ്റൻവില്ലു ഉണ്ട. അത രണ്ടാൾ നിലത്തു കുത്തിപ്പിടിച്ച നിൎത്തും. അതിന്മേൽ ശാന്തിക്കാരൻ പൊത്തിപ്പിടിച്ച കേറി, പിടിച്ചവരുടെ ചുമലിൽ കേറും. അവിടെ അല്പനേരം നിശ്ശബ്ദനായി അങ്ങുമിങ്ങും നോക്കി നില്ക്കും. അപ്പോൾ അവന്ന അടിതൊട്ട മുടിയോളം വിറയും ഉറച്ചിലും തുടങ്ങും. ചില അക്ഷരപ്പാട്ട ഉണ്ടാകും. ആകാശത്തിൽ ഇടിവെട്ടി എന്നും മാറുമായിരിക്കും. അതു ഉടനെ എഴുതി എടുക്കും. മേൽപറഞ്ഞതിന്ന അൎത്ഥം ആ ആണ്ടേക്ക ധാരാളം ഉണ്ടാകും എന്നാകുന്നു. ദായക്രമം ശേഷം ഹിന്തുക്കളെപ്പോലെതന്നെയാണെന്ന പറയുന്നു. എന്നാൽ മരിച്ചവന്ന പുത്രനില്ലെങ്കിൽ പുത്രിമാൎക്ക സപിണ്ഡന്മാരെപ്പോലെതന്നെ അവകാശമുണ്ടായിരിക്കും

## കുറുമ.

ഇവർ ഒരു തരം ചെറിയ കൃഷിക്കാരാണ. മിക്കതും ഗഞ്ചാം ജില്ലാ റസൽകൊണ്ടാ താലൂക്കിലാണ. ചിലർ പൂണുനൂൽ ഇടും. അവരോട ചെറിയ ബ്രാഹ്മണര വെള്ളം വാങ്ങി കുടിക്കും. അനേക ഗ്രാമദേവതകളെ ആരാധിക്കുന്നു. ഒരു ഗ്രാമദേവതയെതന്നെ വന്ദിക്കുന്ന രണ്ടു കുഡുംബങ്ങൾ തമ്മിൽ വിവാഹം പാടില്ല. ദേവതകൾക്ക ബിംബമില്ല. അവയെ അടെക്കാ ഒരു പെട്ടിയിൽ ഇട്ടുവെച്ചാൽ അത ഒരു ദേവനായി. അടെക്കയുടെ മൂട തുരന്ന അതിൽ കൂടി സ്വൎണ്ണം, വെള്ളി, ഇരുമ്പ, ചെമ്പ, ഈയ്യം ഇതുകൾ നിറച്ച തുള വെള്ളികൊണ്ട അടെക്കണം. വിവാഹം തിരളുംമുമ്പാണ വേണ്ടതു. സമയത്തിന്ന ഭൎത്താവ നാട്ടിലായില്ലെങ്കിൽ അ

മാരന്റെ അച്ഛനോയൊ മററ കിളവന്മാരോയൊ ചേൎന്ന കല്യാണം ചെയ്യണം. ഇതിന്ന ധൎമ്മവിവാഹം എന്ന പേർ. കല്യാണാദികൾക്കു ക്ഷണിച്ചുവരുത്തിയവരുടെ വടിയും കൊടയും ഗൃഹസ്ഥൻ അവരോട വാങ്ങണം. ഇല്ലെങ്കിൽ വലിയ അവമാനമാണ. ശിശു ജനിച്ചു അഞ്ചാംദിവസവും എട്ടാംദിവസവും അതിനെ ഒരു ഉണ്ണി വിരിച്ചു കിടത്തി തലെക്കൽ ഒരു ഭാഗവതം ഗ്രന്ഥവും ജ്യോതിക്കാർ കുട്ടി ജനിച്ചാൽ അതിന്റെ അടിവയറിന്ന ചൂടുവെക്കുന്ന ഒരു ഇരിമ്പുകോലും വെക്കണം. ഒരു ബ്രാഹ്മണൻ പുരാണം വായിക്കയും വേണം. ഇങ്ങിനെ ഇരിപത്തൊന്നാംനാളും ചെയ്യണം. ആ ദിവസം ബ്രാഹ്മണൻ ശിശുവിന്ന പേരിടും. ജനിച്ച നക്ഷത്രം ചോദിച്ചറിഞ്ഞിട്ട ഇന്ന അക്ഷരം ആദ്യമായിട്ടിരിക്കണം പേർ എന്ന ആയാൾ വിധിക്കും.

## കുറുമ്പർ (കുറുമർ)

ഇവർ ഒരു കാലം വളരെ കേമന്മാരായിരുന്ന പല്ലവരുടെ വംശമാണെന്ന 1891-ലെ കാനേഷുമാരി റിപ്പോർട്ടിൽ പറയുന്നു. ക്രിസ്താബ്ദം അഞ്ചാറിന്റെയും ഏഴാംനൂറിന്റെയും മദ്ധ്യേ പല്ലവ രാജാക്കന്മാർ ദക്ഷിണ ഇന്ത്യയിൽ വളരെ പ്രബലന്മാരായിരുന്നു. പിന്നെ ഉടനെതന്നെ കൊങ്ങ, ചോള, ചാലൂക്യപ്രഭുക്കന്മാർ അവരെ ജയിച്ചു. കുറുമ്പർ, മൈസൂർ, കുടക, നീലഗിരി, വയനാട ഇവിടങ്ങളിൽ കാടുകേറി. മററു ചിലേടങ്ങളിൽ ഇവർ ആട്ടിടയന്മാരായും നെയ്ത്തുകാരായും ഉണ്ട. കുറുമർ എന്ന പറയുന്നവർ നീലഗിരി, വയനാട ഇവിടങ്ങളിലും അല്പമായി നിലമ്പൂരും, അട്ടപ്പാടിയിലും ഉണ്ട. തങ്ങളിൽ താണവരുടെ ചോറുണ്ണുകയില്ല. സ്ത്രീകൾ മാസന്തോറുമുള്ള അശുദ്ധിസമയം പാടിയുടെ പുറത്ത മൂന്നദിവസം കഴിച്ചുകൂട്ടണം. പ്രസവിച്ചാൽ പത്തനാൾ മുലകൊടുക്കുന്നവളെ ശുശ്രൂഷിക്കുന്നവളൊ ഒഴിച്ചു ആരും മുറിക്കകത്ത കടക്കയില്ല. ദീനത്തിന്ന ചികിത്സിക്കയില്ല. മന്ത്രം, തകിട, ഭൂതബലി ഇതൊക്കെയാണ. തങ്ങൾക്ക തങ്ങൾതന്നെയാണ ക്ഷൌരകർ. ചില്ലിന്റെ കഷണമാണ കത്തി. പാടിയ്ക്കകത്ത ചെരിപ്പും പാപ്പാസ്സും ഇട്ട നടന്നുകൂടാ. കുട്ടികളെ കഴിച്ചുട്ടക

യും മുതിർന്നവരെ ദഹിപ്പിക്കുകയും ചെയ്യുന്നു. മാംസം ഭക്ഷിക്കും. ചൂല പാത്ത ദിവസം. ഒരു പാടിയിലെ സുമംഗലികൾ എല്ലാം ഒരു പുരയിലും പെണ്ണുകെട്ടാത്ത ചെറുപ്പക്കാരും കുട്ടികളും മറെറാരു പുരയിലും ഉറങ്ങണം. വ്യഭിചരിച്ചാൽ സ്ത്രീയെ ഭർത്താവ നല്ല കണക്കിൽ അടിക്കും. കഴിയുമെങ്കിൽ പുരുഷനേയും. ശക്തിയില്ലെങ്കിൽ മൂപ്പനെക്കൊണ്ടു തല്ലിക്കും. നീലഗിരിയിലെ കുറുമ്പർ ജ്യേഷ്ഠാനുജന്മാർ എല്ലാവരും കൂടി ഒരുത്തിയെ ഭാര്യയാക്കും എന്നും അവർക്കു അന്യന്മാരും വിരോധമില്ലെന്നും പറയുന്നു. വിവാഹത്തിന്നു കർമ്മങ്ങൾ ഒന്നും വേണ്ടാ. ഒരുമിച്ചു പാർത്താൽ തീർന്നു. ചോലനായ്ക്കന്മാർ എന്ന കൂട്ടർ പുകേല തിരച്ചു ഒരു ചുരുളുണ്ടാക്കി ആണും പെണ്ണും വലിച്ചാൽ വിവാഹമായി.

## കുരുവിക്കാരൻ.

പക്ഷികളെ പിടിച്ചു നടക്കുന്ന ഒരു കൂട്ടം മഹാരാഷ്ട്രക്കാരാണു. വേറെയും പല ജോലികളുണ്ടു. കുറുക്കന്റെ എറച്ചിതിന്നും. തോൽകൊണ്ടു ചെരിപ്പും ഉണ്ടാക്കും. മറെറാരു തൊഴിൽ കുറുക്കന്റെ കൊമ്പ കൃത്രിമമായി ഉണ്ടാക്കുകയാണു. ഭർത്താവുള്ള ചെറുപ്പക്കാരത്തികൾ പകൽ എവിടെയായിരുന്നാലും വേണ്ടതില്ല രാത്രി ഭർത്താവിന്റെ അടുക്കെ എത്തിക്കൊള്ളണം. ഇല്ലെങ്കിൽ ഒരു പാതിവ്രത്യ പരീക്ഷയുണ്ടു. ചുട്ടുപഴുപ്പിച്ചതായ ഒരു ഇരിമ്പവടിയൊ അരുവാളൊ കയ്യിൽപിടിച്ചു പതിനാറ അടി ദൂരം നടക്കണം. എനിയും ഒരു പരീക്ഷയുണ്ടു. കുടത്തിൽ ചാണകവെള്ളം തിളപ്പിച്ചു ഒരു മുക്കാൽപയിസ്സ അതിൽ ഇട്ടാൽ അതു ഇവൾ കൈകൊണ്ടു എടുക്കണം. ഉടനെ കുറെ നെല്ലു കയ്യിലിട്ടു തിരുമ്പിയാൽ ഉമി പോയി അരിയാകണം. എന്നാൽ അവൾ ശുദ്ധയാണു. പുരുഷനെയാണു പരീക്ഷിക്കുന്നതെങ്കിൽ അവന്റെ കയ്യിൽ ഏഴു എരുക്കിലയുടെ മീതെ ചുട്ടുപഴുത്ത ഇരുമ്പ വെച്ചിട്ടു അതുംകൊണ്ടു അവൻ ഏഴു അടി നടന്നാൽ മതി. മുതിർന്ന സ്ത്രീപുരുഷന്മാർ തമ്മിലെ വിവാഹമുള്ളൂ. കല്യാണം അഞ്ചുദിവസമുണ്ടു. അന്നു മാംസം പാടില്ല. പെണ്ണിന്റെ അച്ഛൻ ആണിന്റെ അച്ഛനോടു ഇങ്ങിനെ പറയും. "എന്റെ മകളെ നിന്റെ മ

"കന്റെ ഭാൎയ്യയാക്കി നിന്റെ വീട്ടിലേക്ക എടുക്കാൻ നീ ഒരുക്ക "മുണ്ടൊ? അവളെ നോക്കിക്കൊ. ദീനമായിരിക്കുമ്പോഴും അവ "ളെ തല്ലല്ല. വെള്ളം കൊണ്ടുവരാൻ അവൾക്ക സഹിയാത്ത "പക്ഷം നീ സഹായിച്ച കൊടുക്കണം. അടിക്കുകയൊ ഉപദ്ര "വിക്കുകയൊ ചെയ്താൽ അവൾ ഇങ്ങോട്ട പോരും". പിന്നെ പുരുഷൻ പറയും. "ഞാൻ മറെറാരു സ്ത്രീയെ തൊട്ടിട്ടില്ല. കണ്ട "യാതൊരു സ്ത്രീയോടും ഞാൻ മന്ദഹാസം ചെയ്തിട്ടില്ല. ആരെ "കണ്ടാലും ഇവളും മന്ദസ്മിതം ചെയ്യരുത. ചെയ്താൽ മടക്കി നിന്റെ വീട്ടിലേക്ക ഓടിക്കും". കല്യാണമദ്ധ്യെ പെണ്ണിനെ ഭൎത്താവിന്റെ വീട്ടിലേക്ക കൊണ്ടുപോകും. അവന്റെ അമ്മ പെണ്ണിന്റെ കഴുത്തിൽ ഒരു കരുമണി ചരടകെട്ടണം. അത കൊടുക്കേണ്ടത ജാതിയിലെ മൂപ്പനാകുന്നു. പ്രധാനദൈവം കാളിയല്ലെങ്കിൽ ദുൎഗ്ഗയാണ. ബിംബത്തിന്റെ സ്ഥാനത്ത കാളിയുടെ രൂപംകൊത്തിയ ഒരു ചെറിയ താലമാകുന്നു. അത പണയംവെച്ചാൽ വലിയ സംഖ്യ വായ്പ കിട്ടും. വീട്ടി എടുക്കാതിരിക്കയില്ലെന്ന നല്ല നിശ്ചയമുണ്ട. കാലംതോറും ഉത്സവം ഉണ്ട. ആ ദിവസം നേരത്ത ആട്ടിനേയും ഒരു പോത്തിനേയും വെട്ടണം. എണ്ണയിൽ അപ്പം വാൎത്തുകൊണ്ടിരിക്കുമ്പോൾ കൂട്ടത്തിൽ ഒരുവന്ന ഉറച്ചിൽ ഉണ്ടാകും. എന്നാൽ അവൻ തിളെക്കുന്ന എണ്ണയിൽനിന്ന ഒരു അപ്പം എടുത്ത അതിന്മേലെ എണ്ണ കയ്യുകൊണ്ട തലയിൽ പുരട്ടും. വെട്ടിയതിൽ ഒരു ആട്ടിന്റെ കഴുത്തിൽനിന്ന രക്തം കുടിച്ചിട്ട അരുളപ്പാടുണ്ടാകും.

## കുമ്പാരൻ.

കുമ്മാരൻ, കൊശവൻ എന്നൊക്കെ പേരുണ്ട. (സംസ്കൃതം കുംഭകാരൻ). ബ്രാഹ്മണൻ പുരോഹിതൻ. ഉരിയദേശത്ത വിധവാവിവാഹം നടപ്പുണ്ട. എല്ലാവരും മാംസം ഭക്ഷിക്കും. പൂൎവ്വം എല്ലാം ഒന്നായിരുന്നു. ഈ കാലം തെലുങ്കർ, ഉത്തരതമിഴർ, ദക്ഷിണതമിഴർ, ഇങ്ങിനെ പിരിഞ്ഞിരിക്കുന്നു. തമ്മിൽ തമ്മിൽ കൊള്ളക്കൊടുക്കയില്ല. തെക്കെകന്നടത്തിൽ അളിയസന്താനക്കാരാണ. തമിഴൎക്ക പൂണൂലുണ്ട. ശിശുവിവാഹം വിധവാവി

വാഹം ഇതു വളരെ സാധാരണമാണ. പെററപുല പതിനഞ്ചു. പതിനാറാംദിവസം ക്ഷൗരകനും രജകനും കൂടി ഗ്രാമക്ഷേത്രത്തിൽ നിന്ന തീൎത്ഥം കൊണ്ടുവന്ന തളിക്കണം. മൈസൂരിൽ കന്നടൻ, തെലുങ്കൻ, ഇങ്ങിനെ രണ്ട വൎഗ്ഗമുണ്ട. തമ്മിൽ കൂടിക്കഴിക്കയില്ല. തെലുങ്കനു പൂണനൂലുണ്ട. മാംസം ഭക്ഷിക്കയില്ല. വ്യഭിചാരം തെളിഞ്ഞാൽ മാത്രം വിവാഹമോചനമുണ്ട. വിധവാവിവാഹമില്ല.

## കൃഷ്ണവകക്കാർ.

തിരുവാങ്കൂറിന്റെ തെക്കെതലയായ ഇരണിയിൽ, കൽക്കുളം ഈ താലൂക്കുകളിൽ മാത്രമെയുള്ളു എന്ന പറയാം. പൂൎവ്വകാലത്തിൽ അമ്പാടിയിൽനിന്ന കാഞ്ചീപുരത്ത വന്ന കുടിയേറിയവരാണെന്ന ഒരു കഥയുണ്ട. കേവലം സസ്യഭക്ഷകരല്ല. മത്സ്യം പ്രധാനമാണ. മദ്യം സേവിച്ചുകൂടാ. സേവിക്കയും ദുൎല്ലഭമാകുന്നു. മക്കത്തായക്കാരും മരുമക്കത്തായക്കാരും ഉണ്ട. ശിവനേയും വിഷ്ണുവിനേയും പൂജിക്കും. മരുമക്കത്തായക്കാൎക്ക ചെറുപ്പത്തിൽ താലികെട്ടും. വഴിയെ വിവാഹവും ഉണ്ട. വിവാഹദിവസം പുരുഷൻ സ്ത്രീയുടെ വീട്ടിൽ പോകും. മൂന്നാംദിവസം സ്ത്രീയുടെ ഭാഗക്കാർ കരുതുന്ന കോപം നടിച്ചു പുരുഷൻ വീട്ടിൽ പോകണം. സമാധാനമാക്കാൻ കഴിയുന്നത എല്ലാം ചെയ്യുന്നോക്കും എങ്കിലും ഭക്ഷിക്കാതെ മടങ്ങി പോകും. ഏഴാംദിവസം ദമ്പതിമാർ പെണ്ണിന്റെ വീട്ടിലേക്ക പോകും. വിധവയെ ഭൎത്താവിന്റെ സോദരൻ വിവാഹം ചെയ്യാം. പ്രായം കുറഞ്ഞാലും വേണ്ടതില്ല. ഉണ്ടാകുന്ന സന്താനം മരിച്ചവന്റേതാകും. അവന്റെ മുതലിന്ന അവകാശവുമുണ്ട. ഭൎത്താവ മരിക്കുമ്പോൾ എത്രെങ്കിലും ഒരു സോദരൻ ജീവിച്ചിരിപ്പുണ്ടെങ്കിൽ വിധവ എന്നെന്നും താലിനീക്കം ചെയ്യേണ്ട. മരുമക്കത്തായത്തിന്ന ഹേതു പറയുന്നത കാഞ്ചീപുരത്തനിന്ന വരുന്നസമയം സ്ത്രീകൾ കുറവായതിനാൽ തിരുവാങ്കൂറിലെ സ്ത്രീകളെ സ്വീകരിക്കേണ്ടി വന്നു എന്നാണ. മക്കത്തായക്കാരും മരുമക്കത്തായക്കാരും ആണുങ്ങൾ മാത്രം അന്യോന്യം കൂടി ഭക്ഷിക്കും. പുത്രന്മാരില്ലെങ്കിൽ സ്വത്ത മുഴുവൻ പുത്രിക്കാണ. വിധവെക്കല്ല. ദഹിപ്പിക്കലാണ പതിവ. പുല പതിനഞ്ചാണ.

## കെലാസി.

ദക്ഷിണകൎണ്ണാടകജില്ലയിലെ ക്ഷുരകന്മാരാണു. ഭണ്ടാരി, ഹജാം, കാവുതി ഇങ്ങിനെ പല ജാതിയും പല ജാതിക്കു ക്ഷൌരം ചെയ്യുന്നവരും ഉണ്ടു. ശൂദ്രൎക്ക പലൎക്കും ഇവരെക്കൊണ്ടു കൎമ്മങ്ങൾക്കു ആവശ്യമുണ്ടു. നാമകരണത്തിന്നു തുളുക്ഷുരകൻ വേണം കുട്ടിയുടെ കയ്യിന്മേൻ ഒരു ചരടു കെട്ടുകയും പേർ വിളിക്കുകയും ചെയ്വാൻ. ശവസംസ്കാരത്തിന്നു അഗ്നി കൊണ്ടുപോവുകയും അവൻ വേണം. ഈ കാലം ചരടു കെട്ടുന്നതിന്നുള്ള അവകാശം ഭണ്ടാരി വാങ്ങുന്നു എന്നു പറയുന്നു. പക്ഷെ ചരടു അവൻ കെട്ടുന്നില്ല. ഭണ്ടാരി അല്ലെങ്കിൽ കെലാസിയെ കൊങ്കണസ്ത്രീകൾക്കു അത്യന്തം വെറുപ്പാണു. പലെ അസഭ്യപേരും വിളിക്കും. വിവാഹം തിരളുംമുമ്പ വേണമെന്നില്ല. വിധവാവിവാഹം ആവാം. കല്യാണം മൂന്നാദിവസം നില്ക്കും. പുരുഷന്റെ വീട്ടിൽ വെച്ചിട്ടാണു നടപ്പു. കല്യാണപന്തലിൽ വെച്ചു പുരുഷന്റെ തലക്ഷൌരം ചെയ്യണം. സ്ത്രീയുടെ കൈവിരൽ ക്ഷൌരക്കത്തികൊണ്ടു തൊടുകയും വേണം. ഋതുവായിട്ടില്ലെങ്കിൽ വഴിയെ തിരണ്ടുകല്യാണസമയം ചെയ്യണം.

മരിച്ച ഉടനെ ഒരു ക്ഷുരകനെ കൊണ്ടുവരും. അവൻ ശവത്തിന്മേൽ വെള്ളം കൊടയുകയും ആണാണെങ്കിൽ ക്ഷൌരക്കത്തികൊണ്ടു തൊടുകയും ചെയ്യും. കഴിവുള്ളവർ ദഹിപ്പിക്കും ഇല്ലാത്തവർ കുഴിച്ചിടും. പകൎച്ചദീനത്താൽ മരിച്ചവരെ കുഴിച്ചിടുക തന്നെ. തുളുകെലാസികൾ മരുമക്കത്തായമാകുന്നു. ഉത്ഭവം പറയുന്നതു ഇതാണു. പാണ്ഡ്യരാജ്യത്തിലെ ഒരു കച്ചോടക്കാരൻ ദേവപാണ്ഡ്യനെന്നവൻ ഒരിക്കൽ കുറെ കപ്പലുകൾ വെപ്പിച്ചു. എന്നാൽ പുറപ്പെടുംമുമ്പ തനിക്കു ഒരു നരബലി കിട്ടേണമെന്നു കണ്ഡോദരൻ എന്ന രാക്ഷസൻ ആവശ്യപ്പെട്ടു. തന്റെ ഏഴു പുത്രന്മാരിൽ ഒരുവനെ ദേവപാണ്ഡ്യൻ ഭാൎയ്യയോടു ചോദിച്ചു അവൾ കൊടുത്തില്ല. മക്കളോടുകൂടി അച്ഛന്റെ ഭവനത്തിലേക്കു പോയിക്കളഞ്ഞു. കച്ചവടക്കാരന്റെ സോദരി അവളുടെ ഒരു പുത്രനെ കൊടുത്തു. പക്ഷെ കണ്ഡോദരൻ ഈ കുട്ടിയെ ക

ണ്ടിട്ട അത്യന്തം സന്തോഷിച്ചു. കൊന്നില്ല എന്ന മാത്രമല്ല തുളരാജ്യത്തേക്കും മററും രാജാവാക്കി. ഭൂതലപാണ്ഡ്യൻ എന്ന പേർ എടുത്തു. കുണ്ഡോദരൻെറ കല്പനപ്രകാരം മരുമക്കത്തായം നടപ്പാക്കി.

ക്ഷുരകന്മാർ പണ്ടേത്തെ മടക്കാൻ വഹിയാത്ത മരപ്പിടി നാടൻകത്തി ഉപേക്ഷിച്ച "രാജശ്രീ" (രാജർസ) കത്തിയാക്കിയിരിക്കുന്നു. ക്ഷൌരം ചെയ്താൽ അവനും സ്നാനം ചെയ്യണം.

## കേവൃതൊ.

ബങ്കാളത്തെ കൈവൎത്തന്മാർ എന്ന മീൻ പിടിക്കാരുടെ സന്താനമാണത്രെ. ഗഞ്ചാംജില്ലയിലാണ. ഇവൎക്ക പുരോഹിതൻ ഉറിയബ്രാഹ്മണനും വൈരാഗിയുമാകുന്നു. ഒരു ശിശു ജനിച്ചാൽ അഞ്ചാംദിവസം തൊട്ടിട്ട ഇരുപത്തൊന്നാംനാൾ വരെക്കും ഉറിയബ്രാഹ്മണർ ആ വീട്ടിൽ ഭാഗവതപുരാണം വായിക്കണം. അവസാനദിവസം കുട്ടിക്ക പേർ വിളിക്കയും വേണം. വിവാഹം കഴിഞ്ഞ സ്ത്രീകൾ പുറത്ത പോകുമ്പോൾ മുഖം തുണികൊണ്ട മറെക്കും. വിവാഹം രാത്രിയാണ. താലികെട്ടുക പെണ്ണിൻെറ അച്ഛനാണ. ഗംഗാദേവിയെ പൂജിക്കും. ചിലേടത്ത കോഴി, ആട, ഇവകളെ അറക്കും. ഒരു സ്ഥലത്ത ഇവകളെ അറക്കുകയില്ല "നടതള്ള"ലെയുള്ളു. ഇവററ ചത്താൽ ശവം ചീയുകയില്ല ഉണങ്ങിവരളുകയെയുള്ളു എന്നൊരു വിശ്വാസമുണ്ട.

## കൈകാട്ടി.

തമിഴരാജ്യത്ത കണക്കൻ (കരണം) എന്ന പറയുന്ന ജാതിയിൽ ഒരു വൎഗ്ഗം. ഭൎത്താവിൻെറ അമ്മയോട മകൻെറ ഭാൎയ്യ ആംഗ്യം കാട്ടുകയെ പാടുള്ളു മിണ്ടിക്കൂടാ.

## കൈക്കോളൻ.

കുലധൎമ്മം നെയിത്താണ. ഇവൎക്ക തലവൻ മഹാനാട്ടൻ എന്നൊരാളാണ. അവൻെറ ഇരിപ്പ കാഞ്ചീപുരത്താകുന്നു, എന്നാൽ തൎക്കങ്ങൾ തീൎപ്പാൻ കൈക്കോളരുള്ള ഊരുകളിൽ സഞ്ചരിക്കും. വിധി സ്വീകരിച്ചിട്ടില്ലെങ്കിൽ തൎക്കം പറയുന്ന കൈ

ക്കോളൎക്ക് ഒരു ശിക്ഷ വിധിപ്പാനാണു. അതു ഒരു ക്രിയെക്കുള്ള ചിലവ അവരുടെ മേൽ ചുമത്തുകയാകുന്നു. ആ ക്രിയയിൽ ഒരു മുള നാട്ടുക ഒരു അംഗമാണു. ഈ മുളയുടെ മുകളിൽനിന്നു മഹാനാട്ടർ തീൎപ്പ് വിളിച്ചുപറയും. അതിനെ അനുസരിക്കാത്തപക്ഷം ശിക്ഷ സ്വജനവിരോധമാകുന്നു. ഇവരുടെ കൂട്ടത്തിൽ നട്ടുകെട്ടാത്തനായന്മാർ എന്ന പേരായി ഒരു വക തെണ്ടിനടക്കുന്നവരുണ്ടു. അവർ കമ്പത്തിന്മേൽ കളിക്കും കമ്പം നാട്ടുക നിലത്തല്ല. ഒരു ക്ഷേത്രഗോപുരത്തിന്മേലാണു. നടാത്തനായന്മാർ എന്നാകുന്നു വാക്കിന്റെ അൎത്ഥം. വല്ല തൎക്കവും ഉണ്ടായാൽ ഈ നായന്മാർ സകല കൈക്കോളരുടെ വീടുകളിലും പോയി കാണുന്ന പാവുകളിന്മേൽ ചുകന്ന കാവികൊണ്ടു ഒരു അടയാളം വെക്കും "ആണ്ടവരാണെ" എന്നു പറഞ്ഞുംകൊണ്ടു. പിന്നെ തൎക്കം തീരുവോളം പ്രവൃത്തി എടുത്തുകൂടാ. കൈക്കോളൎക്കു "ചെറുതാലികെട്ടു" എന്ന പേരായിട്ടു ഒരു വിവാഹമുണ്ടു. ഒരുവനു തന്റെ അച്ഛന്റെ മരുമകളെ എങ്കിലും അമ്മാമന്റെ മകളെ എങ്കിലും കെട്ടാൻ താല്പൎയ്യമുണ്ടെങ്കിൽ ഒരു താലിയൊ അവളുടെ വസ്ത്രത്തിന്മേൽനിന്നു ചീന്തിയ ഒരു കഷണമൊ അവളുടെ കഴുത്തിൽ കെട്ടിക്കൊള്ളണം. അവൾ വിട്ടോടിപോയാൽ പോയി. ഇല്ലെങ്കിൽ അവനുള്ളതായി. താലികെട്ടു കഴിഞ്ഞാൽ ഭൎത്താവ ഭാൎയ്യയുടെ എടത്തെകാൽ അമ്മിക്കല്ലിന്മേൽ വെപ്പിക്കണം. സന്താനമില്ലെങ്കിൽ വിധവെക്കു വിവാഹം ചെയ്യാം. തൃശ്ശിനാപ്പള്ളി ജില്ലയിൽ തൊഗിരി എന്ന സ്ഥലത്ത കൈക്കോളർ ഒരു പ്രാൎത്ഥനയായിട്ടു വയററിൽകൂടി ഒരു കുന്തം കടത്തുമെന്നു കാണുന്നു.

## കൊങ്ങുവെള്ളാളൻ.

അമ്മാമന്റെ മകളെ വിവാഹം ചെയ്യുയാണു ഉത്തമം. ഇതു എത്രത്തോളം കലശലാണെന്നു വെച്ചാൽ, പുരുഷൻ കുട്ടിയും പെണ്ണു മുതിൎന്നവളും ആണെങ്കിൽ കുട്ടിക്കു പ്രായമാകുന്നവരെക്കും അവന്റെ അച്ഛൻ സംസൎഗ്ഗം ചെയ്യും. സ്വജാതിയിൽ അവൾക്കു ഇഷ്ടമുള്ള ആരോടും അവൾക്കു ചേരാം. മാത്രം ഭൎത്താവിന്റെ ഭവനത്തിൽ പാൎത്തുകൊള്ളണം. വിധവാവിവാഹം പാടില്ലാത്ത

നും. വിധവയുമായി സംസൎഗ്ഗം തെളിഞ്ഞാൽ പുരുഷനു ജാതി ഭ്രഷ്ടുണ്ടു. അല്ലാത്തപക്ഷം അവൻ അവളെ സമ്മതപ്രകാരം ഉപേക്ഷിച്ചു പ്രത്യേകം പാൎത്തു ചിലവു കഴിപ്പാൻ വേണ്ടുന്നതു കൊടുത്തിട്ടു ജാതിയിൽ ചേരണം. സംഗതിക്കേണ്ടതു സ്ത്രീ ഇങ്ങിനെ പറഞ്ഞിട്ടുണ്ടു. "ഞാറൊറു മൺപാത്രമാണു. അശുദ്ധമായതുകൊണ്ടു ഉടച്ചിരിക്കുന്നു. എന്നാൽ പുരുഷൻ ഓട്ടുപാത്രമാണു. തീരെ അശുദ്ധമാവാൻ പാടില്ല". തെറ്റുചെയ്ത പുരുഷനെ പരസ്യമായി പുളിക്കിൻവടികൊണ്ടു അടിക്കും. ശേഷക്കാൎക്കു വിരുന്നു ഊട്ടാൻ ഒരു കറുത്ത ആട്ടിനെ അവൻ കൊടുക്കണം. എന്നാൽ ജാതിയിൽ ചേൎക്കും. ഇവൎക്കു സ്വജനങ്ങൾ തന്നെയാണു പുരോഹിതന്മാർ. അവരിൽ പുരുഷന്മാൎക്കു അരുമെയ്യാരൻ എന്നും സ്ത്രീകൾക്കു അരുമെയ്യാരി എന്നും പേർ. ഈ സ്ഥാനം ലഭിക്കാൻ ചില ക്രിയകൾ ചെയ്യണം. ഒന്നാമതു വിവാഹം കഴിഞ്ഞുവരായിരിക്കണം. രണ്ടാമതു സ്ത്രീ "എഴുതിങ്ങാക്കാരി"യാകണം. അതു ഒന്നെങ്കിലും പ്രസവിച്ചു പാടുള്ളു. ക്രിയ ഇതാണു. അച്ഛന്റെ വീട്ടിൽ ഒരു പന്തലിട്ടിട്ടു അതിൽ അവളെ ഇരുത്തി തലയിൽ ഉങ്ങിന്റെയും പുളിയുടേയും കൊമ്പുകൾ ചുററിക്കെട്ടണം. കോടിവസ്ത്രം ഉടുത്തിട്ടു അല്പം ചോറുണ്ടാക്കി ഭക്ഷിക്കണം വഴിയെ ഒരു അമ്മിക്കുട്ടിമേൽ കാൽവെക്കണം. പത്തു അരുമെയ്യാരും പുലവർ എന്നു പറയുന്ന കവികളും കൂടി ചന്ദനം ചാലിച്ചു എണ്ണ മുതലായതു ചേൎത്തതിനെ കറുകപ്പുല്ലുകൊണ്ടു രണ്ടുപേരേയും തൊടണം. എന്നാൽ പുരുഷൻ അരുമെയ്യാരനായി ഭാൎയ്യ അരുമെയ്യാരിയും. ഈ സ്ഥാനം പ്രാപിച്ചവരെ വളരെ മാനിക്കും. അവരിൽ ആരെങ്കിലും മരിച്ചാൽ ഒരുവന്റെ ചുമലിൽ മറെറാരുവൻ കേറിനിന്നിട്ടു ഭേരി കൊട്ടണം. വിവാഹം നിശ്ചയിക്കുമ്പോൾ രണ്ടാളുടേയും അമ്മാമന്മാർ ഉണ്ടായിരിക്കണം. പെണ്ണിന്റെ വസ്ത്രത്തിൽ വെററിലയും ഫലങ്ങളും കെട്ടുകയാണു ക്രിയ. കല്യാണത്തിന്നാൾ പുരുഷൻ ക്ഷൌരം കഴിക്കണം. അവന്നു സോദരിയുണ്ടെങ്കിൽ തനിക്കുണ്ടാകുന്ന മകളെ അവളുടെ മകന്നു കൊടുത്തേക്കാമെന്നുള്ള നിശ്ചയവും ചെയ്യേണം. പിന്നെ താംബൂലവും

ഒരു അമ്മിക്കുട്ടിയും കൊണ്ടു നാലുകാൽ എന്ന പേരായി സ്ഥാപിച്ചിരിക്കുന്ന ഒരു കല്ലിന്മേലേക്കു കയറിപ്പുറത്ത പോകണം. കൊണ്ടു രാജാവാണ കല്പനക്കു നാട്ട്യം. അമ്മിക്കുട്ടി ഉരുക്കാറും ചെണ്ട ഇവർ കൊണ്ടുവരുന്നുപോൽ. എല്ലാ കല്യാണത്തിനും രാജാവിന്റെ അനുമതി വാങ്ങണം. അതാണെന്നാണ ഭാവം. തിരികെ വന്നാൽ പുരുഷനും പെണ്ണിനും മൂന്ന ഉരുള ചോറ കൊടുക്കും. ശേഷിപ്പ അവരും തിന്നും. മേലിൽ അവർക്കു ക്ലേശം ഉണ്ടാകി കൊടുക്കയില്ലെന്നതും. വഴിയെ ഒരു അമ്പട്ടൻ അവരെ ആശീർവ്വാദം ചെയ്യണം. പിന്നെ പെണ്ണിന്റെ വീട്ടിലേക്കു കയറിപ്പുറത്ത പുറപ്പെടും. അവിടെ ചെന്നാൽ പുരുഷന്റെ കുടുംബൻ ഉരി പെണ്ണിന്റെ കാതിൽ ഇടും. രണ്ടാളേയും അമ്മാമന്മാർ ചുമലിൽ ഏറ്റി മുൻപറഞ്ഞ നാട്ടുകല്ലിന്മേലേക്ക കൊണ്ടുപോകണം. താലികെട്ടുക അമ്മായിമാരാണ. പിന്നെ അമ്പട്ടന്റെ ആശീർവ്വാദമുണ്ട. "ആദിത്യചന്ദ്രന്മാർ ഉള്ള കാലത്തോളം ഇരിക്കണെ" "കുന്നിൽ പശുപതി ഈശ്വരൻ ഉള്ള കാലം ഇരിക്കണെ. നിങ്ങ "ളുടെ കൊമ്പുകൾ ആലിൻകൊമ്പുപോലെ പടരട്ടെ. വേർ പു "ല്ലുപോലെ പടരട്ടെ. നിങ്ങൾ മുളപോലെ വളരട്ടെ. പൂവ്വും "ചരടും കൂടി മാലയാകുംപോലെ നിങ്ങൾ ചുറ്റിപ്പിണയണെ, "വെള്ളവും വെള്ളത്തിലെ പുല്ലുംപോലെ ഇരിക്കണെ". ഒരു പുലവൻ ഹാജരുണ്ടെങ്കിൽ അവന്റെ വകയായിട്ടും ഒരു ആശീർവ്വാദമുണ്ടാകും. രണ്ടാളേയും ചെറുവിരലുകൾ കോർത്തപിടിച്ച അവിടെ അല്പം പാൽ പുരട്ടിവിടുകയും.

ശ്മശാനത്തിലേക്ക അഗ്നികൊണ്ടു പോകേണ്ടത പറയനാണ. മൂന്നാംദിവസത്തിന്നശേഷം ക്രിയ ഒന്നുമില്ല. അസ്ഥിസഞ്ചയനം അന്നാണ. അത കഴിഞ്ഞാൽ ബന്ധുക്കൾ പാലും നെല്ലും കൂടി ഒരു ഉണങ്ങാത്ത വൃക്ഷത്തിന്മേൽ "പൊലി" "പൊലി" എന്ന പറഞ്ഞുംകൊണ്ട എറിയും.

## കൊടിപ്പട്ടൻ.

തിരുവനന്തപുരത്തിന്ന ഇരുപതുനാഴിക ദൂരെ വാമനപുരത്താണ മുഖ്യമായി വാസം. പൂർവ്വം ബ്രാഹ്മണരായിരുന്നു. പെററി

ലക്കൊടി കൃഷി ചെയ്കയാൽ ശങ്കരാചാൎയ്യർ ഭ്രഷ്ട വിധിച്ചു എന്നു പറയുന്നു. ഗായത്രിയുണ്ടു. വേദപാരായണമില്ല. തമിഴ്ബ്രാഹ്മണരാണു പുരോഹിതന്മാർ.

ശവസംസ്കാരത്തിന്നു മന്ത്രം മുതലായത ഒന്നുമില്ല. വെറുതെ ചുടുകമാത്രം. പത്തുദിവസം കഴിഞ്ഞാൽ അനന്തരസംസ്കാരം എന്ന ഒരു ക്രിയയുണ്ടു. ശ്രാദ്ധം ഊട്ടും. അമാവാസിക്കു തൎപ്പണമില്ല. മക്കത്തായമാണു. ഭാഷ മലയാളം.

## കൊന്ത്രാ.

അല്ലെങ്കിൽ കൊൻഡൊരാ. ഗഞ്ചാംജില്ലയിൽ മീൻ പിടുത്തം. പെണ്ണു തിരണ്ടുമുമ്പ വേണം വിവാഹം എന്നില്ല. ചിലപ്പോൾ ഒരു വഴിപാടായിട്ടു പെണ്ണിനെ ഒരു മരത്തിന്നു വിവാഹം ചെയ്യും. മരത്തിന്റെ മുരട ചില കൎമ്മങ്ങൾ ചെയ്യേണ്ടതുണ്ടു. ഒരു തുണി ചുററുകയും വേണം. പെണ്ണു ഋതുവായിട്ടില്ലെങ്കിൽ ഏഴനാൾ മരത്തിനടുക്കെ പാൎക്കണം. അല്ലെങ്കിൽ നാലനാൾ മതി. അവസാനദിവസം പുരോഹിതൻ മരത്തിനരികെ ഇരുന്നുംകൊണ്ടു ഇങ്ങിനെ പറയും "ഞങ്ങൾ നിനക്കു പന്ത്രണ്ടു വൎഷത്തേക്കു വേണ്ടുന്നതു തന്നു. ഒരു വേൎപാട പത്രം താ". എന്നിട്ടു ഇങ്ങിനെ ഒരു പത്രം ഓലയിൽ എഴുതി മരത്തിനടുക്കെ ഇടും.

ശവം തടിയിന്മേൽ കമഴ്ത്തികിടത്തീട്ടു ദഹിപ്പിക്കയാണു. ഒരു കഷണം അസ്ഥി കൊണ്ടുപോന്നിട്ടു പത്തുദിവസം അതിന്നു ബലി വെക്കണം. പത്താംദിവസം ശേഷക്കാരൊക്കയും അളിയന്മാരും മക്കളുടെ ഭൎത്താക്കന്മാരും ക്ഷൌരം കഴിക്കും. മരിച്ചവന്റെ പെങ്ങളുടെ പുത്രന്മാർ അച്ഛനില്ലാത്തവരാണെങ്കിൽ അവരും അന്നു ക്ഷൌരം ചെയ്യണം. അല്ലാത്തപക്ഷം പിറെറന്നാൾ മതി.

## കൊൻസാരി.

ഒരിയരാജ്യങ്ങളിൽ മൂശാരികളാണു. ഇവൎക്കു പുരോഹിതൻ ബ്രാഹ്മണനാകുന്നു. മത്സ്യവും ആട്ടുമാംസവും ഭക്ഷിക്കും. കോഴി, ഗോമാംസം,പാടില്ല. മദ്യംസേവിക്കാം. വിവാഹം തിരണ്ടുമുമ്പ വേണം. ഭൎത്താവുപേക്ഷിച്ചാലും മരിച്ചാലും പുനൎവ്വിവാഹം ആവാം.

## കൊരഗാ.

ദക്ഷിണകന്നടത്തിൽ കൊടുഗും മറ്റും ഉണ്ടാകുന്ന നന്നെ താണജാതിയാണ. വ്യഭിചാരം ചെയ്യുവൻ സമജാതിക്കാരനാണെങ്കിൽ അവൻ കെട്ടണം. അതിൽ താണവനാണെങ്കിൽ അവളെ ശുദ്ധമാക്കാനായി അവൻ വഴിക്കുവഴിയായി ഏഴ് ചാള വെച്ചു കെട്ടി അവരും അതിൽ ഇരിക്കുമ്പോൾ തീ കൊളുത്തണം. അവർ എങ്ങിനെ എങ്കിലും ഓടി രക്ഷപ്പെട്ടു കൊൾക. അത കഴിഞ്ഞാൽ അവൾ പുനൎവ്വിവാഹത്തിന്ന യോഗ്യയായി. ചാള കത്തിക്കൊണ്ടിരിക്കുമ്പോൾ കറക്കാരൻ ഒരു ശിക്ഷയായിട്ട അതിന്മേൽ കൂടി ഓടണം.

ശവം കുഴിച്ചിടുകയാകുന്നു. ചീങ്കണ്ണിയെ തിന്നും. നാല കാലുള്ള യാതൊന്നും എടുക്കുകയില്ല. കസാല, മേശ, കട്ടിൽ, എന്തായാലും വേണ്ടതില്ല. ഒരു കാൽ എടുത്തുകളഞ്ഞാൽ കൊണ്ടുപോകും. സംസാരിക്കുന്ന ഭാഷ അവൎക്കെ തിരികയുള്ളു. എന്താണ ഭാഷ എന്ന ചോദിച്ചാൽ കോപിക്കും.

## കൊല്ലൻ.

തീക്കൊല്ലൻ, ചെത്തുകൊല്ലൻ, തീപ്പെരുകൊല്ലൻ, ഇരിമ്പുകൊല്ലൻ, കടച്ചിക്കൊല്ലൻ, തോൽക്കൊല്ലൻ ഇങ്ങിനെ ആറ മാതിരിയുണ്ട. ജ്യേഷ്ഠാനുജന്മാർകൂടി ഒരു പെണ്ണിനെ കൊണ്ടുവരിക ഇവൎക്ക വളരെ സാധാരണയാണെന്ന പറയുന്നു.

## കൊല്ലക്കുറുപ്പ.

ഇവൎക്ക വിവാഹമോചനത്തിന്ന ഭൎത്താവും ഭാൎയ്യയുടെ ആങ്ങളും ഇവരും ജനിച്ച പുരയുടെ മിറ്റത്ത ഒരു വിളക്ക കൊളുത്തി വെച്ച അതിന്റെ കിഴക്കും പടിഞ്ഞാറും ഭാഗത്തനിന്നിട്ട ഭൎത്താവ ഉടുത്ത മുണ്ടിന്മേൽനിന്ന ഒരു നൂൽ എടുത്ത വിളക്കത്തകാട്ടി "നിന്റെ പെങ്ങളുടെ ആചാരം ഇതാ" എന്ന പറഞ്ഞുംകൊണ്ട കരിക്കണം.

## കൊശവൻ.

പൂണുനൂലുണ്ട. മാംസം ഭക്ഷിക്കും. വിധവാവിവാഹമില്ല. ബ്രാഹ്മണനാണ പുരോഹിതൻ. ബ്രാഹ്മണരുടെ യാഗത്തിങ്കൽ

ആട്ടിനെ ഞെക്കികൊല്ലുവാൻ കൊറവൻ വേണം. കൊല്ലുന്ന സമ്പ്രദായം മഹാ കഠിനമാണ. ഇവർ ശാലയിലേക്ക ഓടിച്ചെന്നിട്ട ആട കരയാതിരിപ്പാൻ അതിന്റെ വായിൽ അല്പം ഉപ്പിട്ടിട്ട വായ അമൎത്തി പിടിക്കും. മററവൻ വൃഷണം മട്ടിക്കും. ചത്താൽ ബ്രാഹ്മണൻ തോൽ പൊളിക്കും. ചില സ്ഥലത്തിന്നമായി മൂന്ന വലിയ കഷണത്തിൽ കഴുകാതെ എറച്ചി മുറിച്ചിട്ടത വെള്ളത്തിൽ വേവിക്കും. എന്നിട്ട ഉപ്പ മുളകാദിയായി യാതൊന്നും കൂടാതെ സാപ്പിടുകയും ചെയ്യും. ചില ജാതിക്കാൎക്ക വിവാഹത്തിന്ന കൊറവന്റെ സഹായം വേണം. ചില ബ്രാഹ്മണരുടെ വിവാഹത്തിങ്കൽ താലികെട്ടുക ദൃപ്പത്തുമ്മേക്കാടി ദേവകളുടെ സന്നിധിയിലാണ. ഇവരുടെ പ്രതിനിധികൾ വലുത ചെറുതായി പല നിറമുള്ള മൺകുടങ്ങളാകുന്നു. അമ്മാമന്റെ മകളെ കെട്ടാനവകാശമുള്ളതാണ. വിവാഹം തിരളുംമുമ്പ വേണം. ഭൎത്താവിന്റെ പെങ്ങളാണ താലികെട്ടാൻ. സ്ത്രീപുരുഷന്മാൎക്ക മനസ്സായാൽ ഉപേക്ഷിക്കലും പുനൎവ്വിവാഹവും ആവാം. ഇവർ എല്ല മുറിഞ്ഞാൽ കെട്ടാൻ സമൎത്ഥന്മാരാണ. മദ്രാശി ഗവൎണ്ണരായിരുന്ന ലോൎഡ്ഏൽഫിൻസ്റ്റന്റെ കൈ ഒടിഞ്ഞിട്ട തങ്ങളാൽ നിവൃത്തിയില്ലെന്ന ബിലാത്തി ഡാക്ടൎമാർ ഒഴിച്ചതിന്റെ ശേഷം ഒരു കൊറവൻ കെട്ടി വെടിപ്പാക്കി. ഇവരിൽ വൈദ്യന്മാരില്ല.

## കൊറവൻ.

കൊറച്ചാ; കൊച്ചാ, ഏറുകല, ഏറകല, ഇങ്ങിനെ ഭേദങ്ങളുണ്ട. ചിലർ വെള്ളാളരെന്ന നടിക്കും. മററു ചിലർ പള്ളി, കവറ, ഏടയൻ, റസ്സി എന്ന പറയും. തീവണ്ടിയിൽനിന്നും മററും കക്കാൻ മിടുമിടുക്കന്മാരാണ. ചിലർ സ്ത്രീകളുടെ കാത അറത്തുവെക്കുക, മൂക്കുത്തിയിടുക, ഇതിൽ സമൎത്ഥന്മാരാണ. ഭാൎയ്യയെ പണയംവെപ്പാനും വില്പാനും യാതൊരുമടിയില്ല. പറയൻ, ചക്കിലിയൻ, ഏനാദി, ഇങ്ങിനെ ചില ജാതികളെ ഒഴിച്ച മററ ഏത ജാതിക്കാരേയും തങ്ങളുടെ ജാതിയിലേക്ക ചേൎക്കും. നാവിന്റെ ഉച്ചം സ്വൎണ്ണംകൊണ്ട പൊള്ളിച്ചാൽ കഴിഞ്ഞു. വിവാഹത്തിന്ന മുഹൂൎത്തം നിശ്ചയിപ്പാൻ ബ്രാഹ്മണൻ വേണം.

പറയനോടൊ മുസൽമാനോടൊ സംസൎഗ്ഗം ഉണ്ടായിട്ടുള്ള പെണ്ണിനേയൊ ആണിനേയൊ പെരിപ്പുകൊണ്ടു അടികൊണ്ടവനേയൊ ശുദ്ധമാക്കി ജാതിയിൽ ചേൎക്കാൻ പുരോഹിതന്മാരായിട്ടു ചെട്ടികളെ ക്ഷണിക്കും. ജാതിഭ്രഷ്ടനാകുവാൻ തലയും താടിയും ചെരച്ചു അസ്ഥിമാല ധരിപ്പിച്ചിട്ടു കഴുതപ്പുറത്തു കയറുകയാണ്. കഴുതയെ കിട്ടാത്തപക്ഷം ഒരു പന്തൽ വെച്ചുകെട്ടി അതിൽകൂടി കുററക്കാരൻ കടന്നുപോയശേഷം പന്തൽ തീവെച്ചു ചുട്ടുകളയും. കുറവർ പൂച്ച, എലി, പെരിച്ചാഴി, കുറുക്കൻ, കുരങ്ങൻ, പന്നി, ഈ വക ഒക്കെ തിന്നും. മദ്യം എത്ര എങ്കിലും കുടിക്കും. മുസൽമാൻ, അമ്പട്ടൻ, വണ്ണാൻ, തട്ടാൻ, കൊല്ലൻ, പറയൻ, ചക്കിളിയൻ, ഇവരുടെ ചോർ ഭക്ഷിക്കയില്ല. വിവാഹം നിശ്ചയിപ്പാൻ കാരണവന്മാരാണ്. മകനു വിവാഹത്തിനു സമയമായാൽ അച്ഛൻ കുറെ ജാതിക്കാരോടുകൂടി പെണ്ണിനെ തേടിപ്പോകും. കിട്ടിയാൽ ജാതിയിലെ തലവനെ വരുത്തി എല്ലാവരുംകൂടി ഒരു കള്ളുപീടികയിൽ പോകും. ഒരു ചെറിയ മൊന്ത നിറച്ചു കള്ളാക്കീട്ടു അച്ഛൻ പെണ്ണിന്റെ അച്ഛനു കൊടുക്കും. "ഇതു എന്തിനാണു അറിയുമൊ" എന്നു ചോദിക്കും. "എന്റെ മകളെ ഞാൻ നിനക്കു തരുന്നതിനാണു. അവൾക്കു ക്ഷേമം വരട്ടെ" എന്നും പറഞ്ഞു അവൻ കുടിക്കും. പിന്നെ ആ പാത്രം നിറച്ചിട്ടു ജാതിമൂപ്പനു കൊടുക്കും. അവൻ ചോദിക്കണം "ഞാനെന്തിനാണു കുടിക്കുന്നതു?" എന്നു. പെണ്ണിന്റെ അച്ഛൻ പറയും "എന്റെ മകളെ ഇന്നവന്റെ മകനു കൊടുക്കുന്നതിനാണു. അവൾക്കു ആരോഗ്യത്തിനായി കുടിക്കിൻ" എന്നു. ഇങ്ങിനെ അവിടെ കൂടിയവർ എല്ലാം കുടിക്കണം. വഴിയെ പെണ്ണിന്റെ വീട്ടിൽ പോയി ഭക്ഷണം കഴിക്കും. പുരുഷന്റെ ഭാഗക്കാർ ചോദിക്കും "പെണ്ണിനു അമ്മാമനുണ്ടൊ?" എന്നു. പെണ്ണിന്റെ വില അമ്മാമനാണു കൊടുക്കേണ്ടതു. വില 202 ഉറുപ്പികയാണു. പക്ഷെ തികച്ചും കൊടുക്കുക പതിവില്ല. വിവാഹസമയം ഭൎത്താവ ഭാൎയ്യയുടെ കഴുത്തിൽ കരിമണികെട്ടണം. താലിയില്ല. അച്ഛന്റെ പെങ്ങളുടെ മകളെ കെട്ടാൻ അവകാശമുണ്ടു.

അന്യൻ കെട്ടിയാൽ അവൻ പിഴ കൊടുക്കണം. പെണ്ണിനെ കൊടുക്കേണ്ടതു സാധാരണ അമ്മാമനാണ. എന്നാൽ കോയമ്പത്തൂർ ജില്ലയിൽ അച്ഛനാകുന്നു. വിധവാവിവാഹം ആവാം. ജ്യേഷ്ഠന്റെ വിധവയെ അനുജനും അനുജന്റെ വിധവയെ ജ്യേഷ്ഠനും കെട്ടാം. ഭാൎയ്യയെ ഉപേക്ഷിപ്പാൻ ജാതിക്കാർ കാൺകെ അവളും ഒരു ചുള്ളി രണ്ടായി മുറിക്കണം. ഭൎത്താവിനെ ഉപേക്ഷിക്കേണമെങ്കിൽ അവനെ വിട്ടു ഒരുത്തനോടുകൂടി പോകണം. ഇവൻ ഭൎത്താവിനു ഒരു ചെറിയ പിഴ കൊടുക്കും. എന്നാൽ ഭൎത്താവ ഒരു മരത്തിന്റെ ചുള്ളി പൊട്ടിക്കും. കൊങ്ങുകൊറവർ പെങ്ങളുടെ മകളെ വിവാഹംചെയ്യും. വടക്കെ ആൎക്കാട ജില്ലയിൽ കല്യാണം കഴിയാത്ത മകളെ അച്ഛൻ പണയംവെക്കും, ചെങ്കൽപേട്ടു, തഞ്ചാവൂർ ഈ ജില്ലകളിലും ഈ നടപ്പുണ്ടു. മദ്രാശിയിൽ വിക്രയംചെയ്യുന്നതന്നെ ആവാം. പണയംവെച്ച ഭാൎയ്യ മരിച്ചുപോയെങ്കിൽ കടം വീടി. അവളെ കൊന്നതാണെങ്കിൽ കടം വീടി എന്നു മാത്രമല്ല രണ്ടാമതു കല്യാണത്തിനു വേണ്ടുന്ന ചിലവു പണയം വാങ്ങിയവൻ ചെയ്യണം. പണയകാലത്തു ജനിക്കുന്ന പുത്രന്മാർ കടം കൊടുത്തവന്നു. പുത്രികൾ കടം വാങ്ങിയവന്നും. ഉപേക്ഷിക്കപ്പെട്ടിട്ടൊ ഭൎത്താവു മരിക്കയാലൊ ഏഴാളെ കെട്ടിയ സ്ത്രീ വളരെ മാന്യയാണ. വിവാഹാദികളിൽ പ്രധാനം അവൾ അത്രെ. ഭൎത്താവ തടവിൽ ഇരിക്കുംകാലം ജാതിക്കാരിൽ ആരെ എങ്കിലും കെട്ടാം. കുട്ടികളുണ്ടായാൽ വിട്ടുവരുമ്പോൾ അവരൊടുകൂടി അവന്റെ അടുക്കൽ പോകും. രണ്ടിലധികം ഭാൎയ്യമാർ ആവാം. വ്യഭിചാരം ചെയ്യുവൻ പിഴ കൊടുക്കാൻ ശക്തനല്ലെങ്കിൽ പണ്ടു ഒരു നടപ്പുണ്ടായിരുന്നു. അവനെ ഒരു മരത്തോടു കെട്ടി അമ്പട്ടൻ ക്ഷൌരം ചെയ്യും. വെള്ളത്തിന്നു പകരം തെററുചെയ്ത സ്ത്രീയുടെ മൂത്രമായിരിക്കും. പ്രസവത്തിനു തടസ്ഥകാരണം മുനോമടം സാധിക്കായ്ക (ദോഹദം)യാണെന്നാണ വിശ്വാസം. ചിലപ്പോൾ ഇതു വല്ല ഭക്ഷണസാധനമായിരിക്കും. ചിലപ്പോൾ വസ്ത്രമായി സംസൎഗ്ഗമായിരിക്കും. രണ്ടാമതു പറഞ്ഞതാണെങ്കിൽ പേററി അവന്റെ പേർ പറയിക്കും. എന്നിട്ടു ഒരു നല്ല

മണ്ണു ഗർഭിണിയുടെ വായിൽ ഇടും. പ്രസവിച്ചാൽ പത്തുദിവസം പേററിക്കുമാത്രം കാണാം. കുട്ടി ജനിച്ച ഉടനെ "മൺമറഞ്ഞ കാരണവന്മാൎക്ക്" ഒരു പൂജയുണ്ട. മന്ത്രം ഇതാ; "കാരണവന്മാരുടെ പ്രേതങ്ങളെ! വന്നു സഹായിക്കണെ. കന്നും ധാന്യം വൎദ്ധിക്കണെ. സംക്രാന്തിൽനിന്നു രോഗങ്ങളെ രക്ഷിക്കണെ. പോലീസ്സിന്റെ വായ മൂടണെ. പിന്നെന്നും തൊഴാം" വഴിയെ കുട്ടിയെ ചാണകവെള്ളത്തിൽ കുളിപ്പിക്കും. ഒമ്പതാംദിവസം നാമകരണം. പക്ഷെ അന്നു ഇട്ട പേരല്ല പിന്നെ വിളിക്കുക. അത കറപ്പൻ, നൊട്ടൻ, ഉതമ, കുള്ളൻ, നൊണ്ടി ഈ വകയായിരിക്കും. മരുന്നും ശുശ്രൂഷയും തള്ളക്കില്ല തന്നെക്കാണം. പ്രസവ വേദന തുടങ്ങിയ ഉടനെ ഭൎത്താവ ഒരു ഇരിട്ടുകത്ത പോയി പുതച്ചു മൂടി കിടക്കും. മൂന്നുദിവസം തീനും കുടിയും തന്നെ. ജനിച്ച കുട്ടിയെ കുളിപ്പിച്ച അവന്റെ അടുക്കെ കിടത്തും. പഞ്ചാര, കായം മുതലായത അവൻ ഭക്ഷിക്കണം. മലയാളത്തിൽ കുറഞ്ഞ പേററാൽ ഇരുപത്തെട്ടുനാൾ പ്രത്യേകം ഒരു പുരയിൽ കിടത്തും. യാതൊരാളും അടുക്കെ പോകുകയില്ല. മരുന്നുകൾപോലും അകലെനിന്നു എറിഞ്ഞുകൊടുക്കുകയെ ഉള്ളൂ. മാത്രം പെറുമ്പോൾ ഒരു കുടം ചൂടുവെള്ളം അരികിൽ വെച്ചുകൊടുക്കും. ഇരുപത്തെട്ട കഴിഞ്ഞാൽ പേററ പുര ചുട്ടുകളയും. അച്ഛന പതിനാല നാൾ അശുദ്ധിയുണ്ട. ശുദ്ധമാവാൻ ക്ഷൌരകൻ തളിക്കയല്ല. ബ്രാഹ്മണന്റെ പുണ്യാഹം വേണം.

ശവം കുഴിച്ചിടുകയാണ നടപ്പ. തല വടക്കോട്ട, കാൽ തെക്കോട്ട. ചിലേടങ്ങളിൽ ദഹിപ്പിക്കയും ഉണ്ട. വെളുത്ത നാണമാക്കിട്ടാണ പൂട്ടുക. മൂന്നാംദിവസം അസ്ഥിസഞ്ചയനമാ. പതിനാറാംദിവസം ശേഷക്കാർ ചുടലയിൽ ഒരു കല്ല കുഴിച്ചിട്ട അതിന്മേൽ വെള്ളം, തേൻ, പാൽ മുതലായത വീഴ്ത്തണം. പിറെറന്നു എല്ലാവരും എണ്ണതേച്ച കുളിക്കണം. അവരവരെ പുത്രന പുഷ്യുണ്ട. കുറുക്കന്റെയും കൊറവന്റെയും ശവം ആരും കാണുകയില്ലെന്നു ഒരു പഴഞ്ചൊല്ലുണ്ട. കുറുക്കന്റെ ശവം ബാക്കി കുഞ്ഞുങ്ങൾ തൽക്ഷണം നീക്കംചെയ്യും പോൽ, അതുപോലെത

ന്നെ കൊറവന്റെ ശവം കഴിയുന്ന വേഗത്തിൽ മറചെയ്യും. ശവം കൊണ്ടുപോയവരിൽ രണ്ടാൾക്കുമാത്രം ഒരു നാൾ അശുദ്ധിയുണ്ടു. അടുത്ത ശേഷക്കാരന്നു അഞ്ചുദിവസത്തെ പുലയാണു.

## കോടർ (കാടർ)

നീലഗിരിയിലും ഗൂഡല്ലൂരിലും വസിക്കുന്നു. ഇവരിൽ കൊല്ലൻ, ആശാരി, തട്ടാൻ, കൊശവൻ, വണ്ണാൻ ഈ പ്രവൃത്തിക്കാരുണ്ടു. കൃഷി, തോൽ ഊറെക്കിടുക ഇതും ഉണ്ടു. തൊടവരുടേയും വടകരുടേയും ശവസംസ്കാരത്തിങ്കൽ വാദ്യക്കാരും ഇവരാണു. ആ സമയം കൊല്ലുന്ന പോത്തുകളുടെ ശവം ഇവൎക്കാണു. വിവാഹത്തിന്നു പ്രയാസമില്ല. പുരുഷൻ ചങ്ങാതിമാരോടുകൂടി സ്ത്രീയുടെ വീട്ടിൽപോയി അവിടെ സദ്യയിൽ ഉണ്ണും. കല്യാണത്തിന്ന ദിവസം നിശ്ചയിച്ചു മടങ്ങിപോരും. നിശ്ചയിച്ച ദിവസം പിന്നേയും പോയി ചത്തമുതൽ അമ്പതവരെ ഉറുപ്പിക സ്ത്രീധനമായിട്ടു കൊടുക്കും. പെണ്ണിനെ കൊണ്ടുപോരികയും ചെയ്യും. സ്വഭാവദൂഷ്യം, മദ്യപാനം, ദുൎന്നടപ്പു ഇതുകൾ ഉണ്ടായാൽ വിവാഹമോചനം ആവാം. വെപ്പു നന്നല്ലാഞ്ഞാലും കൃഷി പ്രവൃത്തിക്കു ഉപകരിക്കാഞ്ഞാലും സ്ത്രീയെ ഉപേക്ഷിക്കാം. വിധിക്കേണ്ടതു പഞ്ചായക്കാരാണു. ഭാൎയ്യക്കു കടിഞ്ഞിൽ ഗൎഭമായാൽ ഭൎത്താവു തലയും താടിയും നഖങ്ങളും നീട്ടണം. പ്രസവം കഴിഞ്ഞാൽ ബാലചന്ദ്രനെ കാണുവോളം അവന്നു അശുദ്ധിയുണ്ടു. സ്വയംപാകമായി വീട്ടിൽതന്നെ ഇരിക്കണം. പ്രസവിച്ചാലും തീണ്ടായിരുന്നാലും പാൎക്കാൻ പ്രത്യേകം ഒരു പുര ഉണ്ടാക്കും. രണ്ടു മുറിയുള്ളതിൽ വലിയതു പ്രസവത്തിന്നു മാത്രം. ആൎത്തവത്തിന്നു മൂന്നനാൾ അശുദ്ധി. കടിഞ്ഞിൽ പെററ പെണ്ണു മൂന്നു മാസം മേൽപറഞ്ഞ വലിയ മുറിയിൽ പാൎക്കണം. പിന്നത്തെ പ്രസവങ്ങൾക്കു ബാലചന്ദ്രനെ കാണുവോളം. പ്രസവിക്കുക പുറത്തുനിന്നാണു. കുട്ടിയെ കുളിപ്പിച്ചാൽ രണ്ടാളെയും അകത്തേക്കു കൊണ്ടുപോകും. പിന്നോക്കം നടന്നുംകൊണ്ടുവേണം മുറിയിൽ കടപ്പാൻ.

ശവസംസ്കാരസമയം ഒരു മൂരിയെ വധിക്കണം. അതിന്റെ തലമേൽ ശവത്തിന്റെ കയ്യു വെപ്പിക്കണം. മരിച്ചവന്റെ ഭാൎയ്യ ഉണ്ടെങ്കിൽ അവളെ ശവത്തിന്റെ അരികെ കിടത്തി ആഭരണങ്ങളെല്ലാം അഴിച്ചെടുക്കും. അത ഒറെറ മാസം കഴിഞ്ഞാൽ അണിയാം. ശവത്തിന്മേൽ ഇട്ടിട്ടുള്ള വസ്ത്രങ്ങൾ ചുടലയിൽവെച്ചു ഒരു വലിയ പിടിവും വലിവും ഉണ്ടാകും. ദഹിപ്പിച്ചതിന്റെ പിറെറന്നു തലയോട്ടിന്റെ ഒരു കഷണം കലത്തിലാക്കി പാറയുടെ ഉള്ളിലൊ ചുമരിന്റെ ഇടക്കിലൊ സൂക്ഷിക്കും. തൊടവരെപോലെ ഇവൎക്കും കൊല്ലംതോറും ഒരു പിതൃകൎമ്മം ഉണ്ടു. ഏഴുദിവസത്തോളം നില്ക്കും. ചോറ്റുകളെ കൂടാതെ ഒരു പശുവിനേയും അറുക്കണം.

## കോട്ടവെള്ളാളൻ.

തിരുനെൽവേലി ജില്ലയിൽ ശ്രീവൈകുണ്ഠം പട്ടണത്തിന്റെ നടുക്കു ഒരു മൺകോട്ടയകത്തു ഏതാനും കുഡുംബങ്ങളുണ്ടു. ശേഷം വെള്ളാളരുമായി സംസൎഗ്ഗമൊ കൊള്ളകൊടുക്കയൊ ഇല്ല. സ്ത്രീകൾ കോട്ടവിട്ടു പുറത്തു പോകയില്ല. വിവാഹം കഴിഞ്ഞാൽ സ്ത്രീയെ ഭൎത്താവു, അച്ഛൻ, സോദരന്മാർ, അമ്മാമന്മാർ ഇവരൊഴിച്ചു യാതൊരു പുരുഷനും കണ്ടുകൂടാ. കോട്ടയെ സംബന്ധപ്പെട്ട ബ്രാഹ്മണരും പ്രവൃത്തി എടുക്കുന്ന പല ജാതിക്കാരും പള്ളന്മാരും ഒഴിച്ചു അന്യ പുരുഷന്മാർ കോട്ടയിൽ പോയിക്കൂടാ. കല്യാണാദികൾക്കു ക്ഷണിച്ചവരുതന്നെയവൎക്കു അരിയും കോപ്പും കൊടുക്കയാണു നടപ്പു. സത്യയല്ലാ. അച്ഛന്റെ പെങ്ങളുടെ മകളെ വിവാഹംചെയ്യു പതിവാണു. ബ്രാഹ്മണ പുരോഹിതൻ ഹോമംചെയ്തിട്ടു താലി പൂജിച്ചു ഒരു കോട്ടവെള്ളാളസ്ത്രീയുടെ കയ്യിൽ കൊടുക്കും. അവൾ അത മണവാളന്റെ പെങ്ങൾക്കൊ പെങ്ങളില്ലാത്തപക്ഷം ആ സ്ഥാനത്തു നില്ക്കുന്ന സ്ത്രീക്കൊ കൊടുക്കും. ഇവൾ അത വീട്ടിനകത്തു കൊണ്ടുപോയി പെണ്ണിന്റെ കഴുത്തിൽ കെട്ടും. എന്നാൽ വിവാഹം കഴിഞ്ഞും മേലിൽ ഭാൎയ്യയും ഭൎത്താവും ഭാൎയ്യയുടെ അച്ഛന്റെ വീട്ടിലത്രെ പാൎക്കു. അച്ഛൻ മരിച്ചാൽ ഒരു ആങ്ങളയുടെ ഹേരിയിൽ പ

കന്നി അവകാശം കിട്ടും. ആങ്ങളമാരില്ലാ എങ്കിൽ മുഴുവൻ സ്വത്ത അവകാശമാകുന്നു.

ശവം ദഹിപ്പിക്കയാണ നടപ്പ. സ്ത്രീകളുടെ ശവം ചാക്കിലിട്ടു തുന്നീട്ടുവേണം.

## കോമട്ടി.

ഗവര, കലിംഗ ഇങ്ങിനെ രണ്ടായി ഭാഗിക്കാം. തമ്മിൽ തമ്മിൽ പെണ്ണിനെ കൊടുക്കുകയില്ല. കലിംഗർ മദ്യമാംസം തൊടുകയില്ല. ഗവര ഇതു രണ്ടും സ്വീകരിക്കും. ഇവരിൽ ത്രൈവർണ്ണികർ, ലിംഗധാരികൾ; ശൈവർ, വൈഷ്ണവർ, മാധ്വർ ഇത്യാദി പല വകപ്പുകളുണ്ടു. ലിംഗധാരികളും ശൈവരും തമ്മിൽ വിവാഹമുണ്ടു. ശൈവരും വൈഷ്ണവരും തമ്മിലും അങ്ങിനെതന്നെ. ത്രൈവർണ്ണികർ, മാംസം ഭക്ഷിക്കും. ചിലർക്ക ചില സസ്യങ്ങൾ വർജ്യമാണ. ഭക്ഷിച്ചാൽ ഏഴുജന്മം കൃമിയാകുംപോൽ. ഈ കാലം കോമട്ടികൾ പുരാണസ്മൃതിപ്രകാരമുള്ള വൈശ്യരാണെന്ന വാദിക്കുന്നുണ്ടു. ഒരു കോമട്ടിക്ക തന്റെ അമ്മാമന്റെ മകളെ കല്യാണംചെയ്യാൻ അവകാശമുണ്ടു. മാധിക എന്നൊരു ജാതി ചെരിപ്പുകുത്തികളുണ്ടു. ഇവരെ കോമട്ടിയുടെ കല്യാണത്തിന ക്ഷണിക്കണമെന്നൊരു നടപ്പുണ്ടെന്ന കാണുന്നു. ഇത ഈ കാലം കോമട്ടിക്ക കുറവാണ. അതിനാൽ തന്റെ ചെരിപ്പ കല്യാണത്തിന്റെ ഏതാനും ദിവസം മുമ്പായി നന്നാക്കാൻ കൊടുക്കും. കല്യാണദിവസം കൊണ്ടുവരണം. ആ സമയം കൂലിയോടൊന്നിച്ച താംബൂലവും കൊടുക്കും. ബെല്ലാരി ജില്ലയിൽ ക്ഷണസൂചകമായി താംബൂലം രാത്രിസമയം മാധികരുടെ പുരയുടെ പിൻപുറത്ത കൊണ്ടെ ഇടും. ഗോദാവരിജില്ലയിൽ അവനെ പനയോലക്കൊട്ടക്ക ഏല്പിക്കും. അത കൊണ്ടുവന്നാൽ വിലയുടെ കൂടെ വെററിലയടെക്കയും കൊടുക്കും. ചില കോമട്ടികൾ കല്യാണത്തിന മുമ്പ മാധികന്റെ പുരയുടെ പിൻപുറം തൊടിയിൽ പത്തു തൊഴുത്തിന സമീപം കുറെ പൈസ്സയും വെററിലയും ഇട്ടു പോരും എന്നും പറയുന്നു. ചിലർ ചക്കിലിയന്റെ ആയുധങ്ങളെ വെള്ളികൊണ്ടുണ്ടാക്കിവെച്ചു പൂജിക്കും എന്നാൽ സ്വകാര്യസംസാ

രുണ്ട. ഇതുകൂടാതെ കല്യാണം കഴിഞ്ഞാൽ വീട്ടിന്റെ പിൻഭാഗത്തുവെച്ച രാത്രിസമയം സ്വജാതിക്കാർമാത്രം കാണ്കെ ചക്കിളിയന്റെ പ്രവൃത്തി എളുക്കാംപോലെ കാട്ടിക്കൂട്ടും എന്നും പറയുന്നു. ഇതിന്നു കുലാചാരം എന്നും കുലധർമ്മം എന്നും ഗോത്രപൂജ എന്നും പേരുണ്ട. അരിമാവുകൊണ്ടു ഒരു ഗോരൂപം ഉണ്ടാക്കി അതിന്റെ വയററിൽ മഞ്ഞക്കുരുതി പാരും. രക്തമെന്ന സങ്കല്പം. പൂജിച്ചതിന്റെ ശേഷം മാവുകൊണ്ടുതന്നെ ചെറിപ്പക്കത്തിയുടെ ആയുധങ്ങളും ഉണ്ടാക്കി അതുകൊണ്ടു പശുവിനെ കൊല്ലണം പിന്നെ ഓരോ കഷണം ഓരോ കോമട്ടിവീട്ടിലേക്ക രഹസ്യമായി അയക്കും. ഇന്നിന്ന വീട്ടിലേക്ക ഇന്നിന്ന ഭാഗം എന്ന നിശ്ചയമുണ്ട. ഈ ക്രിയ ഇന്നും മദ്രാശിയിൽ ചെയ്തുവരുന്നു. കല്യാണം ഏഴ, അഞ്ചു, ദിവസവും ഒരു നാൾ മാത്രമായും ഉണ്ട. ഒരു ദിവസം മാത്രമെയുള്ളു എങ്കിൽ ഈ ക്രിയ പകൽതന്നെയും ചെയ്യും. കർന്നൂൽജില്ലാ കമ്പംതാലൂക്കിൽ പശുരൂപത്തിന്ന പകരം പോത്തിൻരൂപമാണ. വിവാഹം എപ്പോഴും രാത്രിയിലാണ. ബ്രാഹ്മണനാണ പുരോഹിതൻ. മദ്യപാനം ആവാം. പക്ഷെ ഒന്നാമത്തെ പച്ചയായിരിക്കണം. മദ്രാശിയിൽ വിവാഹത്തിന്റെ ഒന്നാംദിവസമാണ ഉപവാസം. താലികെട്ടുക ഒത്താവാണ. ചില ദിക്കിൽ പുരോഹിതനാ കെട്ടും. ആറാംദിവസമൊ മററൊ ഒരു ക്രിയയുണ്ട. തൊട്ടിപൂജ എന്ന പേർ. ഒരു പാവയെ തൊട്ടിയിൽ കിടത്തി ഭാര്യാഭർത്താക്കന്മാർ ആട്ടും, ഒടുവിൽ തനിക്ക വ്യാപാരത്തിന്ന പോകാനുണ്ടെന്ന പറഞ്ഞുകൊണ്ടു പുരുഷൻ സ്ത്രീവക്കൽ കൊടുക്കും, തനിക്ക അടുക്കളപ്പണിയുണ്ടെന്ന പറഞ്ഞു അവളും അങ്ങോട്ടുതന്നെ കൊടുക്കും. വിധവാവിവാഹം പാടില്ല. വൈവർമാത്രം വിധവയുടെ തലക്ഷൗരം ചെയ്യും. വിധവ ആഭരണം കെട്ടുകയില്ല. വെററില തിന്നുകയുമില്ല. വിവാഹംകഴിക്കാത്ത സ്ത്രീയും പുരുഷനും സഹവസിക്കയും പുരുഷൻ മരിച്ചുപോകയും ചെയ്താൽ ശവത്തെ ചുമരിനോട ചാരി ഇരുത്തി സ്ത്രീ അതിന്റെ മുമ്പിൽ ഇരുന്നിട്ട നിരർത്ഥമായ "വെടികഥ" പറഞ്ഞു കൊപ്പര ചവച്ച ശവത്തിന്റെ മുഖത്ത തുപ്പണം. ഇങ്ങിനെ അനേക മ

ണിഷ്ഠൂറന്നാരം ചെയ്യണം. വഴിയെ ശവത്തിന്റെ തല കഴുകി പട്ടുകൂടി എന്തൊ ഒരു ചുകന്ന പൊടിതേച്ച് വായിൽ വെററില വെക്കും. എന്നാൽ വിവാഹം കഴിഞ്ഞു എന്ന അർത്ഥമായി. ഈ നടപ്പ് ഗഞ്ചാം, വിശാഖപട്ടണം, മുതലായ ജില്ലകളിലെ വീരശൈവർ അല്ലെങ്കിൽ ലിംഗധാരികൾ ഈ കോമട്ടികൾക്കാകുന്നു. കോമട്ടികൾക്കു പൂണനൂലും ഗായത്രിയും ഉണ്ടു. ത്രൈവർണ്ണികന്മാർ മീതകൈയൊന്നരം ചെയ്യും. മദ്യം, മാംസം, മത്സ്യം ഇതുകൾ ഒഴിമാറും. സാത്താനികളുടെ ചോറുണ്ണുകയും ചെയ്യും. ശേഷം കോമട്ടികൾ ബ്രാഹ്മണരുടെ ചോർ മാത്രമെ ഉണ്ണുകയുള്ളു. എന്നാൽ കോമട്ടികളുടെ വെള്ളവും അന്നവും ബലിജാ, കമ്മാളൻ, അമ്പട്ടൻ, വണ്ണാൻ ഇവരും മററു പലെ ജാതികളും എടുക്കുകയില്ല. നെയ്യിലും എണ്ണയിലും ഉണ്ടാക്കിയ പലഹാരങ്ങൾ തിന്നാംതാനും.

ലിംഗധാരികളും കട്ടികളും ഒഴിച്ച് കോമട്ടികൾ ശവത്തെ ദഹിപ്പിക്കയാകുന്നു. ലിംഗധാരികൾ ഇരുത്തി സ്ഥാപിക്കും. പുല പതിനാറാണ്. ആ കാലം മധുരം ചാടില്ല.

## കോയിൽതമ്പുരാൻ.

1901-ലെ തിരുവാങ്കൂർ കാനേഷുമാരി റപ്പോർട്ടിൽ ഇങ്ങിനെ കാണുന്നു. മലയാളത്തിൽനിന്നു വന്ന ക്ഷത്രിയരാണ. കോയിൽ പണ്ടാല എന്നും പറയും. ആദ്യകാലങ്ങളിൽ ഇവരെ കോവിലധികാരികൾ എന്നു പറഞ്ഞുകാണുന്നുണ്ടു. ഇവരും ചേരമാൻ പെരുമാളുമായി ബന്ധമുള്ളതായും ആരംഭത്തിൽ ഇവർ ബേപ്പൂരിലായിരുന്നു എന്നും കേട്ടുകേൾവിയുണ്ടു. കൊല്ലവർഷം സുമാർ 300-ാമാണ്ടിൽ ഇവരിൽ ചിലരെ ആ കാലം വേണാട്ട സ്വരൂപം എന്നു പേരായിരുന്ന തിരുവാങ്കൂറിലേക്ക ക്ഷണിച്ചുവരുത്തി രാജസ്വരൂപത്തിലെ സ്ത്രീകളുമായി വിവാഹസംബന്ധം തുടങ്ങിച്ചു. ആററിങ്ങൽനിന്നു ആറുനാഴിക അകലെ കിളിമാനൂരിൽ ഇവക്ക് ഭവനങ്ങൾ പണിചെയ്യിച്ചുകൊടുത്തു. ചങ്ങനാശ്ശേരി, അനന്തപുരം, പള്ളം, ചെമ്പ്രാൾ, ഗ്രാമം, പാലിയക്കര ഇവിടങ്ങളിലും കോവിലകങ്ങളുണ്ടു. 104[illegible]-ാമാണ്ടിന്നശേഷം വടക്കെമലയാള

തിൽനിന്നു ചെറുകോൽ, കാരാമ്മ, വടക്കേമഠം ഇങ്ങിനെ മൂന്നു കുഡുംബങ്ങൾകൂടി വന്നുസ്ഥിതിചെയ്തു. കോയിൽതമ്പുരാക്കന്മാർ എല്ലാം തങ്ങളിൽസംബന്ധികളാണെന്നും ബ്രാഹ്മണരിൽ ദായാദികൾക്കെന്നപ്രകാരം ജനിച്ചാലും മരിച്ചാലും പുലയുണ്ടെന്നും വിചാരിച്ചുവരുന്നു. മരുമക്കത്തായക്കാരാണു. സ്ത്രീകൾക്കു സംബന്ധം നമ്പൂതിരിമാരാണു. അന്നപാനങ്ങളിൽ രണ്ടാളും ഒരുപോലെയാകുന്നു. ജാതകർമ്മം മുതലായ സംസ്കാരങ്ങളുണ്ടു. നാമകരണത്തിനു ഒരു വിശേഷമുണ്ടു, സീമന്തപുത്രനു എപ്പോഴും പേർ രാജരാജവർമ്മ എന്നത്രെ. ഉപനയനം പതിനാറാം വയസ്സിലാണു. അന്നുതന്നെയാകുന്നു ചൌളം. ചെയ്യേണ്ടതു ഗുരുവിന്റെ നിലയിൽ നമ്പൂതിരി പുരോഹിതനാണു. ബ്രാഹ്മണരിൽ അച്ഛൻ ഏതുപ്രകാരമൊ അതുപോലെ. വഴിയെ മാരാൻ മുഴുവൻ ക്ഷൌരംചെയ്യും. ഇതുതന്നെ പൂണുനൂൽ ധരിപ്പിച്ചു ഗായത്രി ഉപദേശിക്കും. ബ്രാഹ്മണരെപ്പോലെ മൂന്നുനേരം ജപിക്കണം. പക്ഷെ പത്തു ഉരുമാത്രം. പതിനഞ്ചാംപക്കം സമാവർത്തനമായി. അന്നു കാശിക്കു തീർത്ഥാടനം എന്നു ഗോഷ്ടി കാട്ടണം. അപ്പോൾ തന്റെ മകളെ കൊടുക്കാം, വിവാഹംചെയ്തു ഗൃഹസ്ഥനായിട്ടിരിക്കണമെന്നു ഒരാൾ പറയും. എന്നാൽ ക്ഷത്രിയന്റെ ധർമ്മം ഓർക്കണമെന്നു നമ്പൂതിരിയുടെ ഇടയിൽ ചാടി പറയുകയും ഒരു വാൾ കയ്യിൽ കൊടുക്കുകയുംചെയ്യും. കല്യാണം നാലുദിവസവും കന്യക വെള്ളയും കരിമ്പടവും വിരിച്ചു ഒരു അകത്തു ഇരിക്കണം. മണവാളൻ ആഢ്യപ്പട്ടരൊ നമ്പൂതിരിയൊ ആണു. ഈ കാലം സാധാരണമായി നമ്പൂതിരിതന്നെ. ഭർത്താവു ആ മനുഷ്യനായിക്കൊള്ളണമെന്നില്ല. ആയാൾ മരിച്ചാൽ താലി അറുക്കണം. അന്നുമുതൽ അമംഗലിയായി. താലി കെട്ടിയ ആൾ ഇരിക്കുമ്പോൾ തമ്പുരാട്ടി ഒരു ശ്രാദ്ധം ഊട്ടേണ്ടിവന്നാൽ കിഴക്കോട്ടു തിരിഞ്ഞു ഇരിക്കും. അല്ലാത്തവർ തെക്കോട്ടു (യമലോകത്തേക്കു)

## കോയി (കോയി)

ഗോദാവരി ജില്ലയുടെ വടക്കു വസിക്കുന്നു. നാട്ടുപുറത്തും ഉണ്ടു. കുറെ മുതിർന്നാലെ വിവാഹമുള്ളു. കെട്ടികൊടുപ്പാനുള്ള അ

വകാശം പെണ്ണിൻെറ അമ്മാമന്നാകുന്നു. ധനമുള്ളവന്ന പെണ്ണിനെ കിട്ടുവാൻ എളുപ്പമുണ്ടു. അല്ലാത്തവർ ഉപായത്തിൽ കയ്യിലാക്കുകതന്നെവേണം. ഒരു പെണ്ണിനെ കണ്ടുവെച്ചാൽ ചെക്കൻെറ അച്ഛനും സ്നേഹിതന്മാരുംകൂടി പോയി ഊരിലെ മൂപ്പനെ സ്വാധീനമാക്കും. അതിൽപിന്നെ പെണ്ണു വെള്ളത്തിന്നു പോയേടത്തുനിന്നൊ വീട്ടിൽ ഏകാകിനിയായിരിക്കുമ്പോഴൊ പിടിച്ചുകൊണ്ടുപോകും. അന്നു വഴിക്കു പെണ്ണിൻെറ അച്ഛനമ്മമാൎക്ക അറിവുകൊടുത്തിട്ടു കല്യാണംചെയ്യും. ഒന്നിലധികം ഭാൎയ്യ ആവാം. രണ്ടാമത്തവൾ സാധാരണ വിധവയായിരിക്കും. ഭൎത്താവു മരിച്ചു ഒന്നൊ രണ്ടൊ മാത്രം ദിവസം കഴിഞ്ഞിട്ടു ഉണ്ടാകയുള്ളു പിടിച്ചുകൊണ്ടുപോകുമ്പോൾ. എളുപ്പത്തിൽ ഒരു മാതിരി കല്യാണം ഉണ്ടു. സ്ത്രീ കുമ്പിട്ടുനില്ക്കും, അവളെ മീതെ പുരുഷനും. അവൻെറ തലയിൽ ഒരു ചുരങ്ങായിൽനിന്നു വെള്ളംപൊത്തും. അതു സ്ത്രീയുടെ തലയിൽ വീണാൽ വിവാഹമായി. ദ്രവ്യശക്തിയുണ്ടെങ്കിൽ കല്യാണം കുറെദിവസം നില്ക്കും. ദിവസം വൈകുന്നേരം പാട്ടും കളിയും ഉണ്ടാകും. ഇതു മുറുകിയാൽ പുരുഷനെ പെണ്ണിൻെറ അമ്മയും പെണ്ണിനെ പുരുഷൻെറ അമ്മയും ചുമലിൽ എടുത്തു യഥാശക്തി കളിക്കും. അവർ ശക്തി ഇല്ലാത്തപക്ഷം സ്ത്രീപുരുഷന്മാരുടെ അമ്മായിമാർ ഈ ഗോഷ്ടികാട്ടണം. ഒരുവൻെറ ഭാൎയ്യയെ മറെറാരുത്തൻ കട്ടുകൊണ്ടുപോകൽ അസാധാരണമല്ല. ഭൎത്താവിന്നു 12 ഉറുപ്പിക നഷ്ടവും 12 ഉറുപ്പിക പിഴയും ഒരു വിരുന്നിന്നു രണ്ടു ഉറുപ്പികക്കു മദ്യവും ഒരു ആടും കുറെ ധാന്യവും കൊടുത്താൽ കുററത്തെ മാപ്പാക്കും. വ്യഭിചാരം തെളിഞ്ഞാൽ ശിക്ഷ കുററക്കാരനെ കിടത്തി മീതെ ഒരു മരംവെച്ചു അതിന്മേൽ സ്ഥലം ഉള്ളേടത്തോളം ആളുകൾ കയറി ഇരുന്നു കീഴ്പ്പെട്ട അമൎക്കുകയാണു. അവൻ മരിക്കുന്ന മാത്രം. ഊരിൽ വിവാഹം കഴിയാത്ത ചെറുപ്പക്കാർ എല്ലാം രാത്രി ഒരു വലിയ പുരയിലും അപ്രകാരമുള്ള ബാല്യക്കാരത്തികൾ അങ്ങുപോലെതന്നെ മറെറാരു പുരയിലും ഉറങ്ങണം. ചെറുപ്പത്തിൽതന്നെ ഒരു കുട്ടിക്കു ഒരു പെണ്ണിനെ നിശ്ചയിച്ചുവെക്കാം. അങ്ങിനെ ഒരു

കടവും പെണ്ണിന്നു വിരിപ്പാൻ ഒരു തുണിയും കൊടുത്താൽമതി. താണജാതിക്കാരനുമായി സംസൎഗ്ഗമുണ്ടായാൽ സ്ത്രീകൾ ശിക്ഷ നാവു പൊൻതുശി ചുട്ടു പൊള്ളിക്കയും ഏഴ് കരിമ്പനയോലക്കമാനംകുളിക്കയുമാകുന്നു. പ്രസവിച്ചുകൂടുമ്പോൾ സ്ത്രീ വെപ്പു മുതലായ പണിക്കുപോകും. ഏഴാംദിവസം കുട്ടിക്കു പേരിടും. ഒരു വൃക്ഷത്തിന്റെ ഇല കുട്ടിയുടെ കയ്യിൽ കൊടുക്കും. അതു മുറുകി പിടിച്ചാൽ പേർ സമ്മതമായിയെന്നൎത്ഥം. വിട്ടുകളഞ്ഞാൽ വേറെ ഒരു പേരിടും. അതും പിടിച്ചില്ലെങ്കിൽ പിന്നെ ഒരു പേര ഇടും. ഇങ്ങിനെ പിടിക്കുവോളം മാറിമാറി ഇടും. സ്വീകരിച്ചു പേരായിട്ടു ഒരാൾ ഹാജരുണ്ടെങ്കിൽ ആയാൾ കുട്ടിയുടെ കയ്യിൽ ഒരു ചെറിയ നാണ്യം കൊടുക്കണം. അല്ലാത്തപക്ഷം അച്ഛൻ ചെയ്യണം.

കുട്ടികളേയും ചെറുപ്പക്കാരേയും കഴിച്ചിടുകയാണു. ഒരു മാസം തികയാത്ത ശിശുവിന്റെ ശവം വീട്ടിന്റെ ഏറയത്ത സ്ഥാപിക്കണം. ഏറവെള്ളം മീതെ വീണാൽ ഉടനെ പിന്നെ കുട്ടിയുണ്ടാകും. മറ്റുള്ളവരെ ദഹിപ്പിക്കും. ഒരു പശുവിനേയൊ എരുമയെയൊ അറുത്തു അതിന്റെ വാൽ മുറിച്ചിട്ടു ശവത്തിന്റെ കയ്യിലും കുറേ വായിലും കൊടുക്കണം. ബാക്കി മാംസം ശേഷക്കാർ തിന്നും. മൂന്നാംദിവസം കഴിഞ്ഞാൽ പിന്നേയും കന്നിനെ അറുക്കണം. ശക്തിയുണ്ടെങ്കിൽ ഏഴിന്നും പതിനഞ്ചിന്നും ചില ദിക്കിൽ വെണ്ണനീർ ഇതളയാക്കി ഭൂമിയിൽ കഴിച്ചിടും. അവിടെ പൂക്കേല വഴിപാടായി വെക്കും. ഒടിയും മന്ത്രവാദവും പ്രമാണമാണു. വിധവയുടെ താലി ഭൎത്താവിന്റെ ശവത്തിന്റെ വായിലും സുമംഗലിയുടേതു സ്വന്തവായിലും ഇടും. പുരുഷന്റെ തടി കൊള്ളേണ്ടതു മരുമകനാണു. സ്ത്രീയുടേതു മകൻ. ചില സ്ഥലങ്ങളിൽ പുല ഏട്ടാംദിവസം പശുവിനെ അറുക്കും. ചില ദിക്കിലെ വെണ്ണനീർ സ്ഥാപിച്ചേടത്തു ഒരു കല്ലു കുത്തനെ കുഴിച്ചിട്ടു അതിന്മേൽ അറുത്ത ജന്തുവിന്റെവാൽ കെട്ടിത്തൂക്കും. ചിലേടത്തു കോഴിയെ അറുത്താൽമതി. അതിനെ ചുടലയിൽ ചുടണം. സ്വൎഗ്ഗത്തിലേക്കും നരകത്തിലേക്കും പറയാത്തവർ പൂൎവ്വികന്മാ

ത്തിൽതന്നെ ജനിക്കുമെന്നും മുച്ചിറി, മറു മുതലായതുള്ള കുട്ടികൾ ആ കുഡുംബത്തിൽ മരിച്ചുപോയവർ ജനിച്ചതാണെന്നും ആകുന്നു വിശ്വാസം. പുച്ചകുത്തുക നടപ്പാണു. പരലോകത്തേക്കു ഇതു മുഖ്യമാണത്രെ. നരബലിയുണ്ടെന്നാണു സൂക്ഷ്മവൎത്തമാനം. യാത്രക്കാരെ ഉപായത്തിൽ ബലിയാക്കും. നിവൃത്തിയില്ലെങ്കിൽ ഒരു കുരങ്ങനെയായാലും മതി. പുലിയും ചെന്നായും ഭീമന്റെറയും അൎജ്ജുനന്റെറയും ഭൂതന്മാരാണു. കറുത്ത വണ്ടുകൾ പാണ്ഡവന്മാരുടെ പത്രക്ഷുദ്രമാണു. …യികളുടെ നാട്യം തങ്ങൾ ഭീമസേനന്നു ഹിഡിംബിയിൽ ഉണ്ടായ സന്താനങ്ങളാണെന്നാകുന്നു.

## കോലയൻ.

കാഞ്ഞിരോട താലൂക്കിലും വടക്കേമലയാളത്തിലും മുഖ്യമായിട്ടു കാണാം. തെക്കേമലയാളത്തിൽ ഉരാളി എന്നാണു പേർ. കാലിമേക്കുകയായിരുന്നു മുമ്പ മുഖ്യമായ പ്രവൃത്തി. ചില ക്ഷേത്രങ്ങളിലേക്കു പാലും നെയ്യും കൊടുപ്പാനുള്ള അവകാശമുണ്ടായിരുന്നു. പക്ഷെ ഇപ്പോൾ മിക്കപേരും കല്പണിയാണു. ആരിയൻ അല്ലെങ്കിൽ കൊലിയൻ, മാരിയൻ അല്ലെങ്കിൽ എരുമാർ ഇങ്ങിനെ രണ്ടു ഗോത്രമുണ്ടു. ഇവർ തങ്ങളിൽ പെണ്ണിനെ കൊടുക്കുകയില്ല. രണ്ടിലെ സ്ത്രീകൾക്കും നായന്മാർ സംബന്ധം ആവാം. നായൎക്കു ജനിച്ച കുട്ടി കോലയനു ജനിച്ച കുട്ടിയെക്കാൾ അല്പം താഴെയായിട്ടാണു വിചാരിച്ചുവരുന്നതു. അവനു ക്ഷേത്രത്തിൽ കടന്നുകൂടാ. കോലയനു പുരോഹിതൻ മൂത്തവൻ അല്ലെങ്കിൽ പൊതുവാൻ ആകുന്നു. നിശ്ചയിക്കേണ്ടതു രാജാവാണു. കോലയന്മാൎക്കു താലികെട്ടു മംഗലം തിരളുംമുമ്പ വേണം. താലികെട്ടുക പടിഞ്ഞാററയിൽ വെച്ചിട്ടു അച്ഛനാണു. പെണ്ണും വേറെ നാല പെൺകുട്ടികളും നാല സ്ത്രീകളും ആ അകത്തു ഇരുന്നു ഉണ്ണണം. നാലാംദിവസം ഒരു വാത്തിയൻസ്ത്രീ അരിയും മററും മൂന്നിട ഉഴിഞ്ഞിട്ടു കോലാച്ചി, കോലാച്ചി, കോലാച്ചി എന്നു വിളിക്കണം. എന്നാൽ പെണ്ണിനു പടിഞ്ഞാററയിൽനിന്നു പുറത്തുവരാം. തിരണ്ടാൽ അശുദ്ധി മൂന്നനാൾ. ഒന്നാമത്തെ

ദിവസം വണ്ണാത്തി മാററകൊടുക്കണം. നാലാംദിവസം മലയി ശവം ദഹിപ്പിക്കുക പതിവു. 12-ാംദിവസംവരെ ബലി. അഞ്ചാം ദിവസം വാത്തിയൻ തളിക്കണം. പന്തിരണ്ടാംദിവസം വാത്തിയൻ വെണ്ണീർകൊണ്ടു ഒരു ആറാത്രുപം ഉണ്ടാക്കും മരിച്ച സ്ഥലത്തു. അവിടെ പ്രധാന പിണ്ഡകർത്താവു ബലി ഇടും. വഴിയെ അതു ഒരു തുണിയിൽ കെട്ടി എടുത്തു പുറത്തപോയി മിററത്തു ബലിത്തറയെ കാൽകൊണ്ടു തട്ടിക്കളയും. ആ സമയം വാത്തിയൻ ഒരു കല്ലു പിടിക്കണം ശേഷക്കാർ മററുള്ളും. പിന്നെ അപ്രകാരംതന്നെ പുഴയിലൊ കുളത്തിലൊ കുളിക്കണം.

## ക്ഷത്രിയൻ.

1891-ലെ മദ്രാശി കാനേഷുമാരി റപ്പോട്ടിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു. "ക്ഷത്രിയശബ്ദം ദ്രാവിഡർക്കു കേവലം അസംബന്ധമാകുന്നു. അതിലും ന്യായം തങ്ങൾ ഇക്ഷ്വാകുകളാണെന്ന പറയുകയത്രെ. പണ്ടേത്തെ ക്ഷത്രിയജാതികളുടെ പ്രതിനിധികളായി ഏതാനും ചിലതുണ്ടായിരിക്കാം. എങ്കിലും പട്ടികകളിൽ ക്ഷത്രിയർ, ക്ഷത്രിയർ എന്നു കാണുന്നവർ അധികവും ദ്രാവിഡന്മാരാകുന്നു. കൃഷിക്കാരായ വണ്ണ്യരും കള്ളുചെത്തുന്ന ചാണാന്മാരും ക്ഷത്രിയരാണെന്ന ഭാവിക്കുന്നു". 1901-ലെ റപ്പോട്ടിൽ താഴെകാണുംപ്രകാരം പ്രസ്താവിച്ചിരിക്കുന്നു. "ക്ഷത്രിയരെ എല്ലാം പരശുരാമൻ മൂവ്വേഴുവട്ടം നശിപ്പിച്ചതായി പറയുന്നു. എന്നിട്ടും ഈ ഒരു സമസ്ഥാനത്തിൽമാത്രം 80,000 പേർ തങ്ങൾ ക്ഷത്രിയരാണെന്ന കണക്കു കൊടുത്തിരിക്കുന്നു. കൃത്യമായി പറയുമ്പോൾ ഈ സംസ്ഥാനത്തിൽ ക്ഷത്രിയ സ്ഥാനത്തിനു യഥാത്ഥ അവകാശമുള്ളവർ വളരെ കുറയും. നടിക്കുന്നവർ അധികവും തങ്ങൾ അഗ്നികുല ക്ഷത്രിയരാണെന്നു പറയുന്ന ഗഞ്ചാം, വിശാഖപട്ടണം, ചെങ്കൽപേട്ട ഇവിടങ്ങളിലെ പള്ളികൾ അല്ലെങ്കിൽ വന്ന്യർ ഇവരും, തിരുനെൽവേലിയിലെ ചാണാരും, ദക്ഷിണകന്നാടകത്തിലെ മഹാരാഷ്ട്രക്കാരും ആകുന്നു. തിരുനെൽവേലിയിലെ കമ്മാ, ബലിജാ ഇവരും ഈ പേർ എഴുതികൊടുത്തിരിക്കു

ന്നു. മൈസൂരിൽ അരശ്, കടകൻ ഇവരും ക്ഷത്രിയരാണെന്ന കണക്കുകൊടുത്തിട്ടുണ്ടു. മൈസൂർ മഹാരാജാവു അരശാകുന്നു. മലയാളത്തിലെ ക്ഷത്രിയരെക്കുറിച്ചു മിസ്റ്റർ. സുബ്രഹ്മണ്യയ്യർ പറയുന്നതു ഇങ്ങിനെയാകുന്നു. സംസ്കൃതത്തിൽ ഒരു ശ്ലോകമുണ്ടു. അതുപ്രകാരം കേരളത്തിൽ വളരെ പൂർവ്വകാലം തുടങ്ങി ഏഴുവക ക്ഷത്രിയരുണ്ടു. ഭൂപാലൻ അല്ലെങ്കിൽ മഹാരാജാ (തിരുവാങ്കൂർ-കൊച്ചിപോലെ), മാവേലിക്കര-കൊടുങ്ങല്ലൂർ ഇവരെപോലെ രാജക അഥവാ രാജാ, കോവിൽതമ്പുരാൻ, പുരവാൻ അല്ലെങ്കിൽ തമ്പി, ശ്രീപുരോഗമ അഥവാ തിരുമുല്പാട, ഭണ്ഡാരി അല്ലെങ്കിൽ പണ്ടാരത്തിൽ, ഔപവാഹിക അല്ലെങ്കിൽ തിരുമുല്പാട, ചേട അഥവാ സാമന്തൻ. സാമന്തന്മാർ ശരിയായി മലയാള ക്ഷത്രിയരാണെന്ന വിചാരിച്ചുകൂടാ. തിരുവാങ്കൂറിൽ ക്ഷത്രിയ കല്യാണത്തിന്നു ചില വിശേഷവിധികളുണ്ടു. താലികെട്ടു കഴിഞ്ഞതിന്റെ ശേഷം മണവാളൻ മണവാട്ടിയോടുകൂടി പന്തലിൽനിന്നു പുറപ്പെടുന്നസമയം ആയുധം എടുത്തു ഒരു പണ്ടാല അവരെ തടുക്കും. ആയതിന്നു ഒരു ദക്ഷിണചെയ്യേണ്ടതുണ്ടു. കല്യാണത്തിന്റെ നാലാംരാത്രി രണ്ടാളും കുളിച്ചു മഞ്ഞ വസ്ത്രം ധരിക്കണം. സ്ത്രീയുടെ അമ്മാമൻ സ്ത്രീയുടെ അരയിൽ ഒരു വാൾ കെട്ടും. തൽക്ഷണം പുരുഷൻ അതിനെ അഴിച്ചു എടുക്കും. ഒരു ആരതി കഴിച്ചിട്ടു പൂജിക്കും. യുവതികൾ മീൻപിടിക്കുംപോലെ കാട്ടും. ഒരു കോവിൽതമ്പുരാൻ മരിച്ചാൽ നിലത്തു കിടത്തി ചെവിയിൽ ചില മന്ത്രങ്ങൾ ജപിക്കണം. തല ഒരു ക്ഷൌരകത്തികൊണ്ടു തൊടണം. ശേഷക്രിയ ചെയ്യേണ്ടതു മരുമക്കളാകുന്നു. പുല പതിന്നൊന്നു അഹോരാത്രമാണു. പിതൃശ്രാദ്ധം പിണ്ഡമല്ല ബ്രാഹ്മണർക്ക ദാനമാകുന്നു. മലയാള ക്ഷത്രിയർക്ക ബ്രാഹ്മണരോട ഒന്നിച്ചു പന്തിഭോജനമുണ്ടു.

## ഖത്രി.

മൈസൂർ, മധുര, കാഞ്ചീപുരം ഇവിടങ്ങളിൽ കാണും. പട്ടുനൂൽകൊണ്ടു പ്രവൃത്തിയാണു. ക്ഷത്രിയരാണെന്നു ഭാവിക്കുന്നു. ബ്രാഹ്മണരെപോലെ ഗൌതമകാശ്യപാദി ഗോത്രങ്ങളുണ്ടു. ഇ

വരോട ചേൎന്നിട്ട ഒരു യാചകനാണ്ട. ഇങ്ങിനാം ചെന്നാൽ അവൻ വരും. വന്നാൽ ഏതു പെറാത്തിൽനിന്ന ക്ഷണം വേണമൊ ആ പെറാത്തിന്റെ ഒരു തൂണിനോട ഒരു കൊടി കെട്ടും. ഒക്ഷണം കിട്ടിയാൽ ഒട്ടവിൽ വന്ന പോയതിൽപിന്നെ ഉണ്ടായിട്ടുള്ള ജനനം, വിവാഹം ഇതുകളെ അന്വേഷിച്ചറിയും. ചത്രികുടുംബങ്ങളുടെ പാരമ്പൎയ്യവിവരം ഇവനാണത്രെ സൂക്ഷിക്കേണ്ടതു. വിവാഹം തിരണ്ടുമുമ്പും പിമ്പും ആവാം. വിധവാവിവാഹം വിരോധമില്ല. എങ്കിലും ഉപേക്ഷിക്കപ്പെട്ട ഭാൎയ്യാഭൎത്താവ ജീവിച്ചിരിക്കും കാലം വിവാഹം ചെയ്യക്കൂടാ. സോദര വിധവയെ കല്യാണം പാടില്ല. സപിണ്ഡന്റെ ഭാൎയ്യയായിരുന്നവളേയും അമ്മാമന്റെ മകളേയും അങ്ങിനെതന്നെ. കല്യാണം ഏഴദിവസമുണ്ട. ആദ്യത്തെ ദിവസം ഒരു ആടിനെ ബലികൊടുക്കണം. പിറേറന്ന വീട മുഴുവനും ചാണകം മെഴുകി ചുമര വെള്ളതേക്കണം. കല്യാണം കഴിവോളം മാംസഭക്ഷണമില്ല. മൂന്നാംദിവസം പെണ്ണിന കണ്ണി എന്ന ആഭരണം കെട്ടും. ആ ദിവസം സ്ത്രീപുരുഷന്മാരുടെ പേരും വിവാഹം നടന്ന തീയ്യതിയും രണ്ട ഓലയിലൊ കടലാസ്സിലൊ ബ്രാഹ്മണ പുരോഹിതൻ എഴുതി രണ്ടാളുടേയും ആചാൎയ്യന്മാരുടെ കയ്യിൽ കൊടുക്കണം. നാലാംദിവസം ഭൎത്താവ പൂണനൂൽ ഇടണം. രണ്ടാളും രണ്ടു മൺതട്ടിൽ കാൽവെക്കണം. പിന്നെ പെണ്ണിന്റെ അമ്മ പുരുഷന അപ്പവും പഴവും ഭക്ഷിക്കാൻ കൊടുക്കണം. അത കഴിഞ്ഞിട്ട പന്തലിൽവെച്ച പെണ്ണിന്റെ അഛൻ പുരുഷന്റെ കാൽ കഴുകണം. ഒരു കഷണം പഴം കൊടുക്കണം. അതിന്മേൽ ആയാളുടെ ഭാൎയ്യ അല്പം പാൽ വീഴ്ത്തണം. വഴിയെ സ്ത്രീപുരുഷന്മാർ വീട്ടിനുള്ളിൽ പോയി അവിടെവെച്ച പുരുഷൻ താലികെട്ടും. അഞ്ചാംദിവസം ഏഴ പഴുക്കടക്ക പന്തലിനകത്ത നിരത്തിവെച്ചിട്ട അതിനെ ദമ്പതിമാർ ഏഴു പ്രദക്ഷിണം ചെയ്യണം. ഓരോ ചുററ എത്തുമ്പോൾ പുരുഷൻ സ്ത്രീയുടെ കാൽ പിടിച്ചിട്ട അതുകൊണ്ട ഓരോ അടക്ക തട്ടിക്കളയണം. ഏഴാംദിവസം പെണ്ണിനെ അമ്മ പുരുഷന്റെ അമ്മയുടെ കയ്യിൽ ഏല്പിക്കും. "ഒരു വരത്തെക്കയും ക

ത്തിലും നിനക്ക ഞാൻ തരുന്നു. രണ്ടുകൊണ്ടും ഇഷ്ടംപോലെ ചെയ്യൊ". എന്നു പറഞ്ഞുംകൊണ്ട. ഭർത്താവിൻെറ അമ്മ അവളെ അകത്തു കൂട്ടിക്കൊണ്ടുപോയി അരി ഇട്ടിട്ടുള്ള കുറെ കുടങ്ങൾ കാട്ടിക്കൊടുക്കും. അവൾ അതുകളിൽ കയ്യിട്ടിട്ട "നിറച്ചുണ്ട" എന്നു പറയണം. വഴിയെ രണ്ടാളും ഒന്നിച്ചിരുന്ന ഭക്ഷിക്കണം.

മരിച്ചാൽ ദഹിപ്പിക്കുകയാണ. ഭാൎയ്യയുള്ളവനെങ്കിൽ അവൾ ശവത്തോടൊന്നിച്ച ശ്മശാനത്തിലേക്ക പോകണം. ആഭരണങ്ങളും വളകളും ശവത്തിൻെറ നെഞ്ഞത്തുവെക്കും. ശവം എടുക്കേണ്ടത പാട്ടുള്ളേടത്തോളം ജാമാതാക്കളാകുന്നു. ഇന്നിന്ന പേരാണ എടുക്കേണ്ടത എന്ന മൂത്ത മകൻ നിശ്ചയിക്കും. അവരെ ചുമലിൽ ഭസ്മംകൊണ്ടു അടയാളംവെക്കും. ശേഷക്രിയയുടെ അവസാനം ഏഴാംദിവസമൊ പത്താംദിവസമൊ ആകുന്നു. അതുവരെ മാംസം ഭക്ഷിച്ചുകൂടാ. ഖത്രികൾക്ക ജാതിമൂപ്പനായിട്ട ഒരുവനുണ്ടാകും. ഗ്രാമണി എന്ന പേർ. മാസം മാസം മാറും. അവന ഒരു അസിസ്റ്റാണ്ടുണ്ട്. അവനെ കൊല്ലത്തിൽ ഒരിക്കൽ മാറും. ഖത്രികൾക്ക യജ്ഞോപവീതമുണ്ട.

## ഖൎവ്വി.

തെക്കെകന്നടത്തിൽ മീൻപിടുത്തക്കാരാണ. വിവാഹാദികൾക്ക ഒരു തരം ബ്രാഹ്മണനാണ പുരോഹിതൻ. മത്സ്യം പിടിക്കാത്തവർ എല്ലാ സമയവും പൂണുനൂൽ ഉണ്ട. മററവർ ശ്രാവണ അമാവാസിമുതൽ ഏഴദിവസം ധരിക്കും. മക്കത്തായമാണ. പെണ്ണിനെ കല്യാണമണ്ഡപത്തിലേക്ക കൊണ്ടുവരുംമുമ്പ അവളെ അഞ്ച സ്ത്രീകൾ വീട്ടിനകത്തുവെച്ച അലങ്കരിപ്പിക്കയും കഴുത്തിൽ ഒരു പൊൻമണിയും കരിമണികളും കെട്ടിക്കയുംചെയ്യും. പന്തലിൽവെച്ച സ്ത്രീപുരുഷന്മാർ അന്യോന്യം തുളസിമാലയിടും.

മരിച്ചാൽ ദഹിപ്പിക്കയാണ. പതിനൊന്നാംദിവസം പുല പോകും.

## ഖോജാ.

1901-ലെ കാനേഷുമാരിസമയം സംസ്ഥാനത്തിൽ ആകെ പതിനൊന്ന ആൾ ഉണ്ടായിരുന്നു. ബോമ്പായിൽനിന്ന കച്ചോ-

കത്തിന്നു വന്ന മുസൽമാന്മാരുടെ കൂട്ടത്തിലായിരുന്നു. ഖോജാ എന്നാൽ നപുംസകൻ ആകുന്നു. ശരിയായ നപുംസകന്മാർ ദക്ഷിണ ഇന്ത്യയിൽ വളരെ ഇല്ല. ധനവാന്മാരായ മുസൽമാൻ പ്രഭുക്കന്മാരുടെ വീടുകളിലാണ മുഖ്യമായിട്ടു കാണുക. അന്തഃപുര മേലധികാരികളായിരിക്കും. ചിലപ്പോൾ ഹിന്ദു ശൂദ്രരും ബ്രാഹ്മണരും ഒരു പ്രാൎത്ഥനയായിട്ടു നപുംസകരാകും. കഞ്ചാവ, കറുപ്പ മുതലായത സേവിപ്പിച്ചു ലഹരിയാക്കീട്ടാണ ഈ ക്രിയചെയ്യുക. ആ സമയം "ദീൻ" "ദീൻ" എന്ന മൂന്ന ഉരു വിളിച്ചുപറയണം. വൃഷണംലിംഗം ഇതൊക്കെ കേവലം ഛേദിച്ചുകളയും. ഒരു ദ്വാരംമാത്രം ശേഷിക്കും. അവിടെ മുറിയിന്മേൽ തിളെച്ച നല്ലെണ്ണ പാരും രക്തം നില്പാൻ. ഇതിന്റെ മീതെ ചൂടുള്ള എണ്ണയിൽമുക്കിയ ശീലകെട്ടും. അത ദിവസേന മാറ്റും. ഉണങ്ങുവോളം കഞ്ഞിയും പാലും മാത്രം ഭക്ഷണം. ഈ കൂട്ടരെയാണ ഖോജാ എന്നു പറയുക. ഹിജ്രാ വേറെയുണ്ട. ഇവർ ജനനാൽ നപുംസകരാകുന്നു. ടിപ്പുസുൽത്താന്റെ ഭാൎയ്യമാരും സന്താനങ്ങളുമായി വേലൂർ രാജകാരാഗൃഹത്തിൽ പാൎപ്പിച്ചിരുന്ന സ്ത്രീകളുടെ മേലധികാരികളായിട്ടു മൂന്ന ഖോജമാരുണ്ടായിരുന്നു. ഇവർ വളരെ മാന്യരും വിശ്വസ്തന്മാരുമായിരുന്നു. ഇവരെ പരിഹസിപ്പാൻ വേണ്ടി സ്ത്രീകൾ ചില സമയം ഇവരെ നഗ്നരൂപികളാക്കി നിൎത്തും പലേ നേരംപോക്കും പറയും എന്നു പറഞ്ഞുകേട്ടിട്ടുണ്ട. ഹിജ്രാ എന്നു പറഞ്ഞാൽ സൂക്ഷ്മത്തിൽ നപുംസകന്മാരല്ല. പുംസ്ത്വഹീനന്മാരാണെന്നെയുള്ളു. ചിലർ ജനനാൽതന്നെ അങ്ങിനെയായിരിക്കും. ചിലൎക്ക ബാല്യത്തിൽ അങ്ങിനെ ഒരു വിശ്വാസം ജനിപ്പിച്ചിട്ടു അവരെ സ്ത്രീകളെമാതിരി ഉടുപ്പധരിക്കുക, സ്ത്രീകളെപ്പോലെ നടിക്കുക, സംസാരിക്ക ഈ വക ശീലിപ്പിക്കും. ചിലർ ഇതൊരു ഉപജീവനമാൎഗ്ഗമായി സ്വീകരിക്കുകയുംചെയ്യും. സംഗീതം, നാട്യം ഇത്യാദി അഭ്യസിക്കും. പത്തും ഇരുപതും പേർ ഒന്നായി യാചിക്കാൻനടക്കും. അങ്ങാടികളിൽ പോയാൽ അസഭ്യമായ പാട്ടുകൾപാടും. ശകാരിക്കും. ഒന്നും കിട്ടാഞ്ഞാൽ പറങ്കിമുളക തീയ്യിലിട്ടു പുകെച്ചു ഉപദ്രവിക്കും. രാത്രി ദുൎമ്മാൎഗ്ഗി

കളായ മുസൽമാന്മാൎക്ക ഭാൎയ്യാവൃത്തിക്ക പോകും. ഹൈദർബാദിൽ പതിനാറാംവയസ്സിലായിരുന്ന പുംസ്ത്വാപഹരണക്രിയ നടപ്പ. ഛേദിച്ചുകഴിഞ്ഞാൽ അവനെ മൂന്നര അടി ആഴമുള്ള കണ്ടിൽ മൂന്നുദിവസം വെണ്ണനീററിൽ ചമ്മണംപടി ഇട്ടു ഇരുത്തും.

## ഖോദ്ദരാ.

പിത്തള, വെള്ളോട ഇതുകൾകൊണ്ടു വളയും മോതിരവും ഉണ്ടാക്കുന്ന പ്രവൃത്തി. ജാതിമൂപ്പനായിട്ടു ഒരുത്തനുണ്ടു. നാഹകോസാഹു എന്ന പേർ. ജാതിതൎക്കം മുതലായത തീൎക്കേണ്ടത പഞ്ചായത്തകാരാണ. അവൎക്ക മലയാളത്തിൽ മേനോൻ, പണിക്കർ ഇത്യാദി എന്നപോലെ "സേനാപതി" "മഹാപാത്രോ" "സമ്പ്രധി", തൊട്ടു സ്ഥാനങ്ങൾ കൊടുപ്പാനാധികാരമുണ്ടു. മോഹമുള്ളവർ വിലെക്കവാങ്ങാം. അധൊപോത്തിര എന്നൊ അധോപാത്രൊ എന്നൊ പേരായിട്ടു ഒരു ഉദ്യോഗസ്ഥനുണ്ടു. ഭ്രഷ്ടാക്കിയതിൽപിന്നെ ജാതിയിലേക്ക തിരിയെ എടുക്കപ്പെടുന്നവരുടെ "ശുദ്ധഭോജനത്തിന" ഒന്നാമത വിളമ്പേണ്ടത ഇവനാകുന്നു.

## ഗദബാ.

വിശാഖപട്ടണം ജില്ലയിൽ കൃഷിയും പല്ലക്കി എടുക്കലും പ്രവൃത്തി. ഇവർ കുതിരയെ തൊടുകയില്ല. തങ്ങളുടെ വിരോധികളാണെന്നുവെച്ചായിരിക്കുമെല്ലൊ. ഇവൎക്ക സ്വന്തമായിട്ടു ഒരു ഭാഷയുണ്ടു. പത്തൊമ്പതുവരെ മാത്രമെ എണ്ണം അറിവുള്ളു. ചില സ്ത്രീകളുടെ കാത ചുമലിൽ എത്തും. ചില കൂട്ടരിൽ ഒരു സ്ത്രീ പിത്തളവള ഇട്ടുകണ്ടാൽ കല്യാണംകഴിഞ്ഞു എന്ന അൎത്ഥമാണ. വിവാഹം തിരണ്ടതിന്റെ ശേഷമാണ സാധാരണ. ഒരു ചെറുപ്പക്കാരന വിവാഹകാലമായി എന്ന അച്ഛനമ്മമാൎക്ക തോന്നിയാൽ തരത്തിലുള്ള ഒരു പെണ്ണിന്റെ പുരയിൽ അരിയും മദ്യവും കൊണ്ടുപോയിട്ടു ഒര അപേക്ഷയുണ്ടെന്ന പറയും. അത എന്തെന്ന പറകയില്ലത്രെ. അവിടുന്ന ഭക്ഷണംകഴിച്ചു മടങ്ങിപ്പോരും. കുറെ നാൾ കഴിഞ്ഞാൽ പുരുഷന്റെ സംബന്ധികളായ ചില

വൃദ്ധന്മാർ രണ്ടാമത്തും പെണ്ണിന്റെ അവിടെപോകും. അന്ന കല്യാണം നിശ്ചയിക്കും. കല്യാണത്തിന്റെ രണ്ടാംദിവസം ഒരു അമ്മിയിന്മേൽ പെണ്ണ ഇരിക്കണം. പുരുഷൻ അവളുടെ മടിയിലും. മൂന്നാംദിവസം കല്യാണപന്തലിന്റെ സമീപം കുറെ മണ്ണകൂട്ടിയിരിക്കും അതിൽനിന്ന അല്പം പുരോഹിതൻ എടുത്ത പന്തലിന്മേലും എറിയും. ബാക്കിയുള്ളത ആണും പെണ്ണുംകൂടി പന്തലിൽ കൊണ്ടുപോയി വെള്ളംപകൎന്ന കൂടിയ ആളുകളുടെ മേലേക്ക എറിയണം. ഒരു കൂട്ടരുടെ വിവാഹം രണ്ടുമാതിരിയുണ്ട. അതിൽ ഒന്നിൽ ഇരുഭാഗത്തേയും ആണുങ്ങൾ തമ്മിൽ ശണ്ഠപിടിക്കണം. അതിന്നിടെക്ക പുരുഷൻ കന്യകയെ ബലമായി കൊണ്ടുപോകണം. വഴിയെ എല്ലാവരും ഇരുന്ന തീനും കുടിയും ആയി. മറ്റെ മാതിരിയിൽ ആണും പെണ്ണുംകൂടി കാട്ടിലേക്ക പോകും, തിരികെ വന്നാൽ പെണ്ണിന്റെ അച്ഛന ഒരു പിഴ കൊടുക്കണം, അത കഴിഞ്ഞാൽ സദ്യ. പെണ്ണിന്റെ അച്ഛന കല്യാണത്തിന മുമ്പായി കുറെകാലം പ്രവൃത്തി എടുത്തുകൊടുക്കുക എന്ന ഒരു നടപ്പും ഉണ്ട. വിധവാവിവാഹമുണ്ട. ജ്യേഷ്ഠന്റെ വിധവയെ അനുജൻ കെട്ടാം. അന്യനാണ കെട്ടുന്നതെങ്കിൽ അവൻ മറ്റവന ഒരു പിഴ കൊടുക്കണം. ഭാൎയ്യയെ ഉപേക്ഷിക്കുന്നതായാൽ അവൾക്ക 2 ഉറുപ്പിക കൊടുക്കണം. അവൾക്ക രണ്ടാമത കെട്ടാം. ഇവരുടെ മതം വളരെ സുഗമമാണ. എടെക്ക എടെക്ക "ചെതനാൾ" മാത്രംമതി. അന്ന ആണുങ്ങൾ എല്ലാം നായാട്ടിന പോകും. ഒന്നും കിട്ടാതെ മടങ്ങിയാൽ പെണ്ണുങ്ങൾ ചാണകംകൊണ്ട എറിയും. ആൎക്കെങ്കിലും ദേവത കൂടീട്ടുണ്ടെന്ന സംശയം ഉണ്ടായാൽ അവനെയൊ അവളെയൊ ദോഷമുള്ളവർ ദേവത ഒഴിയുന്നവരെ ചീത്തപറകയും അടിക്കുകയും ചെയ്യും. കുട്ടികൾക്ക ജനിച്ച ആഴ്ചയുടെ പേരാണ ഇടുക.

പുരുഷശവം സാധാരണമായി ദഹിപ്പിക്കും. മരിച്ചത രാത്രിയായാലും അല്ലെങ്കിൽ മഴ ദിവസമാണെങ്കിലും കുഴിച്ചിടുകയും ചെയ്യും. സ്ത്രീകളേയും കുട്ടികളേയും മറചെയ്യുകയാണ പതിവ. വിറക ചിലവാക്കാൻമാത്രം അവൾ യോഗ്യതയില്ലായിരിക്കമെ

ല്ലാ. ശവം സംബന്ധികൾമാത്രമെ തൊട്ടുകൂടു. മരിച്ചാൽ പുല മൂന്നു.

## ഗമല്ലാ.

തെലുങ്കരാജ്യത്ത കള്ള്, റാക്ക വ്യാപാരികൾ ആണു. തിരണ്ടതിന്റെശേഷം വിവാഹം ആവാം. വിധവാവിവാഹത്തിനും വിരോധമില്ലാ പക്ഷെ താലികെട്ടുക രാത്രിയാണു. ശവം ദഹിപ്പിക്കയാണു. ഭർത്താവ മരിച്ചാൽ വിധവ കൈവള ഒന്നൊ രണ്ടൊ പൊട്ടിക്കണം. മരിച്ച ആൾക്ക അച്ഛനാണെങ്കിൽ ചൊടലയിലെക്ക അഗ്നി കൊണ്ടുപോകേണ്ടത അവനാണു. സംക്രാന്തിതോറും കുഡുംബത്തിൽ ദൈവന് ശ്രാദ്ധം ഊട്ടണം.

## ഗവര.

വിശാഖപട്ടണം ജില്ലയിലെ ഉള്ളു. അമ്മാമന്റെ മകളെ വിവാഹംചെയ്യാൻ അധികാരമുണ്ടു. ഉടൽ പിറന്നവളുടെ മക്കളേയും കെട്ടാമത്രെ. വിധവാവിവാഹം ആവാം. 7 ഭർത്താക്കന്മാരുണ്ടായിട്ടുള്ള സ്ത്രീയെ വളരെ മാനിച്ചിട്ടാണു. വൈഷ്ണവരും ഉണ്ടു, ശൈവരും ഉണ്ടു. വൈഷ്ണവർക്ക പ്രധാനം പുരി (ജഗന്നാഥം) ക്ഷേത്രമാണു. അവിടത്തെ രഥോത്സവദിവസം ഇവരുടെ ഊരുകളിലും തേരുണ്ടാകും. സ്ത്രീകൾ അവരുടെ പ്രാർത്ഥനകൾ എല്ലാം അന്ന നടത്തും. രോഗം മാറാനൊ സന്താനം ഉണ്ടാകാനൊ വഴിപാട പ്രാർത്ഥിച്ചിട്ടുള്ള സ്ത്രീ പൊലിയാത്ത കുടം നിറച്ച വെള്ളം തലയിൽ എടുത്ത തെളിച്ചുകൊണ്ട നൃത്തംചെയ്യും. എങ്കിലും വെള്ളം കുടത്തിൽനിന്ന പൊന്തി അതിലേക്കതന്നെ വീഴുകയല്ലാതെ പുറത്ത പോകയില്ല. വിശാഖപട്ടണം ജില്ലയിൽ ബ്രാഹ്മണസ്ത്രീകൾ ഒഴിച്ച എല്ലാ സ്ത്രീകളും വീടിവലിക്കും. ഇവർ മാത്രം ഇല്ലാ.

## ഗാണിക.

അല്ലെങ്കിൽ ഗാണ്ഡല എന്നുള്ളത്ത പേർ ഉണ്ടായത ഗാണക എന്ന വാക്കിൽനിന്നാണു. ഗാണക എന്നത തെലുങ്കിൽ എണ്ണയാട്ടുന്ന ചക്കാകുന്നു. കന്നടക്കാരാണു. മൂന്നുകൂട്ടരുണ്ടു. ആ

ണം അന്ന്യോന്ന്യം കൊള്ളകൊടുക്കയില്ല കൂടിഭക്ഷിക്കയുമില്ല. ഒരു കൂട്ടർ 2 മൂരിയെ കെട്ടി കൽചക്കിൽ ആട്ടും. മററൊരുകൂട്ടർ മരച്ചക്കിൽ ആട്ടും. മൂന്നാമത്തെവർ ഒറ്റമൂരിയെ കെട്ടും. കൂടാതെ ഇവർ ഓലക്കുടകെട്ടും, കൃഷിചെയ്യും, കൂലിപ്പണി എടുക്കും. ബ്രാഹ്മണനാണ പുരോഹിതൻ. ചെറുപ്പത്തിൽ കല്യാണം നടപ്പു. വിധവാവിവാഹമില്ല. മത്സ്യം, ആട്ടിറച്ചി, കോഴി ഇതൊക്കെ തിന്നും. മദ്യം സേവിക്കയില്ല. മൂന്നു വകക്കാൎക്കും ഉണ്ടു പ്രത്യേകം പ്രത്യേകം ഒരുമാതിരി മരം. അതു അവൎക്കു മുറിച്ചുകൂടാ. ഒരു കൂട്ടർ മഞ്ഞൾ, കരിമ്പു, ചോളം കൃഷി ചെയ്യുകയില്ല. ചില കൂട്ടർ പിണ്ണാക്കു ചക്കിൽനിന്നു എടുത്തെ കൈകൊണ്ടുമാത്രമെ എടുക്കയുള്ളു. ചില ദിക്കിൽ ചക്കിനുകെട്ടുന്നമൂരി അല്ലെങ്കിൽ പോത്തിന്റെ കണ്ണുകെട്ടും. ഇല്ലെങ്കിൽ തലതിരിഞ്ഞു വീണുപോകുംപോൽ.

ശവം കഴിച്ചിടുക പതിവു. മരിച്ചവൻ ശൈവനാം ഭക്തനാണെങ്കിൽ ഇരുത്തീട്ടാണു മറചെയ്യു. മരിച്ചവനു കല്യാണം കഴിഞ്ഞിട്ടില്ലെങ്കിൽ ഒരു എരുക്കിൻചെടിയോടു വിവാഹക്രിയ നടത്തണം. പിതൃക്രിയയുടെ അവസാനം പതിനൊന്നാം ദിവസമാണ.

## ഉഢിഗാര.

തെക്കേകന്നടത്തിൽ മരത്തിന്മേൽ കൊത്തുകയും ചായം വെക്കുകയും പ്രവൃത്തി. ചിലർ മരുമക്കത്തായം. ശിവള്ളിബ്രാഹ്മണൻ പുരോഹിതൻ. തിരളുംമുമ്പ വിവാഹം നിൎബ്ബന്ധമില്ല. മരുമക്കത്തായക്കാൎക്കു വിധവാവിവാഹം ആവാം. ഉപേക്ഷിക്കപ്പെട്ടവൎക്കു വേറെ ഭൎത്താവിനെ സ്വീകരിക്കയും ആവാം. മരിച്ചാൽ ദഹിപ്പിക്കയും കഴിച്ചിടലും നടപ്പുണ്ടു. മത്സ്യമാംസങ്ങളും മദ്യവും ആവാം. വിവാഹം ഉറെക്കുംമുമ്പ രണ്ടാളുടേയും അച്ഛനമ്മമാർ ജാതകങ്ങളില്ലാത്ത പക്ഷം ക്ഷേത്രത്തിൽ പോയി കുറെ നിൎമ്മാല്യപുഷ്പം വാങ്ങി എണ്ണിനോക്കീട്ടു എരട്ടയാണെങ്കിൽ കാൎയ്യം നിശ്ചയിക്കും. വിവാഹദിവസം പുരുഷൻ ചങ്ങാതിമാരോടുകൂടി സ്ത്രീയുടെ വീട്ടിലേക്കു പുറപ്പെടും. വഴിയിൽ സ്ത്രീയുടെ ഭാഗക്കാർ എതിരേല്ക്കും. വീട്ടിൽ എത്തിയാൽ ഇരുഭാഗത്തേയും സ്ത്രീകൾ

അന്യോന്യം നെററിമേൽ കുങ്കുമം തൊടിയിക്കണം. കല്യാണപന്തലിന്റെ വാതുക്കൽവെച്ച പെണ്ണിന്റെ ആങ്ങള മണവാളനെ കാൽ കഴുകിക്കണം. അവളുടെ അഛൻ കൈപിടിച്ച കൊണ്ടുപോകണം. പെണ്ണിനെ പന്തലിലേക്ക എടുത്തുകൊണ്ടുപോകേണ്ടത അമ്മാമനാകുന്നു. പെണ്ണിന്റെ ആങ്ങള മണവാളനോടും കൈപിടിച്ച കൊണ്ടുചെല്ലണം. സ്ത്രീപുരുഷന്മാർ അന്യോന്യം പുഷ്പമാല ഇടുന്ന സമയം മദ്ധ്യെ തെരെപിടിക്കും. അത പിന്നെ എടുക്കും. പെണ്ണിന്റെ കയ്യു അമ്മ എടുത്ത പുരുഷന്റെ കയ്യിൽ വെക്കും. പുരോഹിതനായ ബ്രാഹ്മണൻ പെണ്ണിന്റെ കയ്യിൽ വെററിലയും ഒരു നാളികേരവും വെക്കും. അതിന്റെ മീതെ അവളുടെ അഛനമ്മമാർ വെള്ളം പാരും. ബ്രാഹ്മണൻ രണ്ടാളുക്കും കങ്കണം കെട്ടും. ഹോമത്തിന അഗ്നിജ്വലിപ്പിക്കും. പിന്നെപുരുഷൻ പെണ്ണിനെ കൈപിടിച്ച വീട്ടിന്നകത്തുകൊണ്ടുപോയി രണ്ടാളുംകൂടി ഒരു പായയിൽ ഇരുന്ന ഒരു പാത്രത്തിൽനിന്നുതന്നെ പാൽ കുടിക്കണം. വഴിയെ ഒരു കിടെക്കവിരിച്ച അതിൽ ഇരിക്കണം. പുരുഷന്ന സ്ത്രീ വെററിലചുരുട്ടി കൊടുക്കണം. 3-ാം ദിവസം ഒരു പാത്രത്തിൽ മഞ്ഞ ഗുരുതികലക്കി അതിൽ ഒരു മോതിരവും അടെക്കയും കുറെ അരിയും ഇട്ടിട്ട സ്ത്രീപുരുഷന്മാർ തപ്പി പുരുഷൻ മോതിരം എടുത്ത പെണ്ണിന്റെ വിരലിന്മേൽ ഇടും. പിന്നെഅവരും കളിക്കും. വസ്ത്രംകൊണ്ട മത്സ്യം പിടിപ്പാൻ നോക്കും. കളി കഴിഞ്ഞാൽ കങ്കണങ്ങൾ നീക്കുകയും ചെയ്യും.

## ഗുഡിയാ.

ഒറിയാരാജ്യത്ത നിന്നായി ഉണ്ടാകുന്നവരാണ. ഇവരുടെ വെള്ളം ഒറിയാബ്രാഹ്മണർ കുടിക്കും. കുളിയുടേയും കുറിയുടേയും കാര്യത്തിൽ ബ്രാഹ്മണരെപോലെ നിഷ്ഠയുണ്ട. ബാഹ്യത്തിന പോകുമ്പോൾ ഉടുക്കുന്ന വസ്ത്രം അശുദ്ധമാണ. പ്രത്യേകം ഒരുവസ്ത്രം കൊണ്ടുപോകും.

## ഗുരുക്കൾ.

തിരുവാങ്കൂറിൽ എളയന്മാർ ക്രിയ കഴിപ്പിക്കാത്ത ജാതികളുടെ പുരോഹിതന്മാരാകുന്നു. ഇങ്ങളെ പലപ്പോഴും നായ

നാർ എന്നും പെണ്ണുങ്ങളെ നാച്ചിയാർ എന്നും വിളിക്കും. കേരളോല്പത്തിയിൽ ഇവരെ പത്മനാഭസ്വാമിയുടെ അടിയാരായ ചെലമ്പാണ്ടികൾ എന്ന പറയുന്നു. ഇവൎക്ക താലികെട്ടും സംബന്ധവും രണ്ടും ഉണ്ട. അമ്മാമന്റെയൊ ഇളയച്ഛന്റെയൊ മക്കളാണ ഭൎത്താവിന്ന ഉത്തമന്മാൎ. താലികെട്ട 7-9-11, ഈ വയസ്സിലാകുന്നു. കല്യാണത്തിന പെണ്ണിനെ പന്തലിലേക്ക കൊണ്ടുചെല്ലേണ്ടത അവളുടെ എളയമ്മയാകുന്നു. ഉപേക്ഷിക്കുക സാധാരണയാണ. വാദ്ധ്യാന്മാരുടെ സമ്മതം മതി. മരുമക്കത്തായമാണ. നാമകരണം, അന്നപ്രാശനം ഇതുകൾക്ക മന്ത്രമില്ല. ചൌളം, ഉപനയനം ഇതുകൾ 7-12 വയസ്സുകളുടെ എടയിലാണ. ആദ്യത്തെ ദിവസം പുരോഹിതൻ ശുദ്ധികരണംചെയ്തു പ്രതിസരംകെട്ടും. രണ്ടാംദിവസം ചൌളവും 3-ാംദിവസം പൂണുനൂൽ ഇട്ടുഗായത്രി ഉപദേശവും കഴിയും. 4-ാംദിവസം സമാവൎത്തംപോലെ ഒരു ക്രിയയുണ്ട. അതോടുകൂടി ബ്രഹ്മചൎയ്യവും അവസാനിച്ചു. ആദ്യഗൎഭത്തിൽ പുളികുടിയുണ്ട. പുല പതിനൊന്ന.

## ഗുധലാ.

ഗഞ്ചാം, വിശാഖപട്ടണം, ജില്ലകളിൽ കൊട്ടയും വട്ടിയും ഉണ്ടാക്കുന്ന കൂട്ടർ. അമ്മാമന്റെ മകളെ വിവാഹം ചെയ്യണം. തിരണ്ടുമുമ്പ വിവാഹം സാധാരണ. വിധവമാൎക്ക 3 പ്രാവശ്യം പുനൎവ്വിവാഹം ആവാം. വിധവാവിവാഹത്തിങ്കൽ മാംഗല്യസൂത്രം കെട്ടുന്നത ഒരലിന്റെ സമീപത്തുവെച്ചാകുന്നു. ശവം ദഹിപ്പിക്കയാണ.

## ഗൊല്ലാ.

ഗോപസ്ത്രീകളിൽനിന്നുണ്ടായവരാണെന്ന പറയുന്നു. ആടിനേയും കാലിയേയും മേയ്ക്കുക, പാൽ വില്ക്കുക, ഇതാണ കുലധൎമ്മം. ചിലൎക്ക കൃഷിയുണ്ട ചിലർ സൎക്കാർ ഉദ്യോഗത്തിലും ഉണ്ട. ഇവൎക്ക സ്ഥാനപ്പേർ മന്ദാടി എന്നാണ. പക്ഷെ സാധാരണമായി വിളിക്കമാറില്ല. കോനാർ എന്നും വിളിക്കും. ചുരുക്കമായിട്ടു പെൺകുട്ടികളെ ദേവദാസികളാക്കി ക്ഷേത്രങ്ങളിലേക്ക നീക്കും. ഗൊല്ലാ എന്നത ഗോപാലൻ ദുഷിച്ചതായിരിക്കാം. പ്രസാദിച്ചു

സ്ത്രീ കാട്ടുകുറുമ്പരെപ്പോലെ ദൂരത്തു ഒരു ചാളയിൽ 7 മുതൽ 30 വരെ ദിവസം കുടി മാത്രമായിട്ടു പാർക്കണം. ചിലർ 90 ദിവസം. വിവാഹവും ഊരിന്നു പുറത്തു ഒരു പന്തലിൽവെച്ചാകുന്നു. 5 ദിവസത്തെ അടിയന്തരമുണ്ടു. കല്യാണം തിരളുംമുമ്പ വേണമെന്നില്ല. ബഹുഭാര്യാത്വം ആവാം. മദ്യമാംസം ആവാം. വിധവാവിവാഹമില്ല. പ്രസവിച്ചവളെ ശുദ്ധമാകുംമുമ്പ ആരെങ്കിലും തൊട്ടാൽരണ്ടുകൂട്ടക്കാരും ജാതിഭ്രഷ്ടരാണു മൂന്നുമാസത്തേക്കു. പ്രസവിച്ചാൽ നാലാംദിവസം ഒരുത്തി മേൽ വെള്ളംപകരും. പക്ഷെ തൊടുകയില്ല. അഞ്ചാംദിവസം പെററ ചാള പൊളിച്ചു മറെറാരേടത്തു കെട്ടണം. ഇതു പ്രസവിച്ചവൾ ഏകയായിട്ടു ചെയ്യണം. 9-ാംദിവസം അവിടുന്നു മാററണം. 15-ാംദിവസം പിന്നേയും. 30-ാംദിവസം ഒരിക്കൽകൂടി. അങ്ങിനെതന്നെ 2-ാംമാസത്തിൽ ഒരുപ്രാവശ്യം. 3-ാംമാസത്തിലും അതുപോലെതന്നെ. ഇങ്ങിനെ ക്രമേണ സാക്ഷാൽവീട്ടിനു അടുത്തടുത്തുവരും. 90-ാംദിവസം ഊരിലെ തലയാളി അവളോടു പുറത്തുവരാൻ പറയും. അലക്കിയ വസ്ത്രം ധരിപ്പിച്ചിട്ടു അവളെ ഗ്രാമക്ഷേത്രത്തിൽ കൊണ്ടുപോകും. അവിടെ പൂജാരി നാളികേരം എറിഞ്ഞതിന്റെശേഷം അവളെ അവളുടെ വീട്ടിലേക്കു കൊണ്ടുപോകണം. അവിടെ ശുദ്ധമാവാൻ ക്രിയകളുണ്ടു. ഗ്രാമദൈവം പ്രത്യേകം രക്ഷിക്കുന്നുണ്ടെന്നു നിശ്ചയം. തള്ളയൊ ശിശുവൊ മരിച്ചു കേട്ടിട്ടില്ലത്രെ. മൈസൂരിൽ ഒരേടത്തു ഒരു നടപ്പുണ്ടു. സീമന്തപുത്രന്റെ ഭാര്യ മലമൂത്രം വിസർജ്ജിച്ചാൽ വെള്ളംകൊണ്ടു ശൌചിച്ചുകൂടാ. ശൌചിച്ചാൽ കന്നുകാലികൾക്കു ദോഷമാണു. 100 വർഷത്തിനുമുമ്പ റാബർട്ടുബുക്കാനൻ (സായ്പു) എഴുതിയതിൽ ഇവർ എത്രയും വിശ്വാസയോഗ്യന്മാരാണെന്നും ഏല്പിച്ച മുതൽ അപഹരിച്ചാൽ വെടിവെച്ചുകളയും എന്നും പറഞ്ഞിട്ടുണ്ടു. ഈ കാലത്തു ഈ ശിക്ഷ നടത്തിയാൽ നാട്ടിൽ ജനങ്ങൾ നന്നെ കുറയും. ചിലകൂട്ടർ ആലിന്റെയൊ പേരാലിന്റെയൊ ഇലയിൽ ഭക്ഷിക്കയില്ല. ചിലർ മഞ്ഞൾ മുതലായതു പുരട്ടിയ ചോറ് ഉണ്ണുകയില്ല. ചിലർ കാഞ്ഞിരമരം ഉപയോഗിക്കയില്ല. നെല്ലൂർജില്ലയിൽ മണവാളൻ

പെണ്ണിന്റെ വീട്ടിലേക്ക പോകുന്ന സമയം അവന്റെ ചങ്ങാതിമാർ അവനെ പിടിച്ചുവെക്കും. വിടണമെങ്കിൽ ഒരു പൊൻനാണ്യം കൊടുക്കണം. വരനെ കുളിപ്പിക്കുക ഉരലിന്മേൽ ഇരുത്തീട്ടാണ. രണ്ട അമ്മിക്കുട്ടി ഇരുപുറവും വെക്കണം.

## ഗോദകുല.

മുളചീന്തിയ പൊളികൊണ്ട ചില സാധനങ്ങൾ ഉണ്ടാക്കും. അത അന്യജാതിക്കാരുണ്ടാക്കയില്ല. ഇവൎക്ക അശുദ്ധമുണ്ട. അമ്മാമന്റെ മകളെമേൽ ഉള്ള അവകാശം കേമമാണ. അമ്മാമൻ സമ്മതിക്കാഞ്ഞാൽ ബലമായി കൊണ്ടുപോകും. ഒരു പിഴ മാത്രം കൊടുക്കണം. അമ്മാമന മകളില്ലാത്തപക്ഷം അച്ഛന്റെ പെങ്ങളുടെ മകളെ കെട്ടാം. വിവാഹസമയം ആണിനും പെണ്ണിനും യജ്ഞോപവീതമുണ്ട. കഴിഞ്ഞാൽ എടുത്തുകളയും. വിധവാവിവാഹം ഉണ്ട. ജ്യേഷ്ഠന്റെ വിധവയെ അനുജനും അനുജന്റെ വിധവയെ ജ്യേഷ്ഠനും കെട്ടാം. ഭാൎയ്യയെ ത്യജിക്കാം. ത്യജിക്കപ്പെട്ടവൾക്ക കെട്ടാം. കെട്ടുന്നവൻ മുൻഭൎത്താവിന ഒരു പിഴകൊടുക്കണം. മരിച്ചാൽ ദഹിപ്പിക്കയാണ.

## ഗോസ്സായി. (ഗോസ്സാമി)

ഇത ഒരു ജാതിയല്ല. ഏതുജാതിക്കാരനും ഗോസ്സായി ആവാം. ഇവൻ ഒരിക്കലും വിവാഹം ചെയ്യുന്നില്ല. മരിച്ചാൽ ശിരസ്സ ഒരു നാളികേരംകൊണ്ട ഇടിച്ചു തകൎക്കണം. സുഷുമ്നാനാഡിയിൽകൂടി ജീവൻപോയാൽമാത്രമെ മോക്ഷം സിദ്ധിക്കയുള്ളൂ ഇതാണ ന്യായം.

## ഗൌഡ.

അല്ലെങ്കിൽ ഗൌഡാ. കൎണ്ണാടകകൃഷിക്കാരും കന്നിനെ വളൎത്തുന്നവരും ആകുന്നു. വിവാഹം തിരണ്ടതിൽപിന്നേയാകുന്നു. അതിനുമുമ്പ സ്വജാതിയിലെ ഒരു പുരുഷനുമായി സംസൎഗ്ഗം ആവാം. ഉപേക്ഷിക്കൽ ധാരാളമാണ. ഉപേക്ഷിച്ച പെണ്ണിനേയും വിധവയേയും വേറെ ഒരുവന കെട്ടുകയും ആവാം. കുട്ടികളുള്ള വിധവ മരിച്ച ഭൎത്താവിന്റെ ജ്യേഷ്ഠനെമാത്രമെ കെട്ടി

ളും. അന്യനെ കെട്ടിച്ചെങ്കിൽ അവർ തൊട്ടവെള്ളം കുടിക്കുക പോലും മുൻഭർത്താവിന്റെ ശേഷക്കാർ ചെയ്യുകയില്ല.

ശവം ദഹിപ്പിക്കുക പതിവു. ദഹിപ്പിച്ചതിന്റെ 3-ാംദിവസം വെണ്ണീർകൂട്ടി അതുകൊണ്ടു ഒരു ആൾരൂപം ഉണ്ടാക്കി അതിനെ നടുമുറിച്ചു കഴിച്ചിടണം, 16-ാംദിവസം വീട്ടിൽ 16 എല ഒരുവരിയായും ഒന്നു വേറിട്ടും വെച്ചു അതുകളിൽ ചോറ്, കോഴി മാംസം, മദ്യം മുതലായതു വെക്കും. കൂടിയ ശേഷക്കാർ പറയും "ഞങ്ങൾ എല്ലാം വേണ്ടുംവണ്ണം ചെയ്തിരിക്കുന്നു. അതുകൊണ്ടു "മണ്ണുമറിഞ്ഞ കാരണവന്മാർ ഇപ്പോൾ മരിച്ചവനെ അവരുടെ "ലോകത്തേക്കു എടുക്കണം. പ്രത്യേകംവെച്ച എല 16 എലയുടെ "വരിയിൽ വെക്കുന്നു" എന്നു. സർവ്വപിതൃക്കൾക്കുംകൂടി മിഥുനത്തിൽ ഒരു ശ്രാദ്ധം ഉണ്ടു. പുലശുദ്ധത്തിനു ബ്രാഹ്മണൻ പുണ്യാഹം കൊടുക്കണം. മക്കത്തായമാണു.

## ഗൌഡി.

മൈസൂർരാജ്യത്തു ഒരുതരം അമ്പലവാസികളായ മലെരു എന്ന ജാതിയിലെ ഒരു സ്ത്രീ കീഴ്ജാതിക്കാരനുമായി സംസർഗ്ഗം ചെയ്താൽ ഭ്രഷ്ടയായി ഗൌഡിയാകും.

## ഗൌഡാ.

ഗഞ്ചാംജില്ലയിൽ ഒരുമാതിരി കൃഷിക്കാരും കന്നിനെ വളർത്തുന്നവരും ആകുന്നു. ഇവരിൽ ചില കൂട്ടരുടെ കയ്യിൽനിന്നു ബ്രാഹ്മണരും മററും വെള്ളംവാങ്ങി കുടിക്കും. കുട്ടികളെ മറചെയ്യും. മററെല്ലാം ദഹിപ്പിക്കും. മകനാണു അഗ്നി ശ്മശാനത്തിലേക്കുകൊണ്ടുപോകേണ്ടതു. രണ്ടാംദിവസം തീകെടുത്തിട്ടു വെണ്ണീർകൊണ്ടു ഒരു മനുഷ്യസ്വരൂപം ഉണ്ടാക്കി ബലിവെക്കും. 7 ചെറിയകൊടികൾ മഞ്ഞൾ ഗുരുതിയിൽമുക്കി ചുമലിലും വയററത്തും കാൽക്കും തലെക്കും തറെക്കും. ഒരുകഷണം അസ്ഥി ചാണകത്തിൽപൂത്തി വീട്ടിനടുക്കലൊ കുളത്തിനു സമീപമൊ കുഴിച്ചിടും. 10-ാംദിവസം കുളവരമ്പത്തു ഒരു ക്രിയയുണ്ടു. അതുകഴിഞ്ഞാൽ അസ്ഥി ചാണകത്തിൽനിന്നു എടുത്തു നിവേദ്യങ്ങൾ

കൊടുത്തിട്ടു നിവേദ്യങ്ങളും കുളത്തിൽ ഇടും. അസ്ഥികൊണ്ടുപോയി വീട്ടിന്നരികെ കുഴിച്ചിട്ടിട്ടു 12-ാം ദിവസംവരെ ബലികൊടുക്കും. 11-ാംദിവസം പുലപോകും.

വിവാഹം ശൈശവത്തിലാകുന്നു. തിരളുംമുമ്പ കഴിഞ്ഞിട്ടില്ലെങ്കിൽ ധൎമ്മവിവാഹം എന്ന ക്രിയചെയ്യണം. അത ഒരു വൃദ്ധനായിരിക്കും. പെണ്ണിന്റെ പിതാമഹൻ ഉത്തമം. ഇല്ലെങ്കിൽ ഒരു മരത്തിനോടൊ അസ്ത്രത്തോടൊ.

## ചക്കാൻ.

വടക്കെമലയാളത്തിൽ വാണിയൻ, തെക്കെമലയാളത്തിൽ വട്ടെക്കാടൻ എന്നും പറയും. ഇവർ മറ്റവരേക്കാൾ ഉയൎന്നവരാണ. ഇവരെ തൊട്ടാൽ നായന്മാൎക്ക അശുദ്ധിയില്ല. ഇവൎക്ക ക്ഷേത്രത്തിൽ കടക്കാം. മറ്റവൎക്ക പാടില്ല. ചക്കാന്റെ പൎയ്യായമാകുന്നു ചക്കിങ്ങലവൻ.

## ചക്കിളിയൻ.

ഇവനൊ പറയനൊ താഴെ എന്ന സംശയം. താലി ആദ്യം കെട്ടുക ഒരു ആവീരചെടിയോടാകുന്നു. തിരളുംമുമ്പ വിവാഹം വേണമെന്നില്ല. സ്ത്രീക്ക പുരുഷനേക്കാൾ വയസ്സ ഏറാം. വിധവെക്ക വിവാഹമാവാം. ഭൎത്താവിന ഭാൎയ്യയേയും ഭാൎയ്യക്ക ഭൎത്താവിനേയും ഉപേക്ഷിക്കാം. 12-ക. 12-ണ കൊടുത്താൽ മതി. സ്ത്രീകൾ സുന്ദരികളാണെന്ന വിചാരിച്ചുവരുന്നു. പത്മിനികളാണത്രെ. എന്തമാംസവും ഭക്ഷിക്കും. മദ്യം ധാരാളം കുടിക്കും. പച്ചകുത്തുക നടപ്പാണ. അത നെറ്റിക്ക മാത്രമല്ല. നെഞ്ഞത്തും കയ്യിന്മേലുംകൂടി തന്റെ പേരും സ്ത്രീരൂപവും മറ്റും കുത്തും. മധുരജില്ലയിൽ പുരുഷന്മാർ വലംകൈക്കാരാണ. സ്ത്രീകൾ എടംകൈക്കാരും. കമ്മാളൻ, പള്ളി, കൈക്കോളൻ ഇവൎക്ക ചെണ്ടകൊട്ടാൻ ചക്കിളിയനാണ. പെണ്ണുതിരണ്ടാൽ ഭൎത്താവെങ്കിലും അമ്മാമനെങ്കിലും പച്ച ഇലകളും കൊമ്പുംകൊണ്ട ഒരു പന്തലുണ്ടാക്കി അതിൽ പാൎപ്പിക്കും. മാംസം, തയിർ, പാൽ കഴിച്ചുകൂടാ. ഒടുവിൽ പന്തൽ ചുട്ടുകളയണം. വിവാഹത്തിന പെ

ണ്ണിന്റെ അമ്മാമന്റെ അനുവാദം ആവശ്യമാകുന്നു. മരിച്ചാൽ ശേഷക്രിയയുടെ അവസാനം രണ്ടു ഇഷ്ടികപൃജിച്ച കുളത്തിലൊ പുഴയിലൊ ഇടും. മെലിഞ്ഞ കുട്ടികൾ വളരാൻ ഒരു തോൽപട്ട കെട്ടും.

## ചക്കിലിയർ.

ദക്ഷിണകന്നടത്തിൽ ആശാരിപ്രവൃത്തി. ഭാഷ കർണ്ണാടകം. പൂണുനൂലുണ്ടു. തിരളുംമുമ്പവേണം വിവാഹം. വിധവാവിവാഹമില്ല. ശവം ദഹിപ്പിക്കും. കഴിച്ചിടുകയും ചെയ്യും. മാംസം ഭക്ഷിക്കും റാക്കുകുടിക്കും. സ്ഥാനപ്പേർ നായ്ക്കൻ, ഷേണായി, ഇതാണു. സാരസ്വതബ്രാഹ്മണൻ ഇവരോടുകൂടി ഭക്ഷിക്കും എന്നു 1901-ലെ കാനേഷുമാരി റപ്പോർട്ടിൽ പറഞ്ഞിരിക്കുന്നു.

## ചാക്യാർ.

ഒരുവക അമ്പലവാസികളാകുന്നു. പേർ ശ്ലാഘ്യവാക്കുകാർ എന്നതിന്റെ തത്ഭവമാണുപോൽ. ഉപനയനത്തിനുശേഷം അമ്മയുടെ വ്യഭിചാരം പുറത്തുവന്നാൽ ചാക്യാരും മുമ്പായാൽ നമ്പ്യാരും ആണത്രെ. പെൺകുട്ടി നങ്ങ്യാരാവും. സ്ത്രീകളെ സജാതി വേളികഴിക്കയും നമ്പൂതിരിമാർ സംബന്ധം തുടങ്ങുകയും ചെയ്യും. അവരെ ഇല്ലോടമ്മമാർ എന്നു വിളിക്കും. ആഭരണങ്ങൾ നമ്പൂതിരിമാരുടേതുതന്നെ. ചാക്യാർക്കു സംബന്ധം നമ്പ്യാർസ്ത്രീയേയാകുന്നു. നങ്ങ്യാർ എന്ന പേർ. ആശൌചാവസാനം പുണ്യാഹത്തിനു ബ്രാഹ്മണൻ വേണം. പുല പതിനൊന്നു. ഗായത്രി പത്തു. ചാക്യാർക്കു മക്കത്തായം. നമ്പ്യാർക്കു മരുമക്കത്തായം. ചാക്യാർക്കു പൂണുനൂലുണ്ടു.

## ചാരോട്ടി.

ചപ്പൈഗാരെപോലെ തന്നെ.

## ചാലിയൻ.

പരദേശത്തുനിന്നു വന്നിട്ടു വ... കളായ... തായിട്ടില്ലായിരിക്കണം. വീഥികളിലായിട്ടാണു പുരകൾ ... ക്ഷുരകൻ പൊതുവാൻ. താന്താങ്ങൾതന്നെ പുരോഹിതൻ... ഇടംകൈ, വലം

രൈക, ഇങ്ങിനെ രണ്ടുകക്ഷിയുണ്ട. എടംകൈ പ്രധാനി. കിഴക്കൻദിക്കിൽ ഈ ഭേദം തുടങ്ങിയ്ത ക്രിസ്ത്വാബ്ദം 11-ാംനൂററാണ്ടിലാണ. അതിനാൽ ഇവർ മലയാളത്തിൽ കുടിയേറിയ്ത അതിനാശേഷമായിരിക്കണം. ചിലൎക്ക മക്കത്തായം ചിലൎക്ക മരുമക്കത്തായം. ചാലിയനെ തെരുവൻ എന്നും പേരുണ്ട. വലംകൈക്കാൎക്ക ഗണപതിയും എടംകൈക്കാൎക്ക ഭഗവതിയും ആണത്രെ ദൈവം. പൂജസമയംമാത്രം ശാന്തിക്കാരന പൂണനൂലുണ്ട. അത വലത്തെ ചുമലിൽകൂടിയാണ ധരിക്കുക. പൂണനൂലിന്ന പകരം ചുകന്ന ഉത്തരീയവും ധരിക്കും. ഇവർ പണ്ട ഉയൎന്നജാതിയായിരുന്നുപോൽ. സാമൂതിരിയുടെ മന്ത്രിയായ മങ്ങാട്ടച്ചൻ ചോററിൽ ഉപായത്തിൽ മീൻ ഇട്ടകനിമിത്തം താണതാണത്രെ. എടംകൈക്കാരനെ തൊട്ടാൽ മറെറവൻ കുളിക്കണം. പുലപത്ത. പെണ്ണ തിരണ്ടാൽ അവളെ കുളത്തിങ്കൽ കൊണ്ടുപോയിട്ട ഊരാളതറവാട്ടിലെ പെണ്ണുങ്ങൾ പുലാവിലകൊണ്ട തലയിൽ വെള്ളം കോരിപാരണം. മൂന്നാംദിവസം വയ്യുന്നേരം പെരുവണ്ണാൻ മാറുവെക്കണം. പിറേറന്ന പെണ്ണ കുളിച്ച ശുദ്ധമാകും. താലികെട്ടുകല്യാണം ഉണ്ട. തെരുവിലെ എല്ലാ കുട്ടികൾക്കും ഒന്നായി താലികെട്ടും. കെട്ടുന്നത ഊരാളൻ തറവാട്ടിലെ ഒരു പുരുഷനാകുന്നു. 7-ാംമാസത്തിൽ പുളികുടി. 3 ദിവസം പുളികൊടുക്കണം. പെററ പുലയുടെ 9-ാംനാൾ തളി. ശവം മറചെയ്യുയാണ.

## ചെഞ്ചു.

കൎണ്ണൂൽ, നെല്ലൂർ, ഈ ഡിസ്ത്രിക്കുകളിൽ നല്ലമല എന്ന പൎവ്വതത്തിൽ വസിക്കുന്നവരാണ. ഭാഷ തെലുങ്ക. ഇവൎക്ക വസ്ത്രമില്ല. അരയിൽ മര[illegible]ന്റെ തോൽകൊണ്ടുള്ള ഒരു ചരടമാത്രം. മനുഷ്യന ആഹാരാൎത്ഥ[illegible]മാണ പിന്നെ എന്തിന മറെറാന്ന നിൎമ്മിക്കുന്നു എന്നാണ അവരുടെ ന്യായം. ശ്രീകൃഷ്ണൻ പണ്ട ഒരു ചെഞ്ചുസ്ത്രീയെ [illegible] ഉറച്ചുകണ്ട സൌന്ദൎയ്യംകൊണ്ട മോഹിച്ചപ്പോൾ. സ്ത്രീ [illegible]ക്ഷേത്രത്തിൽ നിന്നിക്കുന്ന അവളെ കുരങ്ങനോട ഉപമിച്ചിട്ടുണ്ട. [illegible] തൊട്ടുകൂടാസൌന്ദൎയ്യം ഐശ്വൎയ്യശരീരതയാണത്രെ. ഉയൎന്ന മരത്തിന്മേൽ ഒരു [illegible] കായ പറിച്ച കീഴ്പ്പെട്ട ഇട്ടുകൊടു

ക്കുന്നവളാണ ഭർത്താവിന്റെ അഭിപ്രായത്തിൽ സ്ത്രീ ഗുണാകരി പൂണ്ണാ. "അയ്യോ എന്റെ കരഞ്ഞപ്പെണ്ണെ നിന്നെപ്പോലെ ആരുണ്ടു മരംകേറാൻ." എന്നാണ അവളെ സ്തോത്രംചെയ്യു. എത്ര അടിയന്തരവും സദ്യയും കള്ളില്ലാഞ്ഞാൽ സാരമില്ല. ചില സ്ത്രീകൾ നെററിക്കും കടക്കണ്ണിന്നും കയ്യിന്മേലും പച്ചകുത്തും. വിവാഹം മൂന്നുമാതിരിയുണ്ടു. ആണും പെണ്ണും അന്യോന്യം മനസ്സായാൽ ഒരുരാത്രി കൂട്ടത്തിൽനിന്നു അല്ലെങ്കിൽ ഊരിൽനിന്നു പുറത്തുപോയി കഴിക്കും. പിറേറന്നു തിരികെ വന്നാൽ ജാതിക്കാരെ ക്ഷണിച്ചു വിരുന്നുകഴിക്കും. ഇരുകൂട്ടരുടേയും അച്ഛനമ്മമാർ കോടിവസ്ത്രം കൊടുക്കും. എന്നാൽ വിവാഹമായി. രണ്ടാമത്തേതിനു നിലം മെഴുകി ഒരു വില്ലും അമ്പും കൂട്ടികെട്ടി നാട്ടി സ്ത്രീപുരുഷന്മാർ പ്രദക്ഷിണം ചെയ്യും. കൂടിയവര അവരുടെ മേൽ അരിയിടും. എന്നാൽ കല്യാണം പൂത്തിയായി. മൂന്നാമത്തേതിനു ബ്രാഹ്മണൻ വേണം. താലികെട്ടണം. വില്ലിന്നു നിഴൽഇല്ലാത്ത (ഉച്ച)സമയം ശുഭം. വിധവാവിവാഹമാവാം. മിക്കതും മരിച്ചവന്റെ സോദരനായിരിക്കും ഭത്താവു. നാമകരണം 4-ാംദിവസമാണ. ചെയ്യേണ്ടതു ഒരു വൃദ്ധയാകുന്നു. ശവം മറചെയ്കയാണ. തീയുണ്ടാക്കുക ചക്കമുക്കികൊണ്ടാണ. അരണിയാലും ഉണ്ടാക്കും.

## ചെമ്പടവൻ (ശെമ്പടവൻ)

തമിഴരാജ്യത്തു ഏരി, കുളം, കായൽ, പുഴ, ഇതുകളിൽ മത്സ്യംപിടിക്കുകയാണ പ്രവൃത്തി. കടലിൽ പോകുകയില്ല. ഇവക്കു പുരോഹിതനും താലികെട്ടാനും പുല 16-ാംദിവസം ശുദ്ധിയാക്കാനും പഞ്ചാംഗബ്രാഹ്മണനാണ. ഇവരിൽ വളരെ ആളുകൾ പൂജാരി എന്നു പേർ വിളിക്കുകയും ശിവലിംഗം കഴുത്തിൽ കെട്ടിത്തൂക്കി പൂണുനൂൽ ധരിക്കയും ചെയ്യുന്നുണ്ടു. മിക്കപേരും ശൈവരാണ. ചുരുക്കം വൈഷ്ണവരും ഉണ്ടു. വൈഷ്ണവർ ശൈവസ്ത്രീയെ കെട്ടും മുമ്പ സ്വണ്ണം ചൂടുപിടിപ്പിച്ചിട്ടു നാവിനു മുദ്ര വെക്കയും പുണ്യവചനം ("ഓം നാരായണായനമഃ")കൊണ്ടു ശുദ്ധമാക്കുകയും ചെയ്യും. ചിദംബരത്തു ക്ഷേത്രത്തിൽ ഒരു ദിവസം ബിംബം വീഥികളിൽകൂടി എഴുന്നള്ളിപ്പാൻ ഇവർവേണം.

അതിന ചെറിയൊരു സാമ്യവും ഓരോ പടച്ചോറും അവകാശമുണ്ട. ക്ഷേത്രസംബന്ധികൾ ഇവക്ക എത്രാനാം ഉപചാരം ചെയ്യുന്നുണ്ട നിശ്ചയം. എഴുന്നള്ളത്ത സമയം അംബയുടെ ബിംബം ഇവരുടെ തെരുവിൽ അല്പം നിറുത്തും ഇവർ പുടവ വഴിപാട ചെയ്യുകയും ചെയ്യും. പെണ്ണുതിരണ്ടാൽ മററപലേ തമിഴജാതിക്കാരേപ്പോലെതന്നെയാണ. മാംസം പാടില്ല, മദ്യമാവാം. വിവാഹസമയം സ്ത്രീപുരുഷന്മാർ പല ഗൃഹസ്ഥപ്രവൃത്തികൾ കാട്ടിക്കൂട്ടുകയും കുടത്തിൽ തപ്പുക എന്ന ക്രിയചെയ്യുകയും വേണം. ഒരു കുടത്തിൽ എഴു മോതിരം ഇടും അതിൽനിന്ന സ്ത്രീ മൂന്നെണ്ണം എടുത്തു എങ്കിൽ കുടിഞ്ഞിൽ കുട്ടി പെണ്ണാണ പുരുഷൻ അഞ്ചെണ്ണം എടുത്താൽ ആണായിരിക്കും. സ്ത്രീപുരുഷന്മാർ കന്നാപൂട്ടുന്ന മാതിരികാട്ടണം. ചിലക്ക വിവാഹസമയം പൂണുനൂൽ ഉണ്ട. ചിലക്ക ഗർഭം ഏഴാംമാസത്തിൽ മുളകിന വെള്ളംപാരുക എന്നൊരു ക്രിയയുണ്ട.

വൈഷ്ണവർ ശവം ദഹിപ്പിക്കും. ശൈവർ ഇരുത്തി സ്ഥാപിക്കും. ശ്മശാനത്തിലേക്ക അഗ്നികൊണ്ടുപോകേണ്ടത കുശവനാണ. തെക്കെ ആർക്കാടജില്ലയിൽ മലയനൂർ എന്ന ഊരിൽ അങ്കാളമ്മക്ഷേത്രം എന്ന പേരായിട്ട ഒരു മുഖ്യക്ഷേത്രവും അവിടെ ശ്മശാനക്കൊള്ള എന്നൊരു അടിയന്തരവും നടപ്പുണ്ട. ശിവരാത്രി കഴിഞ്ഞുള്ളുടനേയാണ ഉത്സവം. അതിന്ന അനേകായിരം ജനംകൂടും. ക്ഷേത്രം ഒരു ശ്മശാനത്തിന്ന സമീപമാകുന്നു. ശിലാബിംബത്തിന്റെ മുമ്പിലായിട്ട ഒരു വലിയ പുററുണ്ട. അതിന്മേൽ രണ്ട ചെമ്പുവിഗ്രഹങ്ങളും മുററു ഒരു ഭണ്ഡാരപാത്രവും വെക്കും. രാവിലെ നേരത്തെ പൂജാരി കുളത്തിങ്കൽനിന്ന ഒരു അണിഞ്ഞ കുടം ക്ഷേത്രത്തിലേക്ക കൊണ്ടുവരും. അതിനെ പൂജിച്ച ഒരു ആട്ടിനേയും അറുത്ത കുടത്തിൽ വെള്ളം നിറച്ച പൂജാരി തലയിൽ എടുത്ത ഉറച്ചിലോട്ടുകൂടി നൃത്തംവെച്ചുംകൊണ്ട വീഥികളിൽകൂടി ക്ഷേത്രത്തിൽതന്നെ വരും. ഈ സമയമൊന്നും കുടം കൈകൊണ്ട തൊടുകയില്ല. ക്ഷേത്രത്തിൽ എത്തിയാൽ മററൊരു പൂജാരി ഒരു തട്ടിൽ അരിമാവുകൊണ്ട മൂന്ന മുഖമുള്ള

ഒരു തലയും മൂന്നു മുഖം എഴുതിയ ഒരു കുടവും വെച്ചുകെട്ടി എഴുന്നള്ളും. മുഖം ഒന്നു വെളുപ്പു, ഒന്നു കറുപ്പു, ഒന്നു ചുകപ്പു, ഈ നിറമായിരിക്കും. കണ്ണുകൾക്കുപകരം കോഴിമുട്ടയാണു. വാദ്യഘോഷത്തോടുകൂടി എഴുന്നള്ളത്തായി ചുടലയിൽ പോകും. അവിടെ ആട്ടിനെ അറുത്തു, റാക്കു മുതലായതു പൂജിച്ചിട്ടു തല വലിച്ചെറിയും. ശിവൻ അറുത്ത ബ്രഹ്മാവിന്റെ തലയാണത്രെ ഇതു. ശവങ്ങളെ ദഹിപ്പിച്ചതിന്റെ സമീപം ശവവെണ്ണീർകൊണ്ടു അഞ്ചു "ത്രൂക്കാഴ്ചപ്പ്"ന്റെ മാതിരി ഉണ്ടാക്കും. ഗണപതിയാണെന്നു ധ്യാനം. വഴിപാടായി ഓരോരുത്തൻ പയർമുതലായതു വേവിച്ചതു, കപ്പിവള, വെററില, അരിമാവുകൊണ്ടു കൈകാൽ മുതലായ അവയവങ്ങൾ ഇവക കൊണ്ടുവന്നതെല്ലാം മേപ്പുമേൽ കൂട്ടും. ഉടനെ കൂടിയവർ മീതെവീണു കിട്ടിയതുംകൊണ്ടു പോകും. അനാവധി ആളുകൾ ഉറച്ചിൽ ഉണ്ടാകും. ശവ വെണ്ണീർ തിന്നും. ബാധ കിട്ടിയാൽ കടിക്കും. ഈ വെണ്ണീർ വളരെ ഫലമുള്ളതാണത്രെ. തിന്നാൽ ദേഹോപദ്രവങ്ങൾ മാറും. മച്ചികൾ പ്രസവിക്കും. ചിലർ പ്രാർത്ഥനയായിട്ടു ശിവന്റെ വേഷംകെട്ടും. ഈ ഉത്സവത്തിന്റെ ഉത്ഭവം താഴെപറയുംപ്രകാരമാണെന്നു പറയുന്നു. ശിവന്നും ബ്രഹ്മാവിന്നും തല ഒപ്പമായിരുന്നു. സ്വയംവരസമയം പാർവ്വതിക്കു ശിവനെ തിരിച്ചറിവാൻ കഴിഞ്ഞില്ല. അതിനാൽ ശിവൻ ബ്രഹ്മാവിന്റെ ശിരസ്സുകളിൽ ഒന്നു വെട്ടിക്കളഞ്ഞു. എന്നാൽ തല ശിവന്റെ കയ്യിന്മേൽനിന്നു വിട്ടില്ല. വിടുവാനും കപാലപാതകദോഷം പോക്കുവാനും ശിവൻ പല ദിക്കിലും സഞ്ചരിച്ചു. ഒടുക്കം മലയനൂർ ശ്മശാനത്തിൽ എത്തി. അവിടെ പല ഭൂതഗണങ്ങളും ശവം ഭക്ഷിച്ചുംകൊണ്ടിരിക്കയായിരുന്നു. പാർവ്വതിയും അവിടെ എത്തി. ശിവനെ തിരിച്ചറിവാൻ സാധിച്ചില്ല. അപ്പോൾ കപാലം ചിരിച്ചു ശിവന്റെ കയ്യിൽനിന്നു വീണു. ഭൂതങ്ങൾക്കു ബഹു സന്തോഷമായി. അവർ പല പല സസ്യങ്ങളെ ഒരു വലിയ പാത്രത്തിലിട്ടു അതിൽനിന്നു ഒരു മധുരമദ്യം ഉണ്ടാക്കി അതു കഴിച്ചപ്പോൾ ശിവന്നു പാപമോചനമാവന്നു. ഇതു നിമിത്തം ഉത്സവ.

ത്തിങ്കൽ ശിവന്ന മദ്യം നിവേദിക്കും. ഇതുപോലെ ഒരു കൎമ്മം വാളാജപേട്ടാ എന്ന സ്ഥലത്തും നടത്തിവരുന്നുണ്ട.

## ചെമ്പോട്ടി.

കമ്മാളരിൽ ചീതെ മലയാളത്തിൽ ഒരു കൂട്ടർ. തളിപ്പറമ്പ ക്ഷേത്രം ചെമ്പുതകിട തറച്ച കലശസമയം ശ്രീകോവിലിൽ നിന്ന ഒരു ചെമ്പോട്ടി അവന്റെ പണി അവസാനിച്ച പുറത്തവന്നു. ശുദ്ധം മാററി എന്നായി. അപ്പോൾ അശരീരി വാക്കുണ്ടായി അന്ന മുതല്ക്ക അശുദ്ധിയില്ല.

## ചെറുമൻ.

പുലയൻ, കണക്കൻ, ഒരാളൻ, എറാളൻ, കൂടാൻ ഇങ്ങിനെ ജാതിയുണ്ട. കൂടാൻ മിക്കതും വള്ളുവനാട്ടാണ. എറാളൻ പാലക്കാട്ടും വള്ളുവനാട്ടും. ആലൻ, പറമ്പൻ ഇങ്ങിനേയും ജാതിയുണ്ട. ആകെ 37 ആണത്രെ. തിരുവാങ്കൂറിൽ അയ്യരയജമാനൻ എന്ന ഒരുവനുണ്ട. അവന്റെ പൂൎവ്വന്മാർ പുലയരാജാക്കന്മാരായിരുന്നുപോൽ. ഒരിക്കൽ ഒരു പുലയനും പുലച്ചിയും അനന്തൻകാട്ടിൽ പാൎത്തിരുന്നു. ഒരു നാൾ ഒരു കുട്ടിയുടെ കരച്ചിൽ കേട്ട ചെന്ന നോക്കുമ്പോൾ ഒരു കുട്ടി നിലത്ത കിടക്കുന്നതും ഒരു സൎപ്പം അതിനെ കാത്തുകൊണ്ടിരിക്കുന്നതും കണ്ടു. വിസ്മയിച്ച എടുത്തുകൊണ്ടുപോന്ന തന്റെ കുട്ടിയെപോലെ വളൎത്തി. രാജാവു കേട്ടപ്പോൾ കുട്ടിയെ കണ്ട സ്ഥലത്ത ഒർ ക്ഷേത്രം നിൎമ്മിച്ച ശ്രീപത്മനാഭനെ പ്രതിഷ്ഠിച്ചു. തിരുവനന്തപുരത്തെ മുമ്പ ഒരു പുലയൻ രാജാവായി വാണിരുന്നു എന്ന ഇന്നും പുലയർ പറയുന്നു. ഇറയൻ എന്നൊരു ജാതിയുണ്ട. അവൎക്ക ഇറവരെ അടുത്തവരാം എന്ന അൎത്ഥം. 1792_ൽ ഇംഗ്ലീഷകാരുടെ ഒന്നം മലയാളത്തിൽ ഉടങ്ങിയപ്പോൾ ഒരു പരസ്യം ഉണ്ടായി അടിമവ്യാപാരം പാടില്ലെന്ന. ചെറുമക്കളെ നികുതിബാക്കിക്കു വിററിരുന്നു. ആ നടപ്പ 1819_ൽ നിൎത്തി. സൎക്കാര ഭൂമികളിലെ ചെറുമക്കളുടെ നികുതി ഉറുപ്പിക 927_13_൦ ഉണ്ടായിരുന്നത 1836_ൽ വിട്ടു. ഇവരെ വിധികടത്തിന ജപ്തിചെയ്ത വില്ക്കലും ഉണ്ടായിരുന്നു. കൊച്ചിശീമയിൽ വിളക്കത്തലവൻ, മണ്ണാൻ, പാണൻ,

വേട്ടുവൻ, പറയൻ, നായാടി, ഉള്ളാടൻ, മലയൻ, കാടര, ഇവരുടെ ചോറ് പുലയൻ ഭക്ഷിക്കയില്ല. തെക്കോട്ട അവർ ബ്രാഹ്മണനു 90-ം നായൎക്കു 64-ം അടി വഴി തിരിയണം. ഇവരിൽ താണവർ ക്രമേണ ചെറുമനും പറയൻ, നായാടി, ഉള്ളാടൻ ഇവരെല്ലാം നായന്മാൎക്കും മററും തീണ്ടലുണ്ടു. പുലച്ചെറുമൻ ഗോമാംസം ഭക്ഷിക്കും. ചിററൂർ താലൂക്കിൽ കണക്കച്ചെറുമൻ തൊട്ടാൽ ഇറച്ചെറുമനും 7-8 അടി അടുത്താൽ കൊങ്ങച്ചെറുമനും അശുദ്ധമാകും. അവനു പുലച്ചെറുമൻ, പറയൻ, വേട്ടുവൻ ഇവരെ അത്ര അകലെ നില്ക്കണംതാനും. പുലയനും വേട്ടുവനും തമ്മിൽ അടുത്താൽ രണ്ടാളും കുളിക്കണം. നായാടിയെ തൊട്ടാൽ ചെറുമൻ 7 കുളത്തിൽ കുളിക്കണം ഒരു വിരലിന്മേൽനിന്നു അല്പം രക്തം കളയുകയും വേണം. പുലയന്റെ തൊടിയിൽ കടന്നു പോയാൽ ബ്രാഹ്മണൻ പൂണുനൂൽ മാററി പഞ്ചഗവ്യം സേവിക്കണം. പെററ പശുവിനെ തൊട്ടാൽ തൃശ്ശിവപേരൂർ താലൂക്കിലെ പുലയൻ 3 ദിവസം പട്ടിണി കിടക്കണം. കള്ളും ഇളനീരും മാത്രമെ പാടുള്ളൂ. ഓൾ പ്രസവിച്ചാലും ഇങ്ങിനെതന്നെ.

മലയാളത്തിൽ 1871-ൽ 99,000 ചെറുമക്കളുണ്ടായിരുന്നു. 1881-ൽ 64,735 മാത്രം. മരണത്തിൽ അധികം ജനനമാകയാൽ 40,000 ആളും കൂടി വേണ്ടതായിരുന്നു. കമ്മിക്കു മുഖ്യകാരണം മുസൽമാൻമതത്തിൽ ചേൎന്നതന്നെ. കല്യാണത്തിങ്കൽ പ്രധാനം പുരുഷന്റെ സോദരിയാകുന്നു. പെണ്ണിന്റെ വില കൊടുക്കേണ്ടതും അവളെ കൊണ്ടുപോകേണ്ടതും ഇവളാകുന്നു. അച്ഛനമ്മമാരുടെ സമ്മതം ആവശ്യമാണു. അന്യോന്യം പോയി വരണം. ആ സമയം കഞ്ഞി കുടിക്കണം. കുടിക്കും മുമ്പെ കഞ്ഞിയിൽ ഒരു പണം ഇടും ഇതു സമ്മതസൂചകമാകുന്നു. കല്യാണത്തിനു ആണും പെണ്ണും ഇടകലൎന്നു കളിക്കും. പെണ്ണു പുരുഷന്റെ പുരക്കൽ എത്തിയാൽ ഉച്ചത്തിൽ നിലവിളിക്കണം അയ്യോ എന്റെ വിധി ഇതാണല്ലൊ എന്നായിട്ടു. ഒരു അമ്മിക്കല്ലിന്മേൽ കാൽ വെക്കയും വേണം. പെണ്ണു തിരണ്ടാൽ 7 ദിവസം പ്രത്യേകം ഒരു പുര വെച്ചുകെട്ടിയതിലായിരിക്കണം. ചോറ് ദൂരത്തു കൊ

ണ്ടുവെച്ചുകൊടുക്കും. പുരുഷന്ന അവന്റെ അച്ഛന്റെ കുഡുംബത്തിൽ വിവാഹം ചെയ്യാം. അമ്മയുടെ കുഡുംബത്തിൽ വഹിയാ. ചിലേടത്ത കല്യാണം തിരളുംമുമ്പവേണം. ഇല്ലെങ്കിൽ പെണ്ണിനെ ആട്ടി പുറത്താക്കും ചാള അകവും പുറവും ചാണകം കൊണ്ടും മണൽകൊണ്ടും ശുദ്ധിചെയ്യും. എന്നാൽ പെണ്ണ ജാതിഭ്രഷ്ടയായി. പണ്ട അവളെ ഒരു വള്ളുവന്ന കൊടുക്കും അവൻ അവന്റെ മകനെകൊണ്ടുകെട്ടിക്കും. അല്ലാത്തപക്ഷം വില്ക്കും. കൊച്ചിയിൽ അവന്ന വേണ്ടാ എന്ന തോന്നിയാൽ ചിലവായത വാങ്ങി ആൎക്കെങ്കിലും കൊടുക്കാം. മൂത്ത ആൺകുട്ടി തള്ളയുടെ "തമ്പുരാന്ന" ആണ. പിന്നത്തെ കുട്ടികൾ ചെറുപ്പമായിരിക്കുമ്പോൾ തള്ളയോടുകൂടി ഇരിക്കും. പണി എടുക്കാറായാൽ അച്ഛന്റെ "തമ്പുരാന്റെ" അടുക്കെക്ക പോകും. ചിലേടത്ത രണ്ടു ചങ്ങാതിമാരോടുകൂടി പുരുഷൻ സ്ത്രീയുടെ ചാളയിൽ ചെല്ലും. പെണ്ണിന്ന കോടിവസ്ത്രവും 12 പണവും കൊടുക്കും അന്ന മുതൽക്ക അവൻ ഭൎത്താവായി. എന്നാൽ "മംഗലം" കഴിഞ്ഞ കുട്ടികൊണ്ടുപോകുകയുള്ളു. "മംഗലത്തിന്ന" പുരുഷൻ സ്ത്രീയുടെ ചാളെക്കൽപോയി അവളുടെ ആങ്ങളക്ക മദ്യദ്രവ്യം കൊടുക്കണം. പന്തലിൽ വിളക്കുവെച്ച അരികൂട്ടി ആണും പെണ്ണും അതിന്റെ മുമ്പിൽ ഇരിക്കണം. കൂടിയവരിൽ ഒരുവൻ എഴുന്നീറ്റിട്ട ഒരു പ്രസംഗം ചെയ്യും. പതിവ്രതാധൎമ്മത്തെകൊണ്ടും കളവ, ചതി, വ്യഭിചാരം ഇത്യാദികളുടെ ദോഷത്തെപറ്റിയും. ഉപേക്ഷിപ്പാൻ ബഹു എളുപ്പമാണ. വാങ്ങിയ ദ്രവ്യം പെണ്ണിന്ന മടങ്ങി കൊടുക്കണം. ചില ദിക്കിൽ പെണ്ണിന്റെ തള്ള കല്യാണസമയം അടുക്കെ പോയിക്കൂടാ അവൾ അശുദ്ധമാകുമെത്രെ. കൊച്ചി, കണയന്നൂര ഈ താലൂക്കുകളിൽ പുരുഷൻ സമ്പ്രദായക്കാരനായ ഒരുവനെകൂടെ കൂട്ടണം. അവര തമ്മിൽ കൈകൊടുക്കും. മേലിൽ അവര തമ്മിൽ ശണ്ഠ പാടില്ല. ചങ്ങാതിക്ക മററവന്റെ ചാളയിൽ ഏതുസമയവും ചെല്ലാം. ഭാൎയ്യയുടെമേൽ ഇവന്ന അല്പം ചില അവകാശമില്ലെ എന്ന ശങ്കാ. പുളികുടി 7-ാംമാസത്തിൽ ആണ. "ബലികളൊന്നും വേണം. പൃക്കലെ പൊട്ടിച്ച നോക്കീട്ട

മന്ത്രവാദി പറയും കുട്ടി ആണൊ പെണ്ണൊ കുട്ടി ജീവിക്കുമൊ അല്പ്പായുസ്സൊ എന്നും മറ്റും. പ്രസവിച്ചാൽ 7-ാംദിവസം കുളിച്ചു ശുദ്ധമാകും. ഈ എഴുദിവസം അച്ഛന അരികൊണ്ടുണ്ടാക്കിയത യാതൊന്നും ഭക്ഷിച്ചുകൂടാ. കള്ളും പലഹാരവും മാത്രം ആവാം. പാലക്കാട്ടിൽ പുല പത്തു. കാതുകുത്ത ആറാമത്തെയൊ എഴാമത്തെയൊ വയസ്സിലാണ. പറയനുമായി സംസൎഗ്ഗമുണ്ടായാൽ ജാതിഭ്രഷ്ടയായി. ചെറുമനുമായിട്ടാണെങ്കിൽ നല്ല അടി. അവനാൽ ഗൎഭമുണ്ടായിപോയാൽ അവൻ കെട്ടണം. ഭാൎയ്യയുള്ളവന ഭൎത്താവുള്ളവളോട രഹസ്യം ഉണ്ടായാൽ രഹസ്യക്കാരന ഒന്നാന്തരം അടിയും പിഴയും. സ്ത്രീക്ക തണ്ടാൻ ഒ എളന്നീരിന്റെ വെള്ളം കൊടുക്കും അത കുടിച്ചാൽ പാപം നീങ്ങി. അവളുടെ ഭൎത്താവ അവളെ പരിഗ്രഹിക്കും അല്ലെങ്കിൽ അവൾ വേറെ ആരെ എങ്കിലും കെട്ടും. അവളുടെ അച്ഛനും പിഴയുണ്ട. കൊച്ചിശ്ശീമയുടെ വടക്കെ ഭാഗങ്ങളിൽ ഒരു നടപ്പുണ്ട ഒരു ചെറുപ്പക്കാരത്തിയെ കെട്ടികൊണ്ടുപോകുമ്മുമ്പ അവൾ അച്ഛനമ്മമാരുടെ അറിവോടുകൂടി ഒന്നൊ രണ്ടൊ പുരുഷന്മാരോടുകൂടി രമിക്കണം. അതിൽ ഒരുവൻ പിന്നെ കല്യാണം ചെയ്യും" എന്നാൽ ഈ ഒളിസേവ തൽക്കാലം നിന്നും.

ശവം കുഴിച്ചിടുകയാണ. കുഴി മൂടി തലെക്കലും നടുക്കും കാൽക്കലും ഓരൊ കല്ലനാട്ടും. അന്നേത്തെ ദിവസം ശേഷക്കാർ പട്ടിണി ഇടണം. പിറേറന്ന ഒരുക്രിയയുണ്ട ഒരടങ്ങഴി നെല്ലും അത്ര അരിയും കൂട്ടികലൎന്ന അതകൊണ്ട രണ്ട കൂമ്പാരമുണ്ടാക്കും ഒന്നിന്മേൽ നാലമുക്കാലും മറേറതിന്മേൽ എട്ടുമുക്കാലും അവിടെ കൂടിയ സംബന്ധികൾ വെക്കണം. ആദ്യം പറഞ്ഞത മരിച്ചവന്റെ ശേഷക്കാൎക്കാണ. മറേറതിൽനിന്ന നാലെണ്ണം ഹാജരുള്ളതിൽ നാല പ്രധാന പറയൎക്കും. അവര ഒരുത്തൻ കിഴക്കനിന്ന ഒരുവൻ പടിഞ്ഞാറനിന്ന ഇങ്ങിനെ നാലഭാഗത്തനിന്ന വന്നവരായിരിക്കണം. കുഴിച്ച നാല മൂപ്പൻ എടുക്കും. പുലകുളി അടിയന്തരം 18-ാം ദിവസമാകുന്നു. അന്ന മത്സ്യം വേണം. അത ചുട്ടിട്ട എല്ലാവരും കറേശ്ശ തിന്നണം. ഇത അശുദ്ധിപോകുവാ

നാണ. വഴിയെ മത്സ്യം ധാരാളമായി തിന്നാം. ശ്മശാനത്തിൽ ബലിയും മററും ഉണ്ട. വഴിയെ ശവത്തിൻെറ നെഞ്ഞ തള്ളുന്നവരെ ഒരുകോൽ കീറപ്പെട്ടു താഴ്ത്തണം. കള്ളാടി പാടണം. സൃഷ്ടിക്കുമുമ്പ എല്ലാം ഇരുട്ടായിരുന്നു യാതൊന്നും ഉണ്ടായിരുന്നില്ല. എന്നും മററുമാണ പാട്ടിൻെറ താല്പൎയ്യം. പോരുമ്പോഠം മുൻപറഞ്ഞ കോൽകള്ളാടി എടുത്തുകൊണ്ടുപോരും. മടങ്ങിവന്നാൽ കള്ളാടിക്കു റെച്ചിൽ ഉണ്ടാകും. പ്രേതം അവൻെറ ശരീരത്തിൽ കടന്നുകൂടി എല്ലാം സന്തോഷമായി എന്നും വ്യസനിച്ചുത മതി എന്നും ചിലപ്പോഠംതന്നെ സ്മരിക്കയും തന്നെ പൂജിക്കയും വേണമെന്നും കല്പിക്കും. ചെറുമക്കഠംക്കും പുലയുണ്ടെന്ന പറഞ്ഞുവല്ലൊ. എന്നാൽ ചിലകാലം 13_14 ദിവസം ഒന്നായി പ്രവൃത്തി നിൎത്താൻ കഴിവുണ്ടാകയില്ല അപ്പോഠം നെല്ലും ചാണകവും കൂടികലൎന്ന ഒരു ഉണ്ടയാക്കി ഒരുപാനിയിൽ ഇട്ടു വായകെട്ടി ഒരേടത്ത സൂക്ഷിക്കും. എന്നാൽ പുലയില്ല. വഴിയെ സാവകാശമുള്ളപ്പോഠം പാനി തുറന്നാൽ തൽക്ഷണം പുലബാധിക്കും. നാല്പതദിവസം നിഷ്ഠകയും ചെയ്യും. തിരുവാങ്കൂറിൽ ഒരു കൊല്ലം തലനീട്ടി ഭിക്ഷിക്കും. അവിടെ വ്യഭിചാരം പണ്ട കഠിനകുററമായിരുന്നു. വെണ്ണ എണ്ണയിൽ കൈ മുക്കണം ആണിന പിഴയായിരുന്നു ഒരെശിക്ഷ, ജാതിയുള്ള സ്ത്രീയോടാണ വ്യഭിചാരമെങ്കിൽ 336 ചക്രം അല്ലാഞ്ഞാൽ 64 ചക്രം അതിന്ന പുറമെ ജാതിയിൽനിന്ന നീക്കലും.

## ജഗ്ഗാലി.

ഗഞ്ചാംജില്ലയിൽ തോൽകൊല്ലന്മാരാണ ജാത്യാ. പക്ഷെ ഇപ്പോഠം കൃഷിയും കൂലിപ്പണിയും ഉണ്ട. വിവാഹം തിരണ്ടിട്ടും ആവാം. പുരോഹിതൻ സാത്താനിയാണ. ഗോമാംസം ഭക്ഷിക്കും. മദ്യം സേവിക്കും. മരിച്ചാൽ കുഴിച്ചിടലാണ.

## ജാതവു.

മലകളിൽ വസിക്കുന്നവരുടെ ഭാഷയൊണ്ട്. നാട്ടിൽ പാൎക്കുന്നവരുടേത തെലുങ്കു. വിവാഹം എപ്പോഴെങ്കിലും ആവാം. അച്ഛൻെറ മരുമക്കളുടെ മേൽ അവകാശം ഉണ്ട. വിധവകഠം

ക്കും ഉപേക്ഷിക്കപ്പെട്ടവൾക്കും വിവാഹം ചെയ്യാം. ജ്യേഷ്ഠന്റെ വിധവയെ അനുജൻ കെട്ടാം. ശവം പതിവായിട്ടു മറചെയ്കയാണു. എന്നാൽ വിഷംതീണ്ടി മരിച്ചവരെ ദഹിപ്പിക്കയാണത്രെ. പുല മൂന്നുദിവസം. വർഷത്തിൽ ഒരിക്കൽ വീടുതോറും പിതൃപൂജയുണ്ടു. കോഴിയേയൊ ആട്ടിനേയൊ അറുത്തു മാംസവും അന്നം ഉണ്ടാക്കിയതിൽ കുറെ ചോറും പുരപ്പുറത്തു കൊണ്ടുപോയിവെക്കും. ഇരുപതുവർഷമൊ മററൊ കൂടുമ്പോൾ ജാതിക്കാർ എല്ലാം ചേൎന്നു പെണ്ണിനേയൊ പശുവിനേയൊ വിലെക്കുവാങ്ങി അറുക്കും പിതൃക്കൾക്കായിട്ടു.

## ജാലാരി.

ഗഞ്ചാം, വിശാഖപട്ടണം ജില്ലകളിൽ മീൻപിടുത്തം, പല്ലക്കി എടുക്കൽ, കൃഷി ഇതുകൾ പ്രവൃത്തി. വിധവെക്കു ഭൎത്താവിന്റെ അനുജനെമാത്രം വിവാഹംചെയ്യാം. കല്യാണം മൂന്നുദിവസം നില്ക്കും. രണ്ടാംദിവസം മണവാളൻ പെണ്ണിന്റെ വീട്ടിൽ ചെല്ലുമ്പോൾ അവളുടെ അമ്മാമൻ ഒരുകയ്യിൽകുടത്തിൽ ശുദ്ധവെള്ളവും മററതിൽ ചക്കരവെള്ളവും ആയി വാതുക്കൽ നില്ക്കും. ചക്കരവെള്ളക്കുടം മണവാളൻ പിടിക്കണം. ഇല്ലെങ്കിൽ പിഴയുണ്ടു. താലികെട്ടുക രാത്രിയാണു. ഈ വരവിൽ ഒരുവൻ ഒരു കാവടിയുടെ ഒരുതലെക്കൽ ഒരുകൊട്ടയും മററതലെക്കൽ ഒന്നൊ രണ്ടൊ പൂച്ചയേയുംകൊണ്ടു നടക്കണം. മററുള്ളവർ ചിരിക്കുന്നതിനാൽ ഇതു നിന്നുതുടങ്ങി. വിവാഹം എപ്പോഴും ചെറുപ്പത്തിലാണു.

## ജ്യൂ. (യഹൂദൻ.)

കൊച്ചിനഗരത്തിന്നു സമീപം മുഖ്യതാമസം. കറുത്തതും വെളുത്തതും രണ്ടുണ്ടു. കറുത്തകൂട്ടര നാട്ടുകാർ യഹൂദമതം വിശ്വസിച്ചു ചേൎന്നവരാണെന്നു പറയുന്നു. അല്ല തങ്ങളാണു ആദ്യം പുറരാജ്യത്തനിന്നുവന്നതു എന്നു അവരും പറയുന്നു. വെളുത്തവൎക്കു വിവാഹം ഞായറാഴ്ചയാണു. മററവൎക്കു ചൊവ്വാഴ്ച സൂൎയ്യാസ്തമനത്തിനു ശേഷമാണു. ബഹുഭാൎയ്യാത്വം വിരോധമില്ലെങ്കിലും ഏകഭാൎയ്യാത്വമാണു സാധാരണം. കല്യാണം ഏഴുദിവസമുണ്ടു.

എന്നാൽ കൂത്തയഹൂദർ 15 ദിവസം കൊണ്ടാടും. വിവാഹത്തിന്നായി പള്ളിക്കുപോകുംമുമ്പ മണവാളന്റെ പെങ്ങളെങ്കിലും മററവല്ല സംബന്ധി എങ്കിലും കന്യകയുടെ കഴുത്തിൽ താലികെട്ടണം. വിവാഹം ഉല്യമാക്കാം. അതിന്ന സ്ത്രീധനം മടങ്ങികൊടുക്കണം.

ശവം മറചെയ്യുകയാകുന്നു. ക്രിസ്ത്യന്മാർക്ക ഞായറാഴ്ച "അനധ്യായം," മുസൽമാന്ന വെള്ളി, യഹൂദർക്ക്ശനി. സാക്ഷാൽ യഹൂദന്മാർ അന്യമതത്തിൽനിന്ന വിട്ടു യഹൂദരായവരുമായി വിവാഹസംബന്ധം അനുവദിക്കയില്ല. എന്നാൽ ജ്ഞാനസ്നാനംപോലെ ഒരുക്രിയയുണ്ട. അത കഴിച്ചാൽ ഈ അയോഗ്യത തീരുമെന്ന ശാസ്ത്രജ്ഞന്മാരുടെ പക്ഷമുണ്ട.

## ജൈനൻ.

1891_ൽ മദ്രാശിസംസ്ഥാനത്തിൽ 25,716_ം 1901_ലെ കാനേഷുമാരിപ്രകാരം മൈസൂരിൽ 13,578_ം ഉണ്ടായിരുന്നു. ജൈനബ്രാഹ്മണൻ, ജൈനക്ഷത്രിയൻ, ജൈനഗൌഡൻ, ജൈനവെള്ളാളൻ, ഇങ്ങിനെ ഒക്കെ ജാതിഭേദം ജൈനർ ചിലർ അഭിമാനിക്കുന്നുണ്ട. ഈ കാലം ദക്ഷിണഇന്ത്യയിൽ മുഖ്യ ജൈനസ്ഥാനം മൈസൂരിൽ ശ്രാവണ (ശ്രമണ?) ബലഗോല എന്ന സ്ഥലമാണ. ഈ പട്ടണം രണ്ട കുന്നുകളുടെ അടിയിലാണ. അതിൽ ഒന്നായ ഇന്ദ്രബെട്ടായുടെ ശിരസ്സിൽ ഒരുശിലാരൂപമുണ്ട. അത ഗോമതേശ്വരൻ അല്ലെങ്കിൽ ഗുമട്ടാ, അല്ലെങ്കിൽ ഗോമതരായന്റെതാണ. മുമ്പതന്നെ അവിടെ ഉണ്ടായിരുന്ന ഒരു ശില കൊത്തിബിംബമാക്കിയതാണെന്ന കാണുന്നു. രൂപം നഗ്നമാണ. വടക്കോട്ട നോക്കിനില്ക്കുന്നു. ഇടെക്കുമേല്പെട്ട യാതൊരു ആശ്രയവും ഇല്ല. അരുവരെക്ക പുററുകൊണ്ട മൂടിയിരിക്കുന്ന എന്നും സർപ്പങ്ങളും പുറത്തേക്കുവരുന്ന എന്നുമുള്ള ഭാവത്തിലാണ. രണ്ട കാലിന്മേലും രണ്ടുകയ്യും മുന്തിരിവള്ളി ചുററി ചുമലിങ്കൽ കായയും പൂവും ആയി കലാശിക്കുന്നു. പീഠം വികസിച്ച താമരപ്പൂവിന്റെ ഭാഷയിൽ കൊത്തിയതാണ. തലമുടി ചുരുണ്ട ജടയായിട്ടാകുന്നു. കാതുകളുടെ ആകാരം വളരെ വലുത. വിഗ്രഹത്തിന്റെ

ഉയരം 57 ഫീററാണെന്ന പറയാം. 60 എന്നും 70 എന്നും പറഞ്ഞുകാണുന്നുണ്ട. ഇത്രവലിയ വിഗ്രഹം ലോകത്തിലില്ല. തെക്കേകന്നടത്തിൽ കാൎക്കാൽ, വേനൂർ ഈ പട്ടണങ്ങൾക്ക പുറത്ത കുന്നുകളിന്മേലും ഈ തരം വിഗ്രഹങ്ങൾ ഉണ്ട. കാൎക്കലിലേതും ഒററക്കല്ലാണ. അത ക്രിസ്ത്വാബ്ദം 1431/32-ാമാണ്ടിൽ ഭൈരവന്റെ പുത്രനായ വീരപാണ്ഡ്യൻ പ്രതിഷ്ഠിച്ചതാണ. ബിംബം പണിതീൎന്നതിന്റെശേഷം അത ഉയൎത്തിന്റെ ചക്രമായ 20 വണ്ടി ഒന്നിന്റെപിന്നാലെ ഒന്നായി നിൎത്തി (തീവണ്ടിയുടെയിൻപോലെ) ഓരോന്നിന്മേൽ പതിനായിരം നാളികേരം പൊട്ടിച്ചതിൽപിന്നെ ഭക്തന്മാരായ പുരുഷാരം കുന്നിന്റെ മുകളിലേക്ക വലിച്ചുകയററി എന്നായി ചൊല്ലുണ്ട. ബെലഗൊലായിലെ വിഗ്രഹത്തെ ഉണ്ടാക്കിയ കൽക്കഡോ എന്നവനെപററി ഒരു കഥയുള്ളത താഴെ പറയുംപ്രകാരമാകുന്നു. കാൎക്കലിലെ രാജാവായ ഭൈരനാസുഡാ കൽക്കഡോ എന്ന ശില്പാശാരിയെ വരുത്തി ഒരു ഗോതമസ്വാമിബിംബം ഉണ്ടാക്കിച്ചു. അത ആയിരം പേർ പൊന്തിച്ചിട്ടും പൊന്തിയില്ല. കൽക്കഡോ തന്റെ എടത്തെ കയ്യ പോടെഇട്ടിട്ട ബിംബത്തെ പൊന്തിച്ച പീഠത്തിൽ വെച്ചു. എന്നാറെ രാജാവോട പറഞ്ഞു എന്റെ ശമ്പളവും സമ്മാനങ്ങളും തരണം. വീടവിട്ട ഇവിടെവന്നിട്ട 12 സംവത്സരമായി എന്ന. രാജാവ കൽക്കഡോ എറി ഒരാജ്യത്തപോയി പണി ചെയ്യാറായ്കയില്ലെന്നും പറഞ്ഞ എടത്തെ കയ്യും വലത്തെകാലും ഛേദിച്ചു. കൽക്കഡോ അവിടുന്നുപോയി വേനൂരിലെ രാജാവിനെ കണ്ടു. കാൎക്കലിലെ ബിംബത്തെക്കാൾ രണ്ടുമുഴം ഉയരം അധികമുള്ള വിഗ്രഹം കൊത്തി. ജൈനൎക്ക യജ്ഞോപവീതമുണ്ട. ബ്രാഹ്മണർ തങ്ങളേക്കാൾ താഴേയാണെന്നാണ ഭാവം. യാതൊരു ജന്തുക്കളേയും കൊല്ലുകയില്ല. ചിലേടങ്ങളിൽ ഭൂതങ്ങളെ വന്ദിക്കുന്നുണ്ട. അവിടേയും ലോഹങ്ങളാൽ പ്രതിമയുണ്ടാക്കി ബലികൊടുക്കുകയേയുള്ളു. പറയരെ അടുത്താൽ കുളിച്ച പൂണുനൂൽ മാററണം. സാധാരണ നായന്മാർ എന്ന വിളിക്കാറാവു, ചെട്ടി, ദാസൻ, മുതലിയാർ, എന്നും ഉണ്ട. പുനൎജ്ജന്മ

ത്തിൽ വിശ്വാസമുണ്ട. ബഹുജന്മങ്ങളുടെ അവസാനം നിർവ്വാണമാണ. നിർവ്വാണം സിദ്ധിച്ചവർ 24 ഉണ്ട. അവൎക്ക പേർ തീൎത്ഥംകരന്മാർ എന്നാകുന്നു. ശിവരാത്രിയും ദീപാവലിയും അനുഷ്ഠിക്കും. പക്ഷെ കാരണം പറയുന്നത ആ രണ്ട ദിവസങ്ങളിലാണ ആദ്യത്തേയും ഒടുക്കത്തേയും തീൎത്ഥംകരന്മാൎക്ക നിർവ്വാണം സിദ്ധിച്ചത എന്നാണ. അങ്ങിനെതന്നെ പൊങ്കൽ, വിദ്യാരംഭം ഇതും ആചരിക്കും. പ്രാണിഹിംസ വന്നുപോയെങ്കിലൊ എന്ന ശങ്കിച്ചിട്ട രാത്രി ഭക്ഷിക്കയില്ല. വെള്ളം, പാൽ കുടിക്കയുമില്ല. കുടിക്കുന്നത ശീലകൊണ്ട അരിച്ചിട്ടെ കുടിക്കയുള്ളു. ഇത്തിൾ ചുട്ട ചുണ്ണാമ്പ ഉപയോഗിക്കയില്ല. ജൈനർ ലൌകികരും, വൈദികരും ഉണ്ട. വൈദികർ മൂന്ന തരം, 1 അൎച്ചകൻ, ക്ഷേത്രങ്ങളിൽ ശാന്തി, 2 അണ്ണം അല്ലെങ്കിൽ അനുവ്രതി, അനുവ്രതിക്ക വിവാഹം ചെയ്യാം. 3 നിർവ്വാണി അല്ലെങ്കിൽ മുനി ഇവർ ബ്രഹ്മചാരികളാണ. സ്ത്രീകൾക്കും ഒരാശ്രമമുണ്ട. പേർ ആൎയ്യാംഗനാ. ഇവർ ചിലപ്പോൾ കന്യകമാരായിരിക്കും. ചിലപ്പോൾ ഭൎത്താവിനെ വേണ്ടാ എന്നവെച്ചവരായിരിക്കും. ഇവരും നിർവ്വാണികളും തല ക്ഷൌരംചെയ്യണം. വിവാഹം തിരണ്ടതിന്റെ ശേഷവും ആവാം. വിധവാവിവാഹം പാടില്ല. എങ്കിലും മദ്ധ്യായുസ്സവരെ വിധവ തലമുടി എടുക്കേണ്ടാ. മരിച്ചാൽ ദഹിപ്പിക്കു നടപ്പ. ആശൌചം 12 ദിവസം. പെൺകുട്ടികൾക്ക യജ്ഞോപവീതമില്ലെന്നിരിക്കിലും അത ധരിക്കുന്ന മന്ത്രം ഉപദേശിക്കും. അതിന ആൺകുട്ടികൾക്കുള്ളപോലെ സകല ചടങ്ങും ഉണ്ട.

## ജോഗി (യോഗി)

ഒരു കൂട്ടം തെലുങ്ക പിച്ചക്കാരാണ. പാമ്പിനെ പിടിക്കാൻ സമൎത്ഥന്മാരാകുന്നു. മുതല, പൂച്ച ഈ വക ഒക്കെ തിന്നും. തമിഴരാജ്യത്ത തോട്ടി, കൊറവൻ, ഒട്ടൻ, എന്നും പേർ പറയും. വിധവകൾ വ്യഭിചാരിണികളാണ. പാതിവ്രത്യം തെളിയിപ്പാൻ ഒരു കുടം ചാണകവെള്ളം കുടിക്കണം. ഒരുത്തന്റെ മേൽ വ്യഭിചാരം തെളിഞ്ഞാൽ പിഴ കൊടുപ്പാൻ ശക്തിയില്ലെങ്കിൽ ഒരു അമ്മിക്കല്ലും തലയിൽ ഏററി ഒരു ഫല്ലാംഗ് ദൂരം നടക്കണം. മ

ഗല്യസൂത്രം കെട്ടാൻ മണവാളൻ പെണ്ണിന്റെ ഭവനത്തിലേക്കു ചെല്ലുമ്പോൾ അവളുടെ ഭാഗക്കാർ തടുക്കും. വക്കാണവും പണം കൊടുക്കലും കഴിഞ്ഞ വിടുകയുള്ളു. താലികെട്ടുന്ന സമയം സ്ത്രീപുരുഷന്മാർ അമ്മി, അമ്മിക്കുട്ടികളിന്മേൽ ഇരിക്കുന്ന നടപ്പും ഉണ്ടു. അവരെ അവരുടെ അമ്മാമന്മാർ ചുമലിൽ എടുത്തു നടക്കണം. തിരണ്ടു പെണ്ണിനെ ഒരു കുടിൽ കെട്ടി പാർപ്പിക്കും. ശവം കുഴിച്ചിടുകയാണു എങ്കിലും അഗ്നി കൊണ്ടുപോകും. തല ഒരു ഭാഗത്തേക്കു ചരിച്ചിട്ടത്രെ കുഴിച്ചിടുക. ശവത്തിന്റെ വായിൽ ഒരു പണം ഇടും. ചില വർഗ്ഗത്തിൽ ശവത്തിന്റെ കക്ഷത്തു ഒരു കോഴിക്കുട്ടിയേയും അല്പം ഉപ്പും വെക്കും. ഭാര്യയുടെ ശേഷക്രിയ ചെയ്യുന്ന ഭർത്താവ അവസാനദിവസം കുളിക്കുന്ന സമയം അവന്റെ അരഞ്ഞാൺ ചരട മറെറാരു വിധുരൻ അറുക്കണം.

## ഡമ്മർ.

കമ്പത്തിന്മേൽ കളിയും ചെപ്പടിവിദ്യയും മററും പ്രവൃത്തി. വിധവാവിവാഹം ധാരാളം. അനേകഭാര്യാത്വവും. സ്ത്രീകൾ വ്യഭിചാരിണികളാണു. ചത്താൽ കുഴിച്ചിടുകയാണു. പുല പോകുന്നദിവസം കാക്കെക്കു ബലി കൊടുക്കും. പോത്ത, പൂച്ച, കാക്ക, സർപ്പം, ഇവകളെ എല്ലാം തിന്നും. ഇവർ അസ്ത്രവായു, വാതം, രോഗങ്ങൾക്കും സർപ്പം, തേൾ മുതലായവറ്റുകളുടെ വിഷത്തിനും മരുന്നുണ്ടത്രെ.

## ഡൊംഗദാസരി.

ഒന്നാന്തരം കള്ളന്മാരാണു. ചൂതു തുരക്കാർ സമർത്ഥന്മാർ. കുട്ടികൾക്കു തുള്ളു കക്കാൻ പഠിപ്പിക്കും. സ്ത്രീകൾ വ്യഭിചാരിണികൾ തന്നെ. എന്നാൽ ബ്രാഹ്മണൻ, ലിംഗംകെട്ടി, മഹാരാഷ്ട്രൻ ഇങ്ങിനെ ചിലരോടു സംഗം ചെയ്താൽ നാവിന്നു ചൂടുവെച്ചു ജാതിയിൽ ചേർക്കും.

## തണ്ടാപ്പുലയൻ.

തെക്കെമലയാളത്തിലും കൊച്ചിയിലും പുലയരിൽ ഒരു ചെറിയ കൂട്ടമാണു. ഇവർ പലെ ഇല്ലക്കാരായിട്ടാണു. ചന്തകളിൽ പോയിക്കൂടാ. അകലെ നിന്നുംകൊണ്ടു സാമാനങ്ങൾ വിൽക്കു

കയ്യും വാങ്ങുകയ്യും ചെയ്യണം. വിവാഹം തിരളുമുമ്പും പിമ്പും നടപ്പുണ്ടു. പെണ്ണിന്റെ ഏഴാമത്തെയൊ എട്ടാമത്തെയൊ വയസ്സിൽ ഒരു പ്രത്യേകക്രിയ ചെയ്യേണ്ടതുണ്ടു. അതുവരെ കഴുങ്ങിൻ പൂമ്പാളയെ വസ്ത്രമായിട്ടുള്ളു. വിവാഹം കഴിഞ്ഞാൽ ഭൎത്താവിന്റെ മാടത്തിലേക്കു പോകുമ്പോൾ പെണ്ണിന്റെ അമ്മാമൻ അവളെ ഭൎത്താവിന്റെ അമ്മാമനു ഏല്പിച്ചു കൊടുക്കണം. ഇവൎക്കു മക്കത്തായമാണു. വ്യഭിചാരം, മോഷണം, മുതലായതു വിസ്തരിപ്പാൻ ജാതിസഭയുണ്ടു. എല്ലാവരും ഏതാണ്ടു തുല്യന്മാരാണു. മേലധികാരിയായിട്ടു ഒരുത്തനില്ല. കൂട്ടത്തിൽ അപമൃത്യു ഉണ്ടായാൽ ഒരുത്തനെ ഒരു കുഴി കുഴിച്ചു അതിൽ നിൎത്തീട്ടു മറെറാരുത്തൻ കയ്യിലൊരു വാളും കോഴിയുമായി ചുറ്റും കത്തിച്ചു കുഴി മൂന്നു പ്രദക്ഷിണം വെക്കും. ഒന്നോ രണ്ടോ മണിക്കൂറ കഴിഞ്ഞതിന്റെശേഷം കുഴിയിൽ ഇരുന്നവൻ പുറത്തു വന്നു തെല്ലു ദൂരെ പോയി ചില കൎമ്മങ്ങൾ ചെയ്യും. ഇവർ ക്ഷേത്രങ്ങളിൽനിന്നു കുറച്ചു കാൽനാഴിക അകലെ നില്ക്കണം. പാണ്ഡവന്മാർ ഇവൎക്കു ഇഷ്ടദേവന്മാരാണു. അവരെ അഞ്ചു തമ്പുരാക്കൾ എന്നാണു പറയുക.

ശവം കുഴിച്ചിടുകയാകുന്നു. കുടത്തിൽ വെള്ളവുമായി മകനൊ മരുമകനൊ പ്രദക്ഷിണം വെക്കയും കുടം എറിഞ്ഞുടെക്കയും ഇവൎക്കുമുണ്ടു. ദിവസേന അവിടെ പോയി എള്ളും കറുകയും കൂട്ടി ബലി ഇടണം. പതിന്നാലാംദിവസം അവൻ എണ്ണ തേച്ചു കുളിക്കും. പതിനഞ്ചാംദിവസം സ്വജനങ്ങളെ വിരുന്നൂട്ടണം. പതിനാറാംദിവസമാണു പുലകുളി. കൎക്കിടകമാസത്തിലെ കറുത്തവാവിന്നാൾ ചാത്തംബലി ഇടും. പുലകാലം പ്രധാനപിണ്ഡകൎത്താവിനു സ്വയംപാകമാണു. ഇവർ ഉള്ളാടന്റെയും പറയന്റെയും ചോറുണ്ണുകയില്ല. ബ്രാഹ്മണൎക്കും മററ ഉയൎന്നജാതിക്കും തൊണ്ണൂറടി അകലെ വാങ്ങണം.

## തിയ്യൻ.

മലയാളത്തിൽ ആകെ നിവാസികളിൽ നൂറിന്നു ഇരുപത്തഞ്ചുമാനം തിയ്യൻ, ഈഴവൻ ഇവരാകുന്നു. വടക്കെമലയാളത്തിൽ മരുമക്കത്തായമാണു. ഈഴവനെ തങ്ങളേക്കാൾ താഴെയാ

യിട്ടാണ തിയ്യർ വിചാരിച്ചു വരുന്നത. ഈഴവന്റെ ചോർ തിയ്യൻ ഉണ്ണുകയില്ല. ഈഴവന്ന തിയ്യൻ കോലായിമെ ചോർ കൊടുക്കുകയുള്ളു. എച്ചിൽ അവൻ തന്നെ എടുത്ത തളിക്കയും വേണം. പക്ഷെ താമൂതിരിപ്പാടതമ്പുരാനും ഏതാനും നമ്പൂതിരിപ്പാടന്മാരും നാടുവാഴികളും ഭൂമിസംബന്ധമായ ആധാരങ്ങളിൽ രണ്ടു കൂട്ടരേയും ഈഴവൻ എന്നാണ പറയുക. നായരെ മാതിരി തന്നെ തിയ്യനും അന്നം ഒഴികെ മാപ്പിളയുടേത മിക്കതും ഭക്ഷിക്കാം. തിയ്യർക്ക താലികെട്ടും വിവാഹവുമുണ്ട. കല്യാണത്തിന ദിവസം നിശ്ചയിച്ച കഴിഞ്ഞാൽ സ്ത്രീയുടെ ഭാഗത്ത തണ്ടാൻ ഇങ്ങിനെ പറഞ്ഞയും. "രണ്ടുഭാഗത്തേയും തറയും ചങ്ങാതിയും "അറികെ ജാതകവും പൊരുത്തവും നോക്കി കണിയാൻ മുഹൂ"ൎത്തം നിശ്ചയിച്ചിട്ട, തറ, ഇല്ലം സംബന്ധികൾ ഇല്ലം കോലം "അച്ചൻ അമ്മാമൻ ആങ്ങളമാർ ഇവരുടേയും എട്ടും നാലും ഇ"ല്ലത്തിന്റെയും ആറുനാലും കിരിയത്തിന്റെയും സമ്മതം കി"ട്ടീട്ട കഞ്ഞിഅടയാളക്രിയകളും നാലുതാഴംകഴിഞ്ഞിരിക്കയാൽ "ഇന്നവന്റെ മകൻ ഇന്നവന്റെയും ഇന്നവന്റെ മകൾ ഇന്ന"വളുടേയും മംഗലത്തിന ഞാൻ കഞ്ഞികുടി കഴിപ്പിക്കട്ടെ". അവിടെ അവിടെ അല്പം അല്പം വാചകഭേദത്തോടുകൂടി ഇത തെക്കെമലയാളത്തിൽ സകല തിയ്യകല്യാണങ്ങൾക്കും നിർബ്ബന്ധമാകുന്നു. വടക്കെമലയാളത്തിൽ പറയുന്ന വാചകം താഴെ ചേൎക്കുന്നു. "ഇന്നവന്റെ മകൻ ഇന്നവന്ന ഇന്നവന്റെ മകൾ ഇന്ന "കുട്ടിയെ ആചാരപ്രകാരം കല്യാണം കഴിച്ചുകൊടുപ്പാനായിട്ട "ഇന്നെത്ത തീയ്യതിക്ക നിശ്ചയിച്ചിരിക്കുന്നു. അതുകൊണ്ട ഈ "സ്ഥലത്ത കൂടിയിരിക്കുന്ന സജ്ജനങ്ങളുടെ സമ്മതത്തോടുകൂടെ "അഗ്നിസാക്ഷിയായി നാലാലൊരാചാരം നടത്തുന്നു". (കഞ്ഞിസ്ഥാനം, അടയാളസ്ഥാനം, കെട്ടിക്കറി, കാണം, ഇതുകളാണ നാല ആചാരങ്ങൾ). ഒരില്ലക്കാർ തമ്മിൽ സംബന്ധം പാടില്ല; ഭൎത്താക്കന്മാർ വെവ്വേറെ ഇല്ലമായിരിക്കണം. വടക്കെമലയാളത്തിൽ മണ്ണനാർ എന്നൊരു തറവാട്ടുകാരുണ്ട. നമ്പൂതിരി സ്ത്രീകൾക്ക ഭ്രഷ്ട പിടിച്ചാൽ അവരെ മണ്ണനാർ രക്ഷിക്കണം. വ

ടക്കെവാതിലിൽകൂടി അകത്ത കടന്നാൽ മണ്ണാനാരുടെ പെങ്ങളാ
കും; കിഴക്കെവാതിൽ കടന്ന ചെന്നാൽ ഓശ്ശ്യരും. മണ്ണാർ മരു
മക്കത്തായക്കാരനാണ. തിയ്യൎക്ക വിവാഹസംബന്ധമായ എല്ലാ
ക്രിയകൾക്കും, പെണ്ണു തിരണ്ടാല്യം, താലികെട്ടിന്നും, ഗൎഭം അ
ഞ്ചും ഏഴും മാസങ്ങളിലെ കൎമ്മങ്ങൾക്കും, പുര കെട്ടി പാൎക്കലിന്നും
ദേശത്തെ തണ്ടാൻ വേണം. കല്യാണപന്തക്കാലിന്ന കഴുങ്ങ മുറി
ക്കാൻ ആശാരിക്ക ഇവന്റെ സമ്മതം വേണം. വിവാഹമോച
നത്തിന ആചാരം തീൎക്കുക എന്ന പറയും. ഇതിന്നും തണ്ടാൻ
മുഖ്യമാണ. നായന്മാൎക്ക ശവസംസ്കാരത്തിന മാവ മുറിക്കുന്നതി
ലേക്കും തണ്ടാൻ വേണം. ദേശത്തെ മണ്ണാത്തി; കാവുതിയൻ,
ഇവരും ഇവന്റെ കല്പനക്ക കീഴിലാകുന്നു. ആശാരി, മൂശാരി,
തട്ടാൻ, കൊല്ലൻ ഇവൎക്ക കല്യാണത്തിങ്കലും ഇവൻ വേണം. ആ
കൂട്ടൎക്ക തണ്ടാൻ ഒരു മുഖ്യനാണ. അനേകം തറകൾ കൂടിയാൽ
ഒരു ദേശമാകും. ദേശത്ത കോയ്മ ഒരു നായർതറവാട്ടിലേക്കാകുന്നു.
തണ്ടാൻ രാജാവിന്റെ മുമ്പിൽ ചെല്ലേണ്ടത കോയ്മമുഖാന്തരമാ
കുന്നു. കല്യാണങ്ങൾക്ക കോയ്മ തണ്ടാന രണ്ട നായരെ അകമ്പ
ടിയായി കൊടുക്കണം. തണ്ടാർ എന്ന ചാലക്കാട ഈഴുവരോട
ചേൎന്നിട്ട ഒരു കൂട്ടരുണ്ട, അവരെ തണ്ടാനെന്ന ഭ്രമിക്കരുത. ഈ
തണ്ടാർ ജ്യേഷ്ഠാനുജന്മാർകൂടി ഒരു പെണ്ണിനെ കല്യാണം ചെയ്യും
ഈഴുവൎക്ക ഇത വെറുപ്പാണ. വിവാഹത്തിന്ന ആദ്യമായി മണവാ
ളൻ ക്ഷൌരം കഴിക്കണം. അങ്ങിനെ തന്നെ രണ്ട ചങ്ങാതിമാ
രും. തണ്ടാന്റെ ഓശ്ശ്യരും വീട്ടിൽ മൂത്ത സ്ത്രീയും മണവാളന്റെ,
പെങ്ങന്മാരും മണവാളന്റെയും ചങ്ങാതിമാരുടേയും തലയിൽ അ
രി ഇടണം. പെണ്ണിന്റെ വീട്ടിൽ ചെന്നാൽ അവിടുത്തെ കാര
ണവത്തിയും ആ ദേശത്തെ തണ്ടാത്തിയും വേറെ ഒരു സ്ത്രീയും
താലം, വിളക്ക, കിണ്ടി, ഇതൊടുകൂടി എതിരേല്ക്കണം. അവരും
തലയിൽ അരി ഇടും. പെണ്ണിനെ പന്തലിൽ കിഴിക്കേണ്ടത മ
ണവാളന്റെ പെങ്ങളാണ. ഇവൾ പെണ്ണിന്റെ അമ്മ വക്കൽ
കാണപ്പണവും രണ്ട എണ്ണപ്പുടവയും കൊടുക്കണം. ഇവർ രണ്ടാ
ളും പട്ടുകൊണ്ട പൂണുനൂൽ മാതിരിയിൽ ഏറാപ്പുകെട്ടി പുറ

ഷന്റെ പിന്നിലായിട്ടു നില്ക്കണം. വഴിയെ ഇവനും ചങ്ങാതിമാരും ഭക്ഷണം കഴിക്കും. പെണ്ണിന്റെ അമ്മ മണവാളനും തണ്ടാൻ ചങ്ങാതിമാർക്കും വിളമ്പികൊടുക്കണം. പെണ്ണിന്റെ അമ്മ മണവാളന്റെ ഇലയിൽനിന്നു കുറെ ചോററിൽ പഴവും പപ്പടവും പഞ്ചാരയും നെയ്യും കൂട്ടികുഴച്ചു മൂന്നുപ്രാവശ്യം അവനു വായിലേക്കു കാട്ടും, ഭക്ഷിപ്പാറാക്കില്ല. മണ്ണാത്തിക്കകൊടുക്കും. മണവാളന്റെ പെങ്ങൾ ഇങ്ങിനെ പെണ്ണിന്നും പ്രവൃത്തിക്കും. ഈ ചോററിന്നു അയിനി എന്നാണു പേർ. അകമ്പടി നായന്മാർ ഓരോരുത്തർക്കു കല്യാണത്തലെന്നാൾ മൂന്നു എടങ്ങഴി അരി, പത്തുപന്ത്രണ്ടു പപ്പടം, പഴം, ഒരു നാളികേരം, കുറെ കൂട്ടുവാൻ വെപ്പാനുള്ളതു ഇതൊക്കെ മണവാളൻ കൊടുക്കണം. കല്യാണത്തിങ്കൽ എത്തിയാൽ അവർക്കു അവിൽ, അപ്പം, നാളികേരം, കുടിപ്പാൻ റാക്കു, ഇതെല്ലാം കൊടുക്കണം. മംഗലംകഴിഞ്ഞു പുറപ്പെടുന്ന സമയം പെണ്ണിന്റെ മച്ചുനൻ (അഛൻ പെങ്ങളുടെ മകൻ) രണ്ടുപണം ചോദിക്കും പെണ്ണിനെ കൊണ്ടുപോകാനുള്ള അനുവാദത്തിനായി. പെണ്ണിനെ ഭർത്താവിന്റെ പെങ്ങന്മാരാണു പിടിച്ചും കൊണ്ടുപോകേണ്ടതു. തെക്കേമലയാളത്തിൽ എങ്ങും പെണ്ണിന്റെ അഛന്റെ പെങ്ങളുടെ മകനു അവളെ വിവാഹം ചെയ്യാൻ ഒന്നാമതായി അവകാശം ഉണ്ടു. ഇവനല്ലാതെ ആരാനാണു വിവാഹം ചെയ്യുന്നതെങ്കിൽ ഇവന്നു രണ്ടു പണത്തിന്നു അവകാശവുമിരിക്കും. ഭർത്താവിന്റെ വീട്ടിൽ എത്തിയാൽ അയിനിച്ചോർ എന്നു മുമ്പ വർണ്ണിച്ചു ക്രിയ പെണ്ണിനു ആണിന്റെ അമ്മ പെങ്ങന്മാർ പിന്നേയും ചെയ്യണം. പിന്നേയാണു സാധാരണമായി ആചാരം എന്നു ക്രിയ. സംബന്ധിക്കാം ആറൊന്നു പണം കൊടുക്കേണ്ടുതാണു. ശക്തിയില്ലെങ്കിൽ ഇരുപത്തൊന്നായാലും മതി. ബാക്കിയുള്ളവർ യഥാശക്തി. ഈ കൊടുക്കുന്നതു മേലിൽ മടങ്ങികൊടുക്കുമെന്നാണു സങ്കല്പം. തണ്ടാൻ ഇതിന്റെ ശേരിയായ കണക്കു തെയ്യാറാക്കിച്ചു മണവാളനു കൊടുക്കണം. അതിന്നു അവനു എളുണ അവകാശമുണ്ടു. എഴുത്തുകാരനും, നാണ്യം നോട്ടം നോക്കിയവനും ഓരൊകെട്ടു വെററിലയും നന്നാല അടെക്കയും

ഈരണ്ട എല പുകേലയും കൊടുക്കും. പണം കൊടുത്തവൎക്കും വെററിലയടെക്ക കൊടുക്കണം. ഇതിന്റെശേഷം പാതിപ്പൂവാണം കൊടുക്കുക എന്നൊരു ചടങ്ങുണ്ട. ഓരോന്നിൽ ആയിരം ആയിരത്തഞ്ഞൂറ വെററില അടങ്ങിയതായി രണ്ട വലിയകെട്ട വെററില തയ്യാറാക്കി അതോടുകൂടി നാല്പത അമ്പത എല പുകേലയും എഴുപത മുതൽ നൂറവരെ അടെക്കയും വെക്കും. പെണ്ണിന്റെതണ്ടാൻ പാതിപ്പൂവാണമായിട്ട രണ്ടൊ നാലൊ ഉറുപ്പിക പെണ്ണിന്റെ തണ്ടാന കൊടുക്കും. അവൻ അത മണവാളന്റെ അച്ഛനകൊടുക്കും. മണവാളൻ ഒരുകെട്ട വെററിലയും പകുതി പുകേലയും പകുതി അടെക്കയും പെണ്ണിന്റെ അഛന്റെയും ബാക്കി അമ്മയുടേയും മുമ്പിൽ വെക്കണം. ഇത പെണ്ണിന്റെ തറയിലെ തണ്ടാനും തണ്ടാത്തിയുംകൂടി കൂടിയസ്ത്രീപുരുഷന്മാൎക്ക കൊടുക്കും. പിന്നെ പലഹാരങ്ങളും കൊടുക്കും. അതോടുകൂടി കല്യാണക്രിയ കഴികയും ചെയ്യും. പിന്നെ പെണ്ണിന്റെ വീട്ടിലെ സ്ത്രീകളും പുരുഷന്റെ വീട്ടിലും അവിടേയുള്ളവർ ഇങ്ങട്ടും പോയികാണണം. ആദ്യം പോകുക പെണ്ണിന്റെ അമ്മയും അവളുടെ അമ്മാമന്റെയും സോദരന്മാരുടേയും ഓൾമാരും തണ്ടാത്തിയും മററും കൂടീട്ടാണ. അപ്പോൾ വളരെ പലഹാരങ്ങളും കൊണ്ടുപോകണം. ഓൾമത്താക്കന്മാർ വഴിയെ അങ്ങട്ട ചെന്നുകാണുന്ന സമയം ഒപ്പാട വെററില, അടെക്ക, പുകേല, പലഹാരങ്ങൾ ഇതൊക്കെ അവരും കൊണ്ടുപോകണം. അവശ്യം ചെയ്യേണ്ടത ഇതോടുകൂടി അവസാനിക്കുന്നില്ല. പിറേറത്തെ ഓണം, വിഷു ഇതുകളിക്ക സ്ത്രീപുരുഷന്മാർകൂടി സ്ത്രീയുടെ വീട്ടിൽപോകണം. ആ സമയം വെററിലഅടെക്കെക്ക പുറമെ പെണ്ണിന്റെ അഛനമ്മമാൎക്കും അവിടേയുള്ളവൎക്ക കൈക്കും വസ്ത്രങ്ങളും കൊണ്ടുപോകണം. മംഗലം നിശ്ചയിച്ചതിന്റെശേഷം അത നടക്കുംമുമ്പ ധനമാസത്തിലെ തിരുവാതിര വരുന്നതായാൽ അന്ന അമ്പലത്തിലേക്ക പുരുഷൻ കുറെ പഴവും പച്ചക്കായയും അയക്കേണ്ടതാകുന്നു. മരുമക്കത്തായക്കാരായ വടക്കെമലയാളക്കാൎക്ക ഇത്ര ഒന്നും ചടങ്ങുകളില്ല. കോഴിക്കോടതാലൂക്കിൽ എളകമാൾത്താപം നട

ല്പാണു. ഒളിക്കിലും അവനു മച്ചിയൊ കുഷ്ഠരോഗക്കാരത്തിയൊ മറെറാ ആയാൽ അവളുടെ സമ്മതത്തോടുകൂടി രണ്ടാമത ഒരു ഭാൎയ്യയെ കൊണ്ടുവരാം. വിധവകൾക്കു പിന്നെയും വിവാഹം ആവാം. തക്കതായ കാരണം ഉണ്ടായാൽ അങ്ങട്ടും ഇങ്ങട്ടും ഉപേക്ഷിക്കയുമാം. തമ്മിൽ സ്വരചേച്ച ഇല്ലാഞ്ഞാൽ മതി. ഭർത്താവാണ ഉപേക്ഷിക്കുന്നതെങ്കിൽ കല്യാണച്ചിലവ മദ്ധ്യസ്ഥന്മാർ നിശ്ചയിക്കുന്നതിനെ കൊടുക്കണം. ഭാൎയ്യയാണ ഉപേക്ഷിക്കുന്നതെങ്കിൽ അവളും വേണം കല്യാണച്ചിലവ മടങ്ങികൊടുക്കുക. ഒരാൾ ആരുടെ പെണ്ണിനെ പിടിക്കുന്നുവൊ അവനല്ലെങ്കിൽ അവനു 5 മുതൽ 20 വരെ ഉറുപ്പിക പിഴചെയ്യണം. ഇത തണ്ടാന്നു കൂടിയവർക്കാണ. ശേഷക്കാൎക്കില്ല. ആചാരം തീക്കുക എന്ന ക്രിയ എങ്ങിനെ എന്നാൽ, രണ്ടുഭാഗത്തെ തണ്ടാന്മാരും അമ്മാമന്മാരും സംബന്ധികളും ചിലസമയം അച്ഛന്മാരും പെണ്ണിന്റെയൊ തണ്ടാന്റെയൊ സംബന്ധികളിൽ ഒരുത്തന്റെയൊ വീട്ടിൽ കൂടും. വിളക്കു കത്തിച്ചുവെച്ചിട്ട അതിന്നരികെ രണ്ടു പീഠം വെക്കും. അതിൽ ഒന്നിന്മേൽ മുണ്ടിന്റെ കോൺതലെക്കൽ നാലപണം കെട്ടി അതും മറെറാന്നിന്റെ കോൺതലെക്കൽ അല്പം അരിയും ഒരുറുപ്പികയും കെട്ടി അതും വെക്കും. മറെറപീഠത്തിന്മേൽ ഭാൎയ്യയുടെ അമ്മാമൻ അവൻ ഉടുത്ത മുണ്ടിന്മേൽനിന്ന ഒരു നൂൽ എടുത്ത നിലത്തിൽ വെക്കും. ഈ പീഠം ഭർത്താവ എടുത്ത പടിക്കൽ കൊണ്ടുപോയി ഭാൎയ്യയുടെ സോദരൻ, അച്ഛൻ, അമ്മാമൻ, ഇവരിൽ ആരോടെങ്കിലും മൂന്ന പ്രാവശ്യം "നിന്റെ പെങ്ങളുടെ അല്ലെങ്കിൽ മകളുടെ അല്ലെങ്കിൽ മരുമകളുടെ ബന്ധംമുറിഞ്ഞു" എന്നുപറഞ്ഞിട്ട നൂൽ ഊതിക്കളഞ്ഞ പീഠം അവിടെ ഇട്ട അവന്റെ പാട്ടിൽ പോകും. മുണ്ടിൽ കെട്ടിയ പണം തണ്ടാന്മാർ എടുക്കും. മുണ്ടുകൾ കൊണ്ടുചെല്ലേണ്ടത അമ്മാമനാകുന്നു. പെണ്ണു തിരണ്ടാൽ നാല ദിവസമാണ അശുദ്ധി. അന്ന ആകാശം, കാക്ക, പൂച്ച ഇതൊന്നും കണ്ടുകൂടാ. മത്സ്യമാംസം ഭക്ഷിച്ചുകൂടാ. 2-ാംദിവസം അന്നം ഭക്ഷിക്കുന്നു. 4-ാംദിവസം കുളിക്കുന്നേടത്ത മണ്ണാന്റെ പാട്ടും മററും ഉണ്ടു.

7-ാംദിവസമൊ 9-ാംദിവസമൊ അല്ലം ചില ക്രിയകളുണ്ടു. അതു കഴിഞ്ഞല്ലാതെ കുലം കൂടുക തൊട്ടുകൂടാ. ഗൎഭം അഞ്ചാം മാസത്തിൽ ബലികളെുക. അതിന്റെ പിറേറന്നു പുളികുടി. 9-ാം മാസത്തിൽ ഭൎത്താവിന്റെ പെങ്ങൾ ജീരകം, ചക്കര ഇതു കൊണ്ടുകൊടുക്കുക, ഇങ്ങിനെ ഒക്കെ വേണം. ഗൎഭകാലം മുഴുവനും എപ്പോഴും കഴുത്തിൽ തകിടുകെട്ടും. പ്രസവിച്ച ഉടനെ ആങ്ങള മടലെടുത്തു മിററത്തു അടിക്കണം. കുട്ടി ആണാണെങ്കിൽ ക്കുരവയും വേണം. അപ്പനും പേററിയുംകൂടിയാണു അച്ഛനെ പോയി അറിയിക്കേണ്ടതു. ഒന്നാമത്തെ പ്രസവം അമ്മയുടെ വീട്ടിൽനിന്നായിരിക്കും. അറിയിക്കുന്ന ആങ്ങളെക്കു ആൺകുട്ടിയാണെങ്കിൽ ഒരുമുണ്ടിന്നും പെണ്ണായാൽ ഒരുണിക്കും താലത്തിന്നും അവകാശമുണ്ടു. പെററ പുല നാലും പതിനൊന്നും ഉണ്ടു. 3-ാംദിവസം ഒരു എടത്തളിയുണ്ടു. അതു കഴിയുന്നവരെ പെററ വീട്ടിൽചെന്നാൽ കുളിക്കണം. പുല പോകുന്നവരെ അവിടെനിന്നു പുറമെ ആരും ഉണ്ണുകയില്ല. എടത്തളി കഴിവോളം അവിടുത്തെ പുരുഷന്മാരുംകൂടി അവിടുന്നു ഭക്ഷിക്കയില്ല. തളിക്കേണ്ടതു മണ്ണാത്തിയും അട്ടത്തവളും കൂടിയാണു. അട്ടത്തവൾ എന്നു പറഞ്ഞാൽ കാവതി സ്ത്രീയാകുന്നു. രണ്ടാമത്തെ തളികഴിഞ്ഞാലും 15 ദിവസം കഴിഞ്ഞെ അവിടുത്തെ സ്ത്രീകൾ ചട്ടി കലം തൊട്ടുകൂടു. പ്രസവിച്ച 28-ാംദിവസമെങ്കിലും 40-ാംദിവസമെങ്കിലും തള്ളയേയും കുട്ടിയേയും ഭൎത്താവിന്റെ വീട്ടിലേക്കു കൊണ്ടുപോയി നടാടെ പാൽകൊടുക്കും. കൊടുക്കേണ്ടതു അച്ഛന്റെ അച്ഛനൊ അച്ഛന്റെ എട്ടനൊ മററ പ്രായംചെന്നവനൊ ആകുന്നു. ആ ദിവസം ചെവിട്ടിൽ പേർ വിളിക്കും. സാക്ഷാൽ നാമകരണം 6-ാംമാസത്തിലാകുന്നു. മൂത്തമകന്നു എപ്പോഴും അച്ഛന്റെ അച്ഛന്റെ പേരാണു ഇടുക. രണ്ടാമത്തേവന്നു അച്ഛന്റെ പേർ. മൂത്തമകൾക്കു അതിന്റെ അമ്മയുടെ പേരാണു. ചോറൂൺ കഴിഞ്ഞാൽ കുട്ടിയെ ആകാശം കാട്ടണം. തെങ്ങു പ്രദക്ഷിണം വെപ്പിക്കണം. അതുകഴിഞ്ഞിട്ടു വീട്ടിന്റെ മുമ്പിൽ എത്തുമ്പോൾ ഒരു സ്ത്രീ കുട്ടിയുടെ പേർ 3 പ്രാവശ്യം വിളിച്ചിട്ടു ഉള്ളിലേക്കു വ

ന്താൻ പറയും. ഇതുകൂടാതെയുള്ള ക്രിയകൾ മിക്കതും നായന്മാരെ പോലെതന്നെയാകുന്നു. ശിശുവിന്റെ മുടികളയുക മൂന്നാംവയസ്സിലൊ അഞ്ചാംവയസ്സിലൊ ആകുന്നു. കുട്ടികളെ എഴുത്തിനാവെക്കുക (വിദ്യാഭ്യാസം ആരംഭിക്കുക) നവരാത്രി ദശമിദിവസമാകുന്നു. താലികെട്ട പെണ്ണുതിരളുംമുമ്പ വേണം. കല്യാണം നാലദിവസമാണ. അന്നും തിരണ്ട മാതിരിതന്നെ മത്സ്യമാംസം പാടില്ല. ഉപ്പും വഹിയാ. ആകാശം, കാക്ക, പൂച്ച ഇത കണ്ടുകൂടാ. ചാലിയൻ മന്ത്രകോടി കൊടുക്കണം. പന്തലിൽ ഒരു പായയിൽ മണ്ണ വെച്ചിട്ടുണ്ടാകും. അമ്മായി പായിൽ ഇരിക്കണം. അമ്മാമൻ കുട്ടിയെ എടുത്ത പന്തൽ മൂന്നപ്രദക്ഷിണം വെച്ചിട്ട അമ്മായിയുടെ മടിയിൽ കൊടുക്കും. അവളാണ താലികെട്ടാൻ. കെട്ട കഴിഞ്ഞാൽ 3 എലയിൽ ചോറും കറികളും വിളമ്പി അതിൽ നിന്ന കുറേശ്ശ 3 പ്രാവശ്യം അമ്മായി കുട്ടിയുടെ വായിൽകാട്ടും. ഭക്ഷിപ്പാനയക്കയില്ല. വഴിയെ ക്ഷേത്രത്തിൽ കൊണ്ടുപോകും. ചിലസമയം ഭർത്താവാവാൻ പോകുന്നവൻ തന്നെയായിരിക്കും താലികെട്ടാൻ. അപ്പോൾ അവന്റെ പെങ്ങളായിരിക്കും അമ്മായിക്ക പകരം. ഭർത്താവ താലികെട്ടിയാൽ വിവാഹമോചനം പാടില്ല. ഭർത്താവ മരിച്ചുപോയാൽ വിധവെക്ക പിന്നെ വിവാഹവുമില്ല. ചാവക്കാട പ്രദേശത്ത അല്പം ചില ഭേദങ്ങളുണ്ട. താലികെട്ടുക ഭർത്താവാവാൻ പോകുന്നവനൊ അവന പകരം ഒരുത്തനൊ ആയിരിക്കും. അടിയന്തരം തുടങ്ങുന്നതിന 7 ദിവസം മുമ്പ തണ്ടാൻ എന്ന അവകാശിയുടെ അനുവാദത്തോടുകൂടി ദേശത്താശാരി പന്തലിന്ന കഴുങ്ങുമുറിച്ച അതിന്റെ കക്ഷണം കല്യാണപന്തലിന്റെ തെക്കെകിഴക്കെ തൂണായി നാട്ടണം. 6-ാം ദിവസമാണ പെണ്ണിനെ പടിഞ്ഞാററയിലിരുത്തുക. ആശാരി മണ്ണകൊണ്ടുവരണം. അതിന്റെ ചിലവ അച്ഛൻ ചെയ്യണം. മണ്ണ ആശാരി പൂജിക്കണം. അപ്പോഴെക്ക മണവാളന്റെ കൂട്ടർ എത്തും. പന്തലിൽ ഒരു വിളക്ക കൊളുത്തി അതിന്നരികെ നിറ എടങ്ങഴിയും നാഴിയും ഒരു കണ്ണാടിയും കിണ്ടിയും വെള്ളവും ചെപ്പും വെക്കണം. തണ്ടാത്തിയും കുട്ടിയുടെ അമ്മായിയുംകൂടി അ

വളെ മണയിൽ ഇരുത്തണം. തലപഴുത്ത അമ്മായി അവിടെ ഒരു
പൊൻപണം വെക്കണം. തണ്ടാത്തി പുലാവിലകൊണ്ട അല്പം
പിണ്ണ മൂന്നപ്രാവശ്യം പാരണം. പിന്നെ പെണ്ണ കുളിച്ചുവന്ന പ
ടിഞ്ഞാററയിൽ മണയിൽ ഇരിക്കണം. അതിന്റെ പിറേറന്റെ
പിറേറന്നാണ താലികെട്ട. ആ ദിവസമെ കല്യാണപന്തൽ മുഴു
മിക്കയുള്ളു. വെള്ളയും കരിമ്പടവും വിരിച്ച അപ്പുറവും ഇപ്പുറവും
ഓരൊ തലയണ വെക്കണം. പിന്നെ മണവാളനും ചങ്ങാതിമാ
രും വരും. അതുവരെ അവർ അടുത്തൊരു വീട്ടിൽ ഇരിക്കുകയെ
ഉള്ളു. മണവാളന്റെ ഭാഗത്തെ തണ്ടാൻ പെണ്ണിന്റെ ഭാഗ
ത്തെ തണ്ടാന രണ്ട വസ്ത്രവും 10½ ഉറുപ്പികയും കൊടുക്കും.
ഒരുവസ്ത്രം പെണ്ണിനെ ഉടുപ്പിച്ച അവളെ മണവാളന്റെ പെ
ങ്ങൾ കയ്യുപിടിച്ച കല്യാണപന്തലിൽ കൊണ്ടുവരും. അപ്പോഴെ
ക്ക അവളുടെ അമ്മാമൻ വെള്ളയും കരിമ്പടത്തോടുകൂടി മണ
അവിടെ കൊണ്ടുവന്നിട്ടുണ്ടായിരിക്കും. അവളെ അതിന്മേൽ ഇ
രുത്തും. മണവാളനെ അവന്റെ അമ്മാമൻ ചുമലിൽ എടുത്ത
ഘോഷയാത്രയായി എത്തും. അവളും അവനും കുട്ടികളായിരി
ക്കും. പന്തൽ 3 പ്രദക്ഷിണംവെച്ചിട്ട ചെക്കനെ പെണ്ണിന്റെ
വലത്തഭാഗത്ത ഇരുത്തും. പെണ്ണിന്റെ അമ്മായി എടത്തപുറ
ത്തും ഇരിക്കും. മുഹൂർത്തമായാൽ ചെക്കൻ പെണ്ണിന്റെ കഴു
ത്തിൽ താലികെട്ടും. രണ്ടാളുംകൂടി ഗണപതി സ്തുതിയായി ഒരു
പാട്ടുപാടും. ഒടുക്കം മൂന്ന അതൃക്കയും ചെയ്യും. പുരുഷൻ അവി
ടെതന്നെ ഇരിക്കും. പെണ്ണിനെ അകത്തകൊണ്ടുപോയി ഭക്ഷ
ണം കഴിഞ്ഞിട്ട പുറത്ത കൊണ്ടുവന്ന മണയിൽ ഇരുത്തി അരി
യും പൂവും ഇടും. കോഴിക്കോട്ടേപോലെ ഉറുപ്പികകൊടുക്കുക ന
ടപ്പില്ല. പെണ്ണിനെ കൈപിടിച്ച കൊണ്ടുവന്നതിന മണവാ
ളൻ പെങ്ങൾക്ക അര ഉറുപ്പിക കൊടുക്കണം. ഭർത്താവിന ബ
ദൽ ഒരുത്തനാണ താലികെട്ടുന്നതെങ്കിൽ അവന്റെ തറവാട്ടും
പെണ്ണിന്റെ തറവാട്ടും തമ്മിൽ വിവാഹത്തിന വിരോധമില്ലാ
ത്തതായിരിക്കണം. അവൻ 3 ദിവസം പെണ്ണിന്റെ വീട്ടിൽ ഇ
രിക്കും. 4-ാംദിവസം രണ്ടാളും ക്ഷേത്രത്തിൽ പോകും. വിവാഹ

മോചനക്രിയ നടത്തും. പിന്നെ അവന്ന അവന്റെ പാട്ടിൽ പോകാം.

വടക്കെമലയാളത്തിൽ ചിലർ ജാതകം നോക്കൽ, കണ്ണികടി, 41 പണം കൊടുക്കൽ ഈ വക ആചരിക്കമാറുണ്ട. (തെക്കെമലയാളത്തിൽ 42 പണമാണ) എന്നാൽ സാധാരണ തെളിവസത്തെ കല്യാണമേയുള്ളു. പുരുഷൻ അന്നരാത്രി സ്ത്രീയുടെ വീട്ടിൽപാൎത്ത പിറ്റെന്ന അവളേയുംകൊണ്ട പോകും.

മരിക്കാറായി എന്ന കണ്ടാൽ നിലത്തിറക്കി കിടത്തണം. ശവം ദഹിപ്പിക്കയും മറചെയ്കയും ഉണ്ട. ശവം തല തെക്കോട്ടാക്കി കിടത്തും. കൈകാലുകളുടെ പെരുവിരലുകൾ തമ്മിൽ കൂട്ടികെട്ടും. മിററത്തകൊണ്ടുപോയി എണ്ണതേപ്പിച്ച കുളിപ്പിച്ച പടിഞ്ഞാററയിൽ കൊണ്ടുപോയി കിടത്തി സംബന്ധികളും മററും തുണി ഇടിയിച്ച ശ്മശാനത്തിലേക്ക എടുക്കും. ഇഷ്ടമുള്ളവൎക്ക പട്ടും ഇടാം. എന്നാൽ തുണി ഇടാതെ കഴികയില്ല. ഇതൊക്കയും കാവുതിയന്നാണ മൂന്നെണ്ണം ഒഴികെ. മൂത്തമകനൊ അവകാശിയൊ ശവം മൂടിയ വസ്ത്രത്തിന്മേൽനിന്ന „ശേഷക്കുറിച്ചെടുത്ത നെററിമേൽ കെട്ടണം. ആ വസ്ത്രം ശവത്തിന്റെ വായ, നാഭി മുതലായതിന്റെ മീതെയായി കീറണം. വായിൽ പൊൻനീർ കൊടുക്കണം. ശേഷക്കാർ എല്ലാം 3 പ്രദക്ഷിണം വെക്കണം. വഴിയെ മെക്കടം വെള്ളം „അടുത്തവൻ" ദഹിപ്പിക്കയൊ മറചെയ്കയൊ ചെയ്യേടത്ത ഉടെക്കണം. കഴിവുള്ളവർ പാണരെക്കൊണ്ട 5 ദിവസം ചുടലകാപ്പിക്കും. പുല പതിനൊന്നും പതിമൂന്നും ഉണ്ട. പതിനൊന്നാം ദിവസം ചൊവ്വാഴ്ചയൊ വെള്ളിയാഴ്ചയൊ ആയി വന്നാൽ പുല 13 ആയിരിക്കും. തീരുവോളം ശേഷക്കാർ കാകബലി ഇടും. അസ്ഥിസഞ്ചയനം 5-ാം ദിവസമാണ. അത കഴിവോളം വിളക്കത്ത മെഴുകി ഇരിക്കണം. പുരുഷൻ മരിച്ചാൽ മരുമകളും സ്ത്രീ മരിച്ചാൽ മകളും ആണ ഇത അനുഷ്ഠിക്കേണ്ടത. സഞ്ചയനം കഴിവോളം അന്യന്മാർ ആ വീട്ടിൽചെന്നാൽ കുളിക്കണം. അസ്ഥി സമുദ്രത്തിലൊ നദിയിലൊ ആണ ഇടുക. പുലക്കാൎക്ക കാവുതിയൻ അല്പം ഉപ്പും

അരിയും കൊടുക്കുകയും അവർ അത ഭക്ഷിക്കുകയും ഒരു ക്രിയയുണ്ട. വഴിയെ വെററിലയും അടെക്കയും കൂടി കൊടുക്കണം. ഇതിന്ന ഓരൊ മുക്കാൽപൈസ അവകാശമുണ്ട. മൂത്ത മകൻ വെററിലയും അടെക്കയും ചവച്ചാൽ "അടുത്തവൻ" ഒരു കോളാമ്പി പിടിച്ച അതിലേക്ക തുപ്പണം. കോളാമ്പി അടുത്തവനാകുന്നു. ഇവന്ന പലപല ദക്ഷിണകൾക്ക അവകാശമുണ്ട. അടുത്ത നാല ദേശത്തെ "അടുത്തവക്കും" വസ്ത്രം പണം ഇതുകൾ കൊടുക്കണം. കൂടിയ എല്ലാ കാവുതിയന്മാക്കും അവരുടെ സ്ത്രീകൾക്കും സമ്മാനങ്ങൾ കിട്ടും. പുലകാലം മത്സ്യമാംസം, മദ്യം, ചക്കര, പുകെല മുറുക്ക, ഇതൊന്നും പാടില്ല. കുറെ പ്രമാണിയൊ തറവാട്ടിലെ കാരണവരൊ ആണ മരിച്ചതെങ്കിൽ അവൻെറ ഒരു പ്രതിമ വെള്ളികൊണ്ട ഉണ്ടാക്കി വല്ല ഒരു അമ്പലത്തിൽ വെക്കുക നടപ്പാണ. കക്കടകം, തുലാം, കുംഭം ഈ അമാവാസിക്കാണ ഇത പതിവ. കൊല്ലത്തിൽ ശ്രാദ്ധം നടപ്പുണ്ട. അന്ന രാത്രി മരിച്ച ആൾ ജീവിച്ചിരിക്കുമ്പോൾ താല്പൎയ്യമായിരുന്ന പലഹാരങ്ങളൊ മദ്യമാംസമൊ പടിഞ്ഞാററയിൽവെച്ച വാതിലടച്ച കാൽമണിക്കൂറനേരം എല്ലാവരും പുറത്തേക്ക പോരും. പിന്നെ പോയി എടുത്ത അനുഭവിക്കും. ഇതുകൂടാതെ ബാധ വെളിച്ചത്തുവരുത്തൽ എന്ന ഒരു അടിയന്തരംകൂടിയുണ്ട. ആൾ മരിച്ച സംവത്സരം കഴിഞ്ഞെ പാടുള്ളു. ചെയ്യുന്നത പാണരാണ. ബലികളുടെ മാതിരിയാണ. മിററത്ത പന്തലിട്ട അതിൽ കുറെ പെൺകുട്ടികൾ ഇരിക്കും. പാണര പാട്ടുപാടും. രാത്രി തെല്ലു ചെല്ലുമ്പോൾ ഒരു കുട്ടി ഉറയും. മരിച്ച ആൾ സംസാരിക്കുമ്പോലെ സംസാരിക്കും. കിടാങ്ങളേയും സംബന്ധികളേയും സ്നേഹിതന്മാരേയും പേർ കൂട്ടിവിളിക്കും. കീൾക്കട വത്തമാനം പറയും. മേലിൽ ശേഷക്കാർ നടക്കേണ്ടുന്നതിനെപ്പററി കല്പിക്കും. പിന്നെ പ്രേതത്തിന്ന ഇഹലോകബന്ധമില്ല. സ്വൎഗ്ഗത്തിൽപോയി.

## തൊട്ടിയൻ.

1901-ലെ കാനേഷുമാരി റപ്പോട്ടിൽ ഇവർ തെലുങ്ക കൃഷിക്കാരാണെന്ന പറഞ്ഞിട്ടുണ്ട. എങ്കിലും തഞ്ചാവൂരിലെ തൊട്ടി

യർ അല്ലെങ്കിൽ കമ്പളത്താന്മാർ അലഞ്ഞുനടക്കുക, പിച്ച എടുക്കുക, പോക്കിനെ പോററുക, പാമ്പിനെ പിടിക്കുക, ഇതൊക്കെയാണു പണി. തിരുനെൽവേലിയിൽ കാട്ടുതൊട്ടിയൻ എന്നു പറയുന്നവർക്കും ഇതുതന്നെ പ്രവൃത്തി. ഇവർ കല്യാണം വീട്ടിൽ വെച്ചല്ല നടപ്പു. ഊരിൽ മൈതാനിയിൽ പന്തലിട്ടു അതിലാണു. തിരളും മുമ്പും പിമ്പും വിവാഹം നടപ്പുണ്ടു. എത്ര ധനവാന്മാരായാലും വിവാഹ അടിയന്തരകാലം കമ്പെങ്കിലും മുതിര എങ്കിലുമെ ഭക്ഷിച്ചുകൂടു. 3 ദിവസമുണ്ടു വിവാഹം. അതിന്നു അനുവധി ക്രിയകളുമുണ്ടു. ഇതിൽ രണ്ടു വിശേഷവിധിയാകുന്നു. ഒന്നാമത്തെ ഒരു പൂകന്ന ആട്ടിനെ അറുത്തു ചോരകൊണ്ടു സ്ത്രീപുരുഷന്മാരെ പൊട്ടു തൊടിയിക്കണം. രണ്ടാമത്തെ ഒരുത്തൻ മാടിപ്പോകുംപോലെ നടിക്കും. മണവാളൻ വില്ലും അമ്പുമായി വഴിയെ പാഞ്ഞു പിടിച്ചുകെട്ടി കൊണ്ടുവരണം. സ്ത്രീകളുടെ നടപ്പു മോശമാണു. അച്ഛൻ പെങ്ങളുടേയൊ അമ്മാമന്റേയൊ മകളെ വിവാഹംചെയ്യു നടപ്പാണു. വയസ്സിന്റെ അന്തരം എന്തായാലും വേണ്ടതില്ല. മകന്നു പ്രായമാകുന്നവരെ അച്ഛൻ സംസർഗ്ഗം ചെയ്യുകയും നടപ്പുണ്ടത്രെ. വിവാഹബന്ധം വേർവിടുത്തലും വിധവാവിവാഹവും സാധാരണമാണു. പിതൃക്കൾക്കു ചോറും റാക്കും കൊടുക്കും. കാട്ടുതൊട്ടിയന്മാർ കുറുക്കനേയും, എലിയേയും, എച്ചിലും തിന്നും. തൊട്ടിയസ്ത്രീകൾ ബ്രാഹ്മണരുടെ അന്നം ഭക്ഷിക്കയില്ല. കാരണം ശുചമില്ല. അവർ എടത്തെ കയ്യുമാത്രമെ വള ഇടുകയുള്ളു. പുരുഷന്മാർ കാല്ക്കു വെള്ളിതളയും ഒരു കയ്യിന്റെ മുട്ടിന്നുമീതെ വെള്ളിവളയും ഇടും. പൂണുനൂലില്ല. അധികവും വൈഷ്ണവരാണു. ചിലർ പുരോഹിതൻ ബ്രാഹ്മണനാണു. മററുള്ളവർ സ്വജാതിതന്നെ. വിവാഹം തിരണ്ടതിൽപിന്നെയാണു. സ്വകുടുംബത്തിൽ തന്നെയായാൽ വ്യഭിചാരത്തിന്നു കുററമില്ല. മററു ജാതിഭ്രഷ്ടുണ്ടു. വിവാഹം കഴിഞ്ഞ ഉടനെ ഭർത്താവിന്റെ അടുത്ത സംബന്ധികളുമായി സംഗത്തിന്നു പെണ്ണിനെ നിർബ്ബന്ധിക്കുമെന്നുകൂടി പറയുന്നു.

ശവം സാധാരണ ദഹിപ്പിക്കയാണു. തടിക്കു തീവെക്കേണ്ടുത സംബന്ധികളാണു മകനല്ല. കൊണ്ടുപോകേണ്ടതു ചക്കിലി

യന്നാം. മാംസം ഭക്ഷിക്കാം. താലികെട്ടുക കല്യാണത്തിലെ മൂത്ത ആണൊ പെണ്ണൊ ആകുന്നു. പെണ്ണിനെ പന്തലിലേക്ക അമ്മാമൻ എടുക്കണം. പെണ്ണു തിരണ്ടാൽ പോരാതനെ കൈകുടിലിൽ ഇരുത്തി ചക്കിലിയൻ കാവൽനില്ക്കും. തങ്ങളുടെ ഊരിൽ ചെരിപ്പിട്ടിട്ടൊ കുതിരപ്പുറത്തൊ കുടപിടിച്ചൊ ആരേയും ചെല്ലുവാനയക്കയില്ല.

## തൊറയ.

ഇവർ കന്നാടകക്കാരാണ. മുഖ്യമായി വസിക്കുന്നത കോയമ്പത്തൂർ, ചേലം, ഈ ജില്ലകളിലാകുന്നു. പൂൎവ്വം മീൻ പിടുത്തവും മഞ്ചലെടുക്കലുമായിരുന്നു. ഇപ്പോഴ് അധികവും വെററില കൃഷിയാണ. യജമാനനെന്ന സ്ഥാനിയാണ മൂപ്പൻ. ഇവന്റെ കീഴിൽ ദളവായി എന്നൊരുദ്യോഗസ്ഥനും എടുത്ത കൊണ്ടുനടപ്പാനും മററുമായി കൊണ്ടിക്കാർ എന്ന ഒരുത്തനും ഉണ്ട. ജാതിക്കൂട്ടം മുതലായ്ത വിസ്തരിക്കേണ്ടത യജമാനനും പഞ്ചായത്തകാരും കൂടീട്ടാകുന്നു. സകൂട്ടുക ജാതിക്കാരുടെ ക്ഷേത്രത്തിലാണ. സഭെക്ക വഴകി ചെല്ലുന്നവർ സഭാജനങ്ങൾക്ക നമസ്കരിക്കേണം. എല്ലാവീട്ടിലേയും കാരണവനു സഭയിൽ ഇരിപ്പാനവകാശമുണ്ട. സാക്ഷികളെ വിസ്തരിക്കുക സത്യം ചെയ്യിച്ചിട്ടാണ. നിലത്ത വട്ടത്തിൽ ഒരു വരവരച്ച അതിനുള്ളിൽ നിന്നുംകൊണ്ട സാക്ഷി ഇങ്ങിനെ പറയും "ദൈവവും കൂടിയ കാരണവന്മാരും ആണ, മേൽ ആകാശവും കീഴ ഭൂമിയും ആണ ഞാൻ സത്യമെ പറകയുള്ളു." പിന്നെ കൊണ്ടിക്കാർ സാക്ഷിയുടെ തലയിൽ ഒരുനുള്ള മണ്ണുനുള്ളി ഇടും മാത്രം. ഒരുത്തനെ ചെരിപ്പുകൊണ്ടൊ ചൂൽകൊണ്ടൊ അടിക്കുമെന്ന പറഞ്ഞാൽ 25 സഭാജനങ്ങൾക്ക സദ്യകഴിക്കണം. ചെരിപ്പെങ്കിലും ചൂലെങ്കിലും കയ്യിലെടുത്തു എങ്കിൽ 50 ആൾക്കും അടിച്ചു എങ്കിൽ 100 ആൾക്കും വിരുന്ന ഊട്ടണം. ഇതിന്ന പുറമെ കററക്കാരൻ ഒരു ചെറിയ പിഴകൊടുക്കുകയും ഇരുകക്ഷിയേയും ക്ഷേത്രത്തിൽവെച്ച ശുദ്ധിചെയ്യുകയും വേണം. വ്യഭിചാരത്തിന്ന ശിക്ഷ ജാതിഭ്രഷ്ടാക്കുകയാണ. സ്ത്രീപുരുഷന്മാരിൽ ആരെങ്കിലും ഒന്ന മരിച്ചാൽ മാത്രം മററെ കക്ഷിക്ക

ജാതിയിലേക്കു മടങ്ങി ചേരാം. അതിന്നും അധികം സ്വജനങ്ങളെ വിരുന്നൂട്ടുകയും കുറെ പണം പിഴചെയ്കയും സഭ മുമ്പാകെ നമസ്കരിക്കയും വഴിയെ പുളിഞ്ഞുള്ളികൊണ്ടു അടികൊള്ളുകയും വേണം. കൂടാതെ യജമാനന്റെ കാൽ കഴുകി നമസ്കരിക്കയും വേണം. വിവാഹം പുരുഷന്റെ വീട്ടിൽവെച്ചാണു. തിരണ്ടാൽ പെണ്ണിനെ അച്ഛന്റെ വീട്ടിൽ കൊണ്ടുപോകും. അവിടെ ഉത്താവ ഒരുകുടിൽ വെച്ചുകെട്ടി അതിൽ പാർപ്പിക്കും. അവസാനം അതിന്നു പെണ്ണു തീവെക്കും. വീടു ശുദ്ധമാക്കും. സ്വജനസദ്യ കഴിക്കും. ക്ഷണിക്കുന്ന വീടുകളുടെ വാതിലിന്മേൽ അല്പം അരച്ച മഞ്ഞൾ ഒട്ടിക്കും. സ്വജനങ്ങളും ശേഷക്കാരും വെറ്റില മുതലായതു താലത്തിൽ വെച്ചു ഘോഷയാത്രയായി കൊണ്ടുചെല്ലണം. വിവാഹം കഴിയുംമുമ്പ തിരണ്ടാൽ കുടിൽ വെച്ചുകെട്ടേണ്ടത അമ്മാമനാകുന്നു. വിവാഹം നിശ്ചയിപ്പാൻ പുരുഷന്റെ അച്ഛനും ബന്ധുക്കളും പെണ്ണിന്റെ വീട്ടിൽ പോയി പണം വസ്ത്രം ആഭരണങ്ങൾ ഇതൊക്കെ കൊടുക്കണം. 5 സുമംഗലിമാരെ പൂജിച്ചു ഊട്ടണം. രണ്ടു വീട്ടിലും ഉണ്ടാകും പന്തൽ. രണ്ടേടത്തും 5 സുമംഗലിമാർ പോയി നെല്ലു കുത്തിക്കൊടുക്കണം. രണ്ടാംദിവസം 5 സുമംഗലികൾ പുരുഷന്റെയും 5 പേർ സ്ത്രീയുടേയും വീട്ടിൽ പോയി അവരെ കുളിപ്പിക്കണം. പത്താളുംകൂടി കൊശവന്റെ അവിടെ പോയി 5 അണിഞ്ഞ കുടം കൊണ്ടുവരണം. ഇതിൽ മൂന്നെണ്ണം അവർ കുളത്തിങ്കൽ കൊണ്ടുപോയി വെള്ളം കൊണ്ടുവരും. ബാക്കി രണ്ടു പിറേറന്നു മണവാളനും സോദരിയും കൂടി കൊണ്ടുപോയി വെള്ളം കൊണ്ടുവരും. കുടം അഞ്ചും പന്തലിൽ കൊണ്ടുപോയി വെക്കും. പിന്നെ മണവാളന്റെ ശേഷക്കാർ 12 തരം ആഭരണങ്ങളും ഒരുപുതിയ വസ്ത്രം, പുഷ്പം മുതലായതും കൊണ്ടു യജമാനന്റെ വിട്ടിൽ പോയി ആയാളേയുംകൂട്ടി പെണ്ണിന്റെ വീട്ടിൽ ചെല്ലും. പെണ്ണിനെ കുളിപ്പിച്ചു അലങ്കരിച്ചിട്ടുണ്ടാകും. പൊൻതകിടുകൊണ്ടും വെള്ളിത്തകിടുകൊണ്ടും ഉണ്ടാക്കിയതായ ഒരു നെററിപ്പട്ടം ഒരു ബ്രാഹ്മണൻ അവളുടെ നെററിമേൽ കെട്ടും. അതു കഴിഞ്ഞാൽ അവളെ പുരുഷന്റെ അവിടേ

ക്കു കൊണ്ടുപോകും. പന്തലിൽ ഒരു കട്ടാരവും കയ്യിൽ പിടിച്ചു മറെക്കുള്ളിൽ പുരുഷൻ പൂണുനൂൽ ധരിച്ചിരിക്കുന്നുണ്ടാകും. അവന്റെ നെററിക്കു ബ്രാഹ്മണൻ പട്ടം കെട്ടണം. ബ്രാഹ്മണൻ രണ്ടുപേൎക്കും ഉപദേശം കൊടുക്കണം. അതു കഴിഞ്ഞാൽ തെര പതുക്കെത്താഴ്ത്തി സ്ത്രീപുരുഷന്മാർ അങ്ങോട്ടും ഇങ്ങോട്ടും മാല ഇടും. പെണ്ണിന്റെ അച്ഛനമ്മമാർ പുരുഷന്റെ കയ്യിൽ കറുപ്പുള്ളിൻമണിവെച്ചു വെള്ളം പകൎന്നു അവരോടു പറയും "ഇവരം നിന്റെതായി ഇവളെ നന്നായി നോക്കികൊള്ളണം" എന്നു. താലി ബ്രാഹ്മണൻ പൂജിച്ചു മണവാളൻ കയ്യിൽ കൊടുക്കും. അവൻ പെണ്ണിന്റെ കഴുത്തിൽ കെട്ടിക്കും. പിന്നെ അഗ്നിയെ ജ്വലിപ്പിച്ചു അവരുടെ കൈകൾ തമ്മിൽചേൎത്തു വസ്ത്രങ്ങളുടെ തല കൂട്ടികെട്ടി പന്തലിൽനിന്നു പോയി ഒരു അമ്മിമേൽ കാൽവെച്ചു അരുന്ധതിയെ നോക്കണം. മടങ്ങി പന്തലിൽ വന്നാൽ കാരണവന്മാർ ആശീൎവ്വാദം ചെയ്യും. 4-ാംദിവസം പിന്നേയും പന്തലിൽ പോയി ഇരുന്നിട്ടു അഞ്ചു വൎണ്ണമായ ചോർ അഞ്ചു തട്ടിൽ വെച്ചു ഒരു തട്ടിൽ 9 തിരികൊളുത്തിവെച്ചു എല്ലാം കൂടി ഉഴിയണം. വിവാഹം കഴിഞ്ഞവരായ അഞ്ചു പുരുഷന്മാരും 5 സ്ത്രീകളും ഒരു ചരടും പിടിച്ചു സ്ത്രീ പുരുഷന്മാരുടെ ചുററും വട്ടത്തിൽ നില്ക്കും. ചരടിനുള്ളിൽ പെണ്ണിന്റെ ആങ്ങള ഒരു പിലാശിൻ കോലുമായി നില്ക്കുന്നുണ്ടാകും. പുരുഷൻ തന്റെ കൈ കൂപ്പിതൊഴുതുംകൊണ്ടും ഇരിക്കും. സ്ത്രീപുരുഷന്മാരുടെ തലയിലും ചുമലിലും കൈകാലുകളുടെ മടക്കുകളിലും വിരലുകളുടെ എടയിലും ചെറിയ അരിയപ്പം വെക്കും. പിന്നെ രണ്ടാളും കുളിച്ചു കയ്യിൽ വെററില എടുത്തു നാലദിക്കിലേക്കും നമസ്കരിക്കേണം. പുരുഷൻ പന്തലിന്റെ 12 കാലിന്മേലും ശോചികൊണ്ടു നാമമൊ ന്നുംകൊണ്ടു കുറിയൊ ഇടണം. സ്ത്രീ ഓരൊ കാലിന്റെ മുരട്ടും കുറേശ്ശ ചോറും നീരും കൊടുക്കണം. കൎപ്പൂരം കത്തിച്ചു ആരാധിക്കയും വേണം. പിന്നെ അവർ പെണ്ണിന്റെവീട്ടിലേക്കു പുറപ്പാടായി. അവിടെ അവളുടെ സോദരി തടുക്കും. അവളുടെ കുട്ടിയെ അവൎക്കുണ്ടാകുന്ന കുട്ടി വിവാഹം ചെയ്യിക്കാമെന്നു പ്ര

തിരുമ്പ കിട്ടിയല്ലാതെ അകത്തു കടക്കാറായ്കയില്ല. വഴിയെ ഭാൎയ്യ ഭൎത്താവിന്റെ കൈകാൽ കഴുകിക്കും. ഇതിന്ന വെള്ളം ഒരു കുളത്തിൽ നിന്ന കൊണ്ടുവരണം. പോകുന്ന വഴിയിൽ അരിപി തറിയുംകൊണ്ട പോകണം. പിന്നെ ഭാൎയ്യക്കു ഭൎത്താവും ഭൎത്താവിന്ന ഭാൎയ്യയും പാലും ചോറും കൊടുക്കണം. കൈകഴുകിയാൽ സ്ത്രീയുടെ ആങ്ങള പുരുഷന്റെ വിരലിൽ സ്വൎണ്ണമോതിരം ഇടണം. താലത്തിൽ വെററിലയടക്ക കൊണ്ടുവരും. മൂന്ന പിടി ഭൎത്താവ എടുത്ത വസ്ത്രത്തിൽ കെട്ടും. വഴിയെ ക്ഷേത്രത്തിൽ പോയി തൊഴും. അഞ്ചാംദിവസം കടങ്ങൾ പുഴയിൽ കൊണ്ടു പോയി ഇടും. മടങ്ങിവന്നാൽ 5 സുമംഗലികളെ പൂജിച്ച ഊട്ടണം. പിന്നെ 5 പുരുഷന്മാർ കൂടിയ ജനങ്ങൾ മുമ്പാകെ ഭാൎയ്യാഭൎത്താക്കന്മാൎക്ക ജാമ്യൻ നില്ക്കണം. അവരുടെ നല്ല നടപ്പിന തങ്ങൾ ഉത്തരവാദികളാണെന്ന പറയണം. വയ്യുന്നേരം സ്ത്രീപുരുഷന്മാർ പെണ്ണിന്റെ വീട്ടിൽ പോയി അന്യോന്യം തലയിൽ എണ്ണ തേപ്പിച്ച മഞ്ഞനീററിൽ കുളിക്കും. പിറെറന്ന മടങ്ങിപ്പോകയും ചെയ്യും. ഈ ജാതിയിൽ ശൈവരും വൈഷ്ണവരും ഉണ്ട.

മരിച്ചാൽ ശവം മറചെയ്യുകയാണ. മീതെ കള്ളി (കണ്ടലാവണക്കു) തെങ്ങോല ഇതുകൊണ്ട പന്തലിടും. ശവത്തിനേയും വിധവയേയും കറി ഇടിയിക്കും. മകൻ പൂണനൂൽ ധരിക്കും. കുഴി മൂടിയാൽ ഒരു പറയൻ 3 മൂലെക്കൽ എരിക്കിൻകൊമ്പ കുഴിച്ചിടും. വടക്കുകിഴക്കേ മൂല ഒഴിച്ചിടും. ഓരൊ കൊമ്പിന്മേൽ മകൻ ഒരുചെറിയ നാണ്യം വെക്കും. അവൻ കുടത്തിൽ വെള്ളവും ഒരു തീക്കൊള്ളിയുമായി പ്രദക്ഷിണം വെക്കുന്ന സമയം അമ്മാമൻ തലെക്കൽ നിന്നുകൊണ്ട കുടത്തിനെ ഓട്ടപ്പെടുത്തും. 3_5_7_9 ഇതിൽ ഏതെങ്കിലും ഒരുദിവസം വിധവ കോടിവസ്ത്രം ധരിച്ച ആഭരണങ്ങൾ അണിഞ്ഞ ശ്മശാനത്തിൽ പോയി ചില കൎമ്മങ്ങൾ ചെയ്യേണ്ടതുണ്ട. താലിയും വളകളും അവിടെ പൊട്ടിച്ചിടും. ആഭരണങ്ങൾ നീക്കംചെയ്യും. തുണിയിട്ട മൂടി അവൾ പുഴയിൽ പോയി ചാണകം തേച്ച കുളിക്കും. മകനും മററ ശേഷക്കാരും ക്ഷേത്രത്തിൽ പോകും. ബ്രാഹ്മണൻ പൂജകഴിച്ച

ശ്രീകോവിൽ അടെക്കും. മകൻ പിൻതിരിഞ്ഞു നിന്നുംകൊണ്ടു കുറെ വെള്ളം വാതിലിന്മേലേക്കു എറിയും. അപ്പോൾ ശാന്തിക്കാരൻ വാതിൽ തുറക്കും. ഇപ്രകാരം മൂന്നു പ്രാവശ്യം ചെയ്യണം. 7-ാംദിവസം പുണ്യാഹം കുടഞ്ഞാൽ പുല കഴിഞ്ഞു. വിധവ മൂന്നുമാസം മറവിലിരിക്കണം. കൊല്ലത്തിൽ ശ്രാദ്ധം നടപ്പുണ്ടു.

## തോട (തൊടവൻ)

നീലഗിരി മലയിൽ പാക്കുന്നു. മുഖ്യധനം എരുമകളാണു. ഇവരുടെ വാസസ്ഥലത്തിന്നു മന്ത് എന്നു പേർ. പഴനിക്കാരുടെ കാവടിയുടെ മുകൾപോലെയാണു മേൽപുര. 18 ഫീററ നീളം 9 ഫീററ വീതി നടു 10 ഫീററ ഉയരം ഉണ്ടാകും. പക്ഷെ അകത്തേക്കു കടപ്പാനുള്ള ദ്വാരം 32 ഇഞ്ച ഉയരം 18 ഇഞ്ച വീതിയെ ഉണ്ടാകയുള്ളു. വാതിൽപലക മുതലായതു യാതൊന്നുമില്ല. തടിച്ച കല്ലൊ മരപ്പലകയൊ കൊണ്ടു മൂടുകയേ ഉള്ളു. നാലുകാലിന്മേൽ ഇഴഞ്ഞുവേണം കടക്കാൻ. പുരയുടെ മുമ്പിലും പിന്നിലും മരംകൊണ്ടു നിരച്ചിട്ടാണു. ഇരുവശത്തും മേൽപുര നിലത്തു തൊടും. ഉള്ളിൽ ഒരുഭാഗത്തു കിടക്കാനും ഇരിക്കാനും ഒരു തറ ഉണ്ടായിരിക്കും. അതിന്മേൽ മാൻതോലൊ പോത്തിൻതോലൊ പായയൊ വിരിച്ചിരിക്കും. മറെറ ഭാഗത്തു അടുപ്പു മുതലായതായിരിക്കും. ഉരലിന്നു പകരം നിലത്തു ഒരു കുഴിയാണു. പുരയുടെ ചുററും ഉരുളൻകല്ലുകൊണ്ടു മതിലുണ്ടായിരിക്കും. അങ്ങും ഇങ്ങും കടക്കാൻ ദ്വാരവും. അതിൽകൂടി പോത്തിന്നു കടക്കാൻ വഹിയാ. തൊഴുത്തു പ്രത്യേകം ഉണ്ടായിരിക്കും. അവിടെ സ്ത്രീകൾക്കു എപ്പോഴും പോയിക്കൂടാ. സ്ത്രീകളുടെ നടപ്പു വളരെ മോശമാണെന്നാണു പ്രസിദ്ധി. പെണ്ണിന്നു ഋതുനാരംഭത്തിങ്കൽ പവിത്ര്യാരംഭം വേണം. അതിന്നു ബലവാനായ ഒരു ചെറുപ്പക്കാരനെയാണു തിരഞ്ഞെടുക്കുക. ഒരുത്തിക്കു പലേ ഭർത്താക്കന്മാർ നടപ്പാണു. പലപ്പോഴും ഇവർ ജ്യേഷ്ഠാനുജന്മാരായിരിക്കും. ഭർത്താവു കുട്ടിയായാൽ അവൻ മുതിരുന്നവരെ ജ്യേഷ്ഠന്മാരാണു ഭർത്താക്കന്മാർ. കുട്ടിയുടെ അച്ഛൻ ആരെന്നു തീർച്ചയാക്കാൻ ഒരു കൌശലമുണ്ടു. ഗർഭം 7-ാംമാസത്തിൽ ഗർഭിണിക്കു ഒരു വി

ല്ലും ശരവും കൊടുക്കേണ്ടതുണ്ടു. ഇതു ഭൎത്താക്കന്മാരിൽ ഏവൻ കൊടുക്കുന്നുവൊ അവനാണ കുട്ടിയുടെ അച്ഛൻ. ഇവർ ജ്യേഷ്ഠാനുജന്മാരാണെങ്കിൽ മൂത്തവനാണ സാധാരണ കൊടുക്കുക. അച്ഛനും ഇവൻതന്നെ. എങ്കിലും ജ്യേഷ്ഠാനുജന്മാർ ഒന്നിച്ചു പാൎക്കുംകാലം എല്ലാവരും അച്ഛൻതന്നെ. ഗൎഭത്തിനു ഈ കൎമ്മം ചെയ്താൽ ആ പ്രസവത്തിലെ കുട്ടിയുടെ മാത്രമല്ല കൎമ്മം ചെയ്യുവൻ അച്ഛൻ, പിന്നെ മറെറാരുത്തൻ ഈ ക്രിയ ചെയ്യുന്നവരെ ജനിക്കുന്ന കുട്ടികൾക്കെല്ലാം ഇവൻ അച്ഛനാകുന്നു. വില്ലും ശരവും കൊടുത്തവൻ മരിച്ചതിന്റെ ശേഷം മറെറാരുത്തൻ ഈ കൎമ്മം ചെയ്യുന്നുമില്ല, വിധവെക്കു കുട്ടികൾ ജനിക്കയും ചെയ്യു എങ്കിൽ ആ കുട്ടികൾക്കു അച്ഛൻ മരിച്ചവൻതന്നേയാണു. ഒരുത്തനു ഒന്നിലേറെ ഭാൎയ്യയും നടപ്പുണ്ടു. രണ്ടുമൂന്നു ജ്യേഷ്ഠാനുജന്മാൎക്കുകൂടി രണ്ടു മൂന്നു ഭാൎയ്യമാരുണ്ടാകും. ഈ മാതിരി കാൎയ്യങ്ങളിൽ ഒരുത്തിക്കു ഒരുത്തൻ വില്ലും അമ്പും കൊടുക്കും മറെറാരുത്തിക്കു വേറെ ഒരുവൻ കൊടുക്കും.

മരിച്ചാൽ ശവം ദഹിപ്പിക്കയാണു. വഴിയെ ഒരു പോത്തിനെ അടിച്ചുകൊല്ലുകയും വേണം. ദഹിപ്പിക്കുന്ന സമയം തലയുടെ ഓടും മററ ചില അസ്ഥികളും എടുത്തു സൂക്ഷിക്കും. ഇതു മറെറാരുദിവസം ദഹിപ്പിക്കും. ചില സമയം എത്രാനും ദിവസം കഴിഞ്ഞിട്ടായിരിക്കും. ചിലപ്പോൾ കുറെ മാസം ചെന്നിട്ടും ആകും. ഒരു ചെറുകിടാവിന്റെ ശവസംസ്കാരം കണ്ണുകൊണ്ടു കണ്ടു ഒരു യൂറോപ്യൻസായ്‌വു താഴെ കാണുംപ്രകാരം എഴുതിയിരിക്കുന്നു. ശവം നാലാളുടെ ചുമലിൽ എടുക്കപ്പെട്ടതായ ഒരു കോണിമേൽ തുണിയിട്ടു മൂടി കിടത്തികൊണ്ടുവന്നു. വഴിയെ രണ്ടു ചെണ്ടക്കാരും, മരിച്ചവളുടെ അമ്മയെ ഒരു ചാക്കിലാക്കി മൂടി എടുത്തുകൊണ്ടു മരിച്ചവളുടെ അമ്മയും, ചാക്കിൽ അരിയും ചക്കരയും തടി കൂട്ടാൻ വിറകും വഹിച്ചുകൊണ്ടു ശേഷക്കാരും ആണുങ്ങളും ഉണ്ടായിരുന്നു. പ്രത്യേകം വെച്ചു കെട്ടിയിരുന്ന ഒരു കുടിലിന്റെ നേരെ എത്തിയാറെ ശവം എടുത്തു പുറത്തു നിലത്തു മലൎത്തി കിടത്തി. ഒന്നാമതു പുരുഷന്മാരും വഴിയെ സ്ത്രീകളും ശവത്തെ നമസ്കരി

ക്കയും തൊഴിക്കയും ദുഃഖിക്കയും ചെയ്യും. ഈ സമയം ഒരു സ്ത്രീ കുടിലിന്നകത്തു കുറേശ്ശ് അരി, ചക്കര, ചനാംപൊടി, തേൻചീപ്പ്, ഇതുകളും മരിച്ച കുട്ടിയുടെ കളിസാധനങ്ങളും എടുത്തു വെച്ചിരുന്നു. ഒടുവിൽ പറഞ്ഞതു ശവത്തോടുകൂടി മൂടാനുള്ളതായിരുന്നു. വഴിയെ ശവത്തെ ഉള്ളിൽ കൊണ്ടുപോയി ശേഷക്കാരും ചെന്നു. അവർ വീണ്ടും തൊഴിച്ചു കരഞ്ഞു. അപ്പോഴേക്കു ആറ എരുമകളെ കൊണ്ടുവന്നു. അതിൽ ഒന്നിനെ വാദ്യഘോഷത്തോടുകൂടി തലെക്കു ഒരു അടിയാലെ കൊന്നു. ഉടനെ ശവം പുറത്തു കൊണ്ടുവന്നു. കാൽ എരുമയുടെ നെററിമേലാക്കി കിടത്തി. തൊഴിക്കലും നിലവിളിയും പിന്നേയും തുടങ്ങി. അതു അവസാനിച്ചിട്ടു ഒരു ചടങ്ങു ഉണ്ടായി മരിച്ച പെൺകുട്ടിയുടെ സംബന്ധികളുടെ കൂട്ടത്തിൽനിന്നു 3 വയസ്സായ ഒരു ആൺകുട്ടിയെ തിരഞ്ഞെടുത്തു. അച്ഛൻ അതിനെ എടുത്തു കൊണ്ടുപോയി ഒരുമാതിരി പുല്ലും ഒരുമാതിരി ചെടിയുടെ കൊമ്പും കൊണ്ടുവന്നു. മരിച്ചവളുടെ അമ്മ അതിന്റെ കൈക്കു ശവത്തിന്മേലെ കമ്പിളി കുപ്പായത്തിന്റെ ഉള്ളിൽനിന്നു എടുത്തിട്ടു ആൺകുട്ടിയെക്കൊണ്ടു ഇപ്പോൾ പറഞ്ഞ പുല്ലും കൊമ്പും ആ കയ്യിലും ചെറുനാരങ്ങ, അരി, പഴം, ചക്കര, തേൻചീപ്പ്, വെണ്ണ, ഇതൊക്കെ കുപ്പായക്കീശയിലും വെപ്പിച്ചു. വഴിയെ കീശ സൂചിയും നൂലും കൊണ്ടുവന്നു തുന്നി. ആൺകുട്ടിയുടെ കുപ്പായം അച്ഛൻ എടുത്തു അതുകൊണ്ടു അവനെ തലയോടെ മൂടി. ഇങ്ങിനെ അടിയോടു മുടി മൂടിയ സ്ഥിതിയിൽ രാത്രി മുഴുമനും ശവത്തിന്റെ അടുക്കെ കുട്ടി കഴിച്ചുകൂട്ടി ശേഷക്കാർ കാവൽനിന്നുംകൊണ്ടു.

വിവാഹം കഴിയാത്ത ബാലനാണു മരിച്ചതെങ്കിൽ ഒരു ബാലികയും പ്രസവിച്ചിട്ടില്ലാത്ത സ്ത്രീയായാൽ ഭർത്താവും ഇങ്ങിനെ ചെയ്യണം. ദഹനമദ്ധ്യ തലയോട വെണ്ണനീരിൽനിന്നു എടുത്തു സൂക്ഷിക്കും. അതു വഴിയെ ഒരിക്കൽ ഘോഷമായി ദഹിപ്പിക്കണം.

## ദണ്ഡാസി.

ഗഞ്ചാംജില്ലയിൽ കാണും. മിക്കതും മോശം കള്ളന്മാരാണു, തെക്കൻദിക്കിൽ കള്ളരും മറവരും എന്നപോലെ. അവക്കു പ

തിവായിട്ട ഒരു കൈക്കൂലികൊടുത്താൽ കളവുണ്ടാകയില്ല. ഉണ്ടായാൽ തെളിവുണ്ടാക്കി മുതൽ മടങ്ങി കിട്ടും. കട്ടതിൽ ഒരു ഓഹരി അവരുടെ തലവന്നാണ. അരക്കില്ലത്തനിന്ന പോകുവാൻ പാണ്ഡവൎക്ക ഗുഹവഴി മാന്തി ഉണ്ടാക്കികൊടുത്തതിന്ന പ്രതിഫലമായിട്ട പാണ്ഡവന്മാർ കല്പിച്ചുകൊടുത്തതാണത്രെ കക്കാൻ ഉള്ള അവകാശം. വേറെ ഒരു കഥ പറയുന്നത ശ്രീകൃഷ്ണന്റെ ഭാൎയ്യയായ രാധയുടെ സഖി ഭൂതികയിൽനിന്നുണ്ടായവരാണ ഇവരെന്നാണ. ഒരു കുട്ടിജനിച്ചാൽ മൂന്നാംദിവസമെങ്കിലും അഞ്ചാംദിവസമെങ്കിലും പുരയുടെ ചുമര തുരന്ന ഒരു ദ്വാരമുണ്ടാക്കി അതിൽക്കൂടി കുട്ടിയെ മൂന്നപ്രാവശ്യം അപ്പുറത്തേക്കു കൊടുക്കും. അപ്പോൾ ഒക്കെയും "കടന്നൊകുട്ടി! കടന്നൊകുട്ടി! നീ അച്ഛനേക്കാൾ കേമനാകണെ" എന്ന പറയണം. ഇത പണ്ടായിരുന്നു എന്ന ചിലർ പറയുന്നു. ചിലർ സമ്മതിക്കയേ ഇല്ല. ആൺകുട്ടികളുടെ മുടികളയുക കുറുത്തവാവ നാളാകുന്നു. ആ ദിവസം ഒരു പോക്കിനേയും ഏഴ കോഴിയേയും അറുക്കണം. അഛന്റെ പെങ്ങളുടെ മകളെ കല്യാണം പാടില്ല. അമ്മാമന്റെ മകളെ ആവാം. കല്യാണത്തിന്ന തലേന്നാൾ വയ്യുന്നേരം ഒരു പുററിങ്കൽ ഒരു കോഴിയെ അറക്കണം. അന്ന പുരുഷനെ സോദരിയുടെ ഭൎത്താവ ക്ഷൌരം ചെയ്യണം. കല്യാണപന്തലിൽ മണവാളന്റെ അടുക്കെ പെണ്ണ അവളുടെ അമ്മാമന്റെ മടിയിൽ ഇരിക്കും. ഒരു കാരണവനൊ മററൊ രണ്ടാളുടേയും കയ്യ കൂട്ടിപ്പിടിച്ച അതിൽ ഒരു അടെക്കാകത്തിയും അടെക്കയും കുറെ അരിയും വെച്ച മഞ്ഞച്ചരടുകൊണ്ട ഏഴ ചുററികെട്ടും. ഇന്നവന്റെ പൌത്രിയും ഇന്നവന്റെ പുത്രിയുമായ ഇന്നവളെ ഇന്നവന്റെ പൌത്രനും ഇന്നവന്റെ പുത്രനുമായ ഇന്നവനോട ചേൎക്കുന്നു എന്ന വിളിച്ചുപറയും. അടെക്കാകത്തി പെണ്ണിന്റെ ആങ്ങള എടുത്ത പുരുഷനെ ഒരു അടിയും അടിച്ച കൊണ്ടുപോകും. അനന്തരം സ്ത്രീപുരുഷന്മാർ കവിടിയാടും. ആ മദ്ധ്യേ അവരുടെ വസ്ത്രങ്ങൾ കൂട്ടികെട്ടി അവരുടെ കയ്യിലുണ്ടായിരുന്ന അരി ഒരു കോണത്തലക്കൽ കെട്ടും. കളി കഴിഞ്ഞാൽ ഈ അരി ഒരു ചെറിയ മൺപാ

ത്രാസുകൊണ്ടു അളക്കും. ആദ്യം പെണ്ണിന്റെ പേൎക്കു. അപ്പോൾ അരി ശരിയായിട്ടുണ്ടാകും. പിന്നെ പുരുഷന്റെ പേൎക്കു അളക്കും. അപ്പോൾ അരി കുറവുണ്ടെന്നു നടിച്ചിട്ടു പുരുഷനെ കള്ളനെന്നും മറ്റും വിളിച്ചു കളിയാക്കും. ചില വിവാഹങ്ങളിൽ പുരുഷൻ കോപം നടിച്ചുപോകും. എന്നാൽ പെണ്ണിന്റെ ആങ്ങള തിരികെ കൊണ്ടുപോരണം. തിരണ്ടാൽ 7 ദിവസം അശുദ്ധി. വിവാഹം നിശ്ചയിച്ചതിന്റെ ശേഷമാണു തിരണ്ടതെങ്കിൽ മേലിലേശപ്രുതൻ 7-ാംദിവസം പെണ്ണിന്നു ആഭരണങ്ങളും പണവും സമ്മാനിക്കണം.

ശവം ദഹിപ്പിക്കയാണു. വിധവ ഊരിന്റെ അതിൎക്കലോളം ശവത്തോടുകൂടെ പോയി അവിടെ ഒരു കലവും കയ്യിലും വലിച്ചെറിഞ്ഞു മടങ്ങി പോരണം. മരിച്ച ആൾ ഒരു പ്രമാണി ആയിരുന്നു എങ്കിൽ 11-ാംദിവസം ഒരു ക്രിയയുണ്ടു. ദഹിപ്പിച്ച സ്ഥലത്തു ഒരു തുണിവിരിച്ചു രണ്ടാൾ അപ്പുറവും ഇപ്പുറവും വാളോ വലിയ കത്തിയോ കയ്യിൽ പിടിച്ചുംകൊണ്ടു ഇരിക്കും. ഒരു ഈച്ചയോ മറ്റ പ്രാണിയോ തുണിയിൽ വന്നു ഇരുന്നാൽ ക്ഷണം തുണി മടക്കികെട്ടി വീട്ടിൽ കൊണ്ടുപോയി പ്രാണിയെ കൊടങ്ങത്തകളയും.

## ദാസരി.

ഇവർ ഒരു ഒററജാതിയല്ല. പലകൂട്ടരും ദാസരിയാകും. താണജാതിയാണു. യാചിച്ചു നടക്കുകയാണു മുഖ്യ പ്രവൃത്തി. കോയമ്പത്തൂര കാരമടെക്ഷേത്രത്തിൽ കൊല്ലംതോറും രഥോത്സവത്തിങ്കൽ ദാസരികൾക്കു പഞ്ചാമൃതം കൊടുത്താൽ വളരെ ഫലമുണ്ടത്രെ. പഞ്ചാമൃതം അവര വായിലിട്ടിട്ടു അല്പം ഭക്ഷിച്ചു ശേഷിപ്പു ജനക്കാരുടെ കയ്യിലേക്കു തുപ്പും. അതു ഭക്ഷിച്ചാൽ സൎവ്വരോഗം മാറും. സന്തതിയുണ്ടാകും. ചിലര ദാസരികൾക്കു വെററില വായിൽ കൊടുക്കും. അവര അതു ചവച്ചിട്ടു ഭക്തന്റെ വായിലേക്കു തുപ്പും. അതിന്നും വലിയ ശക്തിയുണ്ടത്രെ. ചില സ്ത്രീകൾ സന്താനാൎത്ഥം ദാസരികളോടുകൂടി രമിക്കാ എന്നും പറയുന്നുണ്ടു. പഴനിക്കു പോകുന്നവർ കവിളും നാവും തുളെക്കുന്ന നടപ്പുണ്ടു

ല്ലാ. ചില ദാസരികൾക്കു കവറ ഇളച്ച്യ സ്ഥിരമായ ദാരം ഉണ്ടാകും. ചിലെടങ്ങളിൽ അമ്മാമന്റെ മകളെ കല്യാണംചെയ്യു നിർബ്ബന്ധമാകുന്നു. വിധവാവിവാഹം ആവാം. ഉപേക്ഷിക്കുക പാടില്ല. ശവം ദഹിപ്പിക്കുകയാകുന്നു.

## ദൂദെകുല.

മുസൽമാനാണു. പക്ഷെ ഹിന്തുനടപ്പുകൾ പലതും ഉണ്ടു. കല്യാണത്തിന്നു താലികെട്ടണം. ഹിന്തുമതാചാരങ്ങളിൽ അനുവദിക്കുന്നേടത്തോളം ചേരും. ആയുധപൂജയുണ്ടു. പക്ഷെ നവരാത്രിക്കല്ല. ബക്രീദ പെരുനാളിന്നാണു. പെണ്ണുതിരണ്ടാൽ സദ്യയുണ്ടു. ബാക്കി മുസൽമാന്മാർ ഇതു ഗോപ്യമായി വെക്കും. സ്ത്രീപുരുഷന്മാരുടെ ഉടുപുടവ കേവലം ഹിന്തുക്കളുടെ മാതിരിയാകുന്നു.

## ദേവദാസി.

പ്രാചീനഗ്രന്ഥങ്ങളിൽ 7 തരമുണ്ടു. 1 ദത്താ, അല്ലെങ്കിൽ താൻതന്നെ ഒരു ക്ഷേത്രത്തിലേക്കു വഴിപാടായി ചെയ്യുന്നവൾ. 2 വിക്രീതാ, അതായതു വിലെക്കുവാങ്ങിയവൾ. 3 ഭൃത്യാ, ശേഷം കുഡുംബത്തിന്റെ ക്ഷേമത്തിന്നായി തന്നെത്താൻ ക്ഷേത്രത്തിലേക്കു കൊടുത്തവൾ. 4 ഭക്താ, അത്ഥം സ്വച്ഛം. 5 ഹൃതാ അല്ലെങ്കിൽ വശീകരിച്ചുകൊണ്ടുപോയി ക്ഷേത്രത്തിലേക്കു ദാനം ചെയ്യപ്പെട്ടവൾ. 6 അലങ്കാരാ_സംഗീതം നാട്യം ഇതുകളിൽ വിദഗ്ദ്ധയാകയാൽ രാജാവൊ പ്രഭുവൊ ക്ഷേത്രത്തിലേക്കു കൊടുത്തവൾ. 7 രുദ്രഗണികാ അല്ലെങ്കിൽ ഗോപികാ. ക്രമമായി ശമ്പളംവാങ്ങി ക്ഷേത്രത്തിൽ ആടുകയും പാടുകയും ചെയ്യുന്നവൾ. താലികെട്ടു ക്ഷേത്രത്തിൽവെച്ചാണു. മണവാളൻ ഒരു വാളെങ്കിലും ഒരു ബിംബമെങ്കിലും ആകുന്നു. ദായത്തിങ്കൽ പുത്രന്മാൎക്കും പുത്രിമാൎക്കും ഓഹരി സമമാകുന്നു. കുഡുംബത്തിൽ പുരുഷസന്താനമില്ലാഞ്ഞാൽ ഒരു പെണ്ണിനെ ദേവദാസിയാക്കി „നേടത്തുള്ളന്നു" നടപ്പു മൈസൂരിലും മറ്റും ഉണ്ടു. ദായത്തിങ്കൽ അവൾക്കു പുരുഷനെപ്പോലെ ഓഹരിയുണ്ടു. ദഹിപ്പിക്കാനുള്ള അഗ്നി

ചില ദിക്കിൽ ക്ഷേത്രത്തിൽനിന്ന കൊണ്ടുവരണം. മരുമക്കത്തായം എന്ന പറയണമൊ? ക്ഷേത്രത്തിലേക്ക ചേൎന്നവളാണ മരിച്ചതെങ്കിൽ ശാന്തിക്കാരൻ മന്ത്രപൂൎത്തികൊണ്ട ശവം കുളിപ്പിക്കണം. ഏററവും അടുത്ത ദായാദിയായ പുരുഷൻ തല മുഴുവൻ ക്ഷൌരം ചെയ്യിക്കണം. താലികെട്ടുകല്യാണം ചെയ്ത ആൾ ബ്രാഹ്മണനായാലും അയാളുടെ ശവത്തിന്മേൽ വിതറുവാനുള്ള മഞ്ഞപ്പൊടി അവൻ ഉണ്ടാക്കണം. അമ്മയുടേയും അമ്മാമന്റെയും ശ്രാദ്ധങ്ങൾ ഊട്ടിയെ കഴിയൂ. ഹിന്ദുശാസ്ത്രപ്രകാരം ദേവദാസികൾക്ക മാത്രം തങ്ങൾക്കായി പെൺകുട്ടികളെ സ്വീകരിക്കാം. (ദത്തെടുക്കാം). വിധവമാർ സ്വീകരിക്കുക മരിച്ച ഭൎത്താവിനവേണ്ടിയാണല്ലൊ. ആൺകുട്ടികളെ മാത്രമെ പാടുള്ളുതാനും.

## ദേവാടിക.

(ദേവന്റെ അടിയർ) തെക്കെകന്നടത്തിൽ ഒരുമാതിരി അമ്പലവാസികളാണ. വിവാഹം എന്നും ആവാം. വിധവാവിവാഹം ആവാമെങ്കിലും ചെറുപ്പത്തിൽ വൈധവ്യം വന്നാൽ മാത്രമെനടപ്പുള്ളു. ശവം ദഹിപ്പിക്കയാണ. മാംസം ഭക്ഷിക്കും മദ്യം സേവിക്കും. മരുമക്കത്തായക്കാരാണ. കല്യാണം ഉറച്ചാൽ പെണ്ണിന്റെ പുരുഷൻ ഒരു മോതിരം കൊടുക്കും. അവൾ അത ചെറുവിരലിന്മേൽ ഇടും.

## ദേവാംഗ.

മദ്രാശി സംസ്ഥാനത്ത എങ്ങും കാണാം. ഭാഷ തെലുങ്കും കന്നടവുമുണ്ട. ചിലർ മാംസഭുക്കുകളാണ. മററവർ മാംസം ഭക്ഷിക്കയില്ല. എങ്കിലും അന്യോന്യം വിവാഹം ആവാം. മാംസം ഭക്ഷിക്കുന്ന കൂട്ടത്തിൽനിന്ന മററതിലേക്ക കല്യാണംചെയ്തുകൊണ്ടുപോയാൽ പിന്നെ മാംസം ഭക്ഷിച്ചുകൂടാ. തിരളുവോളം പാത്രങ്ങളാകട്ടെ ഭക്ഷണസാധനങ്ങളാകട്ടെ തൊടുകയും പാടില്ല. കല്യാണത്തിങ്കൽ അമ്മാമൻ ചരടുകെട്ടണം. ശവത്തിനെ ഇരുത്തിയാണ മറചെയ്ക. പത്മശാലക്കാർ എന്നൊരു കൂട്ടരുണ്ട. അവരും ദേവാംഗരും പൂൎവ്വം ഒന്നായിരുന്നുപോൽ. അവർ

ലിംഗധാരികളാണിപ്പോൾ, ദേവാംഗർ വൈഷ്ണവരും. ഇപ്പോഴും ഒരു നടപ്പുണ്ടു. ഒരു പന്തീരാണ്ടിനുള്ളിൽ ഒരിക്കൽ ഒരു ദേവാംഗൻ വീടു വിട്ടിട്ടു പത്മശാലക്കാരുടെ കൂട്ടത്തിൽ ചേരും. അവരോടു പിച്ചയെടുത്തു നടക്കും. കൊടുത്തിട്ടില്ലെങ്കിൽ വീട്ടിൽ കണ്ടതു എടുത്തുകൊണ്ടുപോകാം. തിരുനെൽവേലി, മധുരാ ഈ ജില്ലകളിൽ ഇവർ ബ്രാഹ്മണരേക്കാൾ ഒരു മാററ മീതെയാണെന്നു ഭാവമുണ്ടു. ബ്രാഹ്മണർ നമസ്കരിക്കയില്ല.

## ഡൊംബ്.

വിശാഖപട്ടണം ജില്ലയിൽ ഉണ്ടു. മലപ്രദേശത്താണ. പ്രവൃത്തി നെയ്ത്ത, കച്ചോടം, വാദ്യക്കാർ, യാചകർ, ചിലർക്ക കന്നും കൃഷിയും. തിരണ്ട പെണ്ണ അഞ്ചുദിവസം വീട്ടിന്ന പുറത്ത കഴിക്കണം. വിവാഹം തിരണ്ടിട്ട മതി. അച്ഛന്റെ പെങ്ങളുടെ മക്കളെ അവകാശപ്പെടും. ചിലേടത്ത അമ്മാമന്റെ മകളേയും. ആണിന്റെ വലത്തെ ചെറുവിരലും പെണ്ണിന്റെ എടത്തേതും കൂടി കെട്ടി അവർ കുടിക്കകത്ത കടക്കും. പിറേറന്ന ആണിന്റെ കുടിക്ക പോകും. വിധവാവിവാഹം ആവാം. ഏട്ടന്റെ വിധവയെ പതിവായി അനുജൻ കെട്ടും. കഴിവുള്ളോരുടെ ശവം ദഹിപ്പിക്കും. കുട്ടികൾക്ക പേരിടുക അധികവും ജനിച്ച വാരത്തിന്റെ പേരാണ. മരിച്ച ആൾക്ക മകനൊ ഭർത്താവൊ ഉണ്ടെങ്കിൽ അവർ 10-ാംദിവസം തലയും മീശയും കക്ഷവും ക്ഷൌരം ചെയ്യണം. കുട്ടികൾക്ക ജനിക്കുമ്പോൾ ആത്മാവില്ലത്രെ. മരിച്ച കാരണവന്മാരിൽ ഒരാളുടെ ആത്മാവ വഴിയെ കടന്നുകൂടും. കുട്ടിയുടെ കയ്യിൽ ഒരു കോഴിപ്പുല്ല കൊടുക്കും. അതിനെ അത വിട്ടുകളഞ്ഞാൽ ആത്മാവ കടന്നുകൂടിയതിന്റെ അടയാളമാകുന്നു. ചില ഡൊംബ്മാർ തിളെക്കുന്ന എണ്ണ ശരീരത്തിൽ പാരാം. പൊള്ളുകയില്ലത്രെ. മുമ്പ ഒരുത്തന്ന അവന്റെ തോൽ കട്ടപ്പമാക്കാനുള്ള ശക്തിയുണ്ടായിരുന്നു. വെടിവെച്ചാൽ തുളയില്ലായിരുന്നുപോൽ. ഒരിക്കൽ രണ്ടു സ്കൂൾമാസ്റ്റർമാരുടെ മേൽ വഴിക്കുവഴിയായി ചെകുത്താനെ കയററികളഞ്ഞതായി പറയുന്നു.

## ദോബി (ധോബി)

തിരളും മുമ്പുവേണം വിവാഹം. അല്ലാത്തപക്ഷം ഒരു വാളോടൊ മരത്തോടൊ ആദ്യം വിവാഹംചെയ്തിട്ടുവേണം പുരുഷനെ വിവാഹംചെയ്വാൻ. സ്ത്രീപുരുഷന്മാർ രണ്ടാളും ഏഴു കിണററിലെ വെള്ളംകൊണ്ടു കുളിക്കണം. പുനൎവ്വിവാഹം ആവാം. ശവം ദഹിപ്പിക്കയാണ. ശ്രാദ്ധം ഊട്ടും.

## ധക്കഡൊ.

ഒരു മാതിരി ഉരിയാ കൃഷിക്കാരാണ. ധക്കഡോവിന തന്റെ അഛനെ അറിഞ്ഞുകൂടാ എന്നൊരു വാക്കുണ്ട. ബ്രാഹ്മണനു ശൂദ്രിയിലുണ്ടായതാണെന്നു പറയുന്നു. പൂണുനൂലുണ്ട. ബ്രാഹ്മണന്റെ മാത്രമെ വെള്ളം കുടിക്കയുള്ളു. വിവാഹം തിരളുംമുമ്പ വേണം. വിധവാവിവാഹം ആവാം. മാംസം ഭക്ഷിക്കും. ശവം കുഴിച്ചിടുകയാണ പതിവ.



## ധുളിയ.

ഒരിയാകൃഷിക്കാരനാണ. ധൂളിയിൽനിന്നായിരിക്കാം പേർ. ഢോലി (ഡോലി) എന്നതിൽനിന്നും ആവാം. തിരളുംമുമ്പ വിവാഹം നിർബ്ബന്ധമല്ല. വിധവാവിവാഹം ആവാം. മാംസം ഭക്ഷിക്കും. ശവം ദഹിപ്പിക്കയാണ. ചിലൎക്ക പൂണുനൂലുണ്ട.

## നല്ക്കാ.

ദക്ഷിണ കന്നടത്തിൽ ഒരു മാതിരി പാണരാണ. വട്ടി, കൊട്ട, കുട ഇത്യാദി ഉണ്ടാക്കലും ഭൂതബലികളും പ്രവൃത്തി. മലയാളത്തിലെ മലയൻ, മുന്നൂററൻ, പാണൻ, മണ്ണാൻ ഇവരുടെ തിറ തെയ്യാട്ട ഇതുകളുടെ മാതിരിതന്നെ. തിരണ്ടതിൽപിന്നെയാണ വിവാഹം. ഒരുത്തിക്ക വഴിക്കുവഴിയായി എത്രപ്രാവശ്യമെങ്കിലും കെട്ടാം. ശവം ദഹിപ്പിക്കയുമുണ്ട. കുഴിച്ചിടുകയുമുണ്ട. അഞ്ചാംദിവസവും ഏഴാംദിവസവും പുല പോകും.

## നഞ്ചിനാട്ട വെള്ളാളൻ.

തിരുവാങ്കൂറിൽ തോവാള, അഗസ്തീശ്വരം ഈ രണ്ടു താലൂക്കുകളിലാണ അധികവും. എന്നാൽ മററ എല്ലാടത്തും ഉണ്ട.

ട്ടുകം 18,000 ജനമേയുള്ളൂ. പുരുഷന്മാരെ പിള്ള എന്നാണ വിളിക്കുക. മരുമക്കത്തായമാണ. ശൈവരെന്നും അശൈവരെന്നും രണ്ടുവകയുണ്ട. ശൈവര മത്സ്യമാംസം ഭക്ഷിക്കയില്ല. അശൈവരുടെ ചോറുണ്ണുകയുമില്ല. അശൈവർ മത്സ്യമാംസം ഭക്ഷിക്കും. ശൈവരുടെ ചോറുണ്ണും. ഇവരുടെ സ്ത്രീകളെ ശൈവൎക്ക ഭാൎയ്യയാക്കികൊടുക്കും. എന്നാൽ പിന്നെ അവൎക്ക അശൈവരുടെ ചോറുണ്ടുകൂടാ. തെക്കൻദിക്കിൽ വീഥികളിലായി പാൎക്കും. വടക്കോട്ട നായന്മാരെ മാതിരി പ്രത്യേകം പ്രത്യേകം പറമ്പുകളിലാണ. ഇവരുടെ ഉടുപുടവ നായന്മാരെപോലെയാകുന്നു. മററവരേതു പഴയ തമിഴ് മാതിരിതന്നെ. തിരണ്ടതിന്റെശേഷം വിവാഹമത്രെ പതിവ. എങ്കിലും അതിനുമുമ്പും അപൂൎവ്വമല്ല. അമ്മാമന്റെ മകളെങ്കിലും അച്ഛന്റെ പെങ്ങളുടെ മകളെങ്കിലുമാണ ഭാൎയ്യയാവാൻ ഉത്തമം. ഭാൎയ്യയെ ഉപേക്ഷിക്കാം. പക്ഷെ ഒഴിമുറി അല്ലെങ്കിൽ വിടുമുറി ആധാരം ഭൎത്താവ എഴുതികൊടുക്കണം. സ്ത്രീക്ക പിന്നെ നാഞ്ചിനാട വെള്ളാളനൊ പാണ്ടിവെള്ളാളനൊ സംബന്ധം തുടങ്ങാം. മരുമക്കത്തായമാണെങ്കിലും പുത്രന്മാൎക്ക അച്ഛന്റെ സ്വാൎജ്ജിതസ്വത്തിൽ നാലാലൊന്നിനും മരുമക്കത്തായപ്രകാരം അച്ഛന്ന എന്തു കിട്ടുമായിരുന്നുവൊ അതിന്റെ നാലിലൊന്നിനും അവകാശമുണ്ട. ഭാൎയ്യയെ ത്യജിച്ചാൽ അവൎക്കും കുട്ടികൾക്കും ഭൎത്താവിന്റെ സ്വാൎജ്ജിതസ്വത്തിലെങ്കിൽ പൂൎവ്വസ്വത്തിൽ പത്താലൊരംശത്തിന്ന അവകാശമിരിക്കും. വിധവ പുനൎവ്വിവാഹം ചെയ്യാതിരുന്നാൽ ചിലവിന്നവകാശമുണ്ട. ഉപേക്ഷിച്ചാൽ ഭൎത്താവിന്റെ ജീവകാലത്തോളവും അങ്ങിനെതന്നെ. വിധവയെ സംബന്ധം തുടങ്ങുന്നവൻ അവൾക്ക ഒരു ആധാരം ചെയ്തുകൊടുക്കണം. താൻ മരിക്കുമ്പോഴൊ ഉപേക്ഷിക്കുമ്പോഴൊ ഇന്നാ ഒരു സംഖ്യ അവൾക്ക കൊടുത്തേക്കാമെന്നായിട്ട. അതിന്ന എടുപ്പ എന്ന പേർ. ശേഷക്രിയ ചെയ്യേണ്ടത മകനാണ. മകനില്ലെങ്കിൽ മരുമകൻ. പുല പതിനാറാണ. ആ ദിവസങ്ങളിൽ പിണ്ഡകൎത്താവ പൂണുനൂൽ ധരിക്കണം. അതില്ലെങ്കിലും 16_ാംദിവസം നിശ്ചയം. മകളുടെ മകൻ മരിച്ച പുല മുത്തശ്ശിക്കാകുന്നു.

## നമ്പിടി.

പൂണൂനൂൽ ഇല്ലാത്തവരും ഉള്ളവരും ഉണ്ട. ഉള്ളവർ പ്രത്യേകം പുരോഹിതന്മാരാണ. ഇല്ലാത്തവർ മൂത്തതാണ. മരുമക്കത്തായമാകുന്നു. പുല പത്തുണ്ട. പിണ്ഡോദകം പത്തും. പൂണൂനൂൽ ഉള്ളവരിൽ പ്രമാണിക്കൊരു കാരണമില്ലാതാണ. സ്ത്രീകളെ മാന്തലെന്ന വിളിക്കും. കൊച്ചിശ്ശീമയിലും മലയാളത്തിലും മനോല്പാടാണ. പൂണൂനൂലുള്ളവർ ഗായത്രിയുണ്ട. കല്യാണം ശൗചം മുതലായതിന്ന പുരോഹിതൻ നമ്പൂതിരിയാകുന്നു. താലികെട്ടാൻ സ്വജനംതന്നെയാണ. സ്ത്രീകൾക്ക സംബന്ധം നമ്പൂതിരിമാരും ഉണ്ട. സ്വജാതിക്കാരും ഉണ്ട.

## നമ്പൂതിരി.

വിവാഹം തിരളുംമുമ്പ വേണ്ടാ. താലികെട്ടേണ്ടത അച്ഛനാണ. മണവാളൻ വരുന്നസമയം വസ്ത്രങ്ങൾ കൊണ്ടുചെല്ലും. അതിൽനിന്ന നാല എണ്ണപ്പുടവ ഇല്ലത്തിനകത്ത കന്യകയുടെ അച്ഛനേല്പിക്കണം. രണ്ട കന്യക ഉടുക്കും. രണ്ട പുറത്തേക്കുതന്നെ കൊണ്ടുവന്നിട്ട മണവാളൻതന്നെ ഉടുക്കണം. വഴിയെ മണവാളന്റെ കാൽ അച്ഛൻ കഴുകണം. സ്ത്രീപുരുഷന്മാർ അന്യോന്യം കണ്ടുകൂടാ. കന്യക ഒരു വലിയ കുടകൊണ്ട മറച്ചിരിക്കും. ഭർത്താവിനെ തൊടാതെ ഒരു മാല അണിയിച്ചുകൊടുക്കും. അത ഭർത്താവ ധരിക്കും. പിന്നെ മാത്രം അങ്ങട്ടും ഇങ്ങട്ടും കാണും. പിന്നെ കന്യകയെകൊണ്ട അഗ്നിയെ മൂന്ന പ്രദക്ഷിണം വെപ്പിക്കും. അത കഴിഞ്ഞിട്ട സപ്തപദി. ഇത ഓൾമ്മയെ കൈപിടിച്ച ഏഴടി നടത്തുകതന്നെ. ഭക്ഷണം കഴിഞ്ഞാൽ അച്ഛൻ മകളെ മടിയിൽ ഇരുത്തി ജാമാതാവോട അവളെ നന്നായി രക്ഷിക്കണമെന്നും പറഞ്ഞ ഏല്പിച്ചുകൊടുക്കും. വഴിയെ ഇല്ലത്തേക്ക കൊണ്ടുപോകും. മൂന്നനാൾ ദമ്പതിമാർ തമ്മിൽ വേറിട്ടിരിക്കണം. അഞ്ചാംദിവസം രണ്ടാളും എണ്ണതേക്കണം. ഓൾമ്മയുടെ മുടി ഭർത്താവ ചീപ്പുകൊണ്ട മാടണം. കുളിക്കുംമുമ്പ രണ്ടാളുംകൂടി ഒരു മുണ്ടുകൊണ്ട മാനത്തുകണ്ണൻ എന്ന പറയുന്ന മീനിനെ പിടിക്കണം അതു സമയം ഒരു ബ്രഹ്മചാരി ഭർത്താവോട ചോദിക്കും "ഒര

പശുവിനോടും പുത്രനോടും കാണുക ഉണ്ടായൊ?" എന്നു. മുണ്ടിലേക്കു ചൂണ്ടിക്കൊണ്ടു ഭർത്താവു പറയും. "ഉവ്വ്. ഇവിടെയുണ്ടു" എന്നു. വേറെയും ക്രിയകൾ ഉണ്ടു. എല്ലാം വർണ്ണിപ്പാൻ സ്ഥലം പോരാ. നാലോളം ഭാര്യമാരാവാം. ഓരോ വിവാഹത്തിനും കർമ്മങ്ങൾ എല്ലാം ചെയ്യണം. ഗർഭമുണ്ടായാൽ പ്രസവത്തോളം ഭർത്താവു തല വളർത്തണം. ഒന്നിലേറെ വേളികഴിച്ച ആളുടെ താടിയുടെ കഥ ചിലപ്പോൾ കലശൽതന്നെയായിരിക്കും.

ശവം ദഹിപ്പിക്കയാണു നിയമം. തടിയിന്മേൽ വെച്ചുകഴിഞ്ഞാൽ ദേഹത്തിന്റെ നവദ്വാരങ്ങളിൽ സ്വർണ്ണശകലം വെക്കണം. ദഹനം തുടങ്ങിയാൽ പിണ്ഡകർത്താ (മകനൊ മറ്റൊ) ഒരു മൺപാത്രത്തിൽ വെള്ളവുമായി തടി മൂന്നു പ്രദക്ഷിണംവെക്കണം. ആ സമയം അതിനെ ഉപാദ്ധ്യായനൊ മറ്റൊ ഒരു പീശാങ്കത്തികൊണ്ടു ഓട്ടപ്പെടുത്തണം. വീഴുന്ന വെള്ളം വേറൊരു പാത്രത്തിലാക്കി തടിയിലേക്കു തൂക്കണം. കുടം എറിഞ്ഞു ഉടെക്കയും വേണം. പുല പത്താകുന്നു. പതിനൊന്നാംദിവസം കുളിച്ചു പഞ്ചഗവ്യം സേവിച്ചു പൂണുനൂൽ മാറ്റണം. പന്ത്രണ്ടാം മാസത്തിന്റെ അവസാനമാണു സപിണ്ഡി. സാധാരണ ബ്രാഹ്മണൎക്കു പന്ത്രണ്ടാം ദിവസമാകുന്നു. പിന്നെ കൊല്ലത്തിൽ നക്ഷത്രം പ്രമാണമാക്കി ശ്രാദ്ധം ഊട്ടണം. പരദേശത്തു തിഥി പ്രമാണമാകുന്നു. ശവസംസ്കാരത്തിങ്കലും മറ്റും മാരാൻകൂടാതെ കഴികയില്ല. ബലിക്കു ദൎഭയും എള്ളും കൊടുക്കേണ്ടതു അവനാകുന്നു. നാലാം ദിവസം ചൊവ്വയൊ വെള്ളിയൊ അല്ലെങ്കിൽ അന്നാണു സഞ്ചയനം. ദഹിപ്പിപ്പാൻ കൊണ്ടുപോകുമ്പോൾ ശവത്തിന്റെ നെറ്റിമേൽ മേത്തോന്നിയുടെ വേർ അരെച്ചു കുറിയിടീക്കണം. പൂണുനൂൽ കഴുത്തിൽ മാലയായിട്ടു തൂക്കും. അസ്ഥിസഞ്ചയനം കഴിഞ്ഞാൽ ദഹനം കഴിഞ്ഞേടത്തു ഒരു വാഴ കഴിച്ചിടും. ഗർഭിണി മരിച്ചാൽ ശവം വയർ കീറി കുട്ടിക്കു ജീവനില്ലെങ്കിൽ അവിടെതന്നെ വെച്ചു ഒന്നായി ദഹിപ്പിക്കും.

മത്സ്യം മാംസം മദ്യം പാടില്ല. വിധവാവിവാഹവും അങ്ങിനെതന്നെ.

# നായർ.

നായന്മാർതന്നെ അനേക ജാതിയായിട്ടുണ്ട. അവരുടെ ആചാരങ്ങളും പലവിധമായി കാണാം. പരക്കെയുള്ളത ചിലത ഇവിടെ ചൂണ്ടിക്കാട്ടാം. താലികെട്ട കുടിയെ കഴിക്കയുള്ളു. കുട്ടി തിരളും മുമ്പ വേണം. ചുരുക്കം മറിച്ചും ഉണ്ടായിട്ടില്ലെന്നില്ല. താലികെട്ടതന്നെ വേണ്ടാ എന്നുള്ള പക്ഷക്കാരും അടുത്തകാലത്ത പുറപ്പെട്ടിട്ടുണ്ട. ചിലക്ക താലികെട്ടാൻ എണങ്ങനാണ. ചിലക്ക നെടുങ്ങാടിയാണ. ചിലേടത്ത ബ്രാഹ്മണൻ താലികെട്ടും. ചിലേടത്ത ഇട്ടുകൊടുക്കുകയും ഉണ്ട. താലികെട്ടുന്ന ആളെ കല്യാണപന്തലിൽവെച്ച പെണ്ണിന്റെ ആങ്ങള കാൽ കഴുകിക്കേണം. പെണ്ണിനെ വീട്ടിനകത്തുനിന്ന പന്തലിലേക്ക കൊണ്ടുപോകുക ആങ്ങളയാണ. മടക്കി അകത്തേക്ക കൊണ്ടുപോകുന്നത മണവാളനൊ എണങ്ങനൊ ആയിരിക്കണം. കെട്ടുസമയം പെണ്ണിന ഉടുപ്പാൻ മന്ത്രോടി (മന്ത്രകോടി) അച്ഛൻ കൊടുക്കണം. കെട്ടുന്ന ആൾക്ക മണവാളൻ എന്ന പേരാകുന്നു. ആയാൾക്ക ഇരുപ്പണം അവകാശം എന്ന നിയമമുണ്ട. അത വാങ്ങി ആയാൾ പോകും. അയാൾ ഭർത്താവാകണമെന്ന നിയമമില്ല. ആകുന്നതും ചുരുക്കമാണ. ചില കൂട്ടർ താലികെട്ടിയവൻ മരിച്ചാൽ പുലകുളിക്കും. ഒന്നിൽ അധികം കുട്ടികൾക്ക ഒരേസമയം തന്നെ താലികെട്ട ഉണ്ടായാൽ ഒരു മണവാളൻതന്നെ എല്ലാക്കും കെട്ടാം. എത്ര വയസ്സായാലും തരക്കേടില്ല. ഗർഭം അഞ്ചാ ഏഴാ ഒമ്പതൊ മാസത്തിൽ പുളികുടിയുണ്ട. പുംസവനംതന്നെ. ഇപ്പോൾ ചുരുക്കം ഇത വേണ്ടാ എന്ന വെക്കുന്നുണ്ട. പുളികൊടുക്കേണ്ടത ആങ്ങളയാണ. ആങ്ങള ഇല്ലെങ്കിൽ തറവാട്ടിലെ എതെങ്കിലും പുരുഷൻ മതി. പുളികുടി കടിഞ്ഞൂൽ ഗർഭത്തിനേ ഉള്ളു. പുളികുടിദിവസം ഒരു പുളിയുടേയും അമ്പാഴത്തിന്റേയും കൊമ്പുകൾ കുഴിച്ചിടുക ചിലേടത്ത നടപ്പുണ്ട. അതിന ദിവസേന പൂജയുണ്ട. പ്രസവവേദന തുടങ്ങിയാൽ പറിച്ചുകളയും. പുല സാധാരണ പതിനഞ്ചാണ. ഇതിൽ കുറച്ചും നടപ്പുണ്ട. അന്നൊക്കെ വെളുത്തേടന്റെ എങ്കിലും മണ്ണാത്തിയുടെ എങ്കി

ല്ലം മാററുടുക്കണം. കുട്ടിക്കു 28-ാംദിവസം അമ്മാമൻ പാൽകൊടുക്കണം. കുട്ടിയെ അച്ഛനിൽനിന്നു അമ്മയുടെ കുഡുംബത്തിലേക്കു ദത്തെടുക്കുന്നു എന്നാണു സങ്കല്പം. നാമകരണം അന്നുതന്നേയാണു. 28-ാംദിവസം ചെവിട്ടിൽ മന്ത്രിക്കയും സമ്പ്രദായമുണ്ടു. അന്നപ്രാശനംവരെ ആഭരണങ്ങൾ കെട്ടിക്കുകയില്ല. ചോർ കൊടുക്കുക ഗുരുവായൂർ മുതലായ ക്ഷേത്രങ്ങളിൽ കൊണ്ടുപോയി ദേവൻെറ സന്നിധിയിൽവെച്ചും നടപ്പുണ്ടു. ഈ കാലം ഉല്ലമെ ചിലർ അന്നപ്രാശനമെവേണ്ടാ എന്നു വെക്കുന്നുണ്ടു. ആറാം മാസത്തിൽ മുഹൂൎത്തമില്ലാതെയൊ പുല മുതലായ തടസ്ഥത്താലൊ ചോറൂണിന്നു തരമായില്ലെങ്കിൽ പിന്നെ എട്ടാം മാസത്തിലാണു നടപ്പ്. ദരിദ്രന്മാൎക്കും മററും ചില പ്രദേശങ്ങളിൽ ഒന്നിലധികം കുട്ടികൾക്കു ഒരു സമയം തന്നെ അന്നപ്രാശം നടപ്പുണ്ടു. അതുവരെ സാധുകുട്ടികൾ ചോറുണ്ണുകയില്ലെന്നു ശങ്കിക്കേണ്ടതാനും. കാതുകുത്തൽ, എഴുത്തിനിരുത്തൽ പഴയ പരിഷ്കാരക്കാൎക്കു ബഹു സാരമാണു. പുതിയ പരിഷ്കാരപ്രിയന്മാർ വില വെക്കാതായിത്തുടങ്ങിയിരിക്കുന്നു.

മരണസംബന്ധമായ ക്രിയകൾ ചുരുക്കത്തിൽ താഴെ ചേൎക്കുന്നു. മരിക്കാറാകുമ്പോൾ വെള്ളംകൊടുക്കുക സമ്പ്രദായമുണ്ടു. ഗംഗാതീൎത്ഥമൊ കോടി (സേതുരാമേശ്വരം) തീൎത്ഥമൊ ഉണ്ടെങ്കിൽ അതു ഉത്തമം. ശക്തിയുണ്ടെങ്കിൽ വായിൽ ഒരു രാശിപ്പണമൊ മറെറാ അല്പം സ്വൎണ്ണംവെക്കും. മരിച്ച ഉടനെ നിലത്തിറക്കികിടത്തണം. വഴിയെ വടക്കിനിയുള്ളേടത്തു വടക്കിനിയിൽ കൊണ്ടുപോയി ഒരു വാഴ ഇലയിൽ കിടത്തും. വിളക്കു കത്തിച്ചു വെക്കും. കാല്ക്കലും തലെക്കലും ശേഷക്കാരിൽ ആരെങ്കിലും ഇരിക്കയും ചെയ്യും. മുതിൎന്നവരുടെ ശവം ദഹിപ്പിക്കും. കുട്ടികളേയും ദരിദ്രന്മാരേയും മറചെയ്യും. വസൂരിയാൽ മരിച്ചവരേയും മിക്കതും നടപ്പുദീനംകൊണ്ടു മരിച്ചവരേയും അങ്ങിനെതന്നെ. ശവത്തെ കുളിപ്പിച്ചതിൻെറശേഷം സംബന്ധികൾ തുണിയിടുക എന്നൊരു ക്രിയചെയ്യാനുണ്ടു. അതു കഴിഞ്ഞാൽ ശ്മശാനത്തിലേക്കു എടുക്കുകയായി. ഇടുന്ന വസ്ത്രങ്ങൾ എല്ലാം ശീതികന്നാണു. ചില

പ്പോൾ തുണിക്കഷണങ്ങൾ ചുട്ടും ഇടും. ശവം ചുടലയിലേക്കു എടു ക്കേണ്ടതു അനന്തരവന്മാരാണു. മരിച്ച ആളേക്കാൾ മൂത്ത കുഡുംബങ്ങൾ സംസ്കാരത്തിനു ചേരുകയില്ല. ദഹിപ്പിക്കുന്നതു മൂവമൻ മാവിന്റെ വിറകാണു വേണ്ടതു. ഇല്ലെങ്കിൽ കുറെ എങ്കിലും വേണം. തടിയിൽ വെച്ചാൽ അനന്തരവൻ തലെക്കലും മകൻ കാല്ക്കലും തീവെക്കണം. അതിന്നു മുമ്പ ശവം മൂടിയ വസ്ത്രത്തിൽനിന്നു ഒരുകഷണം ചീന്തി മൂത്ത അനന്തരവൻ അരയിൽ ഒരു ഇരുമ്പിൻകഷണത്തോടുകൂടി വെക്കണം. മകൻ സജാതിയാണെങ്കിൽ അവന്നും കൊടുക്കും. കത്തിത്തുടങ്ങിയാൽ ശേഷക്കാർ കുളത്തിലൊ പുഴയിലൊ മറെറാ പോയി കുളിക്കണം. മടങ്ങിപ്പോരുന്നസമയം എല്ലാവരിലും മൂത്തവൻ ഒരു കുടം വെള്ളം കൊണ്ടുപോരും. അതു ചുമലിൽ വെച്ചും കൊണ്ടു തടിക്കു മൂന്നു പ്രദക്ഷിണം വെക്കണം. ആ സമയം കുടം കുത്തി ഓട്ടപ്പെടുത്തി അതിൽകൂടി വെള്ളം ഒലിച്ചുകൊണ്ടിരിക്കും. ഒടുക്കം കുടം തലയ്ക്കൽ ഇട്ടു പൊളിക്കും. ദഹനം പകലാണെങ്കിൽ ശേഷക്രിയ അന്നുതന്നെ തുടങ്ങും. രാത്രിയാണെന്നുവരികിൽ പിറേറന്നു. പട്ടനാട്ടുക എന്നൊരു ക്രിയയുണ്ടു. കടപ്പന ഓലയുടെ ഒരു കഷണം തെക്കേമിററത്തു സ്ഥാപിച്ചു കുത്തിനിൎത്തുകതന്നെ. ഇതു ചിലർ അസ്ഥിസഞ്ചയനം കഴിയുമ്പോഴാണു. ചിലർ ശേഷക്രിയ ആരംഭിക്കുമ്പോഴാകുന്നു. അസ്ഥിസഞ്ചയനം ഒററനാളല്ലാത്ത ഒരുദിവസം വേണം. മൂന്നു, അഞ്ചു, ഏഴു, ഇങ്ങിനെ ഒക്കു ദിവസങ്ങളിലായിരിക്കും അധികം. ദഹിപ്പിച്ച നാട്ടിൽ ശേഷക്കാർക്കു നില്പാൻ തരമില്ലാത്തപക്ഷം ദഹനം കഴിഞ്ഞുകൂടുമ്പോൾ അസ്ഥിസഞ്ചയനം കഴിക്കാം. അതു കഴിവോളം ഉദകക്രിയ വേണം. അതു കുളത്തിലൊ നദിയിലൊ കുളിച്ചിട്ടു തല തോൎത്താതെയും ഒററൻ വസ്ത്രം മാററാതെയും ആണു. പുല കഴിവോളം വെലി (ബലി) എല്ലാ ശേഷക്കാരും ഇടേണ്ടതാണു. ഭോഗികളും ശമിണികളും വേണ്ടാ. കുട്ടികൾ മൂത്തവനെ തൊട്ടുനിന്നാലും മതി. അടുത്ത അനന്തിരവന്മാരല്ലാത്തവരും മരണസമയം ഉണ്ടായിരുന്നിട്ടില്ലാത്തവരും അവസാന ദിവസം വെലിയി

ട്ടും. എന്നാൽ ദിവസേന വെലിയിട്ടിട്ടില്ലാത്തവർ ഒടുവിൽ ഇട്ടു മ്പോൾ ബാക്കി തീൎക്കുവാൻവേണ്ടി ദിവസം ഒന്നിന്നു ഓരൊ പിണ്ഡംകണ്ടു വെക്കണം. പുലകാലം മരിച്ചവീട്ടിൽ പോകുന്നവർ പിന്നെ കുളിക്കണം. മരണം മുതൽ പുല കഴിയുവോളം മാത്തിക്കറിച്ചി കൂടിയെ കഴിയുള്ളു. പതിനാറാം ദിവസം കൊള്ളുമാസം എന്നൊരു ക്രിയയുണ്ടു. ഇതിന്നു എളുയത ഉണ്ടായാൽ നന്നു. ചിലർ 41 ദിവസം ദീക്ഷിക്കും. ചിലർ സംവത്സരം. ചിലർ 15-ാം ദിവസംതന്നെ സപിണ്ഡി ഊട്ടി അവസാനിപ്പിക്കയും ഉണ്ടു. ദീക്ഷകാലം സ്ത്രീസംസൎഗ്ഗം, മദ്യം, മാംസം, മത്സ്യം, പുകല, ക്ഷൌരം ഇതൊന്നും പാടില്ല. പുലകാലം ദിവസേന പുലക്കാർ കുളിക്കുമ്പോഴൊക്കെ വെളുത്തേടൻ അല്ലെങ്കിൽ വണ്ണാത്താൻ ചിലൎക്ക മണ്ണാത്തി ഉടുപ്പാൻ മുണ്ടും തുണിയും കഞ്ഞിപിഴിയാതെ അലക്കി കൊണ്ടുവന്നു കൊടുത്തുകൊള്ളണം. ഇതു ദേശവെളുത്തേടന്റെയും മണ്ണാത്തിയുടേയും അവകാശമൊ ബാദ്ധ്യതയൊ ആകുന്നു. ഇതിന്നു അവൎക്കു നല്ല പ്രതിഫലവുമുണ്ടു. ബലി ഇടുന്നും മുമ്പും ചിലേടത്തു സഞ്ചയനത്തിന്നു നാളും പുരുഷന്മാർ ക്ഷൌരം ചെയ്യിക്കണം. ഇതു ദേശവിളക്കത്തലവൻ അല്ലെങ്കിൽ നാപിതന്റെ അവകാശമാണു. അമ്പട്ടൻ പാടില്ല. ഭാൎയ്യാഭൎത്താക്കന്മാൎക്ക അന്യോന്യം ഉപേക്ഷിക്കാം. 1896-ലെ മലയാം വിവാഹ ആക്ട പ്രകാരം വിവാഹം ചെയ്യപ്പെട്ടതായാൽ കോടതികാൎയ്യമുഖാന്തരമെ പാടുള്ളു. ഭൎത്താവ ഉപേക്ഷിക്കുന്നപക്ഷം അവൻ ചിലവിന്ന കൊടുക്കണം. ഉപേക്ഷിച്ചാൽ പിന്നെ വിവാഹമൊ സംബന്ധമൊ ആവാം. വിധവാവിവാഹം ആവാം. മദ്യം, മാംസം, മത്സ്യം, ഇതു ഉപയോഗിക്കുന്നവരുമുണ്ടു. ഉപയോഗിക്കാത്തവരും ഉണ്ടു. ഉപയോഗിച്ചാൽ ഭ്രഷ്ടില്ല. എല്ലാവരും മരുമക്കത്തായക്കാരാണു.

## നാട്ടുകോട്ടചെട്ടി.

അച്ഛൻ മരിച്ചപ്പോളും മക്കൾ ആയാളെ ഒന്നിച്ചു വസിക്കും. പിന്നെ വീടു മൂത്ത മകന്നു. അമ്മയുടെ ആഭരണങ്ങളും കട്ടിലും കിടക്കയും ഒടുവിലെ മകന്നു. ബാക്കി മുതൽ എല്ലാ പുത്രന്മാ

ക്കാ സമം. ഇവർ വലിയ ഉത്സാഹശീലന്മാരും വലിയ കച്ചോടക്കാരും പണം കടം കൊടുക്കുന്നവരും ആകുന്നു. ഒരു ആൺകുട്ടി ജനിച്ചു ഉടനെ കുറെ ഉറുപ്പിക നീക്കിവെക്കും. അതിന്റെ പലിശ അതിന്റെ വിദ്യാഭ്യാസത്തിന്നാകുന്നു. കാൎയ്യശേഷിയായാൽ മറ്റൊരാളുടെ കീഴായി കച്ചവടത്തിന്നൊ എജണ്ടായൊ ആയക്കും. കുറെ ദ്രവ്യവും സഹായിക്കും. ചിലപ്പോൾ ലക്ഷം ഉറുപ്പിക വരെ കൊടുക്കും. ഓലക്കഷണത്തിൽ ഒരു കുറിപ്പ മതി ലക്ഷ്യം. അകത്തചിലവ മിക്കതും ഓൎത്ത വട്ടികൊടുക്കുന്നുണ്ടാകകിലും നൂൽനൂറാറും കഴിക്കും. ലാഭത്തിൽ ഉറുപ്പിക ഒന്നിന്ന ഒരു പൈ കണക്ക ധൎമ്മവിഷയങ്ങൾക്ക നീക്കി വെക്കുക സാധാരണമാകുന്നു. വളരെ ഭക്തന്മാരും ദാതാക്കളുമാകുന്നു. ഒരുത്തൻ കഴിഞ്ഞിയാൽ ബാക്കിയുള്ളവർ ഒന്നിച്ചു ചേൎന്ന അവനെ വീണ്ടും ഉദ്ധരിക്കും. വീരശൈവന്മാരാണ. ദ്രവ്യവിഷയത്തിൽ ബഹുകൃത്യക്കാരാണ. ഒരു സംബന്ധി വിരുന്ന ചെന്നാൽ ഒരു നേരത്തെ ഭക്ഷണം മാത്രം വെറുതെ കൊടുക്കും. അധികം പാൎത്താൽ അവന്റെ പേൎക്ക ചിലവെഴുതും. ഇവൎക്ക ഹിന്തുക്ഷേത്രങ്ങളിൽ ശ്രീകോവിലിന്റെ വാതിൽക്കലോളം ചെല്ലാം. അച്ഛനും മക്കളും എല്ലാം ഒരു വീട്ടിൽ തന്നെ പാൎത്താലും വിവാഹം കഴിഞ്ഞവർ പ്രത്യേകം പ്രത്യേകം വെച്ചുണ്ണണം. അമ്മ വിധവയാണെങ്കിൽ അമ്മയും വേറെ പാകം ചെയ്തുകൊള്ളണം. ഈ കാലം നാട്ടുകോട്ടചെട്ടികൾ ബൈത വംശമായിട്ടാണ. ബൈത കോവിൽ എന്നാണ പറയുക. പുത്രസ്വീകാരം ചെയ്യുന്നത അവനവന്റെ കോവിലിൽ ചേൎന്ന കുട്ടിയെ മാത്രമെ പാടുള്ളു. സ്വീകൃതപുത്രനു മഞ്ഞാനീർ പുത്രൻ എന്നാകുന്ന പേർ. മുഖ്യ ക്ഷേത്രങ്ങളുള്ളെടങ്ങളിൽ അന്യദേശക്കാരായ നാട്ടുകോട്ടചെട്ടിമാൎക്ക ക്ഷേത്രകാൎയ്യസ്ഥൻ ഭക്ഷണം കൊടുത്തുകൊള്ളണം. പക്ഷെ അന്യകോവിലിൽ പെട്ട ആളായാൽ ആ കോവിലോട വസൂലാക്കും. പുരുഷന്മാർ തല മുഴുവൻ ക്ഷൌരം ചെയ്യും. സ്ത്രീപുരുഷന്മാർ കാതു വളൎത്തും. അച്ഛന്റെ മരുമക്കളെ കെട്ടാൻ അവകാശമുള്ളതാകുന്നു. വിവാഹത്തിന്ന പുരോഹിതനായി ബ്രാഹ്മണൻ വേണം. താലികെട്ടുക അധികം കുട്ടി

കാം ഉണ്ടായിട്ടുള്ള ഒരു വയസ്സനാം മണവാളന്റെ പെങ്ങളും കൂടിയാണ. വയസ്സൻ അന്ത്യകോവിലിൽചേൎന്ന ആളാവണം. താലികെട്ടു കഴിഞ്ഞ ഉടനെ വിവാഹകരാറ എഴുതുകയായി. രണ്ടു പകൎപ്പ് വേണം. ഒന്നു സ്ത്രീക്കു, ഒന്നു പുരുഷന്നു. വിവാഹത്തിന്നു പെണ്ണിന്റെ വീട്ടിൽ പുരുഷൻ എത്തുമ്പോൾ അവൾവന്നു എതിരേല്ക്കണം. അവരുടെ ആളുകളുടെ മദ്ധ്യെ സ്ത്രീപുരുഷന്മാരെ അന്യോന്യം ഉന്തണം. ഗൎഭം അഞ്ചാംമാസത്തിൽ മരുന്നുകുടി എന്നൊരു ക്രിയയുണ്ടു. ഏഴാംമാസത്തിൽ ക്ഷേത്രത്തിൽനിന്നു തീൎത്ഥം കൊണ്ടുവന്നു സേവിപ്പിക്കണം. ഇതിന്നു തീൎത്ഥം കുടിപ്പിക്കൽ എന്നു പേർ.

ശവം ദഹിപ്പിക്കയാകുന്നു. രണ്ടാംദിവസം അസ്ഥിസഞ്ചയനം ക്ഷൌരകൎമ്മം ചെയ്യണം. 8-ാംദിവസം പുല പോകും. അന്നു മാംസം ഉണ്ടാക്കി ശേഷക്കാർ ഭക്ഷിക്കണം. പുല ഏഴുദിവസവും മാംസം പാടില്ല. പുല 8-ാംനാൾ പോകുമെങ്കിലും ക്ഷേത്രത്തിൽ 30 ദിവസം കഴിഞ്ഞെ കടക്കയുള്ളൂ. കൎമ്മാന്തരം എന്നു പറയുന്നതു 16-ാംദിവസമാണ. ആ ദിവസം ബ്രാഹ്മണൎക്കു ദ്രവ്യം, രാമായണം, ഭാരതം, പെരിയപുരാണം, മുതലായ പുസ്തകങ്ങൾ, മരക്കട്ടിൽ ഇത്യാദി വളരെ ദാനം ചെയ്യും.

## നായാടി.

ഗൎഭം ആറാംമാസത്തിൽ സ്ത്രീകൾക്കു കരടിന്റെയൊ മലയണ്ണാന്റെയൊ മാംസത്തിനു വളരെ താല്പൎയ്യമാണ. ഏഴാംമാസത്തിൽ ഉഴിഞ്ഞുകളയുക സുഖപ്രസവത്തിന്നു സാരമാകുന്നു. ഗൎഭം ചരിയിപ്പാൻ കാരണം പിശാചുകളാണ. അവരെ നീക്കം ചെയ്വാൻ ചരടജപിച്ചുകെട്ടും. പ്രസവം പ്രത്യേകം ഒരു പുരയിൽ വേണം. പ്രസവവേദന തുടങ്ങിയാൽ ഭൎത്താവ സ്വന്തവയററത്തു മെഴുക്കു പുരട്ടി ഉഴിയും എന്നാൽ ഭാൎയ്യ വേഗം പെറുംപോൽ. പെററവൎക്കു പത്തു ദിവസം അശുദ്ധിയുണ്ടു. ആ കാലം ഭൎത്താവു കാണുകയില്ല. 28-ാംദിവസം കുട്ടിക്കു പേരിടും. കടിഞ്ഞൂൽ ആണാണെങ്കിൽ അച്ഛന്റെ അച്ഛന്റെ പേരാണ. പെണ്ണാണെങ്കിൽ അമ്മയുടെ അമ്മയുടെയും. അഞ്ചാംവയസ്സിൽ കാതുകുത്തും. കുത്തുന്നത അമ്മാമനാണ. വിവാഹസമ്പ്രദായം ബഹു

നസമുണ്ടു. പെണ്ണിനെ ഒരു കുടിൽ വളച്ചുകെട്ടി അതിനകത്താക്കിട്ടു ഭർത്താവാവാൻ തടസ്ഥമില്ലാത്ത ചെറുപ്പക്കാർ ചുററും പാടിക്കളിക്കാൻ തുടങ്ങും. ഒടുവിൽ എല്ലാവരും ഓരോ വടി കുടിലിന്റെ ഉള്ളിലേക്കു നീട്ടികൊടുക്കും. ആരുടേതു പെണ്ണു പിടിക്കുന്നുവൊ അവൻ ഭർത്താവു. വ്യഭിചാരം മഹാ വലിയ കുററമാകുന്നു. ഭർത്താവു ഉപേക്ഷിച്ചവളുടെ മകന്റെയൊ മകളുടെയൊ വിവാഹത്തിങ്കൽ അവൾ ഉണ്ടാവാം. പക്ഷെ ഭർത്താവിന്റെ മുഖത്തു നേരെ നോക്കിക്കൂടാ.

ശവം ദഹിപ്പിക്കയും സ്ഥാപിക്കയും ഉണ്ടു. ദഹിപ്പിച്ചാൽ വെണ്ണീർ എടുത്തു സൂക്ഷിക്കും. അസ്ഥി പത്താംദിവസം നദീതീരത്തു സ്ഥാപിക്കും. പുല പത്തു. ആ കാലം വെച്ച ചോറുണ്ടാക്കി കൊടുപ്പാൻ എണങ്ങർ വേണം. പുല പോകുന്ന ദിവസം കുറെകൂടെ വെലിയിടും. കഴിഞ്ഞുപുരക്കൽ ചെന്നാൽ സംബന്ധികളിൽ ഒരുവൻ ശേഷക്കാരെ ചാണകവെള്ളംകൊണ്ടു കൊടയണം. ശവം മറ ചെയ്യുതാണെങ്കിൽ ഏഴാംമാസത്തിൽ മൂത്ത മകൻ മാന്തി അസ്ഥികൾ എടുത്തു തടിപോലെ ഒന്നുണ്ടാക്കി അതിന്മേൽ വെച്ചു ചുള്ളികൾ കൂട്ടി കത്തിച്ചിട്ടു എടുത്തു ഒരു പുതുകുടത്തിലാക്കി ചാളെക്കു സമീപം ഒരു മരത്തിന്മേൽ തൂക്കണം. ആ ദിവസമാണു അടിയന്തരം നിശ്ചയിക്കുക. അടിയന്തരത്തിന്നാറാം കുടം ഒരു നദീതീരത്തു കൊണ്ടുപോയി സ്ഥാപിക്കണം. നായാടികളുടെ ദൈവം മല്ലൻ, മല്ലവാഴി, പറയക്കുട്ടി ഇവരാണു. പ്രേത പൂജയും ഉണ്ടു. മരിച്ചവരുടെ പ്രതിമയുണ്ടാക്കി ഓണം വിഷു മുതലായ നാളുകളിൽ ചോറും കള്ളും നിവേദിക്കും. നരി നേരിട്ടു വന്നെങ്കിൽ എന്തു ചെയ്യും എന്നു ചോദിച്ചതിന്നു ഒരു നായാടി പറഞ്ഞ മറുപടി "മൺമറഞ്ഞ കാരണവന്മാരെ വിളിക്കും എന്നാൽ നരി ഒന്നും ചെയ്യുകയില്ല" എന്നായിരുന്നു. നായാടികൾ ജ്യോതിഷം പറയുന്നോരാണു. വല്ല ദീനമൊ അപത്തൊ സ്ത്രീക്കു ദേവത ഉപദ്രവമൊ ഉണ്ടായാൽ പറയനെ വരുത്തും. ഒരു ചരടും കുറെ കള്ളും കൊണ്ടുകൊടുത്താൽ ചരടു ജപിച്ചു സ്ത്രീയെ കെട്ടിക്കും കള്ളു അവൻ കുടിക്കും. ദേവത ഒഴിക്കുകയും ചെയ്യും. രോഗം

ക്കം ദേവത ഉപദ്രവമൊ കണ്ണേറൊ ഉണ്ടെന്ന ശങ്കയായാൽ കുറെ ഉപ്പ, കപ്പൽമുളക, പുളി, നാളികേരം, എണ്ണ, കടുക, പയിസ്സ, ഇതെല്ലാം ഒരു പാത്രത്തിൽ വെച്ച രോഗിയുടെ തലയുടെ മീതെ മൂന്ന ചുററി എല്ലാം ഒരു നായാടിക്കു കൊടുത്തിട്ട അവനോട ശപിക്കാൻ പറയും. അവന്റെ ശാപത്തിന്ന ഫലം വിപരീതമാണത്രെ. അത നിമിത്തം ആരെങ്കിലും പിച്ചകൊടുത്താൽ "നീ മുടിഞ്ഞുപോണെ. നശിച്ച പോണെ" എന്നാണ പറയേണ്ടത. കവളപ്പാറ നാട്ടിലെ നായാടികൾക്കു കുടുമ ഉണ്ട. അവിടെ മാപ്പിളമാരില്ല ഉപദ്രവിക്കാൻ. മററു ദിക്കിൽ നായാടികളെ കുടുമ വെപ്പാൻ മാപ്പിളമാർ അയക്കയില്ല. പട്ടണങ്ങളിൽ ഇരക്കാൻ വരുന്ന സമയം നായാടികൾ തൊപ്പിയും കുപ്പായവും ധരിച്ച മുസൽമാന്മാരാണെന്ന നടിക്കും. മടങ്ങി നാട്ടിൽ ചെന്നാൽ നായാടിയായി ദൂരെനിന്ന ധർമ്മത്തിന്ന നിലവിളിക്കയും ചെയ്യും.

## പട്ടണവൻ.

കൃഷ്ണാനദി മുതൽ തെക്കു തഞ്ചാവൂർ വരെ കിഴക്കെകരയുള്ള മീൻപിടുത്തക്കാരെ കരയാൻ എന്ന പറയും. പട്ടണവൻ എന്ന വാക്കിന്റെ അൎത്ഥം പട്ടണത്തിൽ വസിക്കുന്നവൻ എന്നാണല്ലൊ. ചെന്നപട്ടണം, നാഗപട്ടണം, കലിംഗപട്ടണം, വിശാഖപട്ടണം ഇങ്ങിനെ പല പട്ടണങ്ങളിൽ വസിക്കയാൽ ഈ പേർ കിട്ടിയതായിരിക്കണം. പ്രവൃത്തി മത്സ്യം പിടുത്തമാണ. ചിലർ ആയ്യർ, അയ്യായിരത്തലവൻ, ആയ്യനാട്ടുചെട്ടി, വരുണകുലവെള്ളാളർ ഇങ്ങിനെ അനേകം ഉയൎന്ന സ്ഥാനപേരുകൾ എടുത്തിട്ടുണ്ട. ജാതിയിൽ യജമാനൻ എന്ന പേരായിട്ട ഒരു തലവനുണ്ട. അവന്റെ അനുമതി ഇല്ലെങ്കിൽ വിവാഹം നടക്കുകയില്ല. ശേഷക്രിയയിങ്കൽ അവൻ ഹാജർ വേണം. ജാതിഭ്രഷ്ടം, അടികലശൽ, വാക്കേററം, വ്യഭിചാരം മുതലായ്ത്ത തീൎക്കുന്നു അവനാണ. വിവാഹത്തിന്ന അമ്മാമന്റെ സമ്മതം ആവശ്യമാകുന്നു. പുരോഹിതൻ ബ്രാഹ്മണനാണ. താലികെട്ടുക പുരുഷൻ തന്നെയാകുന്നു. ചുരുക്കം ഒരു സ്ത്രീയും നടപ്പുണ്ട. സ്ത്രീപുരു

ഷന്മാരുടെ കാൽവിരലിന്ന അവന്റെ അളിയനാം അവളുടെ അമ്മാമനും മോതിരം ഇടേണം. വിവാഹം നിശ്ചയിച്ചു കഴിഞ്ഞാൽ ഉടനെ സംസൎഗ്ഗം ആവാം. വിധവാവിവാഹം ധാരാളം ആവാം. വ്യഭിചാരക്കുററം ചെയ്തു ഒരുത്തി പിന്നെ വിവാഹം ചെയ്യുന്നതായാൽ താലിക്കു പകരം മുത്താറം ചരടാണ കെട്ടിക്കുക. കെട്ടുന്നത ഒരു സ്ത്രീയായിരിക്കും.

ചിലർ ശവം ഇരുത്തി സ്ഥാപിക്കും. ദഹിപ്പിക്കുന്നപക്ഷം ചുടലയിലേക്ക തീ കൊണ്ടുപോകേണ്ടത ക്ഷുരകനാകുന്നു. വെള്ളവും കടവുമായി പ്രദക്ഷിണം വെക്കലും കടം ഉടെക്കലും ഇവക്കും നടപ്പാണ.

## പട്ടവെക്കാര.

ദക്ഷിണകന്നടത്തിൽ പട്ടുനൂൽ നെയ്ത്തുകാരാണ. ശൈവരും വൈഷ്ണവരും ഉണ്ട. മുഖ്യ ദേവത ബാർക്കൂറിലെ ദുൎഗ്ഗാപരമേശ്വരിയാണ. പൂണൂലുണ്ട. പുരോഹിതൻ ബ്രാഹ്മണനാകുന്നു. വിവാഹം തിരളുമുമ്പ വേണം. വിധവാവിവാഹം പാടില്ല. വ്യഭിചാരത്തിന മാത്രം ഭാൎയ്യയെ ത്യജിക്കാം. മക്കത്തായമാണ. ശവം ദഹിപ്പിക്കണം. ശ്രാദ്ധം ഊട്ടും. മത്സ്യം ഭക്ഷിക്കാം. എന്നാൽ മാംസവും മദ്യവും വൎജ്ജ്യമാണ.

## പട്ടുനൂൽക്കാരൻ.

ഇവരെ മധുരാപട്ടണത്തിലാണ മുഖ്യമായി കാണുക. അവിടെ പകുതിയും ഇവരാണ. ഗുൎജ്ജരദേശത്തുനിന്ന വന്ന കുടിയേറിയവരാകുന്നു. ഭാഷയും ഒരുമാതിരി ഗുജരാത്തിയാണ. പട്ടുനൂലി എന്നും ഖത്രി എന്നും പറയും. പ്രവൃത്തി പേരുകൊണ്ട ഊഹിക്കാമല്ലൊ. ഈ കാലം ഇവർ സൌരാഷ്ട്രർ എന്ന പേർ എടുത്തിരിക്കുന്നു. ബ്രാഹ്മണരെന്ന ഭാവിക്കയും ചെയ്യുന്നു. പക്ഷെ ബ്രാഹ്മണരുടെ ചോറുണ്ണുകയില്ല. പൂണൂലുണ്ട. വിവാഹദിവസത്തിന്റെ മുമ്പെത്തെ നാൾ പുരുഷന്റെ ഭാഗത്തുനിന്ന ചിലർ സ്ത്രീയുടെ വീട്ടിൽ പോയിട്ട പെണ്ണിനെ കൊടുക്കുമൊ എന്ന ആദരപൂൎവ്വം ചോദിക്കും. അതിന്ന സ്ത്രീയുടെ ശേഷക്കാർ പറയേണ്ടുന്നത ഒരു വാചകമായിട്ടുണ്ട. „നിങ്ങൾ ആരാണ? എവിടുന്ന വരു

ന്നു?" ഇതിന്ന പുരുഷഭാഗക്കാർ പറയണം "ഞങ്ങൾ സോമത്തനിന്നാണ. ദേവഗിരിയിൽ പാൎത്തിരുന്നു. അവിടുന്ന തെക്കോട്ടുപോന്ന വിജയനാഗരത്ത എത്തി. അവിടുന്ന മധുരയിൽ വന്നു" എന്ന. ഇവർ ഇതുപോലെ അങ്ങോട്ടും ചോദിക്കും. ഇങ്ങിനെതന്നെ മറുവടിയും പറയും. ഇവൎക്ക ഇവർതന്നെ പുരോഹിതൻ. ബ്രാഹ്മണരും ഉണ്ട. തമിഴർ ഇവരെ ചെട്ടിഎന്ന വിളിക്കുന്നു. താണ ജാതിയായി വിചാരിക്കയും ചെയ്യുന്നു. പക്ഷെ ഇവരെ ഭാവം തങ്ങൾ സകലജാതിക്കും മീതെയാണ എന്നാകുന്നു. അയ്യങ്കാർ, അയ്യർ, റാവു, ഭാഗവതർ, ശാസ്ത്രികൾ, ഇത്യാദി പേരുകൾ എടുക്കും. എങ്കിലും പഴയ സമ്പ്രദായപ്രിയന്മാർ ചെട്ടി എന്ന പേർ വിട്ടിട്ടില്ല. വിവാഹം തിരണ്ടുമുമ്പാണ നിയമം. വിധവാവിവാഹം പാടില്ല. എങ്കിലും വിധവ ക്ഷൌരം ചെയ്യേണ്ട. താലി അറക്കണം. വെററില മുറുക്കാം. മത്സ്യം, മാംസം, മദ്യം, ഇതും പാടില്ല. ഇവരിലും ബ്രഹ്മ ക്ഷത്രി വൈശ്യ ശൂദ്ര എന്ന വിഭാഗമുണ്ട. നാമകരണം പതിനൊന്നാംദിവസമാണ. എട്ടാമത്തെ കുട്ടി പുരുഷനായാലും വേണ്ടതില്ല സ്ത്രീയായാലും വേണ്ടതില്ല പേർ കൃഷ്ണനെന്നാകുന്നു. അന്നപ്രാശനം ഒരു വയസ്സ തികയുമ്പോഴായിരിക്കും ചിലപ്പോൾ. സാധാരണമായി പിന്നത്തെ എന്തെങ്കിലും ഒരു അടിയന്തരത്തിന്ന മുമ്പായിട്ടാണ. ഉപനയനം എഴും പന്ത്രണ്ടും വയസ്സിന്ന മദ്ധ്യേയായിരിക്കും. സമാവൎത്തനമാകട്ടെ ബ്രഹ്മചൎയ്യമാകട്ടെ അനുഷ്ഠിക്കമാറില്ല. ശവം ദഹിപ്പിക്കുകയാണ. പുല പത്തു ഉള്ളു. ശ്രാദ്ധം ഉണ്ടു.

## പണിക്കൻ.

മധുരാ, തിരുനെൽവേലി, ജില്ലകളിൽ വാസമാക്കീട്ടുണ്ട. ചിലർ പാണന്മാരുടെക്ഷൌരകനാണ. ചിലൎക്ക തൊഴിൽ നെയിത്തും. ഇവർ തമ്മിൽ തമ്മിൽ വിവാഹമില്ല. പുരോഹിതൻ ബ്രാഹ്മണനാണെങ്കിലും ആയാളെ മററുള്ള ബ്രാഹ്മണർ തങ്ങളോട സമന്മാരായി വിചാരിക്കുന്നില്ല. പണിക്കന്മാർ ഇയ്യിടെ ഇല്ലം വെള്ളാളൻ എന്ന പേരെടുത്തുതുടങ്ങീട്ടുണ്ട. മത്സ്യമാംസം ഉപേക്ഷിക്കയും പൂണുനൂൽ ഇടുകയും ചെയ്യുന്നു.

# പണിയൻ.

വയനാട്ടിലും ചുരത്തിന്റെ അടിവാരത്തിൽ ഏറനാട, കോഴിക്കോട, കുറുമ്പ്രനാട, കോട്ടയം ഈ താലൂക്കുകളുടെ ഭാഗങ്ങളിലും വസിക്കുന്നവരാണ. ഒരു ഭാൎയ്യയെ നടപ്പുള്ളൂ. എങ്കിലും എത്ര എണ്ണത്തെ രക്ഷിക്കാൻ കഴിയുമൊ അത്ര എണ്ണം വിരോധമില്ല. വിവാഹത്തിനുമുമ്പ പുരുഷൻ പെണ്ണിന്റെ അഛനെ ആറ മാസകാലം ദിവസേന ഓരൊ കെട്ട വിറക കൊണ്ടുപോയികൊടുക്കണം. താലികെട്ടേണ്ടത മണവാളന്റെ കുഡുംബത്തിലെ സ്ത്രീകളാകുന്നു. "പണിയൻ ചെമ്മി" (ജന്മി) എന്നൊരുത്തനുണ്ട. അവൻ സ്ത്രീപുരുഷന്മാരുടെ തലെക്കും കാൽക്കും വെള്ളം വീഴ്ത്തണം. മണവാളൻ ഈ ചെമ്മി വകൽ 16 പണവും കോടിവസ്ത്രങ്ങളും കൊടുക്കും. അത ഇവൻ പെണ്ണിന്റെ അഛനുകൊടുക്കും. മേലിൽ കൊല്ലംതോറും പെണ്ണിന്റെ അഛനമ്മമാൎക്ക ഒരു കാഴ്ച വെക്കണം. ഇല്ലെങ്കിൽ പെണ്ണിനെ തിരികെ ചോദിപ്പാൻ അവൎക്കവകാശമുണ്ട. ജ്യേഷ്ഠത്തിയനുജത്തിമാരെയാകട്ടെ മരിച്ച ഭാൎയ്യയുടെ സോദരിയെയാകട്ടെ കെട്ടിക്കൂടാ. വിധവാവിവാഹം ആവാം. വ്യഭിചാരാദി കുററങ്ങളെ വിസ്തരിപ്പാൻ പഞ്ചായത്തകാരുണ്ട. ഇത്ര്യം പറഞ്ഞതിന്ന സാധാരണ പിഴ 16 പണവും വിവാഹചിലവും പെണ്ണിന്റെ അഛനമ്മമാൎക്കുള്ള കാഴ്ചയും ആകുന്നു. പ്രസവസംബന്ധമായി ക്രിയ ഒന്നുമില്ല.

ശവം ഇടത്തോട്ട ചരിച്ചുകിടത്തി കഴിച്ചിടും. പ്രേതത്തിന്ന ഭക്ഷണത്തിന്ന അല്പം ചോറ കുഴിയിൽവെച്ചു കുഴിമൂടും. ഏഴദിവസം കഴിയുടെ കരെ അകലെ ചെമ്മി അല്പം കഞ്ഞികൊണ്ടുപോയിവെച്ചു കൈ തട്ടണം. അത ചുററുമുള്ള ദേവതകൾ കാക്കരൂപമായിവന്നെടുക്കുന്നു എന്നാണ വിശ്വാസം. ഏഴ ദിവസം കഴിഞ്ഞാൽ നമ്പ ("നോമ്പ") അല്ലെങ്കിൽ തൈപുല എന്ന ക്രിയയുണ്ട. പിന്നെ മൂന്ന കൊല്ലം തുടൎച്ചയായിട്ട മകരമാസത്തിൽ കാക്കപ്പുല അല്ലെങ്കിൽ കരുവെല്ലി എന്ന ഒന്നുണ്ട. ഇതിനൊക്കെ കൎമ്മിയായിട്ട ചെമ്മി വേണം. അന്ന ഒരു കോമരമെങ്കിലും മരിച്ചവന്റെ ശേഷക്കാരിൽ ഒരു ആളെങ്കിലും ഉറഞ്ഞു വെളിച്ചപ്പെട്ട അരുളപ്പാട ഉണ്ടാകും.

## പണ്ടാരം.

ഇതൊരു ജാതിപ്പേരൊ അല്ല തൊഴിലിൽനിന്ന ഉത്ഭവിച്ച പേരൊ എന്ന വാദമുണ്ട. ഒരു മാതിരി ശൈവശൂദ്രസന്യാസികളാണ. ചിലർ മദ്യം സേവിക്കും. നല്ല ശൂദ്രരുടെ ചോറുണ്ണും. മാംസം ഭക്ഷിക്കയും ചെയ്യും. ശിവക്ഷേത്രങ്ങളിൽ മാലകെട്ടും, കഴകവൃത്തും. ചിലർ മഠാധിപതികളായിട്ടും വലിയ ക്ഷേത്രങ്ങളുടെ അധികാരികളായിട്ടും ഉണ്ട. അവരെ തമ്പിരാൻ എന്നും പണ്ടാരസന്നിധി എന്നും വിളിക്കും. ഇവർ ബ്രഹ്മചാരികളാണ. മദ്യമാംസം പെരുമാറുകയില്ല. പണ്ടാരങ്ങൾ പൂൎവ്വം ചോഴിയവെള്ളാളരായിരുന്നു എന്ന പറയുന്നു. അവരുമായി ഇന്നും കൊള്ളക്കൊടുക്കയുണ്ട. ശവം ഇരുത്തി മറചെയ്യുയാണ.

## പത്മശാല.

ഒരു തരം തെലുങ്കചാലിയരാണ. എടങ്കൈ, വലങ്കൈ, ഇങ്ങിനെയുള്ളതിൽ ഇവർ വലങ്കൈക്കാരാകുന്നു. പെണ്ണു തിരണ്ടിരിക്കുമ്പോൾ മാംസം പാടില്ല. വിവാഹകാൎയ്യംകൊണ്ട പറയുന്ന സമയം ചോദ്യത്തിന നേരിട്ട ഉത്തരം പറയരുതെന്ന ചില കൂട്ടരുടെ പക്ഷം. പെണ്ണിനെ തേടിവന്നവരാണെങ്കിൽ പറയും. "ഞങ്ങൾ മൃഷ്ടാന്നം ഭക്ഷണം തേടിവന്നിരിക്കയാണ" എന്ന. അമ്മയും അച്ഛനും സമ്മതമാണെങ്കിൽ മറുവടി പറയും "ഞങ്ങൾ ഭക്ഷണം തരാൻ തയ്യാറാണ, നിങ്ങൾ അടുത്ത ചാൎച്ചക്കാരാണല്ലൊ" എന്ന. വിവാഹസമ്പ്രദായം തെലുങ്കും കൎണ്ണാടകവും കലൎന്നിട്ടാണ. ബെല്ലാരി, കടപ്പാ മുതലായ ദിക്കിൽ പെണ്ണിനെ മണവാളന്റെ വീട്ടിലേക്ക കൊണ്ടുപോകുന്നത കാളപ്പുറത്താണ. അവിടെ ചെന്നാൽ നാലു കാലുള്ള ഒരു പന്തലിൽനിന്ന കളിക്കണം. പന്തലിനെ നൂൽകൊണ്ട മൊത്ത ചുററിയിരിക്കും. ഒരു കൊട്ടയിലൊ നിലത്തൊ ചോളം കൂട്ടി അതിന്മേലാണ താലി വെക്കുക. മണവാളൻ അമ്മിമേൽ നിന്നിട്ടാണ താലികെട്ടുക. കന്യകയുടെ മൂക്കുത്തി ഒരു കിണ്ണത്തിൽ പാലിൽ ഇടും. അത അവർ അഞ്ചപ്രാവശ്യം എടുക്കണം. വയ്യുന്നേരം തെരുകളിൽക്കൂടി

ഘോഷയാത്രയുണ്ടാകും. അടുത്ത ക്ഷേത്രമുണ്ടെങ്കിൽ അവിടെയും പോകും. തിരികെ വരുന്നസമയം സ്ത്രീപുരുഷന്മാർകൂടി കൈകോർത്ത അല്പം കളിക്കണം. പിന്നെയെ വീട്ടിനകത്ത കടക്കയുള്ളു.

ചില പരമ്പരാലുകൾ ശവം സാധാരണപോലെ കഴിച്ചിടും. ലിംഗധാരികളായിട്ടുള്ളവർ ഇരുത്തിട്ടാകുന്നു. മററുള്ളവർ ദഹിപ്പിക്കുന്നു. മരിച്ചത ശനിയാഴ്ചയൊ ഞായറാഴ്ചയൊ ആയിപ്പോയാൽ ശവത്തോടുകൂടി ഒരു കോഴിയേയും ദഹിപ്പിക്കണം. ഇല്ലെങ്കിൽ അടുത്ത ഒരു മരണംകൂടി ഉണ്ടാകും. വെള്ളവും കുടവുമായി പുത്രൻ പ്രദക്ഷിണം വെക്കലും കുടം ഓട്ടപ്പെടുത്തലും ഒടുവിൽ പൊളിക്കലും ഇവർക്കും ഉണ്ട. പുല അഞ്ചാംനാൾ ഒരു സാത്താനി പുരോഹിതൻ വന്ന മരിച്ച ആളുടെ രേക്ഷക്കാർക്ക "പുണ്യാഹം" മദ്യവും മാംസവും കൊടുക്കണം. അവസാനദിവസവും അങ്ങിനെതന്നെ. ഈ പുണ്യമദ്യം പുണ്യാഹത്തിന പകരമാണ.

## പരിവാരം.

മറവൻ അകമുടയാൻ ഇവരിൽ ഒരു അന്തരജാതിയായി മധുര, തിരുനെൽവേലി, കോയമ്പത്തൂര, തൃശ്ശിനാപ്പള്ളി ഈ ജില്ലകളിൽ കാണുന്നുണ്ട. തൊട്ടിയജാതിക്കാരായ ജമീൻദാരന്മാരുടെ ഭൃത്യന്മാരാണ. ആണും പെണ്ണും യജമാനൻ ഏററ കല്പിക്കുന്നതൊ അത ചെയ്യണം. പറയൻെറ മേലുള്ള ഏതു ജാതിക്കാരെയും തങ്ങളുടെ ജാതിയിൽ ചേക്കും. പുരോഹിതനായി ബ്രാഹ്മണനെ സ്വീകരിക്കമാറില്ല. ചിലേടങ്ങളിൽ തൊട്ടിയരുടെ തലവനാണ പുരോഹിതൻ. തിരണ്ട പെണ്ണിനെ 16 ദിവസം ഒരു കുടിലിൽ പാപ്പിച്ച രാത്രി രേക്ഷക്കാർ കാക്കും. അത വഴിയെചുടും. അവൾ ഉപയോഗിച്ച ചട്ടികലങ്ങൾ ചെറിയ കഷണം കഷണങ്ങളായി ഉടെക്കും. കഷണത്തിൽ മഴവെള്ളം നിന്നാൽ സ്ത്രീ മച്ചിയായിപോകുംപോൽ. കല്യാണത്തിൻെറ ചടങ്ങുകൾ ചിലത നോക്കപോകുണ്ട. ഒന്നാമത്തെ ദിവസം ഒരു വലിയ കുടത്തിൽ വെള്ളം നിറച്ച മീതെ ഒരു ചെറിയ ഒഴിഞ്ഞ കുടംവെച്ച അതോടുകൂടി ഒരുത്തൻ പെണ്ണിൻെറ വീട്ടിൻെറ ഉമ്മരത്ത മിററം മൂന്ന ചുററണം.

അവനോടുകൂടി ഒരുമുളയിന്മേൽ മഞ്ഞവസ്ത്രത്തിൽ നവധാന്യം കെട്ടി എടുത്തുംകൊണ്ടു സ്ത്രീപുരുഷന്മാരും നടക്കണം. മൂന്നാമത്തെ പ്രദക്ഷിണത്തിൽ ഇതു ഈശാനകോണിൽ ഇടും. പിന്നെ ആ മുളയും അതേ വലിപ്പത്തിൽ മൂന്നു മുളയും കൊണ്ടുവന്നിട്ടു കല്യാണപന്തലിടും. വഴിയെ രണ്ടാളുടേയും കൈകൾ കൂട്ടികെട്ടി മണവാളന്റെ സോദരൻ അവരെ ഒരു അകലത്തോളം കൊണ്ടുപോകും. അവർ ഒരു ഉപ്പിൻപാത്രത്തിൽ കയ്യിടണം. പിന്നെ ഒരു അമ്മികട്ടി ശീലയിൽ പൊതിഞ്ഞിട്ടു പുരുഷൻ സ്ത്രീക്കു കൊടുക്കും. "കുട്ടിയെ എടുത്തൊ ഞാൻ അരക്കെനാക്ക പോകുന്നു" എന്നു പറഞ്ഞുംകൊണ്ടു. അവൾ "അങ്ങിനെതന്നെ കുട്ടിയെ ഇങ്ങുകൊടു. പാൽ ഒരുക്കമുണ്ടു" എന്നു പറഞ്ഞുംകൊണ്ടു വാങ്ങും. ഇങ്ങിനെ ഒരു വാചകമായിട്ടു മൂന്നുവട്ടം പറയണം. പുരോഹിതൻ ബ്രാഹ്മണനാണ്. താലികെട്ടാൻ മണവാളന്റെ പെങ്ങളും. വിവാഹമോചനം അങ്ങട്ടും ഇങ്ങട്ടും ആവാം. സജാതിക്കാരനൊ ജമിൻദാരൊ ആയിട്ടു വ്യഭിചാരം വിരോധമില്ല. ജമിൻദാൎക്കു കുട്ടിയുണ്ടായാൽ ഭർത്താവ തന്റെതായി സ്വീകരിച്ചുകൊള്ളും. മററുവരുമായി വ്യഭിചാരം ചെയ്താൽ ജാതിയിൽനിന്നു പുറത്താക്കും. കുററം ചെയ്യുവരുടെ ഒരുപ്രതിമ മണ്ണുകൊണ്ടുണ്ടാക്കി കണ്ണിൽ ഓരൊ മുള്ളുതറച്ചു ഊരിന്റെ പുറത്തു വലിച്ചെറിയും.

## പറയൻ.

തമിഴരാജ്യത്തു ഇവർ സുമാർ 20 ലക്ഷത്തിനുമീതെയുണ്ടു. മറവുജാതിക്കാരുടെ കിണറ തൊട്ടുകൂടാ. ഇവൎക്കു സ്വന്തമായി കിണറുണ്ടായിരിക്കും. അതിന്നു ചുററും അസ്ഥികൾ ഇടും. അന്യജാതിക്കാർ തിരിച്ചറിഞ്ഞുകൊള്ളട്ടെ എന്നുവെച്ചിട്ടു. തെലുങ്കു ദേശത്തു ഇവൎക്കു മാല എന്നും മാഡിക എന്നും കന്നടത്തിൽ ഹോലിയാ (പൊലയ) എന്നും പേരാണു. തങ്ങൾ വെള്ളുവരാകുന്നു എന്നു ഭാവിച്ചിരുന്ന ഒരു ഊരിൽ (പാറച്ചേരിയിൽ) ഉള്ളവൎക്കു മഹാഭാരതത്തിലെ പോരാളികളുടേയും മററും പേരായിരുന്നു. യാതൊന്നും ഉടുക്കാത്ത മ്ലേഛരക്കുട്ടികൾക്കു ഇക്ഷ്വാകു, കൃഷ്ണൻ, ഭീമൻ, ദ്രൗപദി എന്നൊക്കെ പേരുണ്ടായിരുന്നു. ചില

ചിലൎക്ക പൂണൂലുമുണ്ട. പൂൎവ്വം ഇവർ വളരെ ഉയൎന്ന പദവി അനുഭവിച്ചിരുന്നു എന്ന സ്പഷ്ടമാണ. വട്ടെഴുത്തക്ഷരത്തിലുള്ള ഒരു കല്ലെഴുത്തിൽ ഇവരെ ശ്രീവള്ളുവർ എന്ന പറഞ്ഞുകാണുന്നു. മഹാകവിയും ഭക്തനുമായ തിരുവള്ളുവർ പറയനായിരുന്നു. ആ മഹാൻ ഒരു വെള്ളാള സ്ത്രീയെ വിവാഹംചെയ്തതായി പറഞ്ഞുവരുന്നു. അതുകൂടാതെ അദ്ദേഹത്തിന്റെ സോദരിയായ ഔവ്വ ഒരു പ്രസിദ്ധ സ്ത്രീകവിയായിരുന്നു. തഞ്ചാവൂരിൽ തിരുവാലൂർ ശിവക്ഷേത്രത്തിൽ ഉത്സവത്തിന എഴുന്നള്ളത്ത സമയം ദേവന്റെ ഒന്നിച്ച ആനപ്പുറത്ത പറയരുടെ മൂപ്പൻ കേറണം. മദ്രാശിയിൽ ഒരു ദേവിക്ഷേത്രത്തിൽ ആണ്ടുതോറുമുള്ള ഉത്സവത്തിങ്കൽ ബിംബത്തിന്മേൽ ഒരു താലിചാൎത്തുകയുണ്ട. ആ സമയം മണവാളന്റെ പ്രതിനിധി ഒരു പറയനാകുന്നു. മൈസൂരിൽ രണ്ട ക്ഷേത്രങ്ങളിൽ കൊല്ലത്തിൽ മൂന്ന ദിവസം പറയൎക്ക ഉള്ളിൽ കടക്കാം. അതിൽ ഒന്നിൽ ബ്രാഹ്മണരുടെ ഒന്നിച്ച ശ്രീകോവിലിൽ ആണ്ടിൽ മൂന്നദിവസം കടപ്പാനുള്ള അധികാരം ശ്രീവൈഷ്ണവാചാൎയ്യരായ രാമാനുജാചാൎയ്യർ കൊടുത്തിട്ടുണ്ടെന്ന പറയുന്നു എങ്കിലും ഈ കാലം ധ്വജസ്തംഭത്തിങ്കലോളമെ ചെന്നുകൂട. വഴിയെ ശുദ്ധിചെയ്യുകയും ചെയ്യും. ചെങ്കൽപേട്ട ജില്ലയിൽ തിരുവള്ളൂർ വിഷ്ണുക്ഷേത്രത്തിലും ഈ നടപ്പുണ്ട. കാഞ്ചീപുരം, കുംഭകോണം, ശ്രീവല്ലി പുത്തൂർ ഈ മഹാക്ഷേത്രങ്ങളിൽ ഉത്സവകാലം രഥം വലിപ്പാൻ പറയർ കൂടും. ഇവർ തൊട്ടാൽ കയറിന്ന അശുദ്ധിയില്ലത്രെ. വൈശ്യരാണെന്ന വാദിക്കുന്ന കോമട്ടികൾ അവരുടെ കല്യാണത്തിന പറയരെ ക്ഷണിക്കണം. പക്ഷെ അവർ കോമട്ടികളെവല്ലും ക്ഷണിക്കയില്ല. കല്യാണം ശേഷക്രിയ ഇതുകൾക്ക പറയർ പൂണൂൽ ഇടും. പറയന ബ്രാഹ്മണ അഗ്രഹാരത്തിൽ കടന്നുകൂടാ എങ്കിൽ ബ്രാഹ്മണന പറച്ചേരിയിലും കാലെടുത്തുവെച്ചുകൂടാ. കടന്നു എങ്കിൽ തലയിൽ ചാണകം കലക്കിത്തൂത്ത ആട്ടിപായ്ക്കും. ചിലർ തീണ്ടാൎന്നപെണ്ണിനെ വേറിട്ട പുരയിൽ പാൎപ്പിക്കും. അശുദ്ധി 8 ദിവസമുണ്ട. തിരണ്ടുകുളിച്ച ദിവസം കുറെ പെണ്ണുങ്ങൾ തുണിയിൽ പിട്ടുകെട്ടി അര

കൊണ്ടു പിന്നിൽനിന്നു അവളെ അടിക്കും. വേറെ ചിലർ വഴിയെപ്പുറം നിലത്തു കൈകൾകൊണ്ടു ഇടിക്കും. ചില ദിക്കിൽ പുരക്കകത്തുവെച്ചു ഒത്താവിന്റെ അമ്മയും അച്ഛന്റെ പെങ്ങളും അടിക്കും. "നിന്റെ മകളെ എന്റെ മകന്നു കൊടുക്കേണമെന്നു വാഗ്ദാനം ചെയ്യു. ചെയ്യു" എന്നു പറഞ്ഞുംകൊണ്ടാണു അച്ഛൻപെങ്ങൾ തല്ലുക. ഹിന്തു പറയരും ക്രിസ്ത്യൻ പറയരും തമ്മിൽ വിവാഹം നടപ്പുണ്ടു. ശൈവരും വൈഷ്ണവരും തമ്മിൽ ഇല്ലത്രെ. പുരുഷന്നു സ്ത്രീയേക്കാൾ പ്രായം കവിഞ്ഞിരിക്കണം. ഈ നിശ്ചയം തെററാഞ്ഞാൽ അച്ഛന്റെ മരുമകളേയും അമ്മാമന്റെ മകളേയും കെട്ടാം. ജ്യേഷ്ഠത്തിയെ കെട്ടികൊടുക്കാതെ അനുജത്തിയെ കെട്ടികൊടുക്കയുള്ളു. താലികെട്ടാൻ ഒത്താവാണു. അതു കഴിഞ്ഞുകൂടുമ്പോൾ ഒസ്യാത്താക്കന്മാർ ഒന്നിച്ചു പാൎക്കയില്ല. അതിന്നു വഴിയെ വേറെതന്നെ മുഹൂൎത്തം വേണം. വിവാഹത്തിന്നു പെണ്ണിന്റെ അമ്മാമന്റെ അനുവാദം അത്യാവശ്യമാകുന്നു. നിശ്ചയതാംബൂലം (പരിയം) എന്ന ക്രിയ സ്ത്രീപുരുഷന്മാരുള്ളേടത്തോളം കാലം ബാധകമാകുന്നു. പിന്നെ വിവാഹം കഴിഞ്ഞില്ലെങ്കിലും സംസൎഗ്ഗം ആവാം. ജനിക്കുന്ന കുട്ടികൾ ഔരസന്മാരായിരിക്കുകയും ചെയ്യും. പക്ഷെ അവർ കല്യാണം ചെയ്യുംമുമ്പെ അച്ഛനമ്മമാരുടേതു നടത്തണം. ആ പന്തലിൽതന്നെ അന്നുതന്നെ മകന്റെയൊ മകളുടെയൊ വിവാഹം നടത്തുകയും ആവാം. നിശ്ചയതാംബൂലം നടത്താൻ പുരുഷന്റെ അച്ഛനും അമ്മാമനും വേറെ രണ്ടു അടുത്ത സംബന്ധികളും ജാതിയിലെ തലവനൊടുകൂടി പെണ്ണിന്റെ വീട്ടിൽ പോകും. കുറെ സംഭാഷണത്തിന്നശേഷം ഇരുഭാഗത്തേയും തലവന്മാർ തമ്മിൽ ഇങ്ങിനെ പറയും. "പെണ്ണിനെ കണ്ടുവൊ? അവളുടെ വീടും സംബന്ധികളേയും കണ്ടുവൊ? കല്യാണം സമ്മതം തന്നെയൊ?" "കല്ലും കാവേരിയും ഉള്ള കാലം, ആകാശവും ഭൂമിയും അറികെ (കല്യാണ) കലശവും ആദിത്യചന്ദ്രന്മാരും അറികെ, ഈ കൂടിയ സഭ അറികെ, ഇന്നവനായ ഞാൻ ഈ പെണ്ണിനെ തരുന്നു." "പെണ്ണിനെ കല്യാണം ചെയ്തു വീട്ടിൽ കൂട്ടികൊള്ളാം. ഈ 36

പൊന്ന നിറാക്കം, ഈ പെണ്ണ എനിക്കാം. ഇത കഴിഞ്ഞാൽ മൂന്ന പ്രാവശ്യം അങ്ങട്ടും ഇങ്ങട്ടും താംബൂലം കൊടുക്കണം. മുഹൂൎത്തം നിശ്ചയിപ്പാൻ വള്ളുവനാണ. കല്യാണത്തിങ്കൽ പെണ്ണിന അമ്മാമൻ ഒര മോതിരം കൊടുക്കണം. ചിലേടത്ത പെണ്ണിനെ ചുമലിലെങ്കിലും കയ്യിലെങ്കിലും എടുത്ത കൊണ്ടുചെല്ലേണ്ടതും അവനാണ. പുരോഹിതൻ വള്ളുവനാകുന്നു. അവൻ നല്ലെണ്ണ ഹോമിക്കണം. അതിന്ന ഒരുമാതിരി ദുഷിച്ച സംസ്കൃതത്തിൽ ചില മന്ത്രങ്ങളുണ്ട. പിന്നെ അവൻ താലി പൂജിക്കും. അതിനെ മണവാളൻ വാങ്ങി പന്തലിൽ ഒരദ്വാരത്തിൽകൂടി സൂൎയ്യനെ കാട്ടി കെട്ടുകയും ചെയ്യും. ബ്രാഹ്മണൎക്കും മററ ഹിന്തുക്കൾക്കും താലി കെട്ട കഴിവോളം സ്ത്രീപുരുഷന്മാർ ഉപവസിക്കണം. പറയൎക്ക ഉച്ചൂണിന്ന സദ്യയിൽ ഉണ്ടിട്ടാണ താലികെട്ടൽ. വിവാഹത്തിന്ന ശേഷം രണ്ട മൂന്ന ദിവസം കഴിഞ്ഞാൽ ഭൎത്താവ ഭാൎയ്യവീട്ടിൽ പോകണം. പടിക്കൽ അളിയൻ എതിരേററ കാൽ കഴുകിച്ച കാലിന്റെ രണ്ടാം വിരലിന്മേൽ ഒര മോതിരം ഇടിയിച്ച കാലടി നള്ളിത്തുടക്കും. പെണ്ണുണ്ടായാൽ തന്റെ മകന കൊടുത്തേക്കാമെന്ന പറവോളം. പെണ്ണിന്റെ കാൽവിരലിന്ന അമ്മാമൻ മോതിരം ഇടുക വിവാഹസമയത്താകുന്നു. ചിലേടത്ത ഭൎത്താവിന്റെ അമ്മ എങ്കിലും സോദരി എങ്കിലും ഇടീക്കും. ഏകഭാൎയ്യയാണ നടപ്പ. രണ്ട ധൎമ്മപത്നികളുള്ളവരാം ഉണ്ട. ഭാൎയ്യയുടെ പുറമെ ഒര സ്ത്രീ വളരെ സാധാരണയാണ. പക്ഷെ അവൾക്ക താലിയില്ല. പുരുഷനെ ഭൎത്താവ ഭൎത്താവ, എന്ന പറയും, കുട്ടികൾ കുടുംബത്തിന്റെ ഒര ഭാഗമാകയും ചെയ്യും. ഭാൎയ്യ മരിച്ചാൽ അവൾക്ക അനുജത്തി കല്യാണംകഴിയാത്തേയുണ്ടെങ്കിൽ അവളെ കെട്ടുക ബഹു സാധാരണമാണ. കടിഞ്ഞൽ പേറിന്ന അമ്മയുടെ വീട്ടിൽ പോകണം. പ്രസവിച്ച ഏഴാം ദിവസം കുളിപ്പിക്കും. ഭൎത്താവ മരിച്ച അല്പദിവസം കഴിഞ്ഞാൽ ഭാൎയ്യ താലി അറുക്കണം. തലമുടി എടുക്കേണ്ട. വിധവെക്കും പ്രസവം മാറീട്ടില്ലെങ്കിൽ മറെറാരുത്തനോടുകൂടി ഇരിക്കും. ഭാൎയ്യ എന്ന വിളിക്കപ്പെടുകയും ചെയ്യും. ചിലപ്പോൾ താലികെട്ടലും ഉണ്ട. ജ്യേ

ഷ്യന്റെ വിധവയെ അനുജൻ കെട്ടുക നടപ്പില്ല. നന്ദൻ ഒരു പറയനായിരുന്നു. യാഗങ്ങൾ ചെയ്തു ബ്രാഹ്മണനായി. അതിനായി കുളിച്ചത തെക്കേ ആർക്കാട്ടിൽ ഹോമകുളം എന്ന തടാകത്തിൽ ആണത്രെ. ഇവർ യാതൊരു ക്ഷേത്രത്തിലും കടന്നുകൂടാ. ദൂരത്തുനിന്നിട്ടു പണം വെച്ചുകൊടുത്താൽ അത ദേവന സ്വീകരിക്കാം താനും.

ശവം ദഹിപ്പിക്കയുണ്ടെങ്കിലും കുഴിച്ചിടുകയത്രെ നടപ്പ. പുല മൂന്നിനൊ അഞ്ചിനൊ പാൽചടങ്ങ എന്നൊരു ക്രിയയുണ്ട. ഇത കഴിഞ്ഞാൽ പുനൎജ്ജന്മത്തിന്ന സമയമാകുവോളം ജീവൻ ഒരു ദിക്കിൽ വിശ്രമിക്കുമെന്നാണ വിശ്വാസം. പതിനാറാം ദിവസവും പതിനഞ്ചാം ദിവസവും പന്ത്രണ്ടാം ദിവസവും ആണ കൎമ്മാന്തരം, അല്ലെങ്കിൽ പുല കഴിയൽ. കടിഞ്ഞതിൽ കുട്ടി കഴിഞ്ഞാൽ ശവം പുരെക്കടുക്കെയൊ പുരെക്കകത്തുതന്നെയൊ സ്ഥാപിക്കണം. അല്ലാത്തപക്ഷം മടിയനൊ മന്ത്രവാദിയൊ കൊണ്ടുപോയേക്കാം. മടിക്ക കടിഞ്ഞതിൽകുട്ടിയുടെ ശവം സാരമാണത്രെ. ചില കൂട്ടർ വിവാഹസമയം പൂണൂലിടും. ശവസംസ്കാരത്തിങ്കൽ കുടത്തിൽ വെള്ളവുമായി പ്രദക്ഷിണം വെക്കലും കുടം ഉടെക്കലും പറയൎക്കും ഉണ്ട. മൂന്നാം ദിവസം ശ്മശാനത്തിൽ വെലിയിട്ടു കാക്കകൾക്ക കൊടുക്കും. പതിനേഴാം ദിവസം നദിയിൽ പിണ്ഡംവെക്കും. വിവാഹം ചെയ്യും മുമ്പ മരിച്ചാൽ ഒരു പൊയ്‌വിവാഹക്രിയ നടപ്പുണ്ട. തഞ്ചാവൂര ജില്ലയിൽ ഒരുത്തൻ മരിച്ചാൽ കൎപ്പൂരം കത്തിക്കുക വീട്ടിലല്ല മുച്ചുളപ്പെരുവഴിയിലാണെന്ന കാണുന്നു. ഒരു കുടത്തിൽ ചാണകം കലക്കി അതും ഒരു ചൂലും തീക്കൊള്ളിയും മൂന്നുവഴിക്കൂടിയേടത്തെങ്കിലും വീട്ടിലെങ്കിലും കൊണ്ടുവെക്കും. ഇത പ്രേതം തിരികെ വരാതിരിപ്പാനാണപോൽ. മരിച്ചവന്റെ കൈ ചാണകത്തിൽ പതിച്ചിട്ട ആ ചാണകം ചുമരിൽ ഒട്ടിക്കയും ചെയ്യും. രണ്ടാം ദിവസം ശ്മശാനത്തിൽനിന്ന മടങ്ങിവരുമ്പോഴെക്ക വാതില്ക്കൽ ഒരു ചെമ്പു വെള്ളവും മൂന്ന ഒലക്കയും വെച്ചിരിക്കും. മരിച്ചവന്റെ അവകാശി അതിന്മേൽ ഇരുന്നിട്ട ഒരു കഷ്ണം മത്സ്യം ചവച്ച മൂന്ന

പ്രാവശ്യം ഉപ്പി അകത്തപോയി ദീപത്തെ വന്ദിക്കണം. ചില പറയർ താനെ ചത്ത ജന്തുക്കളുടെ ശവം തിന്നും. മററുള്ളവർ കൊന്നതിന്റെ മാംസം മാത്രം. എല്ലാവക്കും മദ്യം മുഖ്യമാണു. പ്രസവിച്ച സ്ത്രീയെ രണ്ടു ആഴ്ച പ്രത്യേകം ഒരു ചാളയിൽ പാൎപ്പിക്കും. പത്താം ദിവസം ഒരു ബ്രാഹ്മണനോടൊ നായരോടൊ അല്പം പാൽ വാങ്ങി തള്ളയുടേയും കുട്ടിയുടേയും മേൽ തളിക്കും. അതു കഴിഞ്ഞാൽ അവൎക്ക പുരയുടെ കോലായിലോളം വല്ലാം. ശവം മറചെയ്യുകയാണു. ഇവർ ചോറ്റിനെ തൊടുകയില്ല. തൊട്ടാൽ കുളിക്കണം. വ്യഭിചാരം കഠിനകുറ്റമാണു. പുരുഷൻ പിഴ ചെയ്യണം. സ്ത്രീ തീക്കണ്ടു ചാടിക്കടക്കണം. തിരണ്ടാൽ ഏഴാം നാൾ ശുദ്ധി. അന്നു ദൂരെ ഒരു കുടിലിൽ ഇരിക്കണം. പറയക്ക താലികെട്ടും സംബന്ധവും ഉണ്ടു. ആദ്യം പറഞ്ഞത തിരണ്ടും മൂപ്പ കഴിയണം. താലികെട്ടേണ്ടത അച്ഛൻ പെങ്ങളുടേയൊ അമ്മാമന്റെയൊ മകനാകണം. താലികെട്ടു കഴിഞ്ഞാൽ ഭാൎയ്യാഭൎത്താക്കന്മാർ മണിയറ എന്ന പേരായിട്ടു ഒരു മുറിയിൽ പോയി കുറേനേരം കഴിഞ്ഞു പുറത്തുവരും. (ഇതു 'വേളിദ്ദോഷ'മായിരിക്കാം) പറയൻ പുലയന്റെ ചോറുണ്ണുകയില്ല. ഭാൎയ്യ പ്രസവിച്ചാൽ ഭൎത്താവു ഏഴനാൾ നോമ്പു നോല്ക്കണം. ചോറുണ്ടുകൂടാ, കായ്കനികളും കള്ളും റാക്കും മാത്രമെ പാടുള്ളൂ. പ്രസവിക്കാതെ മരിച്ചവളെ വളരെ ദൂരത്ത ഒരേടത്ത കുഴിച്ചിടും. ചുരുക്കം ചിലപ്പോൾ നല്ല വയസ്സനൊരുത്തൻ മരിച്ചാൽ ദഹിപ്പിക്കയും ഉണ്ടു.

## പള്ളൻ.

പറയരേപ്പോലെ ഒരു ജാതിയാണു. തഞ്ചാവൂർ, തൃശ്ശിനാപ്പള്ളി, തിരുനെൽവേലി, ഈ ജില്ലകളിൽ അധികമുണ്ടു. കോയമ്പത്തൂർ, ചേലം ഇവിടേയും ഉണ്ടു. പുരകൾ അടുത്തടുത്ത കൂട്ടമായും ചെറുമച്ചാളപോലെ ഉയൎന്ന ജാതിക്കാരുടെ വാസസ്ഥലത്തനിന്ന വിട്ടു അകലേയായും ഇരിക്കും. ഗോമാംസം ഭക്ഷിക്കയില്ല. അതിനാൽ തങ്ങൾ പറയർ, ചക്കിളിയർ, ഇവരിൽ മീതേയാണെന്ന പറയും. സ്ത്രീകൾക്ക അരെക്ക മേല്പട്ട വസ്ത്രമില്ല.

കോയമ്പത്തൂര ജില്ലയിൽ ചില ഗ്രാമമുൻസിഫ മജിസ്ത്രേട്ടമാർ പള്ളരുണ്ടു. കുട്ടികഠം അമ്മയുടേയും അമ്മാമന്റെയും ഗോത്രമാണു. അച്ഛന്റേതല്ല. മധുരനാട്ടിൽ ഇവരുടെ തലവന്റെ പേർ കുഡുംബൻ എന്നാണ. അവന്റെ സഹായമായി കാലാടി എന്നൊരുത്തനും വലിയ ഊരാണെങ്കിൽ വാരിയൻ എന്ന പേരായിട്ടു ഒരു ദൂതനും ഉണ്ടായിരിക്കും. ഗ്രാമ സഭകൂടൽ, ഉത്സവം, വിവാഹം, മരണം, ഇതൊക്കെ ഉണ്ടാകുമ്പോഠം ആളുകളെ വിളിച്ചുകൂട്ടേണ്ടത ഈ വാരിയന്റെ ഭാരമാകുന്നു. ഏതെങ്കിലും ഒരു കുഡുംബത്തെ ഭ്രഷ്ടാക്കാനായി പേരെ നിൎത്തിയാൽ വിചാരം കഴിയുന്നവരെക്കും അവൎക്ക ജാതിക്കാർ തീയ്യും വെള്ളവും കൊടുക്കുകയില്ല. അലക്കാനും ക്ഷൌരത്തിന്നും ആളുണ്ടാകയില്ല. വിചാരം കഴിഞ്ഞ ശുദ്ധമാകുമ്പോഠം വാരിയൻ ശങ്കിതന്മാൎക്ക ഗോമൂത്രം കൊടുക്കണം. ഒരുത്തിയുടെ മേൽ വ്യഭിചാരം ആരോപിക്കപ്പെട്ടാൽ കുററം ചുമത്തപ്പെട്ട പുരുഷനെ ഗ്രാമസഭ മുമ്പാകെ കൊണ്ടുവന്ന ഒരു ഈൎച്ചപ്പലകയോടൊ മററൊ കെട്ടിയിടും. സ്ത്രീ മുട്ടോളം തുണിയുടുത്തിട്ടു ഒരു കൊട്ടയിൽ കല്ലൊ മണ്ണൊ എടുക്കണം. ചിലപ്പോഠം അവളെ പുളിയിൻ ചുള്ളികൊണ്ടു പുറത്ത അടിക്കുകയും ചെയ്യും. കുററം സമ്മതിക്കയും മേലിൽ ഈ വിധം വരികയില്ലെന്ന അവഠം ഏല്ക്കുകയും ചെയ്താൽ പുരുഷന്റെ അരയിലെ ചരട വാരിയൻ അറുത്ത അവനെക്കൊണ്ടു താലികെട്ടിന്ന ബദലായി സ്ത്രീയുടെ കഴുത്തിൽ കെട്ടിക്കും. കോയമ്പത്തൂരിൽ ഒരു പള്ളന്റെ മേൽ കളവകുററം തെളിഞ്ഞാൽ അവൻ ഒരുത്തനെ മുതുകത്തു എടുത്തുംകൊണ്ടു സഭ പ്രദക്ഷിണം വെക്കണം. ആ സമയം അവന്റെ പിൻകുടുമ ഒന്നാരണ്ടാൾ പിടിച്ചുതൂങ്ങും. ചെകിടത്ത അടിക്കും. മുൻപറഞ്ഞ ത്തനെക്കൊണ്ടു മുതുകത്ത തുപ്പിക്കും. വ്യഭിചാരകന്നും ഏതാണ്ടു ഈ ശിക്ഷ തന്നെ. തിരണ്ട പെണ്ണിന്ന കോയമ്പത്തൂര ഏഴ ദിവസം അശുദ്ധിയാണ. പ്രത്യേകം ഒരു കുടിലിൽ പാൎക്കണം. പിന്നെ മൂന്ന ദിവസം പുരയുടെ കോലായിൽ ഒരു മൂലയ്ക്കൽ കഴിച്ചുകൂട്ടണം. വിവാഹത്തിന്ന അല്പം മുമ്പ മണവാളൻ പെട്ടന്ന എറങ്ങി

പോകും. പെണ്ണിന്റെ അച്ഛൻ തന്റെ മകളെ കൊടുക്കാമെന്ന
പറഞ്ഞ കൂട്ടികൊണ്ടുവരണം. മധുര ജില്ലയിൽ താലികെട്ടുക
മണവാളന്റെ പെങ്ങളാണ. സ്ത്രീപുരുഷന്മാരെ അവരുടെ അ
മ്മാമന്മാരും മററും മാല ഇടിയിക്കുകയും പന്തലിൽനിന്ന പെ
ണ്ണിനെ ഉള്ളിലേക്ക കൊണ്ടുപോകുകയും അമ്മാമൻ ഒരു വസ്ത്രം
മുഴംവെച്ച അവൾക്ക കൊടുത്ത ഉടുപ്പിച്ച തിരികെ പന്തലിലേ
ക്ക എടുത്തുകൊണ്ടുപോകുകയും നടപ്പുണ്ട. അവിടെ മണവാ
ളന്റെ മടക്കെ അവളെ ഇരുത്തും. മണവാളൻ താലി കഴു
ത്തിൽ വെക്കും. മുറുക്കി കെട്ടേണ്ടത അവന്റെ പെങ്ങളാണ.
കോയമ്പത്തൂര കൊങ്ങ പള്ളരുടെ വിവാഹത്തിന സ്ത്രീപുരുഷ
ന്മാർ വെററില തിന്ന തുപ്പുന്നത ക്ഷുരകൻ ഒരു കോളാമ്പിയിൽ
വാങ്ങണം. കയ്യുകഴിയാൻ വെള്ളം അവൻ കൊടുക്കണം. കട
യപ്പള്ളൻ എന്നൊരു കൂട്ടരുണ്ട കോയമ്പത്തൂർ അവർക്ക താലി മ
ണവാളൻ ഒരു നാളികേരത്തിന്മേൽ ചാർത്തി കൊണ്ടുചെല്ലണം.
വിവാഹം കഴിഞ്ഞാൽ ഭർത്താവിന അകായിൽ വെച്ച ചോറ
കൊടുക്കണം. ശേഷിച്ചത ഭാര്യ ആ എലയിൽനിന്നതന്നെ ഉണ്ണ
ണം. ചില ദിക്കിൽ പെണ്ണിനെ ഭർത്താവ കൊണ്ടുപോകുമ്പോൾ
അവളുടെ പുരയിൽനിന്ന വല്ലതും ഒരു സാധനം മോഷ്ടിക്കണം.
മേലിൽ വല്ലപ്പോഴും അവളുടെ ശേഷക്കാർ ഇതിന്ന പകരം പ
ററിക്കയും വേണം.

ഭർത്താവ മരിച്ചാൽ ശവത്തിന്റെ കാൽ വിധവ കഴുകി അ
ല്ലും വെള്ളം സേവിക്കയും താലി അറുത്ത ശവത്തിന്മേലേക്ക എ
റികയും വേണം. ശവം കഴിച്ചിടുകയാണ. കുഴി മൂടിയാൽ മൂത്ത
പുത്രൻ കുടത്തിൽ വെള്ളവുമായി മൂന്ന പ്രദക്ഷിണം വെക്കുക
യും കുടം ദ്വാരപ്പെടുത്തുകയും അവസാനം എറിഞ്ഞുടെക്കുകയും
നടപ്പുണ്ട. മൂന്നാം ദിവസം ബലി ഇടും. അത കാക്ക തിന്നണം.
നാലാംദിവസം മകൻ കുളിച്ച ഒരു പായയിൽ ഇരുന്ന കറ
വറുത്ത ഞൊക്കമീൻ കടിച്ചചവച്ച ഒരു പാത്രത്തിലേക്ക മൂന്നിടത്തു
പ്പണം. ഒമ്പതാം ദിവസമൊ പതിനൊന്നാം ദിവസമൊ ഒരു മു
ള്ളുമരത്തിങ്കൽ ചോറ, താംബൂലം, ഇത്യാദി നിവേദിക്കണം.

ഇവരെ വിളിക്കുന്നത മൂപ്പൻ, കാലാടി, മണ്ടാടി, ഇങ്ങിനെ ഒക്കെയാകുന്നു.

# പള്ളി. (പന്നിയൻ)

ഇവർ തങ്ങളം അഗ്നികുലക്ഷത്രിയരാണെന്ന പറയും. പണ്ട തിരുവാങ്കൂർ രാജാവും തെക്കേ ഇന്ത്യയിലെ ശ്രീവൈഷ്ണവരുടെ പ്രസിദ്ധ ആൾവാരും ആയിരുന്ന കുലശേഖരൻ തങ്ങളുടെ ഒരു രാജാവായിരുന്നു എന്ന ഇവർ അവകാശപ്പെടുന്നു. ഇപ്പോഴും മദ്രാശിയിൽ തിരുവല്ലിക്കേണി പാൎത്ഥസാരഥി ക്ഷേത്രത്തിൽ ആ ദേഹത്തിന്റെ ഉത്സവം ഇവർ വളരെ ആഘോഷത്തോടെ കഴിക്കുന്നു. ഈ ക്ഷേത്രം പല്ലവ ക്ഷേത്രമാണെന്ന ശിലാലേഖ്യങ്ങളാൽ കാണുന്നു. ഇവർ അനേക ഭാഗങ്ങളുണ്ട. ശേലം ജില്ലയിൽ ചില പള്ളികളെ അഞ്ചുനാൾ എന്നും ചിലരെ പന്തിരണ്ടനാൾ എന്നും വിളിക്കുന്നു. ഇവൎക്ക മരിച്ച പുല അഞ്ചും പതിനൊന്നും ദിവസമേയുള്ളു. വേറെചിലൎക്ക പതിനാറുദിവസമുണ്ട. ഓലപ്പള്ളി എന്നും നാഗവടപ്പള്ളി എന്നും രണ്ട വകയുണ്ട. സ്ത്രീകളുടെ കാതാഭരണത്തിൽനിന്നാണ ഈ പേരുകൾ. പള്ളികളിൽ ശൈവരും വൈഷ്ണവരും ഉണ്ട. മിത്തിയാളമ്മ, മാരിയമ്മ, അയ്യനാർ, മുനീശ്വരൻ, അങ്കാളമ്മ, മുതലായ ഗ്രാമങ്ങളേയും വന്ദിക്കും. പണ്ടപണ്ടേയുള്ള ഗ്രാമപഞ്ചായത്തുനിയമം ഇപ്പോഴും ഇവൎക്കുണ്ട. ജാതിക്കൂട്ടം മുതലായതു ഈ പഞ്ചായത്തുകാർ തീൎക്കണം. തലവന്മാൎക്ക പെരിതനക്കാരെന്നും നാട്ടാണ്മക്കാരെന്നും പേരാകുന്നു. പത്രാസ്സിനുവേണ്ടി ചിലർ വിവാഹം തിരളുമുമ്പ ചെയ്യും. സാധാരണ നടപ്പ മറിച്ചാണ. കല്യാണം നിശ്ചയിക്കുന്ന ദിവസം പുരുഷൻ സ്ത്രീയുടെ വീട്ടിൽ ചെല്ലും. അവിടെ പെണ്ണിന്റെ ഗോത്രക്കാരുടെ തലവൻ ഉണ്ടായിരിക്കേണം. ഒരു തട്ടിൽ താംബൂലം, പുഷ്പം, സ്ത്രീധനം, (പണമായിട്ടൊ ആഭരണങ്ങളായിട്ടൊ) മുലപ്പാൽ കൂലി, ഒരു നാളികേരം ഇതെല്ലാം വെച്ച പുരുഷന്റെ തലവൻ പെണ്ണിന്റെ അച്ഛനൊ തലവനൊ കൊടുക്കും. മുലപ്പാൽ കൂലി അമ്മെക്കാണ. പെണ്ണിനെ തീറ്റി പോററിയതിന്ന പ്രതിഫലമാകുന്നു. കൊടുക്കും സമയം തലവൻ

പറയും "പെണ്ണു നിങ്ങൾക്കു, പൊന്നു ഞങ്ങൾക്കു" എന്നു. "പെണ്ണു എനിക്കു, പൊന്നു നിങ്ങൾക്കു" എന്നു സ്ത്രീയുടെ അച്ഛനും പറയും. ഇങ്ങിനെ മൂന്നിട വേണം. പിന്നീട വെററിലയടെക്ക കൊടുക്കും. ഒന്നാമത പെണ്ണിന്റെ അമ്മാമന്നു. കല്യാണത്തിന്നു മുമ്പ പുരുഷൻ മരിച്ചുപോയാൽ വേറെ ആരെ എങ്കിലും കെട്ടാം. വിവാഹത്തിന്നു പെണ്ണിന്റെ അമ്മാമന്റെ സമ്മതം വേണം. വിവാഹം സമ്മതമല്ലാത്ത പക്ഷം അവന്നു ക്രിയയുടെ മദ്ധ്യേ പോലും പെണ്ണിനെ ബലമായി കൊണ്ടുപോയി ആൎക്കെങ്കിലും കെട്ടികൊടുക്കാനവകാശമുണ്ടു. സാധാരണമായി കല്യാണം ഒരൊററ ദിവസമേയുള്ളൂ. എന്നാൽ നീട്ടി മൂന്നു ദിവസമാക്കാനും പുരാണങ്ങളിലെ വിധിപ്രകാരം നടത്താനും വാസനയുടങ്ങീട്ടുണ്ടു. വിവാഹത്തിന്റെ തലേനാൾ പെണ്ണിനെ പുരുഷന്റെ വീട്ടിലേക്ക ഘോഷയാത്രയായി കൊണ്ടുപോകണം. കൊരത്തി കലങ്ങൾ വെക്കണം. കുടിലത്തിൽ ചോറു ഒരുക്കി ശുദ്ധമായി ഉണ്ടാക്കിയ അന്നം വംശദേവതകൾക്കും മരിച്ച കാരണവന്മാൎക്കും നിവേദിക്കണം. താലികെട്ട ഭൎത്താവതന്നെയാണ. ബ്രാഹ്മണനാണ പുരോഹിതൻ. താലികെട്ട കഴിഞ്ഞാൽ ദമ്പതിമാരുടെ വസ്ത്രങ്ങളുടെ കോന്തല കൂട്ടികെട്ടണം. അടുത്ത സംബന്ധികൾ അവരെ സ്വൎണ്ണംകൊണ്ടൊ വെള്ളികൊണ്ടൊ പട്ടം കെട്ടിക്കണം. ആദ്യം കെട്ടേണ്ടത അമ്മാമനാകുന്നു. പിന്നെ ദമ്പതിമാർ വിവാഹമണ്ഡപത്തെ പ്രദക്ഷിണം വെക്കണം. രണ്ടാമത്തെ പ്രദക്ഷിണത്തിൽ ഭാൎയ്യയുടെ കാൽ ഭൎത്താവ അമ്മിക്കല്ലിൽ ഏററണം. മൂന്നാമത്തെ പ്രദക്ഷിണത്തിൽ ഭൎത്താവിന്റെ ഇടംകാൽ അളിയനും എടുത്ത കല്ലിന്മേൽ വെക്കയും കാൽവിരലിൽ ഒരു മോതിരം ഇടിയിക്കുകയും വേണം. ഇതിന്നു അവന്നു ഒരു ഉറുപ്പികയും വെററിലയടെക്കയും അവകാശമുണ്ടു. പിന്നെ ദമ്പതിമാർ അരുന്ധതിയെ നോക്കണം. വയ്യുന്നേരം ഒരു എരിയിങ്കൽ പോയി കന്നുപൂട്ടുംപോലെ കാട്ടിക്കൂട്ടണം. പുരുഷൻ ഒരു കൊഴുവും സ്ത്രീ ഒരു കുടത്തിൽ കഞ്ഞിയും എടുക്കും. കുറെ സ്ഥലം മണ്ണു എളുക്കി കഞ്ഞി പാൎന്നു ചളിയാക്കി കണ്ടംപോലെയാക്കും. അ-

തിൽ ഭൎത്താവ കുറെ ഞാറ നടണം. വഴിയെ ചാണകംകൊണ്ട ഒരു ഗണപതിയെ ഉണ്ടാക്കി പൂജിക്കണം. അത കഴിയുമ്പോഴെ ക്ക ഭൎത്താവ ക്ഷീണിച്ച അവിടെ ഇരിക്കും. ഓള്ള അല്പം ചോർ കൊടുക്കും. അത അളിയൻ ഉണ്ണാനായക്കയില്ല. കാരക്കോണത്ത ഒരു വിശേഷവിധിയുണ്ട. പെണ്ണിന്റെ അമ്മയും പലപ്പോഴും പെണ്ണിന്റെ യാതൊരു ശേഷക്കാരും വിവാഹത്തിങ്കൽ ഉണ്ടായിക്കൂടാ. കല്യാണദിവസങ്ങളിൽ പെണ്ണിനെ മുഖം കണ്ടും കൂടാ. തൃശ്ശിനാപ്പള്ളിയിൽ ചില പള്ളികൾ പെൺകുട്ടികൾ ശിശുക്കളായിരിക്കുമ്പോൾതന്നെ വിവാഹനിശ്ചയം കഴിക്കും. ശിശുവിനെക്കൊണ്ട അല്പം ചാണകവെള്ളം കുടിപ്പിച്ചാൽ മതി. ആൺകുട്ടിക്ക അതിലും ചെറുപ്പമായി വരാം. എന്നാൽ അവൻ ഒരു അരക്കാൽ ഉറുപ്പിക വിഴുങ്ങിയാൽ ആ ദോഷം തീരും. കുറെ കൊല്ലം മുമ്പ കടലൂരിന്ന സമീപം പനങ്കുട്ടി എന്ന സ്ഥലത്ത ഒരു വിവാഹമുണ്ടായി. അത നളദമയന്തിമാരുടെ മാതിരി സ്വയംവരമായിട്ടായിരുന്നു. വിധവാവിവാഹം ആവാം. അവൾക്ക താലികെട്ടുക ഒരു സുമംഗലിയാണ. ഭൎത്താവ അടുക്കേണ്ടില്ല. വിധവാവിവാഹത്തിന നടുവീട്ടുതാലി എന്നാണ പറയുക. വീട്ടിനകത്തവെച്ചാണ താലികെട്ടുക. തിരണ്ട കുളിച്ചാൽ ശുദ്ധമാവാൻ ബ്രാഹ്മണൻ പുണ്യാഹം മേൽ തളിക്കണം.

മരിച്ചാൽ ദഹിപ്പിക്കയും കുഴിച്ചിടുകയും നടപ്പുണ്ട. ശവത്തിനടുത്തനിന്ന വിധവ കുളിക്കണം. ആ വെള്ളം ശവത്തിന്മേൽ വീഴണം. ഇത ചെയ്യാഞ്ഞാൽ വലിയ അപമാനമാണ. „പെണ്ണിന്റെ മേൽത്തെ വെള്ളം ശവത്തിന്മേൽ വീഴാതെ പോകട്ടെ" എന്നത ഒരു ശാപമാണ. മരിച്ചവനും വിധവയും തമ്മിൽ മുന്നിട വീടിപകരണം. ചിലർ ശവത്തിന്റെ നെഞ്ഞത്ത ഒരു കലം ചോറും നെററിമേൽ അരക്കാൽ ഉറുപ്പികയും വെക്കും. ചോറ പറയനും പണം ക്ഷൌരകനും ആകുന്നു. വിവാഹം കഴിയാതെ മരിക്കുന്ന പുരുഷനെക്കൊണ്ട ഒരു പൊയ്കല്യാണം കഴിപ്പിക്കണം. ശവത്തിന്റെ കഴുത്തിൽ ഒരു എരിക്കിൻ പൂമാല ഇടുകയും ഓവിലെ മണ്ണ ഉരുട്ടി ദേഹത്തിൽ പലേ സ്ഥലങ്ങളിൽ വെ

ക്കുകയും ചെയ്താൽ മതി. തൃശ്ശിനാപ്പള്ളിയിൽ ഒരു നടപ്പുണ്ടു.
ദഹിപ്പിച്ചേടത്തു പിറേറന്നു രണ്ടു പാത്രത്തിൽ വെള്ളം വെക്കും.
വെള്ളം പശു കുടിച്ചാൽ പ്രേതം ദാഹം മാററി എന്നാണു വി
ശ്വാസം. ചിലേടത്തു സ്ത്രീകൾ കേവലം ഘോഷമാരാണു. (അ
ന്തഃപുരസ്ത്രീകളെ മാതിരി മറവിലിരിക്കും) പ്രത്യേകിച്ചു ഈ ന
ടപ്പു പുരാതന പാളയക്കാരായ അരിയല്ലൂർ, ഉടെയാർപാള
യം, ശിവഗിരി പിച്ചവരം ഈ ജമീൻദാരന്മാരുടെ കുഡുംബങ്ങ
ളിൽ ആകുന്നു. ഈ ജാതിക്കു ചെന്നവന്ന്യകുലക്ഷത്രിയ മഹാസം
ഘം എന്ന പേരായി ഒരു സഭയോഗം ഉണ്ടു. അതു 1888-ൽ ജാ
തിയിലെ പ്രമാണികൾ സ്ഥാപിച്ചതാണു. അതു നിമിത്തം അ
ങ്ങുമിങ്ങും ഇരിക്കുന്നവർ തമ്മിൽ വലിയ കൂട്ടുകെട്ടുണ്ടായിട്ടുണ്ടെ
ന്നു മാത്രമല്ല ഏഴു സ്കൂളുകളും സ്ഥാപിക്കപ്പെട്ടിട്ടുണ്ടു. ഇതിൽ
മൂന്നു മദ്രാശിയിൽതന്നെ. ബാക്കി നാലു കാഞ്ചീപുരം, മധുരാന്ത
കം, തൃക്കഴുക്കുണ്ഡം, കുമലം ഈ സ്ഥലങ്ങളിലാണു. അഞ്ചു പു
ണ്യസ്ഥലങ്ങളിൽ സത്രങ്ങളും സ്ഥാപിച്ചിട്ടുണ്ടു. മദ്രാശിയിൽ
പച്ചയ്യപ്പാ കാളേജിനോടു ചേന്ന ചെങ്കൽ വരായനായ്ക്കൻ ടെ
ക്നിക്കൽ സ്കൂൾ (കലാപാഠശാല) പള്ളിജാതിയായ ഈ സുകൃ
തി മരിക്കുമ്പോൾ നീക്കിവെച്ചതായ വലിയൊരു ദ്രവ്യസംഖ്യകൊ
ണ്ടു 1865-ൽ ഉണ്ടായതാണ്. ഈ ജാതിയിൽ അച്ഛനമ്മമാരില്ലാ
ത്ത കുട്ടികൾക്കു ഒരു ആശ്രമവും മദ്രാശിയിലുണ്ടു. പച്ചയ്യപ്പാകാ
ളേജിന്റെ ലോവർസെക്കണ്ടറി സ്കൂൾ പള്ളിജാതിക്കാരനായിരു
ന്ന ഗോവിന്ദനായ്ക്കരുടെ ദാതൃത്വം മൂലം ഉണ്ടായതാകുന്നു. ഇ
വക്കു സ്വന്തമായി അഗ്നികുലാദിത്യൻ എന്ന പേരോടെ ഒരു ന്യൂസ
പേപ്പറും ഉണ്ടു.

## പാണൻ.

തമിഴ പാണന്മാരെ മേസ്ത്രി എന്നും വിളിക്കുമെന്നു 1901-ലെ
കാനേഷുമാരി റപ്പോർട്ടിൽ പറയുന്നു. ഇവർ മധുരാ, തിരുനെൽ
വേലി ജില്ലകളിൽ തമിഴരുടെ തുന്നൽകാരാണു. ഇവക്കു പുരോ
ഹിതർ ബ്രാഹ്മണരും വെള്ളാളരുമാകുന്നു. അമ്പട്ടനും ദോബി
യും ഇവരുടെ ചോറുണ്ണുകയില്ലെങ്കിലും ഇവക്കു ക്ഷേത്രങ്ങളിൽ

കടക്കാം. മലയാളത്തിലെ പാണനും, മലയനും ഇവരും ചിലത രാക്ഷോപാസകരാണെന്ന തോന്നും. ഇവൎക്ക മന്ത്രവാദവും കൊടകെട്ടലും ഉണ്ട. കൊട പൊതിയുന്നത പാട്ടിയുടെ പ്രവൃത്തിയാണത്രെ. പാണൻ അതവരെയുള്ള പണിയേ ചെയ്യുയുള്ളൂ. അവന്ന സ്ത്രീകൾ ഇല്ലെങ്കിൽ വേറെ കുഡുംബത്തിലെ പാട്ടിയെ സഹായത്തിന്ന കൂട്ടും. പരദേശത്ത കൊട്ട വട്ടി ഉണ്ടാക്കുന്ന കുറ എന്ന പറയുന്നവർ എന്തതന്നെയായാലും ഒരു കൊടപിടിക്കുകയില്ല. "പാണൻെറ കാൽപിടിക്കൊല്ലാ" എന്ന ഒരു വാക്കുണ്ട അവൎക്ക. മലയാളത്തിലെ പാണൎക്ക മരുമക്കത്തായമാണ. ജ്യേഷ്ഠാനുജന്മാൎക്ക എകുക ഭാൎയ്യയാവാം. തെക്കെമലയാളത്തിൽ നാല വകക്കാരുണ്ടത്രെ. തിരുമകൻ, കൊടകെട്ടി, മീൻപിടി, പുള്ളവൻ. ഇവരിൽ പുള്ളവൻ മററവരിൽ താഴെയാണ. പാണൎക്ക ഇല്ലം അല്ലെങ്കിൽ കിരിയം ഇങ്ങിനെ വിഭാഗങ്ങളുമുണ്ട. പാണനും കണിശനും അന്യോന്യം തൊട്ടുകളിയുണ്ട.

## പിഷാരടി (പിഷാരൊടി)

പിഷാരശബ്ദത്തിന്ന സന്യാസി ശിഷ്യൻ എന്ന അൎത്ഥമാകുന്നു. സന്യാസക്രിയയുടെ മദ്ധ്യേ ഓടിക്കളഞ്ഞ നിമിത്തമാണ പേർ സിദ്ധിച്ചത എന്ന കഥ മിക്കപേരും കേട്ടിരിക്കണം. ഈ ആശ്രമം വഴിയെ വാരിയ (പാരശൈവ) സ്ത്രീയിൽ ഉണ്ടായ സന്താനങ്ങളാണ പിഷാരടിമാർ എന്ന പറയുന്നു. ഈ ഉല്പത്തി മനഃകല്പിതമാണെന്നും പിഷാരടി ശബ്ദം ഭട്ടാരക തിരുവടി എന്നത ദുഷിച്ചതാണെന്നും ചിലർ വാദിക്കുന്നു. ഓടിയതിനാൽ പിഷാരൊടിയായതാണെങ്കിൽ വള്ളോടി, അടിയോടി, നമ്പൊടി, പറങ്ങോടി, മുതലായവ എന്താണ്? പിഷാരൊടിമാർ വൈഷ്ണവരാണു. ശൈവൎക്ക പഞ്ചാക്ഷരം എന്നപോലെ ഇവൎക്ക അഷ്ടാക്ഷരമന്ത്രം പ്രധാനമാകുന്നു. മന്ത്രോപദേശം 16 വയസ്സിലാണ. അത കഴിഞ്ഞാൽ കാശിക്കപോകുക എന്നക്രിയ ബ്രഹ്മചൎയ്യാശ്രമത്തിൻെറ അവസാനം ചെയ്യുംപോലെ കാട്ടിക്കൂട്ടാനുണ്ട. ഇത കഴിഞ്ഞാ ഗൃഹസ്ഥന്മാരാലെ വെററില മുറുക്കയും മററും പാടുള്ളൂ. ശവം ഇരുത്തി സ്ഥാപിക്കയാണ. കുഴി വെട്ടി ആഴവും

മൂന്നടി ചതുരവും ആയിരിക്കണം. ഉപ്പും വെണ്ണീറും പരത്തണം. മരിച്ച ആൾ ജീവന്മുക്തനാണെന്നും യാതൊരു ക്രിയയും ആവശ്യമില്ലെന്നുമാണ വിശ്വാസം. എങ്കിലും പതിനൊന്നാംദിവസം ഏകോദ്ദിഷ്ടശ്രാദ്ധംപോലെ ഒരു ക്രിയയുണ്ട. സംവത്സരാവസാനവും അതുപോലെതന്നെ. തങ്ങൾക്കു തങ്ങൾതന്നെ പുരോഹിതന്മാർ. എങ്കിലും പുണ്യാഹത്തിനും മന്ത്രോപദേശത്തിനും ബ്രാഹ്മണരാകുന്നു. താലികെട്ടുകല്യാണം തിരണ്ടുമുമ്പ വേണം. ചെറുതാലി എന്നു പറയുന്നത കെട്ടുക പുരുഷനാണ. താലികെട്ടിയ ആൾ മരിച്ചാൽ താലി അറുക്കണം, പുല കുളിക്കണം, മറ്റും ബലിയിടണം. എന്നാലും സ്വജനത്തിലൊരാളൊ ബ്രാഹ്മണനൊ സംബന്ധം ആവാം. ഭാൎയ്യ മരിച്ചാൽ ഭൎത്താവും പുല ആചരിക്കയും ബലി ഇടുകയും വേണം. മരുമക്കത്തായമാണ. നാമകരണം ആറാംമാസത്തിൽ അന്നപ്രാശനത്തിനു മുമ്പ വേണമെന്നെ നിയമമുള്ളു. ചോറിടുകയും ചോറ്കൊടുക്കുകയും അമ്മാമനാണ. ബ്രാഹ്മണർ വേണം പുണ്യാഹത്തിനു എന്നു പറഞ്ഞുവല്ലൊ. പുണ്യാഹം ദേഹത്തിന്മേൽ തളിക്കയില്ല. ഭവനത്തിന്റെ മേൽപുരയിന്മേൽ പാറുകയെ ഉള്ളു. എറയത്ത തലകാട്ടി വാങ്ങിക്കൊള്ളണം. മൂന്നാം വയസ്സിലാണ ചൌളം. ഒന്നാമത അമ്മാമൻ ക്ഷൌരകത്തികൊണ്ട തല തൊടണം. പിന്നെ ക്ഷുരകൻ കളഞ്ഞുകൊള്ളും.

## പുള്ളുവൻ.

തിരണ്ട പെണ്ണിനെ വേറിട്ട ഒരു മുറിയിലാക്കും. ഏഴാം ദിവസം ഏഴു ചെറുപ്പക്കാരത്തികൾ അവളെ എണ്ണ തേപ്പിക്കും. താലികെട്ടും സംബന്ധവും ഉണ്ട. ആങ്ങള പെങ്ങളെ ഭാൎയ്യയാക്കുക നടപ്പുണ്ടായിരുന്നു എന്നു പറയുന്നുണ്ട. എങ്കിലും പുള്ളുവർ അതു സമ്മതിക്കയില്ല. ഭാൎയ്യയുടെ അച്ഛൻ ഒരുമുറിത്തുണി ഭൎത്താവിനു കൊടുത്താൽ വിവാഹമോചനമായി. അവൻ പണ്ട കൊടുത്ത വസ്ത്രം തിരികെ കൊടുത്തു എന്ന അൎത്ഥം. മക്കത്തായമാണ. വ്യഭിചാരം, കളവു, മുതലായ്ക്കു വിസ്തരിച്ചു വിധിപ്പാൻ ജാതിപ്പരിഷയുണ്ട.

ശവം കഴിച്ചിടുകയാണ. 15 ദിവസം മകൻ വെലി ഇടും. അന്നു പുലയുംപോയി. ഈഴുവൻ മുതല്ക്ക മേല്പട്ട ഏതു ജാതിയുടേയും ചോറുണ്ണും. മണ്ണാൻ, കണിശൻ ഇവരെ തൊടുകയില്ല. പുള്ളുവനെ തൊട്ടാൽ ഈഴുവൻ ആശാരി ഇവർ കുളിക്കും. നായന്മാരും മററും അടുത്താൽ കുളിക്കണം. ചെറുമൻ, പുലയൻനായാടി, പറയൻ, ഉള്ളാടൻ തുടങ്ങിയവരെ തീണ്ടിയാൽ പുള്ളുവനും കുളിക്കണം.

## പോന്തിയ.

ഒരിയ ദേശങ്ങളിൽ വെററില വില്പ്പകയും കൃഷിയും ആകുന്നു തൊഴിൽ. ജാതി കൂട്ടുകെട്ട വലിയ മുറുക്കമാണ. ഒരുവനെ തിരിയെ ജാതിയിൽ എടുക്കേണമെങ്കിൽ വിചാരം കഴിഞ്ഞിട്ട ഒരു നദിവക്കത്തു കൊണ്ടുപോയി സ്വർണ്ണകമ്പികൊണ്ടൊ വെള്ളികമ്പികൊണ്ടൊ മററൊ നാവിനു ചൂടുവെച്ച ജഗന്നാഥക്ഷേത്രത്തിലെ പ്രസാദം കുറെ തീററി വീട്ടിലേക്ക കൊണ്ടുവന്ന അവിടെ സ്വജാതിക്കാൎക്ക സദ്യകഴിച്ച കാരണവന്മാൎക്കും ജാതിയിലെ നാല തലവന്മാൎക്കും വസ്ത്രങ്ങളും കൊടുത്ത വഴിയെ കുറെ ചോറും എടുത്തുകൊണ്ട രണ്ടാമതും നദിവക്കിലേക്കുതന്നെ കൊണ്ടുപോകും, അതോടുകൂടി വെള്ളത്തിലേക്ക തള്ളുകയുംചെയ്യും. കുളിച്ചാൽ ശുദ്ധമായി. വിവാഹം തിരണ്ടും മുമ്പും പിമ്പും ആവാം. അഛൻ പെങ്ങളുടെ മകളെ കെട്ടാൻ അവകാശമുള്ളതാകുന്നു. പുരോഹിതൻ ദേശാരിയാകുന്നു. അവൻ പൂണുനൂൽ ധരിക്കണം. സ്ത്രീപുരുഷന്മാരുടെ ചെറുവിരലുകൾ കോൎത്തുപിടിപ്പിക്കണം. കല്യാണം രണ്ടുദിവസം ഉണ്ട. മദ്യം പ്രധാനമാണ. വിധവാവിവാഹം ആവാം. ജ്യേഷ്ഠന്റെ വിധവയെ അനുജൻ കെട്ടാം.

ശവം ദഹിപ്പിക്കയാണ. പുല പത്താകുന്നു. 10-ാംദിവസം സ്വജനസദ്യ വേണം.

## പൈഡി.

ഗഞ്ചാം, വിശാഖപട്ടണം ജില്ലകളിൽ വയലിൽ പണിയും നെയ്ത്തും പ്രവൃത്തിയാണ. തിരണ്ട പെണ്ണിന് അശുദ്ധിയുടെ ദീൎഘം പലപ്രകാരമുണ്ട. ഒരു മാഡികൻ (ചക്കിലിയൻ) അവളു

ടെ കാലിൻെറയും കയ്യിൻെറയും നഖങ്ങൾ മുറിക്കണം. വിവാഹം തിരണ്ടുമുമ്പും പിന്നെയും ആവാം. അമ്മാമൻെറ മകളെ വിവാഹംചെയ്യേണമെന്ന നിൎബ്ബന്ധമുണ്ട. ഈ നടപ്പിന്ന മെനാരിക്കം എന്ന പേർ. ഇങ്ങിനത്തെ വിവാഹത്തിന കന്ന്യാശുല്കം അഞ്ചുറുപ്പികയാണ. മററാക്ക പത്ത. കല്യാണം നാലുദിവസമുണ്ട. വിധവാവിവാഹവും ഭാൎയ്യയെ ഉപേക്ഷിക്കലും ആവാം.

ഗഞ്ചാംജില്ല്യയിൽ തെക്കെൻതാലൂക്കിൽ വസിക്കുന്ന കൂട്ടരുടെ കല്യാണത്തിന ചില വിശേഷവിധിയുണ്ട. കല്യാണപന്തലിന്ന കാൽ പന്ത്രണ്ടവേണം. മുഹൂൎത്തം എപ്പോഴും രാത്രിയാണ. ആദ്യത്തെ ദിവസം പുരുഷന്മാൎക്ക സദ്യ പകൽ. സ്ത്രീകൾക്ക രാത്രി. ഉയൎന്നജാതിക്കാരുടെ ഏഴ കിണററിലെ വെള്ളം കൊണ്ടുവരണം. നിശ്ചയിച്ച സമയത്ത മണവാളൻ ഓടികൊണ്ടുവരണം. സ്ത്രീപുരുഷന്മാർ അന്ന്യോന്ന്യം അരി ഇടണം. പുരുഷൻെറ മുമ്പിലാണ സ്ത്രീ ഇരിക്കുക. ഞാൻ മുമ്പിൽ ഞാൻ മുമ്പിൽ എന്ന കുറെ പിടിയും വലിയും കാട്ടികൂട്ടും. പിന്നെ താലികെട്ടും. അത കഴിഞ്ഞാൽ മേൽപറഞ്ഞ വെള്ളത്തിൽ രണ്ടാളും കുളിക്കും. രണ്ടാമതും പന്തലിൽതന്നെ വരും. ഒരു നാഴി അരി അവരുടെ മുമ്പിൽവെക്കും. അതിൽനിന്ന സ്ത്രീ കുറെ മോഷ്ടിക്കണം. ഭൎത്താവ അതു നോക്കുമ്പോൾ കുറവു കാണുകയും തന്നിമിത്തം അല്പം വിനോദം ഉണ്ടാകയുംചെയ്യും.

ശവം ദഹിപ്പിക്കയും മറചെയ്യുകയും ഉണ്ട. ദഹിപ്പിച്ചാൽ പിറേറന്ന തീകെടുത്ത വെണ്ണീർ ഒരു മരത്തിൻെറ മുരട്ടൊ പുററിന്മേലൊ കൊണ്ടുപോയി ഇടും. കൊണ്ടുപോകുന്ന ആളോട പുരോഹിതൻ ചോദിക്കും മരിച്ചവൻ എന്തായിപോയി എന്ന. അതിന്ന ഒന്നുകിൽ കാശിക്ക അല്ലെങ്കിൽ ജഗന്നാഥത്തിലേക്ക പോയിരിക്കുന്നു എന്ന പറയണം. മരിച്ചതിൻെറ 4-ാംദിവസം ഒരു പോൎക്കിനെ അറുക്കണം. പാകംചെയ്യുംമുമ്പ ഒരു കാൽ മരിച്ചവന്ന എവിടുന്ന പ്രാണൻപോയൊ ആ സ്ഥലത്തിന്നടുത്ത തൂക്കണം. ചില കൂട്ടർ പൂച്ച എറച്ചി തിന്നും. എണ്ണയും മഞ്ഞളും തൊട്ടാൽ പുല പോയി. കൊല്ലം കൊല്ലം തുലാമാസത്തിൽ (മററാ-

ന്റ മരണം ആ മാസത്തിൽ ഉണ്ടായിട്ടില്ലെങ്കിൽ) ശ്രാദ്ധംപോലെ ഒരു ക്രിയയുണ്ടു.

ഇവർ തീണ്ടുന്ന ജാതിയാകയാൽ ക്ഷേത്രങ്ങളിൽ കടക്കുകയില്ല. അകലെ നില്ക്കണം. പോരുമ്പോൾ ഒന്നോരണ്ടു നല്ല മണ്ണ എടുത്തുകൊണ്ടുപോരും. അത വീട്ടിൽ മെഴുകി ശുദ്ധമാക്കിയ ഒരു സ്ഥലത്തുവെച്ച ഗ്രാമദേവതകൾക്ക പൂജയും നിവേദ്യങ്ങളും കഴിക്കും. ആക്കെങ്കിലും ദീനം കലശലായാൽ ഒരു മന്ത്രവാദിയെ വരുത്തും. അവനൊ അവളൊ ചില കളം വരച്ച പൂജകൾ ചെയ്തതിൽപിന്നെ ഒരു പാത്രത്തിൽ വെള്ളം വെച്ചിട്ട ഏതെങ്കിലും ഒരു മൂർത്തിയുടെ പേർ പറഞ്ഞുംകൊണ്ട ഒരു മണി അരി അതിൽ ഇടും. ആ മൂർത്തിയാണ രോഗത്തിന കാരണമെങ്കിൽ അരിമണി ആണ്ടുപോകും. ആഴാത്തപക്ഷം മറെറാരു മൂർത്തിയെ വിളിച്ചുംകൊണ്ട വേറെ ഒരു മണിയിടും. ഇങ്ങിനെ അരിമണി ആഴുവോളം ചെയ്യും. ദേവത ഉപദ്രവം ഇല്ലാതെ വ്യാധി ഇല്ലെന്നാണ വിശ്വാസം.

## പൊതുവാൾ.

അകപ്പൊതുവാൾ, പുറപ്പൊതുവാൾ, ഇങ്ങിനെ രണ്ടു പിരിവുണ്ട. പുറപ്പൊതുവാൾ രണ്ടുണ്ട. മാലപ്പൊതുവാൾ, ചെണ്ടപ്പൊതുവാൾ. അകപ്പൊതുവാൾക്ക മൂസ്സത, മൂത്തത എന്നും പേരുണ്ട. പുറപ്പൊതുവാന്മാർ മരുമക്കത്തായക്കാരാകുന്നു. ചെണ്ടപ്പൊതുവാൾ മാരാരോട തന്നെ അടുത്തവനത്രെ. പുറപ്പൊതുവാൾക്ക സ്വജനം ഭത്താവാവാം. ബ്രാഹ്മണർക്ക സംബന്ധവും ആവാം. പുരുഷന്മാർക്ക താണ ശൂദ്രരോട സംബന്ധവും ഉണ്ട. ചില ദിക്കിൽ താലികെട്ട കഴിഞ്ഞാൽ വേളി ശേഷംപോലെ ഒരു ക്രിയയുണ്ടത്രെ. സ്ത്രീപുരുഷന്മാർ അല്പനേരം ഒരു അകത്ത അടച്ചുകിടക്കണം. മാലപ്പൊതുവാൾക്കു ഇത കല്യാണ ആദ്യദിവസവും അവസാനദിവസവും വേണം. മൂന്ന രാത്രി ഒന്നിച്ച കഴിക്കുമെന്ന തോന്നുന്നു. പക്ഷെ തുണയായിട്ട ഒരു എണങ്ങത്തികൂടി അകത്ത ഉണ്ടായിരിക്കും. പുറപ്പൊതുവാൾക്കും വേണം താലികെട്ടിയവ

ന്നം താലി കെട്ടപ്പെട്ടവളും മരിച്ചാൽ പുലയും ബലിയും. താലി കെട്ടിന്റെ നാലാം ദിവസമെ കളിച്ചുകൂട. അന്ന് വെള്ളത്തേടൻ മാററ വെക്കണം.

## പൊരൊജാ (പാജ്ജാ)

ഗഞ്ചാം, വിശാഖപട്ടണം ഇവിടെ മല പ്രദേശങ്ങളിൽ കാട്ടുകൃഷിക്കാരാണ. പേർ രണ്ടും പ്രജാശബ്ദത്തിന്റെ തത്ഭവം പോലെ തോന്നുന്നു. ചിലർ ഗോമാംസം ഭക്ഷിക്കും. ചിലർ പോത്തിനെ തിന്നും. ചിലർ തിന്നുകയില്ല. ചിലർ പോത്തിനേയും പശുവിനേയും തിന്നും. അഛൻ പെങ്ങളുടെ മകളെ വിവാഹം ചെയ്യു നടപ്പുണ്ട. നിർബ്ബന്ധമില്ല. ഒരു ഊരിൽ കല്യാണം കഴിയാത്ത പെൺകുട്ടികൾ എല്ലാം പ്രത്യേകം ഒരു പുരയിലും പുരുഷന്മാർ മറെറാരു പുരയിലും ഉറങ്ങിക്കൊള്ളണം. മദ്യം പ്രധാനമാണ. വിവാഹത്തിന ഒരു ദിവസം പുരുഷന്റെ അഛനമ്മമാർ രണ്ട കുടം മദ്യവും കുറെ അരിയും പെണ്ണിന്റെ വീട്ടിൽ കൊണ്ടു ചെല്ലും. അത അവിടെ സ്വീകരിച്ചു എങ്കിൽ പിറേറത്തെ കൊല്ലം ഒരു ദിവസം കുറേക്കൂടി അരിയും ഒരു പുടവയും ഏഴ പാത്രം മദ്യവും 15 മുതൽ 50 വരെ ഉറുപ്പികയും കൊണ്ട പിന്നേയും പോകും. പിറേറ ദിവസം പെണ്ണും ശേഷക്കാരും പുരുഷന്റെ ഊരിലേക്ക ചെല്ലും. ആ സമയം അവന്റെ വീട്ടിന്ന മുമ്പിൽ രണ്ട തൂൺ നാട്ടി തമ്മിൽ ഒരു കയറകെട്ടി അതിന്മേൽനിന്ന ഒരു ചുരങ്ങാ തൂക്കീട്ടുണ്ടായിരിക്കും. സ്ത്രീപുരുഷന്മാർ അതിന്റെ ചുമട്ടിൽ എത്തിക്കൂടുമ്പോൾ നീണ്ട ഒരുത്തൻ കോടാലികൊണ്ട അത കൊത്തി താഴത്ത വീഴ്ത്തും. വീട്ടിന്ന എതിരായിട്ട ഒരു സ്ഥലം നാലുപുറവും വേലികെട്ടി വളച്ചിട്ടുണ്ടാകും. പെണ്ണിന്റെ കൂട്ടർ അതിനുള്ളിൽനിന്ന നോക്കി കണ്ടുകൊള്ളണം. വഴിയെ സ്ത്രീപുരുഷന്മാർ അവിടെ ചെല്ലും. കൂടിയവർക്ക പുരുഷന്റെ അഛൻ മുത്താറിയും, റാക്കും, ഇലിപ്പമദ്യവും കൊടുക്കണം. പിറേറന്ന പെണ്ണിനെ ഭർത്താവ അവന്റെ വീട്ടിലേക്ക കൊണ്ടുപോകും. രാള്ള കഴിഞ്ഞാൽ അവർ മടങ്ങി പോരണം. കുട്ടിയായാലും വലിയവളായാലും ശരി. പിന്നെ ഒരു സംവത്സരം കഴിഞ്ഞ ഭർത്താവി

ന്റെ അവിടേക്ക പോകുകയുള്ളൂ. വേറൊരു മാതിരി കല്യാണമുണ്ട. അതിന്ന അമ്മാമൻ പെണ്ണിനെ പന്തലിൽ തന്റെ മടിയിൽ ഇരുത്തണം. പുരുഷൻ അവന്റെ മുമ്പിൽ ഇരിക്കയും വേണം. അപ്പോൾ പുരുഷന്റെ അഛൻ രണ്ടാളേയും ആമണക്കെണ്ണ പുരട്ടണം. പിന്നെ കോഴിമാംസവും മദ്യവുംകൂട്ടി ഒരു സദ്യ ഉണ്ടാകും. പിറേറന്ന രണ്ടാളും കുളിക്കും. കല്യാണവും കഴിഞ്ഞു. വിശാഖപട്ടണം ജില്ലയിൽ ഈ ജാതിക്കാൎക്കും വേറെ ചിലൎക്കും ഒരു നടപ്പുണ്ട. സ്വല്പമായ ഒരു സംഖ്യ വസ്സുവാങ്ങിയതിന്ന പ്രതിഫലമായി ഒരുത്തൻ മറെറാരുത്തന്ന എത്രാനും കാലം ദാസനായി നില്ക്കും. അന്ന അവന്ന ഭക്ഷണവും കുറഞ്ഞൊരു ശമ്പളവും കിട്ടും. എന്ത പണി പറയുന്നുവൊ അതെല്ലാം ചെയ്യണം. ചിലപ്പോൾ അഛൻ ഇങ്ങിനെ ദാസനാകേണ്ടതിന്ന പകരം മകനെ അയച്ചുകൊടുക്കും. യജമാനന്റെ മകളെ ഭാൎയ്യയായി കിട്ടാൻ വേണ്ടി ഇങ്ങിനെ ചെയ്യുന്നതും സാമാന്യം സാധാരണമാണ. ബോണ്ട്പോരോജാ എന്നൊരു കൂട്ടരുണ്ട. ബോണ്ട് എന്നാൽ നഗ്നൻ എന്ന അൎത്ഥമാണ്. ഇവരുടെ സ്ത്രീകൾക്ക വസ്ത്രം നന്നെ കുറവും. ഒരു അടി ചതുരത്തിൽ മരവുരിയുടെ കഷണമൊ മറെറാ അരയിൽ ചരടിന്മേൽ കോൎത്തുകെട്ടും. അത നാല പുറവും തിരിക്കാം. എതുപുറം മറെക്കേണമൊ ആ ഭാഗത്തേക്ക തിരിക്കും. സ്ത്രീകൾ തല മുഴുവൻ ക്ഷൌരം ചെയ്യിട്ടാണ. ഈ നഗ്നവൎഗ്ഗത്തിന്ന എനി ഒരു മാതിരി വിവാഹമുണ്ട. വിവാഹം കഴിയാത്ത സ്ത്രീകൾ എല്ലാം ഒരു പുരയിലും പുരുഷന്മാരൊക്കെ മറെറാരു പുരയിലും ഉറങ്ങണം എന്ന പറഞ്ഞിട്ടുണ്ടല്ലൊ. ഒരു ചെറുപ്പക്കാരന്ന ഭാൎയ്യ വേണമെങ്കിൽ അവൻ കുറെ ചങ്ങാതിമാരോടുകൂടി സ്ത്രീകളുടെ പുരയിൽ പോകും. അവരും ഇവരും കൂടി മത്സരപ്പാട്ടും ഭത്സനങ്ങളും സരസവാക്കുകളും ഉണ്ടാകും. ഒരുത്തിക്ക ചെറുപ്പക്കാരനെ ബോധിച്ചു എങ്കിൽ അവൾ കത്തുന്ന തീയ്യിൽനിന്ന ഒരു കൊള്ളി എടുത്ത അതുകൊണ്ട അവളുടെ മാറിടം തൊടും. മടങ്ങി പോന്നാൽ അവൻ ഒരു ചങ്ങാതിവശാൽ അവൾക്കു ഒരു ഓട്ടുവള അയക്കും. അത ആരാണ അയച്ചതെന്നും മററും

കുറെ പ്രായം കഴിഞ്ഞതിന്റെ ശേഷം അവരു സ്വീകരിക്കും. ഏതാനും മാസം കഴിഞ്ഞാൽ വിവാഹമുണ്ടാകുകയും ചെയ്യും. ഇവൎക്കു ശീതകാലം കുട്ടികളെ എല്ലാം ഒരു കുണ്ടിൽ പാൎപ്പിക്കുക നടപ്പുണ്ടു. കുഴി സുമാർ 30 അടി ചുററുണ്ടായിരിക്കും. വസന്തകാലം കന്യകമാരെ എല്ലാം കൂടി ഇതിൽ ഇരുത്തി അവിടുന്ന ഭാൎയ്യയെ തെരിഞ്ഞെടുക്കും. ഒരിക്കൽ ഒരു പുലി കുഴിയിൽ എറങ്ങി കുറെ പെൺകുട്ടികളെ കൊന്നുകളഞ്ഞു. ഇതിന്റെ പുറമെ ഒരു മാതിരികൂടിയുണ്ടു. ഭാൎയ്യ വേണ്ടുന്ന കുറെ ചെറുപ്പക്കാർ ഒരു ഊരിൽ ചെല്ലും. അവിടെ അത്ര ചെറുപ്പക്കാരത്തികളെ കണ്ടുപിടിച്ച രണ്ടു കൂട്ടരും ഒരു ഗുഹയിൽ എറങ്ങും. അവിടെ ഓരൊ പെണ്ണിനെ ഓരോരുത്തൻ തപ്പി കൈപിടിക്കും. പുറത്തുവന്നാൽ അതാത അച്ഛനമ്മമാരെ അടുക്കെ ചെല്ലും. അവർ അനുവദിക്കുകയും ചെയ്യും. കല്യാണം കഴിഞ്ഞാൽ ഒരാഴ്ച ഭൎത്താവിന്റെ വീട്ടിൽ ഭാൎയ്യ പാൎക്കും. പിന്നെ ജനിച്ച വീട്ടിലേക്കു പോരും. ഒരു വത്സരം ഭൎത്താവിനെ കണ്ടുകൂടാ. ഇതുകൊണ്ടും തീൎന്നില്ല. വേറെ ഒരു നടപ്പുകൂടിയുണ്ടു. സ്ത്രീപുരുഷന്മാർ കാട്ടിൽ പോയി സ്ത്രീ അവിടെ തീ കത്തിക്കും. അതിൽനിന്ന ഒരു തീക്കൊള്ളി എടുത്തു പുരുഷന്റെ ആസനത്തിന്ന വെക്കും. അവൻ അം. അം. അം. എന്ന നിലവിളിച്ചു എങ്കിൽ അവൻ ഭൎത്താവാവാൻ യോഗ്യനല്ല. ഇല്ലെങ്കിൽ തൽക്ഷണം വിവാഹം പൂൎത്തിയാകും. പെണ്ണിന്ന ഇഷ്ടമില്ലാത്തവനെ നല്ല കണക്കിൽ കത്തിക്കയും അല്ലാത്തപക്ഷം മെല്ലെ തൊടുകയുമായിരിക്കുമല്ലൊ. ഒരുത്തിയും അനേക ചെറുപ്പക്കാരുംകൂടി കാട്ടിൽ പോകുകയും പലരും അം. അം. അം. എന്ന നിലവിളിക്കയും ഒരുത്തൻ നിലവിളിക്കാതിരിക്കയും ഇങ്ങിനെയുമുണ്ടത്രെ. പോരോജ ജാതിക്കു മുഴുവനും വിധവാവിവാഹം നടപ്പാണ. ജ്യേഷ്ഠന്റെ വിധവയെ അനുജൻ പതിവായിട്ടു കെട്ടും. ചില കൂട്ടർ മൂന്നു കൊല്ലം കൂടുമ്പോൾ ഭൂമിദേവിക്കു ഒരു പശു, ആടു, പന്നി, മാടപ്രാവ ഇതുകളെ ബലികൊടുക്കും.

ശവം ദഹിപ്പിക്കയാകുന്നു പതിവു. ദഹിപ്പിച്ചേടത്തു ഒരു വടി കുത്തിനിൎത്തി 12 ദിവസം അതിങ്കൽ വെള്ളം കൊടുക്കും.

ശ്മശാനത്തിലേക്കു പോകുന്ന വഴിയിൽ നാലാം ദിവസം ചോറും മീനും കൊണ്ടുവെക്കും. ശേഷക്രിയകൾ കൂടിയവർ മാവിന്റെ തോലിന്മേൽ ചാണകം തേച്ച് അത തങ്ങടെ ദേഹത്തിൽ തളിച്ചു കുളിച്ചാൽ ശുദ്ധമായി. ബോൻമാ അല്ലെങ്കിൽ നഗ്ന പോതോഘാ വസ്സുക്കാർ ശവത്തോടുകൂടി മരിച്ച ആളുടെ ആഭരണങ്ങൾ ചിലത ദഹിപ്പിച്ചുകളയും. ബാക്കി മക്കൾക്കൊ മകന്റെ ഭാൎയ്യക്കൊ കൊടുക്കും. പുല മൂന്ന ദിവസമാണ. ആ കാലം വയലുകളിൽ പോകുകയില്ല. 4-ാംദിവസം ആമണക്കെണ്ണയും മഞ്ഞളും തേച്ചുകുളിക്കും. പെററ അശുദ്ധി ഏഴു മുതൽ പതിനാറുവരെ ദിവസം നില്ക്കും. ശിശുവിന്റെ പൊക്കിൾ കൊടി വീഴുന്നതിന്റെ അവസ്ഥപോലെയാണ. ഈ കാലം തള്ളക്കു യാതൊന്നും തൊട്ടുകൂടാ. സ്ത്രീപുരുഷന്മാർ ഒരുമിച്ചാണ ഭക്ഷിക്കുക. പുരുഷന്മാരുടെ എലെക്കു സ്ത്രീകൾ ഇരിക്കുകയില്ല.

## ബഗഢ.

വിശാഖപട്ടണം ജില്ലയിൽ "ഗുരുദമല" മുക്കവർ. യന്ത്രികാ പൎവ്വതത്തിൽ സമുദ്രത്തിൽനിന്ന 5,188 ഫീററമീതെമടം എന്ന പേരായ ഉന്നതിന്നരികെ മച്ചുകുണ്ഡിയിൽ ഒരു കയം ഉണ്ട. അതിലെ (mahseer) മത്സ്യങ്ങൾ പലേ വലിപ്പമായിട്ടുണ്ട. ഇവ വളരെ ഇണങ്ങിയതാണ. വലിയവ മനുഷ്യരുടെ കയ്യിൽനിന്ന ഇരതിന്നും. തൊട്ടു തടവാനയക്കുകയുംകൂടി ചെയ്യും.

ബഗഢക്കു വിവാഹം ഋതുവിന്ന മുമ്പും പിമ്പും ആവാം. അമ്മാമന്റെ മകളെ വിവാഹം മുഖ്യം. വിവാഹസമയം പെണ്ണിന്റെ ആങ്ങള അളിയനെ അടിക്കണം. എന്നാൽ അവന രണ്ടു കോടി വസ്ത്രം കിട്ടുകയും ചെയ്യും. വെപ്പുള്ളവർ ദഹിപ്പിക്കാത്തവർ ഇരുത്തി കുഴിച്ചിടും.

## ബധൊയി.

ഒറിയാദേശത്ത ആശാരിയാകുന്നു. വിവാഹത്തിന്റെ 6-ാം ദിവസം ജാമാതാശ്വശുരവീട്ടിൽനിന്ന ഓടിപോകും. നീരസം പോലെ. അളിയനൊ മററൊ തിരഞ്ഞുപോയി കണ്ടുപിടിക്കും.

പിടിച്ചാൽ മുഖത്ത അല്പം ചകരത്തേച്ച കൂട്ടികൊണ്ട പോരികയും ചെയ്യും. ദഹിപ്പിക്കൽ നടപ്പ. ശവത്തെ കുളിപ്പിക്കൽ വീട്ടിൽവെച്ചല്ല ശ്മശാനത്തിലാകുന്നു.

## ബലിജ.

തിലുങ്കർ ആണ. പക്ഷെ ഇപ്പോൾ എങ്ങും കാണാം. കല്യാണം എപ്പോഴെങ്കിലും. വിധവാവിവാഹം പാടില്ല. മത്സ്യമാംസം ധാരാളം. ചിലർ നായഡു, ചിലർ ചെട്ടി, അനേകം ഉപജാതികളുണ്ട. "മുസുകമ്മാ" എന്നവർക്ക വിവാഹത്തിന്ന പെണ്ണിന്റെ അമ്മാമന്റെയും ജ്യേഷ്ഠത്തിയുടെ ഭർത്താവിന്റെയും അനുവാദം വേണം. രണ്ടാംദിവസം പുരുഷൻ കോപം നടിച്ച സമീപം ഒര തോട്ടത്തിലൊ വീട്ടിലൊ പോയിരിക്കും. പെണ്ണും ശേഷക്കാരും ഘോഷയാത്രയായി കൂട്ടികൊണ്ടു വരണം. 3-ാംദിവസം ആണും പെണ്ണുംകൂടി കണ്ണ പൂട്ടി കൃഷിചെയ്യുന്ന മാതിരി നടിക്കണം.

## ബഡുകൻ (വടുകൻ)

18 ജാതിയാണ. കൂട്ടിച്ചേർത്താൽ 6 ആകും. 5 ഉയർന്നത, ഒന്ന (തൊറയ) താണത. ചിലർക്ക പൂണൂൽ ഉണ്ട. മാംസം ഭക്ഷിക്കയില്ല. ഊരിൽ ആര ചത്താലും ഒന്നാമത തൊറയന്റെ മുടികളയണം. വടുകർ തീയ്യിൽകൂടി നടക്കുന്ന അടിയന്തരമുണ്ട. പാൽ സൂക്ഷിക്കുന്ന മുറിയിൽ സ്ത്രീകൾ കടന്നുകൂടാ. പുരുഷന്മാർപോലും കാടരെയൊ പറയരെയൊ അടുത്തിട്ടൊ തൊട്ടിട്ടൊ മറ്റൊ ശുദ്ധം മാറിയാൽ കുളിച്ച ഭവനത്തിൽ കടന്നുകൂടൂ. തൊഴുത്തിലെ ചാണകം മുട്ടോളമൊ അരെക്കൊ ആഴംകൂടിയാലെ നീക്കം ചെയ്യുയുള്ളൂ. കൃഷിയിൽ അതി സമർത്ഥന്മാരാണ. തുല്യമായി പറയാൻ ചീനക്കാരനേ ഉള്ളൂ. സ്ത്രീകൾ അത്യന്തം അദ്ധ്വാനശീലമാരാണ. ഒരുത്തിയുടെ കൃഷിപണിക്ക ദിവസം ഒന്നുക്ക ഒരുറുപ്പിക വിലയുണ്ട. ആണന്റെതിന്ന 3 അണയേ ഉള്ളൂ എന്ന പറയും. എന്നാൽ അല്പസന്തുഷ്ടന്മാരാണതാനും. സ്ത്രീധനം 150-200 ഉറുപ്പികയുണ്ട (ഭർത്താവ കൊടുക്കുന്നത). സ്ത്രീകൾ പച്ചകുത്തും. പുരുഷന്മാർ, കയ്യും ചുമലിന്നും പൂട്ടവെക്കും. ത

മ്മിൽ കാണുമ്പോൾ മൂത്തവൻ എളയവന്റെ തല വലത്തു കൈകൊണ്ടു തൊടണം. "സജനങ്ങൾ" തമ്മിൽ കാണുമ്പോൾ "വാ അണ്ണാ, അപ്പാ. തമ്മാ. അമ്മാ. അക്കാ എന്നൊക്കെ പറയും. വെവ്വേറെ ജാതിക്കാരായാൽ "വാ. മാമാ. മാമീ. ബാവാ" എന്നും മറ്റും. ഒരു തോടൻ ഒരു വടക മണിഗാരനോയൊ പരിചയമുള്ള ഒരു പ്രായമേറിയ വടകനോയൊ കണ്ടാൽ തോടൻ വടകന്റെ മുമ്പിൽ തല അല്പം വണങ്ങിനിന്നു "മഥിൽ പുതിയ" (മഥിൽ വന്നുവെ) എന്നു പറയും. വടകൻ പറയും "ബുത്തുക്ക് ബുത്തുക്ക്" (ആശീർവ്വാദം ആശീർവ്വാദം). തല തോടന്റെ തലയിൽ വെക്കുകയും ചെയ്യും. വടകൎക്കു കുറുമ്പരെ ബഹുഭയമാണ. അവർ ഒടിയന്മാരാണത്രെ. സ്ത്രീകളെ ബലമായി വശത്താം, അവരുടെ കരൾ എടുക്കാം, കൊല്ലാം, മുറി തൽക്ഷണം ഉണങ്ങും അതിനാൽ അടയാളം ഒന്നും കാണുകയില്ല, മന്ത്രത്താൽ വാതിൽ തുറക്കാം ദേവത ഉപദ്രവം ഉണ്ടായാലും കണ്ണേറു കളവാനും മറ്റും കുറുമ്പൻ വേണം. അവൻ സുഖപ്പെടുത്താതെ ഉപായം കാട്ടുകയാണെന്നു തോന്നിയാൽ തീൎന്നു. രാത്രി പുരവളഞ്ഞു സകലത്തിനേയും കൊല്ലും, പുര ചുടും. വടകരിൽ പശുവിനേയും എരുമയേയും കറക്കുന്നതു പുരുഷന്മാരാണ. കുട്ടികൾക്കു ഏഴൊ ഒമ്പതൊ വയസ്സായാൽ ശുഭദിവസം നോക്കി കറക്കാൻ പഠിപ്പിക്കും. കുട്ടി കറെ പാൽ അച്ഛനമ്മമാരുടേയും മറ്റും മുഖത്തേക്കു എറിയണം. ജഡെസ്വാമി ഉത്സവം എന്നൊന്നുണ്ട. അതിങ്കൽ മെയ്ക്കൂർ, മുതലായി 8 സ്ഥലങ്ങളിൽ തീയ്യിൽ കൂടി നടക്കുകയുണ്ട. നിഡുകല എന്നെടത്തു ജനവരിയിൽ 8 ദിവസം ഉപവസിച്ചു 9_ാംനാൾ അത്രെ തീയ്യിൽകൂടി നടക്കൽ. തിങ്കളാഴ്ച ഉത്തമം. 15 ഫീററ നീളത്തിൽ 9 ഫീററ അകലത്തിൽ തീപരത്തും. ചിലേടത്തു വട്ടത്തിൽ മുസൽമാന്മാരുടെ സമ്പ്രദായത്തിലും ഉണ്ട. തീയ്യിൽ പുഷ്പങ്ങൾ ഇടും, പാൽ ഒഴിക്കും, എന്നിട്ടു നടക്കും. വഴിയെ തീയ്യിൽ മണ്ണിടും. പിന്നീട 2 പ്രാവശ്യം കൂടി നടക്കും. 3. 5. 7. ഇങ്ങിനെ ആറും നടക്കും. ഇതിലധികം പേരും നടക്കും.

വടുകരുടെ ഊരുകളിൽ പ്രസവിച്ചുകിടപ്പാൻ പ്രത്യേകം ഒരു പുരയുണ്ടു. ഋതുശാന്തികാലത്തിനു ഏതാനും മാസം മുമ്പു പെണ്ണിനെ കറുത്തവാവിനു 4-5 ദിവസം മുമ്പു ഒരു വെള്ളിയാഴ്ച അവിടേക്കയക്കും. കുടിലിന്നു പേർ ഹൊലെകുടി (പുലകുടി) എന്നാണു. തിരണ്ടാൽ ഒരു രാത്രി അതിൽ ഇരിക്കണം. പിറേറന്നു പഴയ വസ്ത്രങ്ങൾ അവിടെ ഇട്ടിട്ടു പുതുവസ്ത്രം ധരിച്ചു വീട്ടിൽ പോകാം. ബാലചന്ദ്രനെ കണ്ടു വീട്ടിന്നുള്ളിൽ കടന്നുകൂടു. വടുക സ്ത്രീകൾക്കു ആർത്തവ അശുദ്ധി 5 ദിവസമുണ്ടു. രാവിലെ ഉദയം കഴിയുംമുമ്പായാൽ അന്നേത്തെ ദിവസം കണക്കുകൂട്ടും. പിന്നേയായാൽ 6 ദിവസം വേണം. 3-ാംദിവസം പച്ചവെള്ളത്തിൽ കുളിക്കണം. 4-ാംദിവസം കുളിച്ചു വസ്ത്രം മാററാം. ബാലികാ വിവാഹം ഇല്ലതും. സ്ത്രീകൾ ഇഷ്ടംപോലെ ഭർത്താവിനെ മാററാം. "സജാതിയിൽ" എത്ര ആളുമായും രമിക്കാം. ഒരുവനു അനേകം ഭാര്യയാവാം. വിധവാ വിവാഹം ഉണ്ടു. മരിച്ച ഭർത്താവിൻെറ സോദരനെ എടുക്കാം. ഭർത്താവു ഹാജരില്ലാത്ത കാലത്തു അവൻെറ അളിയന്മാരെ പരിഗ്രഹിക്കേണ്ടതു മര്യാദയാകുന്നു. ഭാര്യക്കു ഭർത്താവേക്കാൾ പ്രായം ഏറുക സാധാരണയാണു. അവനു പ്രായമാകുന്നവരെ അവളുടെ അച്ഛൻെറ പെങ്ങളുടെ മകനോടൊ മററ അവർക്കു അനുരാഗമുള്ളവനോടൊ കൂടി രമിക്കാം. പ്രഥമഗർഭം 7-ാം മാസത്തിൽ ഒരു ക്രിയയുണ്ടു. ആരാ ചെല്ലാത്ത അച്ഛനു കുട്ടിയുടെ മേൽ അവകാശം സിദ്ധിക്കയില്ല. ആദ്യത്തെ പ്രസവം വീട്ടിന്നകത്തു പാടില്ല. കോലായി മറച്ചു കെട്ടി അതിൽ വേണം. പ്രസവിച്ചാൽ വീട്ടിൻെറ പുറത്തെ മുറിയിൽ കൊണ്ടുപോകും. ഉള്ളിൽ കടക്കാൻ ബാലചന്ദ്രനെ കണ്ടിട്ടുവേണം. അച്ഛൻെറ വീട്ടിൽ പ്രസവിച്ചാൽ ഒരു മാസത്തിന്നുള്ളിൽ നല്ല നാൾ നോക്കി ഭർത്താവിൻെറ വീട്ടിലേക്കു പോകും. അവിടെ ഒരു വിളക്കിന്നരികെ ഒരു വൃദ്ധൻ നില്ക്കും. അവൻ കുട്ടിയുടെ ശിരസ്സിൽ കാൽ വെക്കണം. നാമകരണം 7-9-11 നാൾ ആകുന്നു. അപ്പോൾതന്നെ പാൽ കൊടുക്കണം. 7-ാം മാസത്തിൽ ആണിന്നും പെണ്ണിന്നും ക്ഷൌരം. ആദ്യം അമ്മ രോ

മം അറുക്കണം. മരണം അടുക്കുമ്പോൾ ഒരു വീരരായൻ പണം നെയ്യിൽ മുക്കി കൊടുക്കും വിഴുങ്ങുവാൻ. വിഴുങ്ങീല എങ്കിൽ കയ്യിന്മേൽ കെട്ടണം. ചൊവ്വാഴ്ച ശവദാഹം പാടില്ല. ശവസംസ്കാരത്തിന നിശ്ചയിച്ച ദിവസം രാവിലെ (ശവം 2 ദിവസം വെക്കാം) ശവത്തെ ഒരു രഥത്തിന്മേൽ എടുത്ത ഉറസ്സായ ഒരു സ്ഥലത്ത കൊണ്ടുപോയി വെക്കും. ഒരു എരുമയെകൊണ്ട 3 പ്രദക്ഷിണം ചെയ്യിക്കും. ശവത്തിന്റെ കയ്യിനെ പൊന്തിച്ച എരുമയുടെ കൊമ്പ തടവിക്കും. അല്പം പാൽ കറന്ന ശവത്തിന്റെ വായിൽ പാരും. ശവകട്ടിലിന്ന 5 മുതൽ 11 വരെ തട്ടുണ്ടാകും. വസ്ത്രങ്ങളേകൊണ്ടും കൊടികളേകൊണ്ടും അലങ്കരിക്കും. തട്ടുകളിൽ ഒന്ന കറുത്ത ശീട്ടികൊണ്ട മൂടണം. രഥത്തിന്റെ ചുവട്ടിലെ തട്ടിൽവെച്ച ശവത്തെ കുളിപ്പിച്ച കുപ്പായവും തലപ്പാവും ധരിപ്പിക്കും. ഒരു കോടിവസ്ത്രം കൊണ്ട പുതപ്പിക്കും. രണ്ടുറുപ്പികയൊ എറയാലൊ നെററിയിൽ പതിക്കും. ദരിദ്രന്മാക്ക രഥത്തിന്ന പകരം കട്ടിലാണ. കട്ടിലിന്മേൽ സ്ത്രീകൾ ഇരുന്ന കരയണം. വടുകന്മാർ എത്തിചേൎന്നാൽ ശവത്തിന്ന ചുററും കളിക്കണം. പുരുഷന്റെ ശവമാണെങ്കിൽ സ്ത്രീകൾ കളിപ്പാൻ ചേരുകയില്ല. മരിച്ചത സ്ത്രീ എങ്കിൽ അടുത്ത സംബന്ധിയായ ഒരു കിളത്തി കളിപ്പാൻ കൂടും. മരിച്ചവന്റെ വിധവ മുക്കുത്തി മുതലായ ആഭരണങ്ങൾ അഴിച്ചുകളയണം. അല്പം തലമുടിയും മററും ശവത്തിന്റെ വസ്ത്രത്തിന്റെ കോൺതലക്കൽ കെട്ടണം. മരിച്ചവന്റെ പെണ്ണന്മാരും തലമുടി അല്പം അറുത്ത തുണിയിൽ കെട്ടണം. വയസ്സമൂത്ത ഒരുത്തൻ ശവത്തിന്റെ തലയ്ക്കൽ നിന്നുംകൊണ്ട മരിച്ചവന്റെ പാപങ്ങളെ വിളിച്ച പറയണം. ഒരു പാട്ടായിട്ടാണ. ബഹു രസമുണ്ട. തൎജ്ജമ ഇതാ.

"ഇത ഇന്നവന്റെ മരണമാണ (പേർ പറയും)

"അവന്റെ ഓൎമ്മക്കായി ഇന്നാപുരുവിന്റെ കുട്ടിയെ വിട്ടയച്ചിരിക്കുന്നു

"ഈ ലോകത്തന്നിന്ന മറെറതിലേക്ക

"അവൻ ഒരു തേരിൽ പോകുന്നു

"ഈ ലോകത്തിൽ ഈ മനുഷ്യൻ ചെയ്തത ഒക്കെയും
"ഇവൻെറ പൂർവ്വന്മാർ ചെയ്ത സകല പാപങ്ങളും
"ഇവൻെറ മൂത്തച്ഛന്മാർ ചെയ്ത എല്ലാ പാപങ്ങളും
"ഇവൻെറ അച്ഛനമ്മമാർ ചെയ്ത സകല പാപങ്ങളും
"ഇവൻ ചെയ്ത എല്ലാ പാപങ്ങളും
"ജ്യേഷ്ഠാനുജന്മാരെ തമ്മിൽ തല്ലിച്ചതും
"അതിര മാററിയതും
"വേലിനീക്കി അയൽപക്കക്കാരൻെറ ഭൂമിയിൽകയ്യേറിയതും
"സോദരന്മാരേയും സോദരിമാരേയും തച്ചോടിച്ചതും
"കള്ളിമരം കളവായി മുറിച്ചതും
"ഇവൻെറ അതിരിന്ന പുറത്തുള്ള മുള്ളമരം മുറിച്ചതും
"കൊട്ടമരത്തിൻെറ മുള്ളുള്ള കൊമ്പുകൾ വലിച്ചതും
"ചൂൽകൊണ്ട അടിച്ചുവാരിയതും
"പച്ചകൊമ്പുകൾ കീറിയതും
"അസത്യം പറഞ്ഞതും
"ഞാറു പറിച്ചതും
"വളരുന്ന ചെടികൾ പറിച്ച വെയിലത്ത ഇട്ടതും
"പക്ഷിക്കുഞ്ഞുങ്ങളെ പൂച്ചെക്ക കൊടുത്തതും
"ദരിദ്രന്മാരേയും കൈകാലില്ലാത്തവരേയും ഉപദ്രവിച്ചതും
"സൂര്യൻെറ മുമ്പിൽ കുപ്പിച്ചിൽവെള്ളം തൂത്തതും
"ചന്ദ്രഗ്രഹണം കണ്ടിട്ട ഉറങ്ങിയതും
"വളരെ പാൽ കൊടുക്കുന്ന എരുമയെ അസൂയയോടെ നോക്കിയതും
"അന്യന്മാരുടെ നല്ല വിളയെ കുറിച്ച അസൂയപ്പെട്ടതും
"അതിർ കല്ലുകൾ നീക്കിയതും
"ശവദാഹസമയം വിട്ടയച്ച പള്ളക്കിടാവിനെകൊണ്ട പണി എടുപ്പിച്ചതും
"അമേദ്ധ്യംകൊണ്ട വെള്ളം അശുദ്ധമാക്കിയതും
"കത്തുന്നതീയ്യിൽ മൂത്രം വീഴ്ത്തിയതും
"പുരോഹിതനോട നന്ദികേട കാട്ടിയതും

“മേലധികാരികളോട നുണപറഞ്ഞുകൊടുത്തതും
“ഭക്ഷണത്തിൽ വിഷം ഇട്ടതും
“വിശന്ന വന്നവന്ന ഭക്ഷണം കൊടുക്കാത്തതും
“കുളുന്ന വിറച്ചുവന്നവന്ന തീ കൊടുക്കാത്തതും
“പാമ്പിനേയും പശുവിനേയും കൊന്നതും
“ഗൌളിയേയും ഓന്തിനേയും കൊന്നതും
“വഴിതെററിച്ചതും
“ഭാൎയ്യയുടെ അഛനെ നിലത്ത കിടത്തി താൻ കട്ടിലിന്മേൽ കിടന്നതും
“തറമേൽനിന്ന ഭാൎയ്യയുടെ അമ്മയെ ആട്ടിക്കളഞ്ഞ അതിന്മേൽ കയറി ഇരുന്നതും
“പുത്ര ഭാൎയ്യയെ ദ്രോഹിച്ചതും
“തടാകങ്ങളും ജലാശയങ്ങളും ഇവകളെ തുറന്നുവിട്ടതും
“അന്യ ഊരുകളുടെ അഭിവൃദ്ധിയെകുറിച്ച അസൂയിച്ചതും
“ജനങ്ങളോട കോപിച്ചതും
“കാട്ടിൽ യാത്രക്കാരെ വഴിതെററിച്ചതും
“ഇങ്ങിനെ മുന്നൂറ പാപങ്ങളും ഇരിക്കിലും
“ഇന്ന വിട്ടയച്ച പക്ഷിക്കിടാവോടൊന്നിച്ച അവ എല്ലാം പോകട്ടെ
“പാപങ്ങളും പൂൎണ്ണമായി നീങ്ങട്ടെ
“പാപങ്ങളും പൊറുക്കട്ടെ
“സ്വൎഗ്ഗവാതിൽ തുറക്കട്ടെ
“നരകവാതിൽ അടയട്ടെ
“ധൎമ്മത്തിന്റെ കയ്യ നീട്ടട്ടെ
“ദുഷ്ടകൈവാടി ചുരുണ്ടുപോകട്ടെ
“വാതിൽ പെട്ടന്ന തുറക്കട്ടെ
“അഴകും ശോഭയും ഏറ്റവും വിളങ്ങട്ടെ
“ചൂടുള്ള തൂൺ തണുക്കട്ടെ
“മൂന്നാംപാലം വെളിച്ചമാകട്ടെ (മരണനദിയുടെ)
“നരകക്കുഴി മൂടട്ടെ

"ഇവൻ പൊൻതുണിയാൽ പുതെക്കട്ടെ
"ആറായിരം ആതികളുടെ കാലുംപിടിച്ചു
"പന്തീരായിരം പാതികളുടെ കാലുംപിടിച്ചു
"ബ്രഹ്മാവിന്റെ കാലുംപിടിച്ചു
"ഇന്ന വിട്ടു പത്മക്കിടാവിന്റെ കാലും പിടിച്ചു
"ശിവലോകത്ത ഇവൻ പുതെക്കട്ടെ
തഥാസ്തു."

ഒടുവിൽ ഒരു പുതുമക്കുട്ടിയെ കയറഴിച്ചുവിടും. പാപങ്ങൾ എല്ലാം അതുകൊണ്ടു പോകും. അതിനെ വിൽക്കുകയില്ല. അത "നടതള്ളിയതായി." മരിച്ചവന്റെ ഭാര്യക്കു ഗർഭമായിരിക്കുകയും കല്യാണ സൽക്രിയ ("കന്നികടോട്ടു") നടന്നിട്ടില്ലെന്നുവരികയും ചെയ്താൽ ഈ ക്രിയ ശവം ദഹിപ്പിക്കും മുമ്പ നടത്തണം. അല്ലാത്തപക്ഷം കുട്ടി അച്ഛന്റേതാകയില്ല. കാൽ തെക്കോട്ടായിട്ടാണ ദഹനം. ദഹനവും അസ്ഥിസഞ്ചയനവും കഴിഞ്ഞാൽ എല്ലാരും നദീതീരത്ത പോകണം. അവിടെവെച്ചു മരിച്ചവന്റെ ശേഷക്കാരിൽ ഒരുവൻ ഒരു (ഹീനജാതിയായ) ഒരായനെ ക്ഷൌരംചെയ്യണം. കുറച്ചു കളഞ്ഞാലും മതി. മറ്റുള്ള ശേഷക്കാരെ ഒരു വടുകനൊ അമ്പട്ടനൊ ക്ഷൌരംചെയ്യും. അവസാനത്തെ ക്രിയ ഒരു ഞായറാഴ്ച ചെയ്യണം. ഉടയന (5 ഉയൎന്നജാതിയിൽ ഒന്ന) ദഹനമല്ല ഇരുത്തി കഴിച്ചിടലാണ. ഇവൎക്കും ഇരുളൎക്കും മുമ്പ ഒരു ശവം മറചെയ്തിട്ടുള്ള കുഴിയിലത്രെ കുഴിച്ചിടുക പ്രധാനം.

## ബാവുരി.

ഗഞ്ചാം ജില്ലയിൽ കൊട്ടവട്ടി ഉണ്ടാക്കൽ. അമ്മാമന്റെ മകളെ വിവാഹംചെയ്യാം. അച്ഛന്റെ പെങ്ങളുടെ മകളെ പാടില്ല. വിവാഹം എപ്പോഴും രാത്രിയാണ. മുതിൎന്നവരുടെ കല്യാണ സദ്യ 4 ദിവസം, കുട്ടികളുടേത 7. പെണ്ണിന്റെ മുത്തച്ഛിക്കു 2 വസ്ത്രം കൊടുക്കണം. വിവാഹത്തിന തലേന്നാൾ വൃദ്ധന്മാരും ഭഗവതിക്ഷേത്രത്തിൽ പോകണം. മടക്കത്തിൽ 7 വീട്ടിൽ കയറി വെള്ളം വാങ്ങണം. സമജാതികളുടേയൊ ഉയൎന്നവരുടേയൊ

ആവാം. പിറേററന്ന സ്ത്രീപുരുഷന്മാർ കുളിക്കുന്നതിൽ ഈ വെള്ളം ഉപയോഗിക്കണം. കല്യാണദിവസം പുരുഷൻ പെണ്ണിൻെറ വീട്ടിലേക്ക പോകും. അവളുടെ ആങ്ങള എതിരേററ കൂട്ടികൊണ്ടുപോകണം. പുരുഷൻെറ തലയിൽ പെണ്ണ അല്പം അരിയും ഉപ്പും ഇടണം. അവരുടെ കയ്യുകൾ ചേൎത്തിട്ട ഒരു മഞ്ഞച്ചരടകൊണ്ട കെട്ടും. രണ്ടാളുടേയും തലയിൽ 7 പ്രാവശ്യം മഞ്ഞഗ്ഗുരുതി ശംഖംകൊണ്ട പാരണം. രണ്ടാളുടേയും കൈകൾ പെണ്ണിൻെറ ആങ്ങളയുടെ ഭാൎയ്യ കോൎത്തുപിടിച്ച വേദി 7 പ്രദക്ഷിണം വെക്കണം. പിന്നെ പുരോഹിതൻ ഇങ്ങിനെ വിളിച്ചുപറയണം. "ചട്ടിയുടെ കരി കഴുകാം ഉടച്ചുകളയാം. എന്നാൽ വിവാഹബന്ധം നിലനില്ക്കുന്ന ഒന്നാണ. സംബന്ധം ഏഴ തലമുറ നിൽക്കും." വിധവാവിവാഹം ആവാം. മരിച്ച ഭൎത്താവിൻെറ അനുജനെ വിവാഹം ചെയ്യേണ്ടതാണ. അവൻെറ അനുമതിയോടെ ആരെ എങ്കിലും ഇഷ്ടംപോലെ വിവാഹംചെയ്യാം. തിരണ്ടാൽ ഏഴാംദിവസം കുളത്തിൽ കുളിക്കണം. ശവം ദഹിപ്പിക്കയും മറചെയ്യുകയും ആവാം. മരിച്ചവൻെറ വിധവ ശവത്തിൻെറ കണ്ണിന്മേൽ അരിയും കുറെ തീയും ഇടണം. പ്രായംചെന്ന സ്ത്രീയുടെ കാൎയ്യത്തിൽ ഇത ചെയ്യേണ്ടത മകൻെറ ഭാൎയ്യയത്രെ. മറചെയ്തു കഴിഞ്ഞാൽ കുഴി മൂടി അതിന്മേൽ ഒരു പുരുഷൻെറയും സ്ത്രീയുടേയും കോലം വരച്ചിട്ട അതിന്മേൽ എല്ലാരും മണ്ണ ഇടും. "നീ ഞങ്ങളോടൊന്നിച്ച പാൎത്തിരുന്നു. ഇപ്പോൾ ഞങ്ങളെ വിട്ടു. ജനങ്ങളെ ഉപദ്രവിക്കരുതെ" എന്ന പറഞ്ഞുംകൊണ്ട. മടങ്ങി വീട്ടിലെത്തിയാൽ ചുററും ചാണകം തളിക്കും. തങ്ങളുടെ കാലിന്മേലും. എന്നിട്ട കള്ളുകുടിക്കും. പിണ്ഡം വെക്കുന്നത ശ്മശാനത്തിലൊ വീട്ടുമിററത്തൊ ആവാം. 10-ാംദിവസം പുരോഹിതൻ (ധിയനി) വന്നിട്ട ഒരു എരിയുടേയൊ കുളത്തിൻെറയൊ കരെക്ക ഏഴപ്രാവശ്യം ചോറുണ്ടാക്കണം. അത അത്ര ചട്ടിക്കഷണങ്ങളിലാക്കി നിവേദിക്കണം. ഒരു വസ്ത്രം വിരിച്ചിട്ട അതിൽ അന്നം, ഫലങ്ങൾ, ഒരു ശംഖ ഇത്യാദിവെച്ച മരിച്ച ആൾക്ക നിവേദിക്കണം. പിന്നെ ഇതൊക്കെ മകൻ ഒരു പുരുഷ-

ലത്തിലാക്കിഎടുത്ത കഴുത്തിന്ന വെള്ളത്തിലിറങ്ങി നിന്നിട്ട മേല്പട്ട എറിഞ്ഞ പൊളിക്കണം. ക്രിയചെയ്യുവർ വീട്ടിൽ മടങ്ങിവന്നതിന്റെശേഷം ധിയനിശുവെയുടെ കൈകളിൽ പാൽ തളിച്ചു ശുദ്ധമാക്കണം. 12ാംദിവസം പന്ത്രണ്ടഎലയിൽപിണ്ഡംവെക്കണം.

നാമകരണം ഇരുപത്തൊന്നാം നാൾ.

## ബിലിമഗ്ഗാ.

ദക്ഷിണ കന്നടത്തിൽ നെയ്ത്തുകാർ. ഒരു മാതിരി ദുഷിച്ച തമിഴ് സംസാരിക്കുന്നു. മൈസൂരിൽ കന്നടകം സംസാരിക്കുന്നു. രണ്ടും വെവ്വേറെയത്രെ. രണ്ടും മക്കത്തായം. വിവാഹംചെയ്യസ്ത്രീപുരുഷൻ കൂടികാലം ഒന്നിന്ന 12 അണയും അല്ലാത്ത 12 വയസ്സിന മേല്പട്ടുള്ള പുരുഷൻ 6 അണയും ക്ഷേത്രത്തിലേക്ക കൊടുക്കണം. തിരളുമുമ്പ വിവാഹമാണ നടപ്പ. പിന്നെയായാൽ ജാതിഭ്രഷ്ട വന്നേക്കാം. വിധവാവിവാഹം ആവാം. നിശ്ചയതാംബൂലം ബഹുസാരമാണ. വിവാഹം നടന്നില്ലെങ്കിൽ പരസ്യമായി മടങ്ങികൊടുക്കണം. കല്യാണപന്തലിലേക്ക മണവാളനെ കൊണ്ടുപോകേണ്ടത പെങ്ങളുടെ ഭർത്താവാകുന്നു. പെണ്ണിന്റെ അച്ഛൻ കയ്യും പിടിച്ചുകൊണ്ട അവളുടെ പെങ്ങള കാൽ കഴുകിക്കണം. താലികെട്ടുന്നതു മണവാളന്റെ പെങ്ങളാകുന്നു. രണ്ടാളുടേയും അമ്മാമന്മാർ സ്ത്രീയുടേയും പുരുഷന്റേയും കയ്യുകൾ കൂട്ടിച്ചേർക്കണം. രണ്ടാംഭാഗം കൂടിയവർ സമ്മാനങ്ങൾ കൊടുക്കണം. സമ്മാനത്തിന്ന പേർ മൊയി എന്നാകുന്നു. അകത്തേക്ക പോയാൽ പെണ്ണിന്റെ ഉടൽപിറന്നവർ അവനിന്ന പാൽ കൊടുക്കണം. അവൻ അല്പം സേവിച്ചിട്ട ശേഷിപ്പ പെണ്ണിന്ന കൊടുക്കും. തിരികെ പന്തലിൽ വന്നാൽ, ഒരു തട്ടിൽ ആൺ ഒരു മോതിരം ഇടും. മീതെ മഞ്ഞഗ്ഗുരുതി പാരും. ആണും പെണ്ണും മോതിരം തപ്പണം. മൂന്നൊ ഏഴൊ ഴികെ പുത്രിയെങ്കിലും വിവാഹം ഒരു പന്തലിൽ ഒരു സമയത്തന്നെ നടത്താം. ദഹിപ്പിക്കൽ നടപ്പ. തീ കൊണ്ടുപോകുന്നത പുത്രനല്ല വേറെ അടുത്ത സംബന്ധികളിൽ ആരെങ്കിലും ആണ. അസ്ഥിസഞ്ചയനം 3-ാംദിവസമാകുന്നു. പുല പോകുവാൻ തളിക്കുന്നതും മാററ കൊടുക്കുന്നതും തുളുരജകനാണ.

## ബില്ലവാ.

മലയാളത്തിലെ തിയ്യൻ, ഈഴവൻ ഇവരോട തുല്യൻ. കള്ള എടുക്കുന്നതിൽ കൊമ്പെല്ലു മുട്ടുന്നത കല്ലുകൊണ്ടാണ. എല്ലു കൊണ്ടല്ല. നരി കൊന്നിട്ടുള്ള പോത്തിൻെറ എല്ലായാൽ കള്ള അധികം ഉണ്ടാകും. ആ എല്ലു ഭൂമി തൊടാത്തതായാൽ അതി വിശേഷം. കള്ളിൻകുടത്തിന പകരം ചുരങ്ങയാണ.

മരുമക്കത്തായം (അല്ലെങ്കിൽ അളിയസന്താനം) ആകുന്നു. കല്യാണം നിശ്ചയിക്കുന്ന സമയം സ്ത്രീധനം 10 മുതൽ 20 വരെ ഉറുപ്പിക കൊടുക്കും. വിവാഹത്തിൻെറ എഴുതാന്നാം ദിവസം മുമ്പ പെണ്ണിൻെറ അമ്മാമനെങ്കിലും ജാതിമൂപ്പനായ ഗുരിക്കാരെങ്കിലും താലികെട്ടും. കല്യാണപന്തലുണ്ടാക്കി അലങ്കരിക്കേണ്ടത നാവിതൻ (അല്ലെങ്കിൽ കാവുതിയൻ) ആണ. പുരുഷന പ്രായം തികഞ്ഞിട്ടുണ്ടെങ്കിൽ കല്യാണത്തിന ഒന്നൊ രണ്ടൊ ദിവസം മുമ്പെ പെണ്ണിൻെറ സംബന്ധികളൊ മറെറാ ആയ കുറെ പെണ്ണുങ്ങളാ ഭൂതക്ഷേത്രത്തിന്നടുത്തുള്ള കുളത്തിൽ നിന്നൊ കിണററിൽ നിന്നൊ വെള്ളം കൊണ്ടുവന്ന പെണ്ണിൻെറ തലയിൽ പാൎന്ന ശുദ്ധമാക്കി കുളിപ്പിക്കണം. പന്തലിൽ ചടങ്ങെല്ലാം കഴിക്കുന്നാണ. കൈപിടിപ്പിക്കേണ്ടതും അവൻ തന്നെ. പെണ്ണിൻെറ മൂക്ക തിരുകി അവരുടെ കയ്യുകളിന്മേൽ വെച്ച അച്ഛനമ്മമാരൊ തലവനൊ വെള്ളം ഒഴിക്കണം. കൈധാര എന്ന ഇതിന്ന പേർ. സാരമായ ക്രിയ ഇതത്രെ. വിധവാവിവാഹത്തിന ഇതില്ല. വിട്ടുധാര എന്ന പേർ. രഹസ്യത്തിൽ ഗൎഭമുണ്ടായിപ്പോയാൽ ഉണ്ടാക്കിയവൻ വിട്ടുധാര സമ്പ്രദായത്തിൽ കല്യാണം ചെയ്തുകൊള്ളണം. അതിന മുമ്പായി അവർ വലത്തെ കൈകൊണ്ട ഒരു വാഴ പിടിക്കണം. വാഴ പിന്നെ മുറിച്ചുകളയണം. തിരണ്ട പെണ്ണിന അശുദ്ധി 10-12 ദിവസം.

ദഹിപ്പിക്ക നടപ്പ. മറചെയ്യുന്നുമാവാം. ശവത്തിൻെറ തലയ്ക്കലും കാല്ക്കലും നെല്ല കൂമ്പിച്ച വെച്ച അതിന്മേൽ നാളികേര മുറികളിൽ ദീപം വെക്കണം. ശേഷക്കാരും ബന്ധുക്കളും തുളസിനീർ ശവത്തിൻെറ വായിൽ പാരണം. തടിക്കൂട്ടേണ്ടതും കഴി

കഴിക്കേണ്ടതും ഹോളിയ (പൊലയ) ജാതിക്കാരാകുന്നു. സഞ്ചയനം 5-ാംനാൾ. മറചെയ്യുന്നതാണെങ്കിൽ പുല്ലുകൊണ്ടു ഒരു രൂപം ഉണ്ടാക്കി കുഴിക്കു മീതേവെച്ചു ചുട്ടിട്ടു വെണ്ണീർ അവിടെ കുഴിച്ചിടും. ഒരു തുളസിത്തയ്യും വെക്കും. അതിനരികെ മുക്കുവെട്ടിയ ഇളനീരും, പുകേല, വെററില, അടെക്കയും വെക്കണം. 13-ാംദിവസം കർമ്മാവസാനം. 14-ാം ദിവസം കാക്കെക്കു ബലി കൊടുക്കണം. ഉത്രിനാളിലാണ മരണമെങ്കിൽ മരിച്ചവന്റെ വീട്ടിൽ നിലത്തു വെണ്ണീർ പരത്തി വാതിലെല്ലാം അടച്ചുപോരും. കുറെ കഴിഞ്ഞിട്ടൊ പിറേറന്നൊ തുറന്നു നോക്കുമ്പോൾ പ്രേതത്തിന്റെ കാലടയാളം കണ്ടു എങ്കിൽ പ്രേതം പോയി നിശ്ചയം. ഇല്ലെങ്കിൽ മന്ത്രവാദിയെ വരുത്തി പുറത്താക്കിക്കണം. വിവാഹം ചെയ്യു മരിച്ച പെൺകുട്ടികളുടെ പ്രേതം വീട്ടിൽ ബാധിക്കുമെന്നു ചിലപ്പോൾ വിശ്വാസമുണ്ടാകും. എന്നാൽ അതിനെ നീക്കാൻ കല്യാണക്രിയ നടത്തണം. ഒരു ആൺകുട്ടിയുടെ ശവം എവിടെയുണ്ടെന്നു അന്വേഷിച്ചു ആ വീട്ടിൽ പോയി അവിടുന്നു ഒരു മുക്കാൽ പയിസ്സവാങ്ങി രണ്ടു കയ്യിലുകളുടെ മദ്ധ്യെ കെട്ടി പെണ്ണിന്റെ വീട്ടിന്റെ അടുത്ത തൂക്കും. പിന്നെ വിവാഹത്തിനു ഒരു ദിവസം നിശ്ചയിക്കും. ആ ദിവസം സ്ത്രീപുരുഷന്മാരുടെ രൂപം കയ്യുകൾ അന്യോന്യം പിടിച്ചു നിലയിൽ നിലത്തു വരച്ചു ഒരു മുക്കാൽ പയിസ്സയും കറുത്ത മണികളും വളകളും ഒരു മൂക്കുതിരുകിയും കയ്യിൽവെച്ചു വെള്ളം പാരും. എന്നാൽ വിവാഹമായി. പ്രേതബാധയും തീരും.

## ബെസ്താ.

അധികവും തെലുങ്കരാണു. മുഖ്യ പ്രവൃത്തി നായാട്ടും മീൻപിടിയും പ്രധാനദൈവം ഹനുമാനും ആകുന്നു. പുത്തൻ വലയിൽ ആദ്യം കിട്ടുന്ന മീനിനെ അറുത്തു രക്തം വലയിൽ തളിക്കും വലയുടെ ഒരു കണ്ണി കരിക്കയും ചെയ്യും. ആദ്യം കിട്ടിയതു പാമ്പായി എങ്കിൽ വല നശിപ്പിക്കണം. പലേ ഗോത്രങ്ങളുണ്ടു. മുല്ല ഗോത്രക്കാർ മുല്ലവള്ളി തൊടുകയില്ല. ഇലിപ്പ ഗോത്രക്കാർ ഇലി

പ്പമരം തൊടുകയില്ല. ആരും കൂലിക്കു കൃഷിപ്പണി എടുക്കയില്ല. വളരെ വിശ്വാസയോഗ്യരാണു.

## ബെള്ളർ.

ദക്ഷിണകന്നടത്തിൽ കൊട്ടയും പായും ഉണ്ടാക്കുന്നവരാകുന്നു. ഭാഷ കന്നടം. അളിയസന്താനക്കാർ. വിവാഹമോചനം അത്ര എളുപ്പമല്ല. ഭർത്താവ ഉപേക്ഷിച്ചാൽ പിന്നെ വിവാഹമില്ല. വിധവമാർക്കു ആവാംതാനും. മത്സ്യമാംസം ആവാം. ഗോമാംസം പാടില്ല.

## ബേഡർ (ബോയ)

കർന്നൂൽ, അനന്തപ്പൂർ, മുതലായെടങ്ങളിൽ കാണാകുന്നു. ചിലർ തെലുങ്കർ, ചിലർ കന്നടകം. മുമ്പ വളരെ പരാക്രമശാലികളായിരുന്നു. ഇപ്പോഴും കൂട്ടായ്കവച്ചുക്കു കുറേശ്ശ വാസനയുണ്ടു. ചിലർ ആശാരികളും, ചിലർ കൊല്ലന്മാർ ആയിട്ടുണ്ടു. ചിലർ കോഴി, മത്സ്യം ശീലിക്കും. ചിലർ ഇല്ല. എണ്ണില്ല കള്ളെടുക്കുന്ന മരമായ ഈന്തയുടെ ഓലകൊണ്ടുണ്ടാക്കുന്ന പായയിൽ ഇരിക്കകൂടി ഇല്ല. രണ്ടു ഉപജാതിക്കാരുണ്ടു. ഒരുമിച്ചു ഭക്ഷിച്ചാലും ഒരു പന്തിയിലിരിക്കയില്ല. കോഴിയേയും പോർക്കിനേയും തിന്നാത്തവർ ഗോമാംസം ഭക്ഷിക്കും. ആൺകുട്ടിക്കു 10-12 വയസ്സായാൽ "മാർക്കം" ചെയ്യും ഹിന്ദുക്കളാണുതാനും. ലിംഗഛേദനത്തോടുകൂടി — പഞ്ചഗവ്യം മുതലായ ആചാരങ്ങളും ഉണ്ടു. ആർത്തവം, പ്രസവകാലങ്ങളിൽ സ്ത്രീകളെ വീട്ടിനകത്തു നിൎത്തുകയില്ല. "മാർക്കം" ചെയ്യുന്നതു ഒതാനല്ല സ്വജനമാണു. 11 ദിവസം പ്രത്യേകിച്ചു ഒരു പുരയിലാക്കും. ആരും തൊടുകയില്ല. ഒരു കല്ലിന്മേലാണു ഭക്ഷണം കൊടുക്കുക. 12-ാം ദിവസം കല്ലു വലിച്ചെറിയും. തിരണ്ടു പെണ്ണിന്റെ കാൎയ്യത്തിലും ഇങ്ങിനെതന്നെ. ഇവര വാല്മീകിയുടെ സന്താനങ്ങളാണത്രെ. ചില കൂട്ടരിൽ സ്ത്രീകൾക്കു മുഖത്തും കൈത്തണ്ടയിന്മേലും പച്ച കുത്തും, ലേഖം, ഞണ്ടു, കരിങ്ങണ്ണി, ഹനുമാൻ, തത്ത ഇത്യാദി. പുരുഷന്മാർ ചുമലിൽ ചക്രമുദ്ര, ശംഖമുദ്ര, ഇതുകളും ചൂടുവെക്കും. സ്ത്രീകൾക്കു

ചൂട്ടുവെച്ചാൽ അവർ ദേവദാസികളായി. കുഡുംബത്തിന്നു പുരു
ഷസന്താനമില്ലാഞ്ഞാൽ ഇങ്ങിനെ ചെയ്യും. പെൺകുട്ടികൾക്കു
ദീനമുണ്ടായാൽ പ്രാൎത്ഥനയായിട്ടും. ഇങ്ങിനെയുള്ള ഒരു സ്ത്രീക്കു
പുത്രനുണ്ടായാൽ അവൻ അവളുടെ അച്ഛന്റെ വംശത്തിൽ
ചേരും. ബേഡർസ്ത്രീകൾ ചിലപ്പോൾ മുസൽമാന്റെ വെപ്പാട്ടി
യായിട്ടിരിക്കും. ചില ബേഡർ മുഹറം കാലത്തു മുസൽമാന്മാരെ
പോലെ കഴുത്തിൽ ഒരു ചരടു കെട്ടും. മുഹറം കഴിഞ്ഞാൽ കുളി
ച്ചല്ലാതെ വീട്ടിൽ കടക്കുകയുമില്ല. നാഗങ്ങളെ പൂജിക്കയും ഉണ്ടു.
കൊല്ലത്തിൽ ഒരിക്കൽ "കാരണവന്മാൎക്കു കൊടുക്കലും" ഉണ്ടു.
ഇവൎക്കു ബ്രാഹ്മണർ ക്രിയകൾക്കാവശ്യമില്ലെങ്കിലും ബ്രാഹ്മണൎക്കു
ചിലതിന്നു ഇവർ കൂടാതെ കഴികയില്ല. ബെല്ലാരി ജില്ലയിൽ ഭൂത
ബലി ചെയ്യാനായിട്ടാണു മാന്യം അല്ലെങ്കിൽ ഇനാം ഭൂമിയുണ്ടു
ത്രെ. ക്രിയ ചെയ്യുന്നവൻ അൎദ്ധരാത്രിക്കു ക്ഷൌരം ചെയ്യിച്ചു ഒരു
ആട്ടിനേയൊ പോത്തിനേയൊ അറുത്തു അതിന്റെ രക്തം ചോ
റ്റിൽ കൂട്ടി ഉരുട്ടി ഉരുളകളാക്കി ഊരിൽ എല്ലാടവും ഇടണം.
അതിന്നു അവൻ പുറപ്പെടുമ്പോൾ സകലരും വാതിലടച്ചു അക
ത്തു പോകും. വിവാഹ ദിവസം സ്ത്രീപുരുഷന്മാർ ഒരു തറയിൽ
ഇരിക്കും ഭാൎയ്യയുള്ള അഞ്ചു പുരുഷന്മാർ പുരുഷന്റെ കാലടി,
മുട്ടുകൾ, ചുമൽ, തല, ഇവിടെ അക്ഷതം ഇടണം. സുമംഗലി
മാരായ അഞ്ചു സ്ത്രീകൾ പെണ്ണിന്നും ഇങ്ങിനെ ചെയ്യണം. കൂടി
യ ബേഡരുടെ എല്ലാരുടേയും സമ്മതത്തോടുകൂടി പുരുഷൻ
സ്ത്രീക്കു താലികെട്ടണം. ചിലേടത്തു താലികെട്ടുന്നതു ബ്രാഹ്മണ
നാണു. അമ്മിയിന്മേൽ കാൽ വെക്കുന്ന നടപ്പും ഉണ്ടു.

"പാണിഗ്രഹേപൎവ്വതരാജപുത്ര്യാഃ
പാദാംബുജംപാണിതലേദധാനഃ
അശ്മാനമാരോപയതസ്സ്മരാരെ
മന്ദസ്മിതംമംഗളമാതനോതു."

ഇതു ഇവിടെ സ്മരിക്കുന്നു.

രണ്ടാം ദിവസം വൈന്നേരം സ്ത്രീപുരുഷന്മാർ വീട്ടിനകത്തു
ഇരിക്കും. അവരുടെ അടുക്കെ വലിയ ഒരു പിച്ചളപാത്രം നിറ

ച്ച ചക്കരയും തേങ്ങും ചേൎത്തതായ ചോറ് വെക്കും. അതിൽനി
ന്ന അല്പം സ്ത്രീപുരുഷന്മാൎക്ക കൊടുത്തിട്ട കൊണ്ടുവെച്ച സ്ത്രീ
കറ് പോകും. വഴിയെ അഞ്ച പേടർ വന്ന തലപ്പാവ നീക്കി
പാത്രത്തിന്ന ചുററും ഇരുന്ന ഇടത്തെ കൈകൊണ്ട പാത്രം
തൊടും. വലത്തെ കൈകൊണ്ട ക്ഷണം ക്ഷണം വാരിത്തിന്നുക
യും ചെയ്യും. ഈ ക്രിയെക്ക ചിലപ്പോൾ സ്ത്രീകളും ചേരും. ഈ
വാരിത്തീൻ കൂടിയവരൊക്കെ നോക്കിനില്ക്കും. വാരിപ്പോക്കുന്ന
മദ്ധ്യേ ഇടത്തൊണ്ടയിൽ പോകയൊ ഭക്ഷിച്ചവൎക്കാൎക്കെങ്കിലും
ഏതാനും മാസത്തിന്നുള്ളിൽ വല്ല രോഗം പെടുകയൊ ചെയ്താൽ
പെണ്ണിന്റെ നടപ്പുദോഷമാണ കാരണമത്രെ. ഒരുവന ജ്യേഷ്ഠ
ത്തിയേയും അനുജത്തിയേയും വിവാഹം ചെയ്യാം. ആദ്യം ജ്യേ
ഷ്ഠത്തിയെ വേണം മാത്രം. വിധവാ വിവാഹമില്ല. എങ്കിലും
ഒരു പുരുഷന്റെ കൂടെപോയി താമസിക്കയും അവനിൽ സന്താ
നം ഉണ്ടാകയും ആം. അങ്ങിനെ ചെയ്യും മുമ്പ സ്വജാതിക്കാൎക്ക
ഒരു വിരുന്ന കൊടുക്കണം. ഇല്ലെങ്കിൽ വഴിയെ എങ്കിലും ചെയ്യ
ണം. അല്ലാഞ്ഞാൽ ജാതിഭ്രഷ്ടുണ്ട. ജനിക്കുന്ന കുട്ടികളെ ഔര
സന്മാർ വിവാഹം ചെയ്യുകയുമില്ല. കന്നടം ജില്ല ഹോസ്പററിലുള്ള
ഉരു പേടർ മരിച്ചാൽ ശവം സ്വജനങ്ങൾ കൊണ്ടുപോക
ണം. മരിച്ചവന്റെ പുത്രന്മാർ ശവത്തിന്റെ വായിൽ ഓരൊ
മുക്കാൽ പരിസ്സ ഇടണം. മറചെയ്തു കഴിഞ്ഞാൽ തലെക്കൽ അ
ഞ്ച മുക്കാൽ ഇടണം. ഒരു കുടത്തിൽ വെള്ളം നിറച്ചിട്ട കുടത്തി
ന്ന ഒരു ദ്വാരം ഉണ്ടാക്കി അതോടുകൂടി മൃതമക്കളൊ ഉററ സം
ബന്ധിയൊ 3 പ്രദക്ഷിണം വെക്കണം. പിന്നെ കുടം തലെക്ക
മീതെ ശ്മശാനത്തിലേക്ക എറിഞ്ഞിട്ട മറിഞ്ഞ നോക്കാതെ വീ
ട്ടിൽ പോകണം. മരിച്ചവന്ന അവകാശി ഇല്ലാത്ത പക്ഷം ഈ
ക്രിയ ചെയ്യുവന്നാകുന്നു മുതലവകാശം. മറചെയ്ത സ്ഥലത്ത കാ
ക്കലും തലെക്കലും നാട്ടവിലുമായി 3 കല്ല മൂന്നാം ദിവസം കഴി
ച്ചിട്ടിട്ട അതിന്മേൽ നൂറ തേക്കണം. ഒരു സ്ത്രീ കുറെ ഭക്ഷ്യങ്ങൾ
കല്ലുകളുടെ മുമ്പിൽ വെക്കും. അത കാക്ക മാത്രമെ തിന്നാവൂ.
മൈസൂരിൽ ദഹിപ്പിക്കുന്ന നടപ്പുണ്ട.

## ഭേരിചെട്ടി.

മുഖ്യമായി വ്യാപാരം. മററു ചെട്ടികളേയും കോമട്ടിയേയും പോലെ തങ്ങറം വൈശ്യരെന്ന പറയുന്നു. എന്നാൽ കോമട്ടികറം തങ്ങളോട സമന്മാരെന്ന സമ്മതിക്കയില്ല. എന്നല്ല തങ്ങളെ ശരിയായ വൈശ്യരല്ല എന്ന വാദിക്കുന്നു. ഇവരും മററ യാതൊരു ജാതിയും തമ്മിൽ തൊട്ടുണ്ണുകയില്ല. വിവാഹം ആൎത്തവത്തിന മുമ്പാണ സമ്മതം. പിന്നും ആവാം. കല്യാണപന്തലിൽ വാഴ നിലംതൊടിയിച്ചു വെച്ചുകൂടാ. വെച്ചാൽ പറയൻ മുറിച്ചു കളയും. ഉപനയനം വിവാഹസമയവും വളരെ മുമ്പും ആവാം. മിക്കവരും മാംസം ഭക്ഷിക്കും. ചെട്ടിയിലും കോമട്ടിയിലും വീരമുഷ്ടി എന്ന ഒരു ജാതിയുണ്ട. അവക്ക യാചിക്കുകയാണ പ്രവൃത്തി. ഭേരിചെട്ടിയുടെ തൊടിയിൽ മുരിങ്ങയും പേരെ ഞെരണ്ട ചെടികളും കണ്ടാൽ അവര മുറിച്ചുകളയും. പിഴ വസൂലാക്കുകയും ചെയ്യും. ഭേരിചെട്ടിക്ക പോൎക്ക, ആട, കോഴി ഇവകളെ വളൎത്തിക്കൂടാ. പിഴയുണ്ട. ഒരു ഭേരിചെട്ടിസ്ത്രീ വെള്ളവും കടവും തലയിൽ എടുത്ത കണ്ടാൽ വീരമുഷ്ടി അത പിടിച്ചു വലിച്ചെറിയും. 12 പണം പിഴ വാങ്ങും. സ്ത്രീകറം ചന്ത മുതലായെടത്ത സാമാനം വിററാൽ ജാതിഭ്രഷ്ടുണ്ട. ഭേരിചെട്ടിയും കോമട്ടിയും കൂറായി കച്ചോടാദി പ്രവൃത്തി നടത്തുകയില്ല. ഭേരിചെട്ടികളിൽ ശൈവരും, വൈഷ്ണവരും, ലിംഗം കെട്ടികളും ഉണ്ട. അന്യോന്യം വിവാഹമില്ല. ശവം മറചെയ്യുകയും ദഹിപ്പിക്കയും ഉണ്ട. എല്ലാൎക്കും പൂണൂലുണ്ട. വിധവാവിവാഹമില്ല.

## ബൊാട്ടട.

വിശാഖപട്ടണത്തിലും മററും ഉണ്ട. പെണ്ണു തിരളുംമുമ്പും തിരണ്ടിട്ടും ആവാം വിവാഹം. അഛന്റെ പെങ്ങളുടെ മകളെ ചോദിപ്പാൻ അവകാശമുണ്ട. പെണ്ണിന്റെ വീട്ടിലേക്ക ആണിന്റെ അഛനും അമ്മയും കൂടി റാക്കും, അവിലും കൊണ്ടുചെല്ലും. സ്വീകരിച്ചാൽ സമ്മതിച്ചു എന്ന അൎത്ഥം. പിന്നെ ഒരു ദിവസം നിശ്ചയിച്ചിട്ട അന്ന റാക്കും, അരി, ചെറുപയർ, പരിപ്പ, മുളക, ഉപ്പ, ഇത്യാദികറം കൊണ്ടുചെല്ലണം. ഇങ്ങട്ട വെററിലയടെക്ക

കൊടുക്കും. 2 ദിവസം കഴിഞ്ഞാൽ പെണ്ണിന്റെ അച്ഛനമ്മമാർ ഇങ്ങട്ട വരണം. വഴിയെ കല്യാണം. അതിന്ന ബോതദിവസം മുമ്പ ആണിന്റെ അച്ഛനമ്മമാർ കുറെ നെല്ലും രണ്ടുറുപ്പികയുംകൊണ്ട പെണ്ണിന്റെ വീട്ടിൽ ചെല്ലണം. അന്ന അവിടെ സദ്യ. കല്യാണത്തിങ്കൽ സ്ത്രീപുരുഷന്മാരുടെ വസ്ത്രങ്ങൾ കൂട്ടികെട്ടും. ചെറുവിരലുകൾ കൂട്ടിപിടിക്കും. അവരെ ആവണക്കെണ്ണ തേപ്പിച്ച പന്തലിന്റെ ഒരു കാലോട കെട്ടിയ കുടത്തിലെ മഞ്ഞൾനീരതി കൊണ്ട കുളിപ്പിക്കും. വിധവാവിവാഹം ആവാം. ജ്യേഷ്ഠന്റെ വിധവയെ അനുജൻ കെട്ടുകയും ചെയ്യും. അന്യനെയാണ കല്യാണം ചെയ്യുന്നതെങ്കിൽ മത്സ്യം, ആട, അരി ഇതുകൾ ജാതിക്കാൎക്ക പിഴ ചെയ്യണം. പകരത്തിൽ 5 ഉറുപ്പികയായാലും മതി. ഭാൎയ്യയെ ത്യജിക്കാം. ത്യജിച്ചാൽ അവൾക്ക കുറെ നെല്ലും ഒരു കോടിവസ്ത്രവും ഒരു ഉറുപ്പികയും കൊടുക്കുക പതിവാണ. സ്ത്രീ അങ്ങോട്ടാണ ഉപേക്ഷിച്ചതെങ്കിൽ അവളുടെ പിന്നെക്കാല ഭൎത്താവ 20 ഉറുപ്പിക ആദ്യത്തെ ഭൎത്താവിന്ന കൊടുക്കണം. അതിൽ ഏതാൻകൊണ്ട ഒരു സദ്യ കഴിക്കണം. അതിന്ന രണ്ട ഭൎത്താക്കന്മാരും സ്ത്രീയും ചേരും. ശവം ദഹിപ്പിക്കുകയാണ. പുല 10 ദിവസം. ആ കാലം യാതൊരു കൃഷിപ്രവൃത്തിയും പാടില്ല. മരിച്ച ആളുടെ വംശത്തിൽ വെപ്പും ഇല്ല. സംബന്ധിവംശക്കാരാണ ഭക്ഷണം കൊടുക്കണം. ദഹനത്തിന്റെ പിറ്റെന്ന ശ്മശാനത്തിൽ മണൽകൊണ്ട തറയുണ്ടാക്കി അതിൽ അരയാലൊ പേരാലൊ കുഴിച്ചിട്ട ഒരു കുടത്തിന്ന ദ്വാരമുണ്ടാക്കി അതിൽകൂടി നനെക്കണം. 10-ാംദിവസം കുളിച്ചിട്ട കുറെ മലരും ഒരു കുടവും ശ്മശാനത്തിൽ കൊണ്ടുപോയിവെക്കണം. ഇവരിൽ പലരും വിവാഹത്തിങ്കലും പിന്നീടും പൂണുനൂൽ ധരിക്കും. കൃഷിയിൽ വിദഗ്ദ്ധന്മാരാണ. ഉയൎന്ന ജാതിയുമാണ.

## ബൊറാത്തുകൾ.

കൃഷ്ണാ, ഗുണ്ടൂർ, ഈ ജില്ലകളിലുണ്ട. ഇവരുടെ കുട്ടികൾക്ക നാമകരണം രസമുണ്ട. കുട്ടി ജനിക്കുമ്പോൾ അടുത്തെങ്ങാൻ പ്രമാണപ്പെട്ട സൎക്കാരുദ്യോഗസ്ഥനൊ മറ്റൊ ഉണ്ടായിരുന്നാൽ അവരുടെ പേരിടും. കൽക്കട്ടർ, താസിൽദാർ, കൎണ്ണൽ, ഗവ

ണ്ണൂർ, ഇന്നീസ്സ്, സുപ്രഡേണ്ടു, ആചാൎയ്യർ, ഇങ്ങിനെ. ചില സമയം നാഗരത്തിന്റെയും ദിക്കിന്റെയും പേരിടും. അവിടെ ജനിച്ചാലും മതി അവിടെ പോക്‌വാൻ പ്രാൎത്ഥിച്ചിട്ടുണ്ടായിരുന്നാലും മതി. ഉദാഹരണം, ഹൈദർബാദ, ചെന്നാപട്ടണം, തിരുപ്പതി, മധുര. ജനനസമയം ഒരു തത്തയെ ആരൊ കൊണ്ടുചെന്നു അതിനാൽ കുട്ടിക്കു പേർ തത്ത എന്നായി. ഒരു കുട്ടി ജനിക്കുമ്പോൾ ആരൊ ഓടക്കുഴൽ വിളിക്കുകയായിരുന്നു. അതുകൊണ്ടു കുട്ടിക്കു പേർ വേണു. തൎക്കം തീൎക്കാൻ തിളച്ചിരിക്കുന്ന ചാണകവെള്ളത്തിൽനിന്നു ഒരു അടെക്ക എടുക്കുക എന്നൊരു നടപ്പുണ്ടു ("കൈമുക്കൽ"). വിവാഹം ഋതുശാന്തിക്കു മുമ്പ വേണം. പിന്നെയാണ പുരുഷനെ സ്വീകരിച്ചതെങ്കിൽ വിവാഹക്രിയ ഇല്ല. കല്യാണം 5 ദിവസം നിൽക്കും. ഒന്നാംദിവസം ഒരു പിത്തളപാത്രത്തിൽ മഞ്ഞൾഗുരുതി നിറച്ചു അതിൽ സ്ത്രീധനവും ഇട്ടു കഴുത്തിനു ഒരു ചരടും ചുററി അന്യഗോത്രത്തിലുള്ള ഒരു സുമംഗലിയെകൊണ്ടു എടുപ്പിച്ചു വാദ്യഘോഷത്തോടുകൂടി പെണ്ണിന്റെ വീട്ടിൽ പോകണം. പണം ഗ്രാമതലയാളിയായ ബിപ്പാടി എന്നവൻ വക്കൽ കൊടുക്കും. ഗുരുതി നിലത്തു തൂക്കുകയും ചെയ്യും. സ്ത്രീധനം പെണ്ണിന്റെ അച്ഛനമ്മമാരും അമ്മാമനും ബിപ്പാടിയും ജാതിക്കാരും എടുക്കും. കല്യാണസ്ഥലത്തേക്കു ഒരു പോത്തിനെ തണ്ടിട്ടു എടുത്തു കൊണ്ടുപോകണം. ജാതിക്കാരും മേൽപറഞ്ഞ സുമംഗലിയും അതിനെ പ്രദക്ഷിണം വെക്കണം. പന്നിയുടെ കഴുത്തിൽ ഒരു ചരടകെട്ടിച്ചിട്ടു മണവാളന്റെ വീട്ടിൽ കൊണ്ടുപോകും. അവിടുന്നു അതിനെ കൊന്നിട്ടു രണ്ടു ഓഹരിയാക്കിയതിൽ ഒന്നു പെണ്ണിന്റെ കൂട്ടർക്കു മറേറതു പുരുഷന്റെ കൂട്ടർക്കു. പുരുഷന്റെ കൂട്ടരേതു അന്നുതന്നെ പാകംചെയ്തു ഭക്ഷിക്കും. പെണ്ണിന്റെവീട്ടിൽ ഒരുപന്തലും തറയും വേണം. അതിനുള്ള സാമാനങ്ങൾ ഏഴ് സ്ത്രീകൾ കൊണ്ടുവരണം. പുരുഷന്റെ വീട്ടിലും പന്തലും തറയും വേണം. സാമാനം കൊണ്ടുവരേണ്ടതു ഒമ്പതു പുരുഷന്മാർ. രാത്രി ഭക്ഷണം കഴിഞ്ഞാൽ ഇരുകക്ഷികളുടേയും ചാൎച്ചക്കാരായ ചിലർ തൊറസ്സായ ഒരു സ്ഥലത്തേക്കു ചെല്ലണം. അവിടെ ബി

പ്പാടിയും പുതാനും ചിലതും ഉണ്ടായിരിക്കും. ബിപ്പാടിയുടെ സമീപം രണ്ടു കുടവും രണ്ടു പിത്തളമാലയും ഉണ്ടായിരിക്കും. സ്ത്രീപുരുഷ ജാതകന്മാർ മാലെക്കു ചോദിക്കും. കല്യാണത്തിങ്കൽ ശണ്ഠയുണ്ടാകയില്ലെന്നു അവര ഉറപ്പു പറഞ്ഞാൽ ബിപ്പാടി മാലകൾ കൊടുക്കുകയും ചെയ്യും. സ്ത്രീപുരുഷന്മാർ പുരുഷന്റെ വീട്ടിൽ ഉണ്ടാക്കിട്ടുള്ള തറമേൽ ഇരിക്കും. പുരോഹിതൻ മാലകൾ അവരുടെ നെററിയിൽ കെട്ടും. ബന്ധു പുരുഷന്മാരും ഏഴ് സ്ത്രീകളും തറയുടെ സമീപം നിൽക്കും. അവരെ ചരടുകൊണ്ടു ഏഴ് ചുററണം. ഇതു മുറിച്ചിട്ടു പുരോഹിതൻ പെണ്ണിന്നും ആണിന്നും കങ്കണങ്ങൾ ഉണ്ടാക്കണം. ഇതുകൾ 5-ാംദിവസം അഴിക്കും. പെണ്ണ തിരണ്ടാൽ 7 ദിവസം അശുദ്ധി. ഭൎത്താവിന്നും ഗോത്രക്കാൎക്കും ഉണ്ടു അശുദ്ധി. ശവം മറചെയ്യു പതിവ. ഏടത്തുഭാഗത്തേക്കു ചരിച്ചു കിടത്തീട്ടാണു. 2-ാംദിവസം കാക്കെക്കും കൃഷ്ണപരുന്തിന്നും ബലികൊടുക്കണം. 11-ാംദിവസം പരമ്പിൽ വെള്ളവിരിച്ചു അതിൽ പിണ്ഡങ്ങൾ മരിച്ചവന്റെ പേർ വിളിച്ചുംകൊണ്ടു വെക്കണം. പിന്നെ ആറു ഒരു കളുവക്കത്തു രണ്ടായി കഴിച്ചിടണം. ഒന്നു യമദൂതന്മാൎക്കു, ഒന്നു മരിച്ചവന്നു.

## ബോറാ.

ബോംബായി പ്രദേശത്തുകാരായ മുസൽമാന്മാരാകുന്നു. ആരെങ്കിലും ഒരുത്തൻ മരിച്ചാൽ അവനെ സ്വൎഗ്ഗത്തിലേക്കു കടത്തികൊള്ളേണമെന്നു പ്രധാന പുരോഹിതൻ (മാലിയൊ "തങ്ങളോ"?) ദൈവദൂതന്മാരായ മിഖെൽ, ഇസ്രായൽ, ഗബ്രിയൽ ഇവൎക്കു ഒരു തീട്ടെഴുതി ശവപെട്ടിയിലിടും. ഇവരുടെ പള്ളിയിൽ അന്യ മുസൽമാനൊ മറെറാ കടന്നാൽ അവൻ നിന്നു നിസ്കരിച്ച സ്ഥലം ശുദ്ധമാക്കും. ദീപാവലി തുടങ്ങിയ ചില ഹിന്തു വിശേഷദിവസങ്ങളിൽ പടക്കം പൊട്ടിക്കയും മററും ചെയ്യുയുംചെയ്യും.

## ബോലാസി.

ഗഞ്ചാംജില്ല, ഗുംസൂർ താലൂക്കിൽ ഒരിയ കൃഷിക്കാർ. വിവാഹം ഋതുശാന്തിക്കു മുമ്പവേണം. സാധിക്കാത്തപക്ഷം ഒരു അമ്പ, അല്ലാത്തപക്ഷം ഒരു ആട്ടുകൽ ഇതോട വിവാഹക്രിയ ചെയ്യണം.

# ബ്രാഹ്മണൻ.

ഋക്ക, യജുസ്സ, സാമവേദികളായിട്ടാണ. ഈ ശാഖകളല്ലെങ്കിൽ വേദത്തിനനുസരിച്ചുള്ള ഗൃഹ്യസൂത്രപ്രകാരമാകുന്നു കൎമ്മങ്ങൾ. ഇവർ അന്യോന്യം വിവാഹമാവാം.

## മുഖ്യസൂത്രങ്ങൾ.

1. ആശ്വലായന—ഋഗ്വേദം
2. ആപസ്തംബ }
3. ഭരദ്വാജ }
4. ബോധായന } കൃഷ്ണയജുൎവ്വേദം.
5. സത്യാഷാഢ }
6. വൈഖാനസ }
7. കാത്യായന-ശുക്ല ടി
8. ദ്രാഹ്യായന—സാമവേദം.

1. അത്രി, 2. ഭൃഗു, 3. കുത്സ, 4. വസിഷ്ഠ, 5. ഗൌതമ, 6. കാശ്യപ, 7. അംഗിരസ ഈ ഏഴ ഋഷികളിൽനിന്ന ഉണ്ടായതാണത്രെ ബ്രാഹ്മണർ. ഈ ഏഴ ഋഷികളുടെ കീഴിൽ 18 ഗണങ്ങളും ഓരോ ഗണത്തിൽ പലെ ഗോത്രങ്ങളുമുണ്ട. ആകെ 230 ഗോത്രമുണ്ട. പഞ്ചദ്രാവിഡരെന്നും പഞ്ചഗൌഡരെന്നും വിഭാഗമുണ്ട. ഗൌഡർ മത്സ്യമാംസം ത്യജിക്കേണമെന്നില്ല. വൈഷ്ണവർ, സ്മാൎത്തർ, ശൈവർ ഇപ്രകാരം മൂന്നുണ്ട. സ്മാൎത്തർ ത്രിമൂൎത്തികളെ ഉപാസിക്കും. ശൈവർ ശിവനെ മാത്രം. വൈഷ്ണവരിൽ മൂന്നുണ്ട. ചൈതന്യൻ, രാമാനുജൻ, മാധ്വാചാൎയ്യൻ ഇങ്ങിനെ മൂന്നാളെ പിന്തുടരുന്നവർ. വൈഷ്ണവരും ത്രിമൂൎത്തികളെ സമ്മതിക്കും. പക്ഷെ വിഷ്ണുപ്രമാണം. നാമധാരികളായ ശ്രീവൈഷ്ണവരും മാധ്വരും അന്യോന്യം പെണ്ണിനെ കൊടുക്കയില്ല. മാധ്വൎക്ക സ്മാൎത്തരുടെ ചോറുണ്ണാൻ വിരോധമില്ല. ശ്രീവൈഷ്ണവർ ഉണ്ണുകയില്ല. സൂത്രപ്രകാരം ബ്രാഹ്മണന പത്ത സംസ്കാരമുണ്ട. 1. ഗൎഭാധാനം 2. പുംസവനം 3. സീമന്തം 4. ജാതകൎമ്മം 5. നാമകരണം 6. അന്നപ്രാശനം 7. ചൌളം 8. ഉപനയനം 9. വിവാഹം. ഗൃഹ്യസൂത്രപ്രകാരം ഗൎഭാധാനം ചെയ്യേണ്ടത വിവാ

ഹത്തിന്റെ നാലാംനാളാകുന്നു. പക്ഷെ കന്യക ഋതുവായ ശേ
ഷമാണ നടപ്പു. പുംസവനവും സീമന്തവുംകൂടി ആദ്യഗർഭത്തിന്റെ
ഏഴാമത്തെയൊ ഒമ്പതാമത്തെയൊ മാസത്തിൽ ഒന്നായിട്ടു ചെ
യ്യും. പുംസവനം ഗൃഹ്യസൂത്രപ്രകാരം 3-ാംമാസത്തിൽ വേണ്ട
താണ. ഈ സൂത്രപ്രകാരം ചൌളത്തിങ്കൽ രോമം മുറിക്കേണ്ടത
അഛനാകുന്നു. എന്നാൽ ഈ കാലം ക്ഷുരകനെക്കൊണ്ടു ചെയ്യി
ക്കും. ഉപനയനം 8-ാംവയസ്സിൽ വേണ്ടതാണ. പക്ഷെ ഇപ്പോൾ
17-ാംവയസ്സവരെ നിൎത്തിവെക്കും. ശ്രുതിസ്മൃതികൾപ്രകാരം യ
ജ്ഞോപവീതം യാഗത്തിങ്കൽമാത്രമെ ധരിക്കാവൂ. വിവാഹത്തി
ങ്കൽ കന്യകയേയും പുരുഷനേയും അവരവരുടെ അമ്മാമന്മാർ
ചുമലിൽ എടുത്ത അല്പനേരം നൃത്തംവെക്കണം. കന്യകയുടെ
അഛൻ പുരുഷന്റെ കാൽ കഴുകണം. പുരുഷൻ കന്യകയുടെ
അഛന്റെയും. കന്യക അഛന്റെ മടിയിൽ ഇരിക്കും. അമ്മ
അടുക്കെ നിൽക്കും. കന്യകയുടെ അഛൻ കയ്യുപിടിക്കണം. ഗൃ
ഹ്യസൂത്രപ്രകാരം പുരുഷന ഒരു പശുവിനെ ദാനംചെയ്യണം.
പാകംചെയ്യാനൊ ഭക്ഷിപ്പാനൊ ആയിട്ടു. ഒരു പഴത്തിൽനിന്ന
അല്പം ഭക്ഷിച്ചിട്ടു പുരുഷൻ കന്യകക്കു കൊടുക്കണം. ഭർത്താവ ഭാ
ൎയ്യയോട പറയുന്ന വാചകങ്ങളിൽനിന്ന "നിന്റെ ദൃഷ്ടി (നോ
ക്കൽ) നിന്റെ ഭർത്താവിനെ കൊല്ലുന്നതല്ലാതിരിക്കട്ടെ എ
ന്നോടും എന്റെ സോദരന്മാരോടും ദയ ഉണ്ടായിരിക്കട്ടെ" എ
ന്നാകുന്നു. "എന്റെ സോദരന്മാർ" എന്നതിന വേദത്തിലുള്ള
ശബ്ദത്തിന "നിന്റെ ഭർത്താക്കന്മാർ" എന്നൎത്ഥമാകുന്നു. മറെറാ
രു മന്ത്രം ഇതാ. "സോമ നിന്റെ ഭർത്താവായിരുന്നു. പിന്നെ ഗ
ന്ധൎവ്വൻ നിന്നെ പരിഗ്രഹിച്ചു. നിന്റെ മൂന്നാംഭർത്താ അഗ്നി.
മനുഷ്യപുത്രനായ ഞാൻ നിന്റെ നാലാംഭർത്താവത്രെ". കുറെ
കൊല്ലം മുമ്പ കൊച്ചിയിൽ പാലക്കാടിന സമീപം ഒരു കഥയു
ണ്ടായി. കന്യകയുടെ കയ്യ പുരോഹിതൻ ഓൎക്കാതെ പിടിച്ചു
പോയി ഇങ്ങിനെയാണ പിടിക്കേണ്ടത എന്ന കാണിച്ചുകൊടു
പ്പാൻ. പുരുഷൻ വേളികഴിപ്പാൻ കൂട്ടാക്കീല. പുരോഹിതൻത
ന്നെ വിവാഹംചെയ്യേണ്ടിവന്നു. സപ്തപദിക്കശേഷം ഹോമസമ

യം പുരുഷൻ ചൊല്ലുന്ന "മന്ത്ര"ങ്ങളിൽ ഒരു ഭാഗം ഇതാ സോമ! ഗന്ധർവ്വ! അഗ്നേ! ഇവരിൽ പത്തു പുത്രന്മാരെ പ്രസവിക്കട്ടെ. ഞാൻ 11-ാമത്തെ പുത്രനാകും. തമിഴ് ബ്രാഹ്മണരുടെ വിവാഹം 4-ാംദിവസം സ്ത്രീപുരുഷന്മാരുടെ അമ്മാമന്മാർ മുഖ്യമാണ്. പെണ്ണിനേയും കുട്ടിയേയും അവര ചുമലിൽ എടുത്തു അല്പം ചാടിക്കളിക്കണം. എന്നിട്ടും ഒരു വിശേഷം നാലാംദിവസം വയ്യുന്നേരം ഒരു ഘോഷയാത്രയുണ്ട്. അതിന്റെ ചിലവു പെണ്ണിന്റെ അമ്മാമന്റേതാണ്. അതിനാൽ "അമ്മാമൻകോലം" എന്നു പറയുന്നു. പെണ്ണിനെ ആൺവേഷം ധരിപ്പിക്കും. ഒരു ആൺകുട്ടിയെ വിപരീതവും. എഴുന്നള്ളത്തു മടങ്ങിവരുമ്പോൾ സാക്ഷാൽ മണവാളനോട കന്യാവേഷം കെട്ടിയവൻ ധിക്കാരമായി തന്റെ കുതിരക്കാരനൊ കാര്യസ്ഥനൊ ആണ മണവാളൻ എന്ന തോന്നിക്കമാറ കുറെ സംസാരിക്കും. എന്നുമാത്രമല്ല ചിലപ്പോൾ മണവാളൻ ഒരു കള്ളനാണെന്നപോലെ അവനോട കാട്ടും. ശിക്ഷ കല്പിക്കുകയും ചെയ്യും. തെലുങ്കു ബ്രാഹ്മണർക്കും പുരുഷൻ സ്ത്രീയെ കറുത്ത പളുങ്കുമണി താലികെട്ടിക്കു നടപ്പുണ്ട്. കൂടാതെ ധാന്യങ്ങൾകൊണ്ടും ഉപ്പുകൊണ്ടും ഓരോ ആൾരൂപം ഉണ്ടാക്കിവെക്കും. രണ്ടിന്റെയും വിലവ്യത്യാസത്തെപ്പററി സ്ത്രീപുരുഷന്മാർ തമ്മിൽ കുറെ സംഭാഷണം നടക്കും. ഒടുവിൽ പുരുഷൻ സ്ത്രീയോട ഗൃഹകൃത്യങ്ങൾ നടത്താൻ പറയും. കുട്ടികൾ നിമിത്തം തനിക്ക സാധിക്കയില്ലെന്ന മറുപടി പറകയും (പുരുഷൻതന്നെ അതിനുമുമ്പ കൊടുത്ത വെച്ചിട്ടുള്ള) രണ്ടു തിരുപ്പതി മരപ്പാവകളെ കാട്ടികൊടുക്കുകയും ചെയ്യും. ഇതിൽനിന്ന വളരെ വിനോദം ഉണ്ട കിതിക്കും. അഞ്ചാംദിവസത്തെ മന്ത്രങ്ങളിൽ ഒന്നാണിതു:—

I see thee radiant and eager to be filled with child by me. Thou art in they youth now. Enjoy me, therefore, while I am over you, and so reproduce thyself, being desirous of a son. * * * Thou prajapathi, enter my body that I may have vigour during this act. * * * May Prajapathi

pour forth (the sperm); may Dhatri give thee conception. Give conception, Sinivali; give conception, Sarasvati * * * Open thy womb; take in the sperm. May a male child, an embryo be begotten in the womb. * * * I do with thee (the work) that is sacred to Prajapathi. * * *

മൂന്നാംപ്രാവശ്യം വിവാഹംചെയ്യു ഓൾ മരിച്ചുപോകുമെന്നാണ വിശ്വാസം. അതിനാൽ ആദ്യം ഒരു എരുക്കിനെ വിവാഹംചെയ്യും. മരിക്കുംമുമ്പ നിലത്ത എറക്കി കിടത്തും. തടിക്കു തീ കൊളുത്തേണ്ടത മകനാണ. ശവത്തിൻെറ വലംകൈ ഒരു സ്വർണ്ണനാണ്യംകൊണ്ട തൊടണം. അസ്ഥിസഞ്ചയനം രണ്ടാം ദിവസമാണ. 10 ദിവസം തിലോദകബലി വെക്കണം. ഒന്നാംദിവസം ഏഴ പിണ്ഡം, പിറേറന്ന എട്ട. ഇങ്ങിനെ എറ്റി ആകെ 75-ാകും. അസ്ഥി നദിയിൽ ഇടും. അല്ലെങ്കിൽ കുഴിച്ചു മൂടും. 10-ാംദിവസം പ്രേതബലി വെക്കണം. അത കുളത്തിൽ എറിയണം. വിധവ പ്രായംചെന്നവളെങ്കിൽ താലി അറുക്കണം. തല ക്ഷൌരംചെയ്യണം. അന്ന സർവ്വാഭരണങ്ങളും ധരിക്കും. പിന്നെ പാടില്ല. ഇത ചെയ്യാഞ്ഞാൽ അവളെ ഗർഭിണികൾക്ക ഒരു വത്സരം കണ്ടുകൂടാ. പുലകാലം ശ്രീവൈഷ്ണവർക്ക നെററിയിൽ മഞ്ഞ വരയില്ല വെള്ളമാത്രം. മാധ്വക്ക കരിപ്പൊട്ട പാടില്ല. സ്മാർത്തക്ക ഒന്നും പാടില്ല.

ഷോഡശോപചാരങ്ങൾ ഏതെന്നാൽ 1. ആവാഹനം, 2. ആസനം, 3. പാദ്യം, 4. അർഘ്യം, 5. ആചമനം, 6. സ്നാനം, 7. വസ്ത്രം, 8. ഉപവസ്ത്രം, 9. ഗന്ധം, 10. പുഷ്പം, 11. ധൂപം, 12. ദീപം, 13. നൈവേദ്യം, 14. പ്രദക്ഷിണം, 15. മന്ത്രപുഷ്പം, 16. നമസ്കാരം.

ദക്ഷിണ ഇന്ത്യയിൽ ദ്രാവിഡർ പ്രധാനം— അവർ I. സ്മാർത്തർ (*a*) വടമൻ (*b*) കെശികൾ (*c*) ബൃഹച്ചരണൻ (*d*) വാത്തിമൻ അല്ലെങ്കിൽ മദ്ധ്യമൻ (*e*) അഷ്ടസഹസ്രൻ (*f*) ദീക്ഷിതൻ (*g*) ചോളിയർ (*h*) മുക്കാണി (*i*) കാണിയലായി (*j*) സങ്കേതി (*k*) പ്രഥമശാഖി (*l*) ഗുരുക്കൾ.

II. വൈഷ്ണവൻ (A) വടകല (a) ശ്രീവൈഷ്ണവൻ (b) വൈഖാനസൻ (c) പഞ്ചരാത്രൻ (d) ഹെബ്ബർ (B) തെങ്കല (a) ശ്രീവൈഷ്ണവൻ (b) വൈഖാനസനൻ (c) പഞ്ചരാത്രൻ (d) ഹെബ്ബർ (e) മണ്ഡ്യൻ.

വടമൻ മറ്റേവരെക്കാൾ മീതേയാണെന്ന നടിക്കും. ഇതുകൾ, പ്രഥമശാഖി ഇവരോടൊഴിച്ച ഒന്നിച്ച ഭക്ഷിക്കും. ചിലേടത്ത പ്രഥമശാഖികളോട ഒന്നിച്ചും. വടമൻ 5 വക. 1 ചോളദേശം 2 വടദേശം 3 സഭയർ 4 ഇഞ്ചി 5 തുമ്മഗുണ്ടദ്രാവിഡൻ. ബ്രഹചരണൻ 9 വകയുണ്ട. 1 കണ്ടർമാണിക്കം 2 മുളകന്നൂർ (മുളകമടിശ്ശീലാ) 3 മാങ്കുടി 4 പഴമനേരി അല്ലെങ്കിൽ പലവനേരി 5 മുസനാട 6 കൊളത്തൂര 7 മരുതഞ്ചേരി 8 സത്യമംഗലം 9 പുത്തൂര ദ്രാവിഡർ.

മുളകന്നൂർ ബ്രഹചരണനു ഒരു വിശേഷ ക്രിയയുണ്ട. വിവാഹത്തിൻെറ ഒന്നാംദിവസം പ്രധാന ക്രിയകൾക്ക മുമ്പായി നാല സുമംഗലികളേയും ഒരു വിധവയേയും ഒരു ബ്രഹ്മചാരിയേയും ഊട്ടണം. ഇതിന്ന അട്ടുമ്പചെണ്ണുകൾ ക്രിയ എന്ന പേർ.

(d) വാത്തിമ അല്ലെങ്കിൽ മദ്ധ്യമൻ ഇവർ തഞ്ചാവൂർ ജില്ലയിലാണ അധികം. മൂന്ന ഉപജാതിയായിട്ടുണ്ട. ഒന്നിന പേർ 18 ഗ്രാമം എന്നത്രെ. മുഖ്യ പ്രവൃത്തി പലിശെക്ക കൊടുക്കലാകുന്നു. നിർദ്ദയന്മാരും, പിശുക്കന്മാരും ആണെന്നാണ പ്രസിദ്ധി. ഇവര ഭക്ഷിക്കയില്ല. തണ്ണത്തത (പഴയൻ) ഭക്ഷിക്കും. സ്ത്രീകൾ പുരുഷന്മാരേപോലെ പണി എടുക്കും. പായ നെയ്യും, മോർ വില്ക്കും, പലിശെക്ക കൊടുക്കും. പക്ഷെ അതിഥി സൽക്കാരപ്രിയമാരാണ. മദ്ധ്യമൻ 4 വകയുണ്ട.

1. പതിനെട്ട ഗ്രാമം.
2. ഉദയലൂർ.
3. നന്നിലം.
4. രാധാമംഗലം.

(c) അഷ്ടസഹസ്രം. ഇവർ ബ്രഹചരണൻ, വടമൻ ഇവരിൽ താഴേയാണ. ഇവരും നാല വക.

1. തത്തിസ്സർ.
2. തരിവാർചെട്'.
3. നന്ദിവടി.
4. ഷഠാകലം.

(A) ദീക്ഷിതൻ ഇവൎക്കു് തില്ല മൂവ്വായിരത്താർ എന്നും പേരുണ്ട. കുടുംബ മൂൎദ്ധാവിലാണ. അന്യമാതിരി ബ്രാഹ്മണൎക്ക പെണ്ണിനെ കൊടുക്കയില്ല. സ്ത്രീകളെ ചിദംബരം വിട്ടു പോകുവാനായക്കയുമില്ല. വിവാഹം വളരെ ചെറുപ്പത്തിലാണ. 5 വയസ്സിനമീതെ പെണ്ണിനെ കിട്ടികൊള്ളുക പ്രയാസം. വേളികഴിഞ്ഞവൎക്ക മാത്രമെ ക്ഷേത്രകാൎയ്യങ്ങളിൽ പ്രവേശിച്ചുകൂട. 20 ഗൃഹക്കാർ എപ്പോഴും ക്ഷേത്രത്തിൽ വേണം. 20 ദിവസം കഴിയുമ്പോൾ ആൾ മാറും. ശങ്കരാചാൎയ്യമാൎത്തിന ഒന്നിനും ഇവര കീഴടങ്ങുകയില്ല. ശിവനോട തങ്ങൾ മിക്കതും തുല്യരാണത്രെ. മിക്കപേരും യജുൎവ്വേദികളാണ. ശിഷ്ടം ഋക്കും.

(g) ചോഴിയൻ, ഇവൎക്ക തിരുക്കത്തിയ്യർ 2 മാതല്ലർ 3 വീശല്ലർ 4 പുത്തല്ലർ 5 ചെങ്ങന്നൂർ 6 ആവുടയാർ കോവിൽ ഇങ്ങിനെ പേർ.

ചാണക്യൻ ചോഴിയനായിരുന്നു പോൽ. ക്രിസ്ത്വാബ്ദം 7-ാം നൂററാണ്ടിൽ നിൎമ്മിച്ച മുദ്രാരാക്ഷസനാടകത്തിൽ നന്ദവംശത്തോട ചാണക്യനുണ്ടായിരുന്ന വിരോധവും അവരെ നിശ്ശേഷം കൊന്നതും വൎണ്ണിച്ചിരിക്കുന്നു.

(h) മുക്കാണി, തിരുവാങ്കൂറിലും കൊച്ചിയിലുമെ ഉള്ളൂ.

(i) കണിയാളർ, സ്മാൎത്തരാണെങ്കിലും പലരും വൈഷ്ണവരേപോലെ കുറിയിടും. തിരുനെൽവേലിയിലും തൃശ്ശിനാപ്പള്ളിയിലും കാണാം. ശ്രീരംഗത്ത ക്ഷേത്രത്തിൽ നിവേദ്യം വെപ്പും മററും ഇവൎക്കാണ. ഇവരുടെ ചോർ വൈഷ്ണവർ ഉണ്ണുകയില്ല. എന്നാൽ ക്ഷേത്രത്തിൽ അവർ പാകം ചെയ്യുതിന വിരോധമില്ലതാനും.

(j) സാങ്കേതി. മൈസൂരിലെ ഉള്ളൂ. തമിഴും കൎണ്ണാടകവും കൂടി കലൎന്നിട്ടാണ സംസാരിക്കുക. കൌശികസങ്കേതി എന്നും

ബൌദ്ധ പുരസങ്കേതി എന്നും രണ്ടു വകയുണ്ടു. കൌശികസങ്കേതി മററതിൽനിന്നു പെണ്ണിനെ എടുക്കും. പക്ഷെ ഒത്താവോടു ചേൎന്നാൽ പിന്നെ പെണ്ണു മററവരുടെ ചോറുണ്ണുകയില്ല. വളരെ പ്രയത്നശീലക്കാരാണു. കന്നപൂട്ടുകമാത്രം ചെയ്യയില്ല.

(k) പ്രഥമശാഖി ശുക്ലയജുൎവ്വേദികളാണു. യജുൎവ്വേദത്തിന്റെ ആദ്യത്തെ 15 ശാഖകൾ ശുക്ലയജുൎവ്വേദമാണു. പ്രഥമശാഖ എന്നും പറയും. പ്രഥമശാഖികളെ കാത്യായനർ എന്നും വാജസേനീയരെന്നും മാദ്ധ്യം ദിനാരെന്നും പറയും. സ്മാൎത്തന്മാരും ആഢ്യന്മാരും വൈപ്പുവരും ഇവരെ കുറെ താണാണു വിചാരിക്കുന്നതു. പ്രഥമശാഖികളെ തഞ്ചാവൂരിൽ മദ്ധ്യാഹ്ന പറയർ എന്നു പറയും പോൽ. ഇതിന്റെ ഉത്ഭവം താഴെ പറയും പ്രകാരമാണത്രെ. തിരുവാലൂർ ക്ഷേത്രത്തിലെ ദേവനോടു അവിടത്തെ പൂജാരി ഒരിക്കൽ ഊരിൽ ചെയ്യാറ് പോകുന്ന ഒരു യാഗത്തിന്നു എഴുന്നെള്ളണമെന്നു പ്രാൎത്ഥിച്ചു. ഒടുക്കം ദേവൻ സമ്മതിച്ചു പക്ഷെ താൻ ഒരു അയിത്തസവേഷം ധരിച്ചിട്ടാണു ചെല്ലുക എന്നു അരുളി ചെയ്തു. അങ്ങിനെ തന്നെ മുതുകിൽ ഗോമാംസവുംകൊണ്ടു നായ്ക്കളുടെ രൂപത്തിൽ നാലു പറയരോടുകൂടി യോഗത്തിങ്കൽ ചെന്നു അതിൽ ചേൎന്നു. കൂടിയ ബ്രാഹ്മണരെല്ലാം ഓടി. ദേവൻ കോപിച്ചു മദ്ധ്യാഹ്നം മുതൽ ഒരു മണിക്കൂറ നേരം ദിവസേന പറയരായി പോകട്ടെ എന്നു അവരെ ശപിച്ചു. ഇവരെ പല ജില്ലയിലും കാണും. നന്നിലത്തിൽനിന്നു 5 നാഴിക അകലെ ചെനാനിപുരം എന്ന ഊരിൽ ഒരു കൂട്ടരുണ്ടു. ഇവർ ദിവസേന ഒരു മുഹൂൎത്തനേരം ഗ്രഹത്തിന്നു പുറത്തു ഇരുന്നിട്ടു പിന്നെ കുളിക്കും എന്നാണു വിചാരിച്ചുവരുന്നതു. പക്ഷെ എല്ലാം ആളുകളെ ഇങ്ങിനെ ചെയ്യുന്നുള്ളു. ചെയ്യുന്നവരെ വളരെ ബഹുമാനമാണു. മററുള്ള ബ്രാഹ്മണർ ഇവരോടുകൂടി ഭക്ഷിക്കയില്ല ഈ പ്രായശ്ചിത്തം ചെയ്യുന്നില്ലാത്തതിനാൽ.

(c) ഗുരുക്കൾ. ഇവരെല്ലാം ബോധായനസൂത്രക്കാരാകുന്നു. ഇവൎക്കു പന്തിഭോജനമില്ല. നിവേദ്യത്തിന്മേൽ അവർ തീൎത്ഥം തളിക്കയല്ലാതെ തൊടുകയില്ല. ബ്രാഹ്മണ അഗ്രഹാരത്തിൽ ഗുരു

ക്കളുടെ മഠം സമ്മതിക്കയില്ല. മദ്ധ്യത്തിൽ ഒരു ഇടവഴിയെങ്കിലും വേണ്ടതാണ. എന്നാൽ ശിയ്യാലിയിൽ ഒരു വീഥിയിൽതന്നെ രണ്ട കൂട്ടരുടേയും മഠമുണ്ട. ഇതുകളിൽ മൂന്ന വകയുണ്ട. 1 തിരുവലഞ്ചാടൻ, 2 കാഞ്ചീപുരം, 3 തൃക്കഴുക്കുണ്ഡം. ഒന്നാമത്തേവർ ഒന്നും 16 സ്ഥലത്തെ തേക്കം. മററവർ 8 എടത്തമാത്രം. ഇതുകളിൽക്ക ശങ്കരാചാൎയ്യർ പ്രധാനമല്ല. കൃത്യമായി ആചരിക്കുന്നവരും, ശാന്തിക്കാരും പണ്ടാരങ്ങളുടേയൊ ബ്രാഹ്മണരല്ലാത്തവരുടേയൊ ശവം കാണരുത.

II. <u>വൈഷ്ണവർ അല്ലെങ്കിൽ ശ്രീവൈഷ്ണവർ.</u> ഇവർ രാമാനുജന്റെ കാലം മുതല്ക്ക സ്മാൎത്തമതം മാറിയവരാണ. ചിലർ തില്ലങ്ക സ്മാൎത്തരിൽനിന്നനുഭവിച്ചു. അവരെ ആന്ധ്രവൈഷ്ണവരെന്ന പറയും. ഇവരും തമിഴ് വൈഷ്ണവരും തമ്മിൽ ചേരുകയില്ല. ശ്രീവൈഷ്ണവർ രണ്ട വിധം ഉണ്ട; തെങ്കലെ, വടകലെ. തങ്ങളെ ഗോത്രമായ എന്താനും സ്മാൎത്തരുമായി ചില സംബന്ധമുള്ളവർ ചിലരുണ്ട. ചിലർ സ്മാൎത്തപ്പെണ്ണിനെ എടുക്കും അങ്ങോട്ടു കൊടുക്കയില്ല. മുദ്രാധാരികളാണ. വൈഖാനസന്മാരും പഞ്ചരാത്രന്മാരും മുദ്രാധാരണം അനാവശ്യമെന്ന വിചാരിക്കുന്നു. ഉപനയനം കഴിഞ്ഞിട്ട സമാശ്രയണം എന്ന ക്രിയയിങ്കലാണ മുദ്രാധാരണം. ചിലൎക്ക മഠാധിപതിയാണ ചിലൎക്ക സ്വകുടുംബത്തിൽ പ്രായം ചെന്ന ഒരാൾ മതി മുദ്രാധാരണം ചെയ്യിപ്പാൻ. ഒടുവിൽ പറഞ്ഞ കൂട്ടൎക്ക സ്വയമാചാൎയ്യൻ എന്ന പേരുണ്ട. വടകലെക്കാൎക്ക രണ്ട മഠമുണ്ട. 1 അഹോബിലം 2 പരകാലസ്വാമി. അഹോബിലം മുമ്പ തിരുവള്ളൂര ആയിരുന്നു ഇപ്പോൾ കുംഭകോണത്തിന്നരികെയുള്ള നരസിംഹപുരത്താണ. തെങ്കലെക്ക 3 മഠം 1 വനമാമലൈ 2 ശ്രീപെരുമ്പത്തൂര 3 തിരുക്കൊയിലൂർ. ഉത്സവത്തിങ്കൽ ദേവനെ എഴുന്നള്ളിക്കുന്ന സമയം മുമ്പിലും വഴിയേയും വടകലെയും തെങ്കലെയും നടക്കും വടകലെക്കാർ സംസ്കൃതത്തിൽ വേദം ചൊല്ലും. തെങ്കലെക്കാർ തമിഴിൽ പ്രബന്ധം ചൊല്ലും. ആദ്യം ചില ശ്ലോകങ്ങളുണ്ട. അതിൽ വടകലക്കാർ "ശ്രീരാമാനുജദയാപാത്രം" എന്ന ചൊല്ലും. മററവർ "ശ്രീശൈലേശദയാ

പാത്രം" എന്നും. തെങ്കല വിധവകൾ തലക്ഷൌരം ചെയ്യേണ്ടാ. തെലുങ്കു ബ്രാഹ്മണർ (മലയാളികളെപ്പോലെ) വീട്ടുപേരുണ്ടു. തമിഴൎക്കും മററും ഇതില്ല. മാധ്വരും സ്മാൎത്തരും തമ്മിൽ ചിലപ്പോൾ വിവാഹം ചെയ്യും. കൎണ്ണാടക ബ്രാഹ്മണരിൽ മാരകൻ എന്നൊരു കൂട്ടരുണ്ടു. ഇവർ ശങ്കരാചാൎയ്യരുടെ ശിഷ്യസന്താനങ്ങളാണെന്നു പറയുന്നു. ഇവർ ബ്രാഹ്മണരാണെന്നു എല്ലാവരും സമ്മതിക്കയില്ല. ആചാൎയ്യർ മദ്യം സേവിച്ചപ്പോൾ ഇവരും കുടിച്ചു. വഴിയെ ആചാൎയ്യർ മാംസം ഭക്ഷിക്കുന്നതു കണ്ടു അവരും തിന്നു. ചുട്ടു പഴുത്ത ഇരുമ്പിൻ കഷണം ആചാൎയ്യർ വിഴുങ്ങി ഇവൎക്കു സാധിച്ചില്ല അപ്പോൾ ഭ്രഷ്ടകല്പിച്ചു. മാധ്വവിവാഹത്തിങ്കൽ പിതൃക്കളെ ആവാഹിക്കും. അതിനാൽ ശേഷം ബ്രാഹ്മണർ അവിടെ ഭക്ഷിക്കയില്ല. വിവാഹത്തിന്റെ രണ്ടാം ദിവസം ഒരു ക്രിയയുണ്ടു. പുരുഷൻ സ്ത്രീയുടെ ചൂണ്ടുവിരൽ നൂറും മഞ്ഞളും കൂടി കലക്കിയ വെള്ളത്തിൽ മുക്കി അതുകൊണ്ടു വെളുത്ത ചുമരിൽ ഒരു വാഴയുടെ രൂപം വരപ്പിക്കണം. പിറേറന്നു വസ്ത്രത്തോടൊക്കെ ചിത്രം മുഴുമിപ്പു. അന്നു രാത്രി സ്ത്രീയുടെ അമ്മ പല പലഹാരങ്ങൾ പാത്രങ്ങളിലാക്കി കാട്ടും. ആ പാത്രങ്ങൾ പുരുഷൻ തട്ടിപ്പറിക്കും. അതിൽ നല്ലതു അവൻ എടുത്തിട്ടു ബാക്കി എല്ലാം മുറിക്കകത്തു എറിയും. അശുദ്ധി നീങ്ങാൻ ചാണകം കൂട്ടി തളിക്കണം. ഇതു ചെയ്യേണ്ടതു പെപ്പിന്നു പുരുഷന്റെ ഭാഗത്തുനിന്നു നിയമിച്ചിട്ടുള്ള പാചകനാകുന്നു. പുരുഷൻ കയ്യു കഴുകീട്ടു പൂജക്കുവെച്ചേടത്തുനിന്നു ഒരു വെള്ളിപ്പാത്രം ഉപായത്തിൽ കയ്യിലാക്കി സ്വഗൃഹത്തിലേക്കു പോകും. വെള്ളം കോരുവാൻ ഒരു കയറും ഒരു ഉരലും ഇതോടുകൂടി മോഷ്ടിച്ചു എന്നു നടിക്കും. മാധ്വാചാൎയ്യർ (മാധവാചാൎയ്യർ) ജനിച്ചതു ന്യമാൻ 1193-ൽ ഉടുപ്പിക്കടുത്ത കല്യാണപുരത്താകുന്നു. ഉടുപ്പി കൃഷ്ണക്ഷേത്രം ഈ ദേഹം സ്ഥാപിച്ചതാണു. അതിലെ ബിംബം അൎജ്ജുനൻ ഉണ്ടാക്കിയതാണെന്നും ഒരു കപ്പൽ പൊളിഞ്ഞതിൽനിന്നു കിട്ടിയതാണെന്നും പറയുന്നു. അതിൽ ഒരു സാളഗ്രാമമുണ്ടു. അതു മാധ്വാചാൎയ്യൎക്കു വേദവ്യാസൻ കൊടുത്ത മൂന്നെണ്ണത്തിലൊ

ന്നാണത്രെ. ശിവള്ളി ബ്രാഹ്മണസുമംഗലികൾ തല കളികയില്ല. ഷിവസേനാ. 252 ഗോത്രമുണ്ട. കതിമത്തായം, താലിത്തായം, മനോലിത്തായം, ചുണ്ണാമ്പുതായം, നെല്ലിത്തായം, തൃനാത്തായം ഇത്യാദി. പെണ്ണിന്ന 5 മുതൽ 7 വരെ വയസ്സിന്നുള്ളിൽ വിവാഹം സാധാരണ. തിരളുംമുമ്പ വേണം. അമ്മാമന്റെ മകളെ വിവാഹം ചെയ്യാൻ ജാതകം നോക്കണ്ടാ. പുരുഷന പുത്രിയുണ്ടായാൽ തന്റെ മകന കൊടുത്തേക്കാമെന്ന സോദരി അവനോട വിവാഹ സമയം വാഗ്ദാനം വാങ്ങും. വിധവെക്ക ചെറുപ്പമാണെങ്കിൽ തല കളയുമാറില്ല. കാഞ്ഞിരോടതാലൂക്കിൽ മലയാളം സംസാരിക്കുന്ന ഭാഗങ്ങളിലെ ശിവള്ളികൾക്ക വിവാഹം തിരണ്ടിട്ടായാലും വിരോധമില്ല. കുന്താപ്പൂർ താലൂക്കിൽ കോതെശ്വര ബ്രാഹ്മണരെന്നൊരു കൂട്ടരുണ്ട അവർ ശിവള്ളികളെപ്പോലെതന്നെ. ഭാഷ കർണ്ണാടകം.

ഹവീക, ഹവീഗ അല്ലെങ്കിൽ ഹൈക ബ്രാഹ്മണർ. ഇവർ മാധ്വാചാര്യപക്ഷമല്ല ശങ്കരാചാര്യപക്ഷമാകുന്നു. ഇവരും ശിവള്ളികളും അന്യോന്യം പെണ്ണിനെ കൊടുക്കയില്ല. പന്തിഭോജനമുണ്ടുതാനും. ഇവർ കവുങ്ങ കൃഷിയിൽ വിദഗ്ദ്ധന്മാരാണ. കോട ബ്രാഹ്മണർ, ഉടുപ്പി താലൂക്കിന്റെ വടക്കെ അററം കോട എന്ന ഊരിൽ നിന്ന പേർ ലഭിച്ചവരാണ. ഇവരും സ്മാർത്തരാണ. ചുരുക്കം ശിവള്ളികളുമായി അന്യോന്യം വിവാഹമുണ്ട.

സകലാപുരി ബ്രാഹ്മണർ. രാമചന്ദ്രപുരം മഠം വിട്ടിട്ട ശകലാപുരം മഠത്തിലേക്ക ചേൎന്നവരാണ.

കണ്ടാവരബ്രാഹ്മണർ. കുന്താപ്പൂർ താലൂക്കിൽ ആ പേരായ ഊരിൽനിന്ന പേർ ഗ്രഹിച്ചവർ. ചിലപ്പോൾ ഇവരെ ഉദേവരെന്നും ഉടുപ്പരെന്നും പറയും. എല്ലാം വിശ്വാമിത്രഗോത്രം. അതുനിമിത്തം ശിവള്ളികളുമായി വിവാഹം വേണ്ടിവരുന്നു. മനു ഉദവ എന്ന പേരായ കദംബത്തിന്റെ തലവനാണ ഇവരുടെ പരമ്പരാതലവൻ. ബ്രാഹ്മണൻ തൊട്ടതെല്ലാം ദഹിച്ചുപോകും എന്ന നടിച്ചിട്ടാണ ബ്രാഹ്മണർ ഇന്നും യാതൊരു കൃഷിപ്രവൃത്തിയും ചെയ്യാത്തതല്ലോ. തെക്കെ കർണ്ണാടകത്തിൽ ഈ ആളുകാറ

മില്ലതന്നെ. ഉൾപ്രദേശങ്ങളിൽ അവർ കിളെക്കും, പൂട്ടും, അണകെട്ടും, മററ എല്ലാ കൃഷിവേലയും ചെയ്യും. സ്ത്രീകൾ വളത്തിന പച്ച ഇലകൾ കൊത്തി മുറിച്ച ഉണ്ടാക്കും. വളം കൂട്ടും. അത വയലിലേക്കൊ തോട്ടത്തിലേക്കൊ കൊണ്ടുപോകും. ആൺകുട്ടികൾ കന്നിനെ മേയ്ക്കും.

VI. ഒരിയ ബ്രാഹ്മണർ. ഗഞ്ചാം ജില്ലയിൽ കാണാം. ഇവർ പഞ്ച ഗൌഡരിൽ ഉൾക്കല വൎഗ്ഗക്കാരാണ. സ്ത്രീകൾ ഘോഷമാരാണ. മത്സ്യമാംസം ഭക്ഷിക്കും. അടിയന്തരങ്ങൾക്കു മത്സ്യം വേണം. ദ്രാവിഡർ തൊട്ട വെള്ളം ഇവൎക്ക അശുദ്ധമാണ. ബാഹ്യത്തിന വസ്ത്രം മാററിട്ടുവേണം പോകുവാൻ. അമ്മാമന്റെ മകളെ വിവാഹം നിഷിദ്ധം. ഇവരിൽ സ്മാൎത്തരുമുണ്ട വൈഷ്ണവരുമുണ്ട. വൈഷ്ണവർ സാധാരണ ചൈതന്യന്റെ ശിഷ്യന്മാരാകുന്നു. ഒരിയ ബ്രാഹ്മണർ 12 വകയുണ്ട. ചിലർ കൃഷിപ്പണിചെയ്യും. നിരക്ഷരകുക്ഷികൾ വളരെയുണ്ട. ചിലർ സന്ധ്യാവന്ദനവും തൎപ്പണവും ചെയ്യുപോലുമില്ല. 12-ൽ ഒരു വകക്കാരുടെ പേർ ഛോട്ടി എന്നാണ. ഛോട്ടി എന്നാൽ ക്ഷുരകൻ. ഇവരുടെ പൂൎവ്വൻ ഒരു അമ്പട്ടനായിരുന്നപോൾ. പുരി അല്ലെങ്കിൽ ജഗന്നാഥത്ത വേറെ ബ്രാഹ്മണകുട്ടികളുടെ കൂടെ വളൎന്നുകൊണ്ട വേദശാസ്ത്രങ്ങൾ ഇയ്യാൾ പഠിച്ചു. പിന്നെ പൂണൂൽ ധരിച്ചുംകൊണ്ട ജയപുരത്ത പോയി ഒരു ബ്രാഹ്മണ കന്യകയെ വിവാഹംചെയ്തു. സന്താനങ്ങളുണ്ടായി. അവരും ബ്രാഹ്മണരെ വേളി കഴിച്ചു. അവസാനം കണ്ടുപിടിച്ച പുരിയിലേക്കതന്നെ അയച്ചു. അവിടെ ആത്മഹത്തി ചെയ്തു. ഇയ്യാളുടെ ശ്മശാനത്തിൽ ഒരു തുളസി മുളച്ചു എങ്കിൽ സന്തതികളെ ബ്രാഹ്മണരായി സ്വീകരിക്കാമെന്ന മററുള്ളവർ സമ്മതിച്ചു. പക്ഷെ മുളച്ചത ഒരു പുകേലച്ചെടിയാണ. ഇവർ പുകേല കൃഷിചെയ്യും. സാമാന്യം ആരും ഇവരുടെ വെള്ളം കുടിക്കയില്ല. ഇവർ തൊട്ടുകളിയില്ലാത്ത താണ ജാതിക്കാൎക്ക പുരോഹിതരാണ. ചില വകക്കാൎക്ക പ്രവൃത്തി ഉണ്ണി, നെല്ല മുതലായ്തു വ്യാപാരമാണ. പൊതിക്കാള വെച്ച കച്ചോടവുമുണ്ട. ചിലർ ജമിൻദാർമാൎക്ക പണിക്കാരാണ ദിവസക്കൂലിക്ക.

VII. സാരസ്വത, കൊങ്കണി. രണ്ടും ഗൌഡർ. ഭാഷ കൊങ്കണി. ഇവർ മത്സ്യം ഭക്ഷിക്കും. ഇവരുടെ പൂൎണ്ണ നാമധേയം ഇവർ പറയുക ഗൌഡസാരസ്വത കൊങ്കണസ്ഥ എന്നാണ. എല്ലാ കൊങ്കണി ബ്രാഹ്മണരും ഉദ്യോഗശാലികളാകുന്നു. അധികവും മാദ്ധ്വരാണ. അന്യ ബ്രാഹ്മണർ കൊങ്കണി ക്ഷേത്രത്തിൽ പോകയില്ല. ബ്രാഹ്മണരല്ലാത്തവർ പോകും. തിരുപ്പതി വെങ്കടരമണനാണ മുഖ്യദേവൻ. വിഗ്രഹമില്ല. വെള്ളിത്തട്ടിന്മേൽ കൊത്തിവിരിക്കയാണ. പ്രധാന ക്ഷേത്രങ്ങൾ മൂന്നുണ്ട. മഞ്ചേശ്വരം, മൂൽകി, കാൎക്കൽ. ഇതിനോട ചേൎന്ന കൊങ്കണ ബ്രാഹ്മണരുണ്ട. അവൎക്ക പേർ ദൎശനന്മാർ എന്നാണ. ആവേശമുള്ളവർ എന്ന അൎത്ഥം. "വെളിച്ചപ്പാടന്മാർ" തന്നെ. മൂൽകി ക്ഷേത്രത്തിലെ ദൎശനൻ ദിവസേന രാവിലെ 11 മണിക്ക ക്ഷേത്രത്തിൽ ചെല്ലും. തീൎത്ഥവും പ്രസാദവും വാങ്ങികൊണ്ട പുറത്തവന്നാൽ സുമാറ അര നാഴിക നേരം സൎവ്വാംഗം വിറെക്കും. അത മാറിത്തുടങ്ങിയാൽ ഒരു ചൂരലും മാൻതോലും കയ്യിൽ കൊടുക്കും. അത കൊണ്ട തന്റെ പുറത്തും തലെക്കും വാരിക്കും താൻതന്നെ അടിക്കും. പിന്നെ തീൎത്ഥം കൊടുത്താൽ വിറ മാറും. തൊഴുവാൻ വന്നിട്ടുള്ളവർ ഈ ആളോട ചോദ്യങ്ങൾ ചോദിക്കും. അതിന ഉത്തരം കൊങ്കണിഭാഷയിൽ പറയും. ആൾ സമൎത്ഥനാണ. ക്ഷേത്രത്തിലേക്ക യഥാശക്തി വഴിപാടുകൾ ചെയ്യാൻ കല്പിക്കും. ഒരിക്കൽ മംഗലാപുരത്ത കച്ചോടം ചെയ്യുന്ന ഒരു ഗുജരാത്തി വ്യാപാരി ക്ഷേത്രത്തിൽ പോയി ഈ ആളോട ഗൎഭിണിയായ തന്റെ ഭാൎയ്യയെപറ്റി ചോദിച്ചു. സുഖപ്രസവമുണ്ടാകുമെന്നും പുത്രനായിരിക്കുമെന്നും കുട്ടിക്ക വെള്ളികൊണ്ട തുലാഭാരം കഴിക്കണമെന്നും കല്പനയായി. അങ്ങിനെതന്നെ ഭവിച്ചു. 5,000 ഉറുപ്പിക ചിലവിട്ട തുലാഭാരം കഴിക്കയും ചെയ്തു. മഞ്ചേശ്വരത്തെ കോമരത്തിന മൂകദൎശനൻ എന്നാണ പേർ. കയ്യാംഗ്യം കാട്ടുകയേ ഉള്ളു.

കൊങ്കണികളുടെ വിവാഹത്തിങ്കൽ നാഗബലി എന്ന കൎമ്മത്തിന സ്ത്രീകളും വിവാഹ പെണ്ണും പുരുഷനും കൂടി അരികൊണ്ടോ ഗോതമ്പമാവുകൊണ്ടോ നിലത്ത 8 സൎപ്പരൂപം ഉണ്ടാക്കും

ണം. പാൎവ്വതി പരമേശ്വരന്മാരുടെ പ്രതിനിധിയായ കുടത്തിന്നരികെ ഒരു കണ്ണാടി വെക്കണം. 8 ഗജങ്ങളുടേയും 8 ദൈവന്മാരുടേയും രൂപങ്ങൾ മാവുകൊണ്ടു ഉണ്ടാക്കുകയും വേണം. ഇവർ പൂൎവ്വം ബിഹാരരാജ്യത്ത ത്രിഹോത്രപുരമായ ഇപ്പോഴത്തെ തർഹുത്ത എന്ന പ്രദേശത്തിൽനിന്ന വന്നവരാണെന്ന പറയുന്നു. പരശുരാമൻ 10 കുഡുംബങ്ങളേ കൊണ്ടുവന്നു ഗോമന്തകാ അല്ലെങ്കിൽ ഗോവാ; പഞ്ചരകോശി; കുശസ്ഥലി ഇവിടങ്ങളിൽ സ്ഥാപിച്ചു. വിജയനഗരത്തിലെ അനാഗുണ്ടിരാജാവ ഗോവാ ജയിച്ചപ്പോൾ ഇവർ ആ രാജാവിന്നു കീഴടങ്ങി. പോൎത്തുഗീസ്സുകാർ ഗോവാ ജയിച്ചാറെ 25 വൎഷം അവരുടെ കീഴിൽ സ്വൈരമായിട്ടിരുന്നു. പിന്നെ ബലമായി ക്രിസ്ത്യാന്മാരാക്കാൻ തുടങ്ങിയപ്പോൾ ചിലർ മതം മാറി. ബാക്കിയുള്ളവർ വടക്കോട്ടും തെക്കോട്ടും ഓടി. തെക്കോട്ടു ഓടിപ്പോയവർ കന്നടത്തിലും കോഴിക്കോട്ടും എത്തി. കോഴിക്കോട്ടിൽ സാമൂതിരി നന്നായി പ്രവൃത്തിക്കായ്കയാൽ കൊച്ചി, തിരുവിതാംകൂർ രാജാക്കന്മാരെ ശരണം പ്രാപിച്ചു. ഇവരുടെ വഴിയെ ഓടിപ്പോയ ക്രിസ്ത്യാനികൾ പ്രധാന കച്ചോടസ്ഥലങ്ങളിൽ എത്തിചേൎന്നു ചെമ്പോട്ടികളായി കുടിയേറി. ഇവർ മററ ബ്രാഹ്മണരോട സമന്മാരല്ല. കാരണം വ്യാപാരമാണെന്നു തോന്നുന്നു. മലയാള ക്ഷേത്രങ്ങളിൽ ഇവൎക്ക കടന്നുകൂടാ. ഇവരുടെ ക്ഷേത്രത്തിന്നുള്ളിൽ നമ്പൂതിരി ഒഴിച്ചു യാതൊരു മലയാളികളേയും ഇവരും കടത്തുകയില്ല. നമ്പൂതിരിമാരെ ഗൎഭഗൃഹത്തിൽപോലും കടത്തും. കൊച്ചിയിൽ തിരുമല ദേവസ്വം ആ രാജ്യത്തിൽ അധിക സ്വത്തുള്ള ക്ഷേത്രങ്ങളിൽ ഒന്നാണ. നായന്മാർ ഇവരെ തൊടുകയില്ല.

കരാടി ബ്രാഹ്മണർ എന്നൊരു കൂട്ടരുണ്ടു. ഇവരെ തെക്കെ കന്നടത്തിലും കാണും. ബോംബായി സംസ്ഥാനത്ത കരാട എന്ന സ്ഥലത്തുനിന്ന വന്നവരാണത്രെ. ഇവരെ പരശുരാമൻ ഒട്ടകത്തിന്റെ അസ്ഥിയിൽനിന്ന സൃഷ്ടിച്ചതാണെന്നും പറയുന്നു.

## ബണ്ട്.

തെക്കെകന്നടത്തിൽ മലയാളത്തിലെ നായന്മാരുടെ പ്രതിനിധി. മിക്കവരും ഹിന്തുക്കളാണ. എന്നാൽ ഏതാണ്ട പതിനാ

യിരം ജൈനരാകുന്നു. ഹിന്തുക്കളൊ, വൈഷ്ണവരൊ ശൈവരൊ ആരാകട്ടെ എല്ലാം ഭൂതപിശാചാദികളെ ആരാധിക്കുന്നവരത്രെ. നാല ജാതിയുണ്ട. മുഖ്യമായിട്ടു. 1 മാസാദികൻ അതാതു ഉള്ള ദേശത്തെ സാധാരണ ഒണ്ട്. 2 നാടവ അല്ലെങ്കിൽ നാട. ഇവർ കൎണ്ണാടകം സംസാരിക്കുന്നു. ജില്ലയുടെ ഉത്തരഭാഗങ്ങളിൽ കാണാം. 3 പരിവാരൻ. ഇവർ അളിയ സന്താനക്കാരല്ല. 4 ജൈനർ, ഇവരിൽ ചിലരും അങ്ങിനെതന്നെ. മററവരെല്ലാം മരുമക്കത്തായം. അളിയസന്താനം അല്ലെങ്കിൽ മരുമക്കത്തായം ഉത്ഭവിച്ചതിനു ഒരു കഥയുണ്ട. ഭൂതലപാണ്ഡ്യൻ എന്ന രാജാവിന്റെ കാലത്തു ഏതാണ്ട ക്രിസ്ത്വാബ്ദം 77-ൽ ആണു ഉണ്ടായതു. ഈ പറഞ്ഞ രാജാവിന്റെ അമ്മാമൻ ദേവപാണ്ഡ്യൻ വെപ്പിച്ച പുതിയ കപ്പലുകളിൽ ചരക്കനിറച്ചു ഇറക്കാൻ ഭാവിച്ച സമയം കണ്ഡോദരനെന്ന രാക്ഷസ രാജാവ ഒരു നരബലിക്കു ചോദിച്ചു. തങ്ങളുടെ പുത്രന്മാരിൽ ഒന്നിനെ കൊടുക്കുക എന്നു ദേവപാണ്ഡ്യൻ ഭാൎയ്യയോടു പറഞ്ഞു. ഭാൎയ്യ സമ്മതിച്ചില്ല. എങ്കിലും സോദരി സത്യവതി അവളുടെ ഒരു പുത്രനായ ജയപാണ്ഡ്യനെ കൊടുത്തു. കുട്ടി മേലിൽ ക്ഷേമനാകുമെന്നുള്ള ലക്ഷ്യങ്ങൾ കണ്ഡോദരൻ കാണുകയാൽ ബലി കൊടുക്കാതെതന്നെ കപ്പലുകളെ വിട്ടയച്ചു. കുട്ടിയെ എടുത്തു അതിന്റെ അഛനായ ഭൂതലപാണ്ഡ്യന്റെ രാജ്യം അതിനു കൊടുത്തു. പിന്നീട കപ്പലുകളിൽ ചിലതു അനവധി ദ്രവ്യംകൊണ്ട തിരികെ വന്നപ്പോൾ രാക്ഷസൻ പിന്നേയും പ്രത്യക്ഷമായി. ദേവപാണ്ഡ്യനോട ഒരു നരബലിക്കു ചോദിച്ചു. ഭാൎയ്യയോട ചോദിച്ച സമയം അവൾ പിന്നേയും സമ്മതിച്ചില്ല. കപ്പലുകളിൽ ഉള്ള വിലയേറിയ ചരക്കുകൾക്കു തനിക്കും മക്കൾക്കും അവകാശമില്ലെന്നു പരസ്യമായി പറകയും ചെയ്തു. ഇതിന്റെ ശേഷം കണ്ഡോദരൻ ദേവപാണ്ഡ്യനെക്കൊണ്ട കപ്പലുകളിൽ വന്ന ധനങ്ങൾക്കും രാജ്യത്തിനും പുത്രന്മാൎക്ക അവകാശമില്ലെന്നു വിധിപ്പിക്കയും സൎവ്വവും പെങ്ങളുടെ മകനായ ജയനെന്ന ഭൂതല പാണ്ഡ്യനു കൊടുപ്പിക്കകയും ചെയ്തു. തനിക്കു രാജ്യം ലഭിച്ചതു അമ്മാമനോടാണല്ലൊ

അഛനിൽനിന്നല്ലല്ലൊ എന്നുള്ള ന്യായത്തിന്മേൽ ഈ രാജാവ തന്റെ പ്രജകൾ താൻ ചെയ്യു പ്രകാരം നടന്നുകൊള്ളെണമെന്നു നിയമിച്ചു. ഇങ്ങിനെ അളിയസന്താന നിയമം ഉണ്ടായി. ബണ്ടമാർ സാധാരണമായി മാംസം വിരോധമില്ല. പൂണൂലും സാധാരണമല്ല. ചില പ്രധാന കുഡുംബങ്ങളുണ്ടു ബല്ലാൾ എന്നു പേരായിട്ടു. അവരിൽ തലവൻ (കാരണവൻ) മാംസം ഭക്ഷിക്കയില്ല. പൂണൂലിട്ടുകയ്യും ചെയ്യും. ഈ തറവാട്ടുകാർ ശേഷം ബണ്ടകളുമായി അന്യോന്യം വിവാഹമില്ല കൂടി ഭക്ഷിക്കയുമില്ല. ജൈനബണ്ടകൾ ശുദ്ധമെ സസ്യഭക്ഷകന്മാരാകുന്നു. മദ്യം സേവിക്കയുമില്ല അന്നുമിച്ചു ഭക്ഷിക്കയുമില്ല. മറ്റുള്ള ബണ്ടകൾക്കു മദ്യം സേവിക്കാം പക്ഷെ വളരെ നടപ്പില്ല.

കന്നടത്തിൽ പോത്തുപൂട്ടു വളരെ മുഖ്യമാണ. മലയാളത്തിലെ കാളപൂട്ടു തന്നെ മിക്കവാറും, കാലത്താൽ 10,000 ഉറുപ്പിക ആദായമുള്ള തറവാട്ടിലെ ചെറുപ്പക്കാരായ ബണ്ടകൾപോലും "ചെരിപ്പിന്മേൽ" കയറി ഓടിക്കും. രണ്ടു പോത്തുകളും ഒരുളത തന്നെയായിരിക്കും എന്നു കാണുന്നു. കാളപൂട്ടിനങ്ങിനെയല്ലല്ലൊ.

താലികെട്ടുകല്യാണം ഇല്ല. അഛന്റെ സോദരന്റെ മകളെ വിവാഹം പാടില്ല. ബാലികാവിവാഹം വിരോധമില്ലെങ്കിലും സാധാരണമല്ല. വിവാഹം നടക്കുക സ്ത്രീയുടെയൊ പുരുഷന്റെയൊ വീട്ടിൽ വെച്ചു ആവാം സൌകൎയ്യംപോലെ. ഒന്നാമത പുരുഷൻ കല്യാണപന്തലിൽ ഇരിക്കും. അവിടെ വെച്ചു ക്ഷൌരം കഴിക്കും. പിന്നെ കുളിച്ചു വന്നിട്ടു സ്ത്രീയെയും പുരുഷനെയും ആഘോഷത്തോടെ പന്തലിൽ കൊണ്ടുപോയി ഇരുത്തും. പെണ്ണിന്റെ വലംകയ്യു പുരുഷന്റെ വലംകയ്യിന്മേൽ വെപ്പിക്കും. ഒരു വെള്ളികിണ്ടിയിൽ വെള്ളം നിറച്ചിട്ടു ഒരു നാളികേരവും കവുങ്ങിൻപൂക്കുലയും വെച്ചിട്ടു അതിൻമീതെയും വെക്കും. അഛനമ്മമാരും രണ്ടു തറവാട്ടിലേയും കാരണവന്മാരും ഗ്രാമപ്രധാനിയും കിണ്ടി തൊടും. സ്ത്രീപുരുഷന്മാരുടെ കയ്യോൾകൂടി മൂന്നു പ്രാവശ്യം ഉഴിയും. ചില കുഡുംബങ്ങളിൽ കിണ്ടിയിലെ വെള്ളം സ്ത്രീപുരുഷന്മാരുടെ കൈകൾ കൂട്ടിപിടിച്ചു അതിന്മേൽ

പാതും. കന്യകയെ ദാനം ചെയ്തു എന്ന സങ്കല്പം. വഴിയെ അതിഥികൾ ആശീർവ്വാദം ചെയ്യും. പന്ത്രണ്ട പുത്രന്മാരും പന്ത്രണ്ട പുത്രിമാരും ഉണ്ടാകട്ടെ എന്ന അരിയിടും. സ്വല്പമായ ഒരു സമ്മാനം കൊടുക്കും. വഴിയെ പുരുഷൻ സ്ത്രീക്ക ഒരു സമ്മാനം കൊടുക്കും. പുരുഷനെ സ്ത്രീയൊ സ്ത്രീയെ പുരുഷനൊ എപ്പോഴെങ്കിലും ഉപേക്ഷിക്കുന്നതായാൽ ഇത സ്ത്രീ മടങ്ങി കൊടുക്കണം. പുരുഷന്റെ വീട്ടിൽവെച്ചാണ വിവാഹം നടന്നതെങ്കിൽ സ്ത്രീയെ വഴിയെ അവളുടെ വീട്ടിലേക്ക ആഘോഷത്തോടെ കൊണ്ടുപോകും. എട്ടാന്നം ദിവസം കഴിഞ്ഞാൽ തിരികെ കൊണ്ടുവരും. അന്ന അവൾ ഭർത്താവിന ചോറ വിളമ്പി കൊടുക്കുകയും വേണം. അപ്പോൾ അവൻ ഒരു സംഖ്യ സമ്മാനിക്കണം. എന്നാൽ വിവാഹം പൂർത്തിയായി.

ക്ഷുരകൻ പുരുഷന്റെ മുഖം മാത്രം വെള്ളത്തിന്ന പകരം പാൽ തേച്ചിട്ട കളയും. കത്തികൊണ്ട നെററി തൊടുകയെ ഉള്ളു. എന്ന അങ്ങിനെയും പറയുന്നുണ്ട. പുരുഷനെ സ്ത്രീയുടെ ആങ്ങളയും സ്ത്രീയെ പുരുഷന്റെ പെങ്ങളും കൈ പിടിച്ചിട്ടാണ പന്തലിലേക്ക കൊണ്ടുപോകേണ്ടത എന്നും പറയുന്നു. വിധവാവിവാഹത്തിന്ന ഇത്രയൊന്നും ചടങ്ങില്ല. സ്ത്രീപുരുഷന്മാരുടെ കൈകൾ ചേർത്താൽ മതി. അത ഒരു മാവുടെ രണ്ട വശത്തും ഇരുന്നുകൊണ്ട വേണം. വിധവെക്ക ഗർഭമായി പോയാൽ വിവാഹമൊ ജാതിഭ്രഷ്ടൊ രണ്ടാലൊന്ന നിശ്ചയം.

7 വയസ്സിന്ന താഴെയുള്ള കുട്ടികളുടേയും കുഷ്ഠം നടപ്പദീനം വസൂരി ഇതുകളാൽ മരിച്ചവരുടേയും ഒഴികെ ശവങ്ങൾ ദഹിപ്പിക്കണം. മാവിന്റെ വിറക അല്പമെങ്കിലും വേണം. മരിച്ചതിന്റെ ഒമ്പത, പതിനൊന്ന, പതിമൂന്ന ദിവസങ്ങളിൽ വലിയ സദ്യ വേണം. ഇതിന്ന പകരമായി ജൈനർ 3. 5. 7. 9. ഇതിൽ ഏതെങ്കിലും ഒരു ദിവസം നാളികേരം കൊടുക്കും. കൊല്ലത്തിൽ ഒരിക്കൽ പിതൃപ്രീതിക്കായി ഒരു കർമ്മമുണ്ട. മാവ മുറിക്കാൻ ആശാരി വേണം. ശ്മശാനത്തിലേക്ക അഗ്നി നാപിതൻ കൊണ്ടുപോകണം. തീ കൊളുത്തേണ്ടത ബില്ലവനാണ. ശവത്തിനെ കിടത്തി

യ പായ മരിച്ചാളുടെ മകനൊ മരുമകനൊ തടിയിലേക്കു ഇടണം. 3-ാംദിവസം ശേഷക്കാര ചുടലയിൽ പോകണം. അന്നു നാപിതനും വെളുത്തേടനും ലിവണ്ണനീരിൽ വെള്ളം തളിക്കണം. കുറെനാൾ ചെന്നാൽ സ്വജാതികളെ ക്ഷണിച്ചു വരുത്തി പിന്നേയും ചൊടലയിൽ പോകണം. ദഹിപ്പിച്ച സ്ഥലത്തു കഴുങ്ങും മുളയുംകൊണ്ടു ഉയരത്തിൽ ഒരു പന്തലിടണം അതിനു 1. 3. 5. 7. ഇങ്ങിനെ ഓജമായിട്ടു തട്ടുണ്ടാകണം. കാലുകളും അങ്ങിനെ തന്നെ. വസ്ത്രങ്ങൾ, ഫലങ്ങൾ, കരിമ്പ, മാവില, കഴുങ്ങിൻപൂക്കുല ഇത്യാദികളെകൊണ്ടു അലങ്കരിക്കണം. ചുറ്റും വേലിയും കെട്ടണം. മരിച്ചാളുടെ മക്കളും മററ ശേഷക്കാരും ഒരു തുണിയിൽകെട്ടി മഞ്ഞൾ പുരട്ടിയ 3 പിണ്ഡവും മഞ്ഞൾ പുരട്ടിയ അരിയും എലകഷണങ്ങളും മത്തനും ഒരു നാളികേരവും കൊണ്ടുപോകും. മൂന്നു പ്രദക്ഷിണത്തിന്നശേഷം ഈ സാധനങ്ങൾ പന്തലിൽ വെക്കും. കുറേശ്ശ അരി അതിലേക്കു എറിയും സ്വജാതിക്കാരിൽ ഒരാൾ അവരുടെ കഴുത്തിന്മേൽ മാവിലകമ്പിളിൽ വെള്ളം പകർന്നു തളിക്കും. പിന്നെ സ്നാനാനന്തരം എല്ലാരും മടങ്ങിവീട്ടിൽ പോകും. മരിച്ചാളുടെ വസ്ത്രങ്ങൾ ആഭരണങ്ങൾ മുതലായതു വീട്ടിനകത്തു ഒരു വസ്ത്രം വിരിച്ചിട്ടു അതിൽ വെക്കണം. മേൽപുരയിന്മേലൊ തട്ടിന്മേലൊ ഒരു ചരടകെട്ടി ഒരു കഷണം മഞ്ഞൾ അതിന്മേൽ തൂക്കണം. ചുമട്ടിൽ മഞ്ഞൾകുഴുതി ഒരു തട്ടിലും വെക്കണം. ചുറ്റും സ്ത്രീകൾ ഇരിക്കും. ഒരു നാളികേരം ഉടച്ചിട്ടു അതിലെ വെള്ളം നാപിതൻ മാവിലകൊണ്ടു അവരുടെ മേൽ തളിക്കണം. പിറേറന്നു അനേകവിധ ഭക്ഷ്യങ്ങൾ ഉണ്ടാക്കി വീട്ടിൽ ഒരു മുറിയിൽ എലകളിൽ വിളമ്പി ഒരു മുറി കോടി വസ്ത്രത്തൊടുകൂടി വെക്കും. വസ്ത്രം ഒരു സംവത്സരം അവിടെ തന്നെ ഇരിക്കണം. പിന്നെ എടുത്തിട്ടു പകരം ഒരു വസ്ത്രം വെക്കണം. എന്നി ഒരു മരണം ഉണ്ടാവോളം ഇങ്ങിനെ മാററണം.

## ഭണ്ഡാരി.

ഗഞ്ചാംജില്ലയിൽ ക്ഷുരകന്മാരാണ. പണ്ടുജമീൻദാരന്മാരുടെ ഭണ്ഡാരം കാക്കലായിരുന്നു. അവരെ തൊട്ടാൽ കുളിക്കേണ്ടാ.

ന്സകല വീട്ടുപണിക്കും ഇവരെ ഉപയോഗിക്കും. ചിലർ പൂജാരികളായിട്ടും ഉണ്ട. ചന്ദനം അരക്കും മാലകെട്ടും. ചിലേടത്ത ഉഡിയാ എന്ന ജാതിയിൽ കിഴിഞ്ഞവരെ ഇവർ ക്ഷൌരം ചെയ്യുയില്ല. അവിടങ്ങളിൽ ഒരിയ ബ്രാഹ്മണരുടെ എച്ചിൽ എല ഇവൎക്കെടുക്കാം. മററ ബ്രാഹ്മണൎക്ക മാത്രമെ പാട്ടുള്ളുപോൽ. ഉപജാതികൾ പലതുണ്ട. അതിൽ ചിലർ ചില ചില മരത്തിന്റെ ചുള്ളികൊണ്ട പല്ലു തേക്കയില്ല. ചിലർ വിളക്ക ഊതി കെടുക്കയില്ല. വിളക്ക കത്തിക്കുന്നത വിഴുപ്പ മാററിയൊ പട്ടുടുത്തൊ വേണം. അമ്മയുടെ ആങ്ങളയുടെയും അഛന്റെ പെങ്ങളുടേയും മകളെ വിവാഹം പാടില്ല. തിരളുംമുമ്പെ വിവാഹം വേണം. തരമാകാത്തപക്ഷം ധൎമ്മവിവാഹമെന്ന പറയുന്ന ഒരു മാതിരി കല്യാണം നടത്തണം. ഒരു മരത്തിന്ന വിവാഹം ചെയ്താൽ മതി. അഛന്റെ അഛനേയൊ ജ്യേഷ്ഠത്തിയുടെ ഭൎത്താവിനേയൊ ആയാലും മതി. വില്ലിനേയും അമ്പിനേയും മതി. ഇതിന ഗാന്ധൎവ്വവിവാഹം എന്ന പേർ. കല്യാണം 7 ദിവസം നില്ക്കും. ചക്രവന്ദനം എന്നൊരു ക്രിയയുണ്ട. കേശവന്റെ ചക്രം പൂജിക്ക തന്നെ. മണവാളൻ ഉപവസിക്കണം. രാത്രി ക്ഷൌരം കഴിച്ച അട്ടുകല്ലിന്മേൽനിന്ന കുളിക്കണം. സുമംഗലികൾ അവന്റെ തലയിൽ വെച്ചിരിക്കുന്ന അടെക്കയെ എഴുതവണ ഒരു അമ്മിക്കുട്ടികൊണ്ട തൊടണം. വയ്യുന്നേരം ഒരു ക്ഷേത്രത്തിൽ പോയി വരണം. മടക്കത്തിൽ 7 വീട്ടിൽനിന്ന വെള്ളം വാങ്ങണം. ഇത പിറെറന്ന കുളിക്കാനാണ. ഇങ്ങിനെ തന്നെ ചിലത പെണ്ണും ചെയ്യണം. പിറെറന്ന പുരുഷൻ പിന്നേയും ക്ഷേത്രത്തിൽ പോകണം. എന്നിട്ട പെണ്ണിന്റെ വീട്ടിലേക്ക പല്ലക്കിയിൽ പോകും. പുറപ്പെട്ടപ്പോൾ ജ്യേഷ്ഠന്റെ ഭാൎയ്യ പല്ലക്കി പിടിച്ച നില്ക്കും. ഒരു കോടി വസ്ത്രം കിട്ടിയാലെ വിടുകയുള്ളു. വഴിക്ക പെണ്ണിന്റെ അഛൻ എതിരേല്ക്കണം. കാൽ പെണ്ണിന്റെ സോദരൻ കഴുകിക്കണം. വീട്ടിലെത്തുമ്പോൾ പെണ്ണിന്റെ അമ്മയും മററ സ്ത്രീകളും എതിരേല്ക്കണം. മാമിയാർ കയ്യ പിടിച്ച അകത്ത കൊണ്ടുപോകണം. പന്തലിലെത്തുമ്പോഴേക്ക പെണ്ണിന്റെ അമ്മാമൻ അ

വിടെ കൊണ്ടുചെല്ലണം. അവരു പുരുഷന്റെ തലയിൽ അല്പം ഉപ്പു ഇടണം. രണ്ടാളും ഇരിക്കും. ബ്രാഹ്മണൻ ഹോമം ചെയ്തിട്ടു രണ്ടാളുടെ കയ്യും ദർഭകൊണ്ടു കെട്ടണം. ഇതു സാരമായ ക്രിയയാകുന്നു. പിന്നെ സ്ത്രീപുരുഷന്മാർ അന്യോന്യം പത്തു അടെക്കയും കടുക്കയും കൊടുക്കണം. അവരെ എണ്ണപ്പുടവകൊണ്ടു മൂടി വസ്ത്രത്തിന്റെ തലെക്കൽ ഇരുപത്തൊന്നു കവിടിയും ഒരു നാണ്യവും കെട്ടി ഇടണം. പുരുഷനെ അളിയൻ കൈമടക്കി ഒന്നു കുത്തണം. എന്നാൽ അവനു ഒരു വസ്ത്രം കൊടുക്കണം. ഈ മേളത്തിൽ സ്ത്രീപുരുഷന്മാർക്ക് ശേഷക്കാരും ബന്ധുക്കളും സമ്മാനങ്ങൾ കൊടുക്കും. അതു കഴിഞ്ഞാൽ അവർ 7 കവിടികൊണ്ടു ആടും. ഈ കളിക്കൽ രണ്ടു ദിവസംകൂടി ഉണ്ടു. സമ്മാനം കിട്ടിയ വസ്ത്രങ്ങൾ അന്നു അവരു ഉടുക്കണം. കുളത്തിലും പുഴയിലും കുളിപ്പാൻ പാടില്ല. 4-ാംദിവസം പെണ്ണു ഭക്ഷണം ഉണ്ടാക്കി രണ്ടാളും ഉണ്ടു എന്നു നടിക്കും. എന്നാൽ അവരു ഭർത്താവിന്റെ ഗോത്രമായി. വയ്യുന്നേരമാകുമ്പോൾ പെണ്ണിനെ അമ്മാമൻ കൊണ്ടുപോയി പന്തലിനടുക്കെ ഒരു അമ്മിയിന്മേൽ നിർത്തും. പന്തലിന്റെ കാലുകൾ മഞ്ഞച്ചരടുകൊണ്ടു 7 ചുററു ചുററും. ഭർത്താവു ഭാര്യയേയും കൂട്ടി ചരടു അറുത്തു പന്തലിൽ നിൽക്കും. അവരെ മീതെ നാലാൾ മേലാപ്പു പിടിക്കണം. തലയിൽ അരി ഇടുകയും വേണം. 5-ാംദിവസം സ്ത്രീപുരുഷന്മാരും അവരുടെ സംബന്ധികളും തമ്മിൽ അങ്ങട്ടും ഇങ്ങട്ടും മഞ്ഞൾ ഗുരുതി എറിയുക എന്ന ഒരു ക്രിയയുണ്ടു. 6-ാംനാൾ കാലത്തു പുരുഷൻ പന്തലിൽ വെച്ചു ഒരു കുടം തച്ചുടെക്കും. എന്നിട്ടു ഏതെങ്കിലും ഒരു ബന്ധുവീട്ടിലേക്കു കോപം നടിച്ചു പോകും. വയ്യുന്നേരം അളിയൻ പോയി കൂട്ടികൊണ്ടുവരും. എന്നിട്ടു പെണ്ണും ആണും കൂടി കവിടി ആടികളിക്കും. 7 ദിവസവും പുരുഷനു പൂണൂലുണ്ടായിരിക്കും. 7-ാംദിവസം അതു എടുത്തു കളയണം. വിവാഹമോചനം ചെയ്ത സ്ത്രീക്കും വിധവെക്കും രണ്ടാമതു വിവാഹം ചെയ്യാം. വിധവ കല്യാണം ചെയ്യേണ്ടതു ഭർത്താവിന്റെ അനുജനെയാകുന്നു. ശവം ദഹിപ്പിക്ക നടപ്പു. മരിക്കുന്ന സമയം ജഗന്നാഥക്ഷേ

ത്രത്തിലെ പ്രസാദമായ അരി വായിലിടണം. ചെറിയ ജാതികളിൽ പലക്കും ഈ ക്ഷേത്രത്തിൽനിന്ന കൊണ്ടുവന്ന സൂക്ഷിച്ചിട്ടുള്ള പകുതി വെന്തതായ അരിയാൽ അല്പം കുളി കഴിഞ്ഞിട്ട ഊണിനുമുമ്പ ഭക്ഷിക്കുക നടപ്പുണ്ട. ഇതിന നിൎമ്മാല്യം എന്ന പേർ പറയുന്നു. തടികൂട്ടേണ്ടത രജകനാകുന്നു. തടിയുടെ അടുക്കെ വെച്ച മകൻ ശവത്തിന്റെ വായിൽ അരി ഇടണം. കണ്ണിന്മേൽ അരിയും. മരിച്ചവന്റെ വീട പുൽപുരയാണെങ്കിൽ അതിന്മേൽനിന്ന ഒരു കററ പുല്ലുകൊണ്ടു പോകും അത പുത്രൻ കത്തിച്ച മൂന്ന പ്രാവശ്യം ചുററി ശവത്തിന്മേൽ ഇടണം: പിന്നിട്ട ശവത്തെ മൂന്ന പ്രാവശ്യം ചുററും കൊണ്ടുപോയി ഒടുവിൽ തടിമേൽ വെക്കണം. ദഹനമദ്ധ്യേ എല്ലാരും ഓരൊ കൊള്ളി തടിയിലേക്ക ഇടും. പുത്രൻ കുളിച്ച ഈറനോടെ വീട്ടിൽ പോകയും ചെയ്യും. മൂന്നാം തീ കെടുക്കും. രണ്ടു കഷണം അസ്ഥി ഒര കുടത്തിൽ സൂക്ഷിച്ചു വെക്കുകയും ചെയ്യും. വെണ്ണീർ കൂട്ടിചേൎത്തിട്ട ഒര കോൽകൊണ്ട അതിന്മേൽ ഒര കോലം എഴുതി അതിങ്കൽ പിണ്ഡം വെക്കും. അരിയും ചേപ്പിലയും കൂടി വേവിച്ചിട്ട ശേഷക്കാർ മാത്രം ഭക്ഷിക്കണം. ഇതിന പിതൃപിണ്ഡം എന്ന പേർ. 10-ാംദിവസം ശേഷക്കാരും ഉററ സ്നേഹിതന്മാരും ക്ഷൌരം കഴിക്കണം. മകൻ ഒടുക്കം എല്ലാരുമായി ഒര പുഴയുടേയൊ കുളത്തിന്റെയൊ വക്കത്തപോയി അവിടെ അതിന്നായി ഉണ്ടാക്കിയതായ ഒര പന്തലിനകത്ത ഒര പുതുക്കലത്തിൽ ചോറുണ്ടാക്കി കലം പത്തുകണ്ടമാക്കി പത്തിലും ചോർ വെച്ച പ്രേതത്തിന കൊടുക്കും. കഷണങ്ങൾ ഓരോന്നായി പുത്രൻ കുളത്തിൽ കൊണ്ടുപോയി ഇട്ടുകുളിക്കണം. അസ്ഥികഷണങ്ങൾ സാധാരണമായി ഒര കുളത്തിനടുത്ത അശ്വത്ഥത്തിന്റെ ചുവട്ടിൽ അത്രെ സ്ഥാപിക്കുക. 10-ാംദിവസം ബലി കഴിഞ്ഞാൽ പുത്രൻ ഈ സ്ഥലത്തപോയി 10 പ്രാവശ്യം വെള്ളം തളിച്ച പാത്രം എടുത്ത വീട്ടിനരികെ ഒരെടത്ത സ്ഥാപിക്കണം. വീട്ടിന സമീപം എത്തുന്ന സമയം അവൻ മുമ്പിൽ നടക്കണം. ഒര ഇരുമ്പകൊണ്ട നിലത്ത മൂന്ന വരവരെക്കണം. ഇരുതലയും മൊട്ടയായ ഒര മുളക

ഷണമെങ്കിലും മററ ധാന്യം അളക്കുന്ന നാഴി മുതലായത എങ്കിലും കൊണ്ടു അരിയൊ വേറെ ധാന്യമൊ 7 പ്രാവശ്യം അളക്കണം. ഒടുക്കം അതിനെ നാഴിയിൽക്കൂടി പിന്നോക്കം എറിഞ്ഞ വീട്ടിൽ കടന്ന പൊട്ടിയ കണ്ണാടിനോക്കി കറി ഇട്ടിട്ട കണ്ണാടി വലിച്ചെറിയണം. പുലക്കാർക്ക പതിനൊന്നാംദിവസം വരെ നെയ്യും മാംസവും പാടില്ല.

പ്രമാണിയായ ഒരാൾ മരിച്ചാൽ 10-ാംരാത്രി ഒരു ക്രിയയുണ്ടു. രണ്ടു വാതിലുള്ള ഒരു മുറിയിൽ നിലത്ത നേരിയ മണൽ വെട്ടപ്പായി പരത്തും ഒരു വിളക്കു കത്തിച്ചു വെച്ചിട്ടു അരികെ ഒരു അടെക്കയും വെക്കും. എന്നിട്ടു വിളക്കു ഒരു കലംകൊണ്ടു മൂടും. നിറച്ചു ദ്വാരങ്ങളുള്ള ഒരു കുടം തണ്ടിട്ടെടുത്തിട്ടു രണ്ടാം മുറിയിൽനിന്ന വീഥിയിലേക്കു കൊണ്ടുപോകും. അവര മടങ്ങിവരുവോളം വാതിൽ രണ്ടും അടച്ചുവെക്കും. കുടം ദൂരം ചെല്ലുംതോറും ഫലം കൂടുമെന്നാണ വിശ്വാസം. അതിനെ ഒരു കുളത്തിൽ കൊണ്ടുപോയി ഇട്ടിട്ടു ആളുകൾ തിരികെ വരും. ഒരു വാതിലിന്മേൽ 3 പ്രാവശ്യം മുട്ടും. അപ്പോൾ അതിനെ തുറക്കും. തുറന്ന ഉടനെ ഹാജരുള്ളവരെല്ലാം ഉള്ളിൽ കടന്നിട്ടു മണൽ പരിശോധിക്കും. മൂരിയുടെയൊ പൂച്ചയുടെയൊ മനുഷ്യന്റെയൊ ചുമട അല്ലെങ്കിൽ കരിങ്ങണ്ണിയൊ വണ്ടിയൊ എണിയൊ പോയ അടയാളം കാണുന്നുണ്ടൊ എന്നറിവാൻ. മരിച്ച ആൾ പരലോകത്തേക്ക പോകുന്ന സമയം ഇങ്ങിനെ ഏതെങ്കിലും ഒരു അടയാളം കാണും എന്നാണ വിശ്വാസം.

## ഭത്രാസു.

ഭട്ട് അല്ലെങ്കിൽ ഭത്രാസു. തിലുങ്കുഭാഷയാണ. പൂർവ്വത്തിൽ രാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും അരമനകളിൽ വന്ദികൾ ഗായകന്മാരായിരുന്നു. ഹൈദരാലി സുൽത്താന എപ്പോഴും ഇവർ യാത്രയിങ്കൽ മുൻനടക്കണം. ഇവർ ഒരു മാതിരി ക്ഷണകവികളാകുന്നു. എന്തു വിഷയത്തെ പററിയും യാതൊരു ഒരുക്കവും കൂടാതെ ഭംഗിയായി പ്രസംഗിക്കും. ഈ കാലം എല്ലാർക്കുമില്ല പൂണൂൽ. എല്ലാരും ഗായത്രി ജപിക്കയുമില്ല. ക്ഷത്രിയരാ

ണെന്ന പറയും. അത്രേയ, ഭരദ്വാജ, ഗൌതമ, കാശ്യപ, കൌണ്ഡിന്യ ഇങ്ങിനെ ഗോത്രങ്ങളായിട്ടുണ്ട. ക്ഷത്രിയസ്ത്രീയിൽ വൈശ്യന്നുണ്ടായതാണെന്നും പറയുന്നു. വിധവാവിവാഹം പാടില്ല തന്നെ. മത്സ്യവും, ഗോമാംസം ഒഴിച്ചു മാംസങ്ങളും ഭക്ഷിക്കും. ഇവരുടെ സംഘത്തിൽ ചുരുക്കം മുസൽമാന്മാരും മററ ജാതിക്കാരും ചേൎന്നിട്ടുണ്ടെന്ന കാണുന്നു. ഇന്നും കാപ്പു മുതലായി ചില ഉയൎന്നജാതിക്കാരുടെ വിവാഹത്തിങ്കൽ ഇവരിൽ ഒരുവൻ വേണം. അവന്റെ പ്രവൃത്തി മണവാളനെ ചമയിക്കു, ചങ്ങാതിയായി നിൽക്കു, രാമായണം മഹാഭാരതം ഇവകളിൽനിന്ന ഉപാഖ്യാനങ്ങൾ പാടുക മുതലായതാണ.

ഭട്രാജു എന്നും ഭട്ടുരാജകരെന്നും പറഞ്ഞുംകൊണ്ട ഒരു ജാതിയുള്ളവർ അതി സമൎത്ഥന്മാരായ കള്ളന്മാരാണ. ബ്രാഹ്മണവേഷം ധരിച്ചും മററും ദൂരദേശങ്ങളിൽ പോയിട്ടത്രെ കളവും ചതിയും പ്രവൃത്തിക്കുക. ചിലര പരമാൎത്ഥത്തിൽ മുസൽമാൻകൂടേയാണ. അനേക ഭാഷ വിശേഷമായി സംസാരിക്കും. സംസ്കൃതം പോലും പഠിക്കും. ഏതുജാതി വേഷവും കെട്ടും.

## ഭൂമിയാ.

ജയപുരം ജമീൻദാരിയിലുള്ള ഒരു തരം ഒരിയ കൃഷിക്കാരാകുന്നു. ഒരുവന്ന തന്റെ അച്ഛന്റെ പെങ്ങളുടെ മകളെ വിവാഹം ചെയ്യാൻ അധികാരമുണ്ട. മദ്യം, അരി, ഒരു കോഴിയൊ ആടൊ. പെണ്ണിന്റെ അച്ഛനമ്മമാൎക്ക വസ്ത്രങ്ങൾ ഇതാണ സ്ത്രീധനം. പുരുഷന്റെ വീട്ടിൽവെച്ചാണ വിവാഹം ചെയ്യു. ഭാൎയ്യയെ ഉപേക്ഷിക്കുന്നതായാൽ അവൾ ഒരു ഉറുപ്പികയും ഒരു കോടിവസ്ത്രവും കൊടുക്കുകെ പതിവത്രെ. ശവം ദഹിപ്പിക്കയാണ. പുല ഒമ്പതു.

## മട്ടിയാ.

വിശാഖപട്ടണം ജില്ലയിൽ മല്യ കൃഷിക്കാരാണ. നരി, സൎപ്പം, ആട, ആമ, ഇങ്ങിനെ നാല ഗോത്രമുണ്ട. അച്ഛന്റെ പെങ്ങളുടെ മകളെ കെട്ടുവാനവകാശമുണ്ട. വിവാഹം പതിവ ഋതുവിന്ന ശേഷമാണ. പെണ്ണിന്റെ അച്ഛനമ്മമാൎക്ക ഒരു കുടം മദ്യം

ഒന്നാമതതന്നെ സമ്മാനിക്കണം. അത സ്വീകരിച്ചു എങ്കിൽ വഴിയെ പിന്നേയും മത്സ്യം, അരി, . വസ്ത്രം ഈ വക കാഴ്ചവെക്കം. വിധവാവിവാഹം ആവാം. ജ്യേഷ്ഠന്റെ വിധവയെ പതിവായി അനുജൻ കെട്ടും. ഭാൎയ്യയെ ഉപേക്ഷിക്കാം. ഉപേക്ഷിക്കുന്ന സമയം ഒരു കോടിവസ്ത്രവും ഒരു മുറിയേയും കൊടുക്കണം. അവൾക്ക വേറെ ആരെ എങ്കിലും കെട്ടാം. മുതലില്ലാത്തവന പെണ്ണു വേണമെങ്കിൽ അവളുടെ അഛനമായി ഉടമ്പടി ചെയ്തു കുറേകാലം അവന്ന പണി എടുത്തുകൊടുക്കണം. എന്നാൽ അവൻ ഒരു പുരയും മററും സഹായിച്ചു കൊടുക്കും.

ശവം ദഹിപ്പിക്കയാണ. ദഹിപ്പിച്ചേടത്ത ഒരു കോൽ കുഴിച്ചിട്ടിട്ട മരിച്ചവന്റെ ഒരു പഴന്തുണി അതിന്മേൽ തൂക്കും. അവൻ അവസാനം ഉപയോഗിച്ച പട്ടി കലങ്ങൾ അവിടെ ഉടച്ചിടും. കട്ടികൾക്ക പതിവായിട്ട പേരിടുക ജനിച്ച ആഴ്ച പ്രമാണമാക്കീട്ടാണ.



## മണ്ണാൻ.

തിരുവാങ്കൂർ മേൽമലകളിൽ വസിക്കുന്നു. ഭാഷ തമിഴാണ. സഹവാസം മധുരജില്ലയുമായിട്ടാണ എങ്കിലും മരുമക്കത്തായമാണ. വിവാഹത്തിന മൂപ്പന്റെ സമ്മതം വേണം. ശവം കഴിച്ചിടുകയാണ. ക്ഷൌരം തമ്മിൽ തമ്മിൽ. അലക്ക അവരവർതന്നെ. താലികെട്ടുണ്ട. ഭൎത്താവ മരിച്ചാൽ താലി അറക്കണം. സാധാരണ രണ്ട കൊല്ലം കഴിച്ചെ പിന്നെ കെട്ടുകയുള്ളൂ. അമ്മാമന്റെ മകളെ കെട്ടാൻ അവകാശമുണ്ട. കുരങ്ങനെ തിന്നും. മുതല, പാമ്പ, പോത്ത, പട്ടി ഇവകളുടെ എറച്ചി തിന്നുകയില്ല.

## മണ്ടാടൻ ചെട്ടി.

മഹാബലി നാടൻ ചെട്ടി എന്നതിന്റെ ലോപമാണത്രെ. നെല്ലിക്കോട്ട, തെപ്പക്കാട ഇവിടങ്ങളുടെ മദ്ധ്യേയാണ കാണുന്നത. മക്കത്തായമാണ. ഇവൎക്ക എട്ട തലവന്മാരുണ്ട. അവർ ഓരോരുത്തൻ മരിച്ചാൽ പുലയുടെ ദീൎഘം പ്രത്യേകം പ്രത്യേകമാണ. അതിന്റെ അവസ്ഥപോലെയാണ സ്ഥാനവലിപ്പം.

തിരണ്ടതിൻെറ ശേഷമാണ വിവാഹം. നിശ്ചയിച്ച ചട്ടം ചെയ്യേണ്ടത മദ്ധ്യസ്ഥന്മാരാണ. നമ്പോലക്കോട്ട ക്ഷേത്രത്തിലെ ശാന്തിക്കാരൻ വന്ന താലി പൂജിച്ച കൊടുക്കണം. പുരുഷൻതന്നെയാണ താലികെട്ടുക. ചിലപ്പോഴ അവൻ പെണ്ണിൻെറ അഛൻെറ വീട്ടിൽ മദ്ധ്യസ്ഥന്മാർ നിശ്ചയിക്കുമ്പോലെ ഒന്ന മുതൽ നാലുവരെ സംവത്സരം ദാസ്യപ്പണി ചെയ്യണം. എന്നാൽ കല്യാണച്ചിലവ എല്ലാം പെണ്ണപ്പൻ ചെയ്യും. ദമ്പതിമാൎക്ക ഒ വീടും അല്പം ഭൂമിയും കൊടുക്കുകയും ചെയ്യും. ഒരുവൻെറ ഭാൎയ്യ അവൻെറ സോദരന്മാരെ സ്വീകരിക്കുന്നതിന വിരോധമില്ല. വിജാതീയനെ വ്യഭിചരിച്ചാൽ കഠിനശിക്ഷയുണ്ട. പുത്രസ്വീകാരം ഇല്ലതന്നെ. വിധവെക്ക പിന്നെ വിവാഹം ആവാം. ഭൎത്താവിൻെറ സോദരനെ കെട്ടാം. ഭൎത്താവിനെ ഭാൎയ്യക്കും അവളെ അവനും ഉപേക്ഷിക്കാം. രണ്ടാളക്കും പിന്നെ കല്യാണം ചെയ്യുകയും ആവാം. ശവം ദഹിപ്പിക്കയാണ പതിവ. അപമൃത്യു വസൂരി മുതലായ പകച്ചവ്യാധിയാൽ മരണം ഉണ്ടായാൽ കുഴിച്ചിടും.

## മല അരയൻ.

തിരുവാങ്കൂറിൽ ഉയൎന്ന മലകളിൽ വസിക്കുന്നു. മണ്ണാന്മാർ എന്നൊരു കൂട്ടരുണ്ട. അവരെക്കാൾ ഇവൎക്ക നാഗരീകത്വമുണ്ട. ഇവൎക്കൊരു നാട്ടപ്പുണ്ട. പുരുഷന്മാൎക്ക പ്രത്യേകം പ്രത്യേകം അങ്കമുണ്ടായിരിക്കും. ഭൎത്താവും ഭാൎയ്യയുമൊഴിച്ച യാതൊരാളും അതിൽ കടക്കുകയില്ല. വലിയ മന്ത്രവാദികളാണ. കീഴ്നാട്ടുകാൎക്ക അത നിമിത്തം കലശലായ ഭയമാണ. മിക്കതും മക്കത്തായമാകുന്നു. ചിലൎക്കും മരുമക്കത്തായവുമുണ്ട. സ്ത്രീപുരുഷന്മാർ ഒ പാത്രത്തിൽ നിന്ന ഭക്ഷിക്കുകയും താലികെട്ടുകയും ചെയ്താൽ വിവാഹമായി. പുരയിൽ കാണുന്ന വല്ല ഒരു ആഭരണമൊ വെള്ളപാത്രമൊ സ്ത്രീ പിടിച്ചുകൊണ്ടിട്ട ഇത എൻെറ അഛൻെറതാണെന്ന പറയണം. പുരുഷൻ അത തട്ടിപ്പറിച്ചാൽ വിവാഹം പൂൎത്തിയായി. പെററ പുല അഛന ഒരു മാസവും അമ്മെക്ക ഏഴ ദിവസവും ആകുന്നു.

ശവം കഴിച്ചിടുകയാകുന്നു. മദ്യപാനം വലിയൊരു ദുഷ്യമാണു. തിരുവാങ്കൂറിലെ മലകളിൽ മൂന്നു പരശുരാമ ഗുഹകളുണ്ടു. അവിടെ ഇവർ സദാ വിളക്കു കത്തിച്ചുവെക്കും. ആരെങ്കിലും മരിച്ചാൽ ചെറിയ കല്ലുകളെക്കൊണ്ടു ഒരു ഗുഹപോലെ ഉണ്ടാക്കി മരിച്ചവന്റെ പ്രതിയായി ഒരു കല്ലു അതിനകത്തു വെക്കും. ഈ നടപ്പു ആഫ്രിക്കായിൽ ഉണ്ടു. ഇവർ ഹിന്തുക്കളൊ എന്നുള്ളത തന്നെ വാദമുണ്ടു. വന്ദിക്കുന്നതു മരിച്ചവരുടെ പ്രേതങ്ങളേയും ചില മലദൈവങ്ങളേയുമാകുന്നു. മരിച്ചവരുടെ പ്രതിമ ഉണ്ടാക്കിവെക്കും. ഒരു ബിംബത്തിന്റെ തലയുടെ പിൻഭാഗം ഭായായിട്ടുണ്ടു. കാരണം തന്റെ ഭാൎയ്യയെ തച്ചുകൊന്നു. എല്ലാവരും കൂടി അവന്റെ മണ്ടയും ഒടച്ചു അവൻ ഒരു ദുൎദ്ദേവതയായിതീൎന്നു. ഒരിക്കൽ താലനാണി എന്നൊരുത്തനുണ്ടായിരുന്നു. ശബരിമല അയ്യപ്പന്റെ വെളിച്ചപ്പാടായിട്ടു ഇവൻ അരപ്പട്ടയും മണിയും വാളും ചെലമ്പും മറ്റുമായി ഉറച്ചിൽകൊണ്ടും മദ്യത്തിന്റെ ലഹരികൊണ്ടും വെളിച്ചപ്പെട്ടു അട്ടഹാസിച്ചു കല്പനകൾ കല്പിക്കുക നടപ്പായിരുന്നു. ഇവൻ മേൽകാവിൽനിന്നു സുമാറ എട്ടു നാഴിക അകലെ എരുമപ്പാറ എന്ന മലയരയ ഊരുകാരനായിരുന്നു. മറ്റുള്ളവർ ശബരി മലെക്കു പുറപ്പെട്ടാൽ ഇവനോടു ചോദിക്കും പോരുന്നുവൊ എന്നു. ഇല്ലാ എന്നു മറുവടിയും പറയും. എങ്കിലും അവർ ശബരി മലയിൽ ചെല്ലുമ്പോൾ ഇവനെ അവിടെ കാണാം. ഒരിക്കൽ വെളിച്ചപ്പെട്ടു തകൃതികൂട്ടുന്ന മദ്ധ്യേ ഇവനെ അടുത്തുള്ള ഭോഗന്മാർ കലപ്പെടുത്തി കാട്ടിൽ കൊണ്ടുപോയി കഴിച്ചിട്ടു. ആരും അറികയില്ലെന്നു വിചാരിച്ചിരുന്നു. അയ്യപ്പന്റെ നായ്ക്കളായ നരികൾ ശവം മാന്തി പുറത്താക്കി. കാട്ടാനകൾ കണ്ടെത്തി മരിച്ചവന്റെ ഇഷ്ടന്മാർ കാണ്മാൻ തക്ക സ്ഥലത്തു കൊണ്ടുപോയി വെച്ചു. ഉടനെ പരക്കെ വസൂരി തുടങ്ങി. മറ്റൊരു വെളിച്ചപ്പാടു ഉറഞ്ഞു കല്പിച്ചു അയ്യപ്പന്റെ കോപമാണെന്നും കലപ്പെടുത്തപ്പെട്ടവന്റെ വിഗ്രഹം ഉണ്ടാക്കി പൂജിച്ചല്ലാതെ ശാന്തിയുണ്ടാകയില്ലെന്നും. അരയന്മാർ ഓട്ടുകൊണ്ടു ഒരു വിഗ്രഹം ഉണ്ടാക്കി ചെറിയൊരു മണ്ഡപത്തിൽ

പ്രതിഷ്ഠിച്ചു. താലനാണിയുടെ അവകാശി പൂജാരിയായി വളരെ റാക്കു, മലർ, മാംസം ഇതുകൾ വഴിപാട ചെല്ലുന്നതെല്ലാം എടുത്തു പോന്നു. വഴിയെ അവൻെറ സന്താനങ്ങളെ കോട്ടയത്തു ഒരു പാതിരി ക്രിസ്ത്യാനികളാക്കി. അവരിൽ ഒടുവിലത്തവൻ ബിംബം, ചെമ്പ, മണി, അരപ്പട്ട, വാൾ ഇതൊക്കെ ആ ദേഹത്തിനു സമ്മാനിക്കയും ചെയ്തു.

## മലക്കാർ.

കോഴിക്കോട, ഏറനാട, താലൂക്കുകളിൽ പാക്കുന്നു. കറച്ചു ഭേദമായിട്ടുള്ള കാട്ടുകൃഷിക്കാരും നായാട്ടുകാരുമാണു. മരുമക്കത്തായമാണു. പുല പത്രണ്ടു. അവരുടെ പുരകളെ അവർ ഇല്ലം എന്നത്രെ പറയുക. നാട്ടുപുറത്തേക്കു വന്നാൽ കുളിച്ചിട്ടു വേണം അകത്തു കടക്കാൻ. നായന്മാരിൽ താഴെയുള്ള ജാതികളെ എല്ലാം അവക്കു തീണ്ടലുണ്ടു. മലമൂത്താൻ എന്നും മലയിൽ പണിക്കരെന്നും പേരുണ്ടു. മൂത്താൻ എന്നതു ജന്മി കൊടുക്കുന്ന ഒരു സ്ഥാനമാണു.



## മലയൻ.

വടക്കെമലയാളത്തിൽ മക്കത്തായക്കാരായ ഒരു ജാതി. പുല പത്രണ്ടു. ആണുങ്ങൾ തലമുടി നീട്ടും. മന്ത്രവാദം, ദേവതനീക്കം ഇതാണു മുഖ്യ പ്രവൃത്തി.

## മലയാളി.

സേലം ജില്ലയിൽ ശേരവരായൻ മലയുടെ താഴ്വാരങ്ങളിൽ വസിക്കുന്ന ഒരു മാതിരി കാടരാണു. താലികെട്ടുണ്ടു. വിവാഹം കഴിഞ്ഞാൽ സ്ത്രീപുരുഷന്മാർ രണ്ടാളുംകൂടി ഒരു കുതിരമേലേറി ഊരുചുറ്റും ഘോഷയാത്ര ചെയ്യണം. പതിനൊന്നൊ പതിനഞ്ചൊ ദിവസം രണ്ടാളും വെവ്വേറെ പാക്കണം. സ്ത്രീ ഭക്ഷണത്തിനു ഇരിക്കുന്ന സമയം പുരുഷനു അവിടെ ചെല്ലാം. ഇതു അവക്കു അന്യോന്യം അനുരാഗമുണ്ടൊ എന്നറിവാനാണത്രെ. അനുരാഗമില്ലെങ്കിൽ ഉണ്ടാകണമെന്നു ഗുരുവോ ജാതി തലവനൊ ഉപദേശിക്കും. എന്നിട്ടും ഇല്ലാത്തപക്ഷം പുരുഷനു വേറെ പെണ്ണു കെട്ടാം. പുത്രന്മാർ കേവലം കുട്ടികളായിരിക്കെ

മ്പോഠം അവൾ പെണ്ണിനെ കൊണ്ടുവരും. അവൾ പ്രായമാകുമ്പോളും അഛൻ അവൾ ബദലായി പ്രവൃത്തിക്കും. അടുത്ത കാലത്ത ഈ സമ്പ്രദായം അല്പം ഭേദംചെയ്തിട്ടുണ്ടു. അഛന പകരം സ്ത്രീക്കു ബോദ്ധ്യമുള്ള ആരായാലും മതി. ചെറിയ മലയാളികഠം എന്ന കൂട്ടർ വിധവമാർ വിവാഹം പാടില്ല. വെപ്പാട്ടിയാവാം. വേറെ ചില കൂട്ടർ വിധവാവിവാഹം കൂടിയേ കഴികയുള്ളു. സാധുവിന 80 വയസ്സായാൽകൂടി നിർബ്ബന്ധിക്കും. അന്യജാതി പുരുഷനോട സംസർഗ്ഗം ചെയ്താൽ സ്ത്രീക്കും അന്യജാതി സ്ത്രീയോട ചേർന്നാൽ പുരുഷനും ജാതിഭ്രഷ്ടുണ്ടു. എങ്കിലും വെള്ളാള സ്ത്രീയാണെങ്കിൽ പുരുഷന 7 ഉറുപ്പികയും വെള്ളാളനാണെങ്കിൽ സ്ത്രീക്കു 3-ക. 8-ണ 9 പയ്യും പിഴമതി. വ്യഭിചാരത്തിൽ സ്ത്രീക്കു സന്താനമുണ്ടായിട്ടുണ്ടെങ്കിൽ അത ഭർത്താവിന്നാകുന്നു. പുരുഷനായിട്ടു മരിച്ച ഭർത്താവിന്റെ സോദരനെ കെട്ടാം. വിധവ കല്യാണം ചെയ്തു എങ്കിൽ അദ്യത്തെ വിവാഹത്തിലെ കുട്ടികഠം ഒന്നാം ഭർത്താവിന്റെ രോഷക്കാൎക്കുള്ളതാണ. ആ ഭർത്താവിന്ന രോഷക്കാരില്ലെങ്കിൽ കുട്ടികളെ ഊരിൽ കൌണ്ടൻ എന്ന മൂപ്പൻ രക്ഷിച്ചു വളൎത്തണം.

ചില കൂട്ടർ പ്രസവിക്കാതെ മരിച്ച ഗർഭിണിയുടേയും കുഷ്ഠരോഗിയുടേയും ശവം മാത്രം ദഹിപ്പിക്കും. ജനിച്ചാൽ ക്രിയ ഒന്നുമില്ല. നാമകരണം 15-ാം ദിവസമാണ. തിരണ്ട പെണ്ണ രാവ പകൽ വേറിട്ടു ഒരു പുരയിൽ ഇരിക്കണം. ചില കൂട്ടരെ ഇടയിൽ സ്ത്രീ വ്യഭിചരിച്ചാൽ ചെറുപ്പക്കാരെ വിട്ടു അവളുടെ നേരെ അവൎക്കു തോന്നിയത കാട്ടാം. വഴിയെ അവളെ ചാണകവും മററ മ്ലേഛങ്ങളും ഇട്ടു ഇത്ത കുഴിയിൽ ഇടും. വ്യഭിചാരം ദുല്ലഭമാണ. തെക്കെ ആർക്കാട ജില്ലയിലുള്ള കൂട്ടർ കല്യാണത്തിന്ന താലികെട്ടു കഴിഞ്ഞാൽ സ്ത്രീപുരുഷന്മാരുടെ ചെറുവിരൽ കോൎത്തുപിടിച്ചു മദ്ധ്യേ ഒരു അരക്കാൽ ഉറുപ്പിക വെച്ചിട്ടു കയ്യു വെള്ളം ഒഴിക്കണം. ഒരു പൊന്നേടി വെക്കയും വേണം. ശെവഗിരി മലയിലെ മലയാളികളുടെ എടയിൽ മകന കല്യാണത്തിന്ന കാലമായാൽ അഛൻ പെണ്ണുതെണ്ടിപ്പോകും. തരത്തിൽ കണ്ടുകി

ട്ടിയാൽ പെണ്ണിന്റെ അഛനോട വിവരം പറയും. സമ്മതമാണെങ്കിൽ "നാലാളും പറയുംപോലെ ചെയ്യാം" എന്ന അവൻ മൂവടി പറയും. ഉറച്ചാൽ ഒരു സദ്യ വേണം. അതിഥികളും അകത്തേക്കു കടക്കുന്ന സമയം അവിടുത്തെ സ്ത്രീമാരിൽ മൂത്തവരും അവരുടെ വടികളും വാങ്ങണം. അവരുടെ നെററിക്കു ചന്ദനം കൊണ്ടു പൊട്ടു തൊടണം. ഭക്ഷണം കഴിഞ്ഞു പുറപ്പെട്ടപ്പോഴും അവരുംതന്നെ വടികളും മടക്കികൊടുക്കയും വേണം. കോയമ്പത്തൂര ജില്ലക്കാർ കല്യാണം 3 ദിവസം നില്ക്കും. അന്ന മൂന്ന ദിവസവും പെണ്ണ കരഞ്ഞുകൊള്ളണം. ഇല്ലെങ്കിൽ അവലക്ഷണക്കാരിയാണ. കണ്ണീർ പുറപ്പെടാത്തപക്ഷം ഉറക്കെ നിലവിളിച്ചുകൊള്ളണം. ഇല്ലെങ്കിൽ പുരുഷൻ വിവാഹം ചെയ്യുയില്ല. വടക്കെ ആർക്കാട ജില്ലയിൽ പെണ്ണിനെ ബലമായി കൊണ്ടുപോകുന്ന നടപ്പു കുറേശ്ശയുണ്ട. അത അത്ര പരസമ്മതമല്ല. അങ്ങിനെ കൊണ്ടുപോയ പുരുഷൻ കല്യാണ അടിയന്തരത്തിന മുമ്പായി മുഖത്ത കറുപ്പും വെള്ളയും പൊട്ടുകളും ചൊട്ടികുത്തി ഒരു പഴയ കൊട്ടയിൽ ഓട്ടുകലത്തിന്റെ കഷണങ്ങളും കല്ലും നിറച്ചു കുടെക്കു പകരം ഒരു മുറവും തലെക്കു മീതെ പിടിച്ചു നടക്കണം. വിവാഹസമയം പെണ്ണിന്റെ അഛന ദ്രവ്യവും രണ്ട ദിവസത്തെ സദ്യെക്കു വേണ്ടിവരുന്ന വിറകും കൊടുക്കണം. രണ്ടാംദിവസത്തെ സദ്യെക്കു പന്നി ഇറച്ചിവേണം. മൂന്നാം ദിവസം സൂര്യോദയത്തിന ഭർത്താവ താലികെട്ടും. പെണ്ണിനെ കിട്ടണമെങ്കിൽ മുമ്പായി ഒരു കൊല്ലം അവളുടെ വീട്ടിൽ സേവിക്കണം. വടക്കെ ആർക്കാട്ടിൽ പതിനെട്ടു നാടായിട്ടാണ മലയാളികളുടെ ഇരിപ്പ്. എല്ലാ നാട്ടിന്നും നാട്ടാൻ എന്ന പേരായി തലവൻ ഉണ്ട. അതിൽ കനാമലനാടിന്റെ നാട്ടാന പെരിയനാടൻ എന്ന പേരാകുന്നു. മററ നാടുകളിലേക്കു നാട്ടാനെ നിശ്ചയിപ്പാനും ജാത്യാചാരം തെററി നടക്കുന്നവരെ ജാതിയിൽനിന്ന പുറത്താക്കുക, പിഴ കല്പിക്ക, പുളിയുടെ ചുള്ളികൊണ്ട അടിക്കുക. ഇതിനെല്ലാററിന്നും അധികാരമുണ്ട. തങ്ങളുടെ ഊർ പരിശുദ്ധമാണെന്നാണ ഭാവം. ബ്രാഹ്മണർപോലും വെറും കാലാ

യെ എടവഴികളിൽകൂടി നടന്നുകൂടു. ആണ്ടുതോറും 15 നാൾ കാളിപൂജയുണ്ടു. ആ കാലം പുറത്തുനിന്നു ആരുംതന്നെ അവിടെ പോകുകയില്ല. പോയാൽ തിരികെ വരികയില്ലെന്നു വിശ്വാസം. കമ്മണ്ണാർ സ്ത്രീകൾക്കു കണ്ടുകൂടാ. കമ്മികൾ സ്വന്ത ഭാര്യയോടുപോലും മിണ്ടിക്കൂടാ.

ശവം മറ ചെയ്യുമ്പോൾ കറെ, പുകയിലകൂടി കഴിച്ചിടും. പൊങ്കൽ എന്നു അടിയന്തരകാലം കൽരായൻ മലയിലുള്ള മലയാളികൾ എല്ലാം നായാട്ടിന്നു പോകും. അതിന്നു പള്ളിവേട്ട എന്നു പേർ. അന്നു പാളയക്കാർ എന്നവൻ വല്ല മൃഗത്തിനെ എങ്കിലും കൊല്ലണം. അല്ലെങ്കിൽ പൂജാരികൾ അവന്റെ കുടുമ മുറിച്ചു കളയാം. എന്നാൽ ഈ അപമാനം അവൻ എങ്ങിനെ എങ്കിലും കൂടാതെ കഴിക്കും. പകരത്തിൽ ഒരു ഭൃത്യന്റെ കുടുമ മുറിക്കും. തൃശ്ശിനാപള്ളി ജില്ലയിൽ കൊള്ളമലയിലെ മലയാളികൾക്കു നാച്ചി എന്ന പേരായി ഒരു മൂർത്തിയുണ്ടു. നാച്ചിപൂജകാലം മിണ്ടിക്കൂടാ. സ്ത്രീകളും ഉണ്ടായിരുന്നുകൂടാ. ആരെങ്കിലും സംസാരിച്ചാൽ തേനീച്ചയോ കടന്നലോ കുത്തുമെന്നാണ വിശ്വാസം. നാച്ചിക്കു വിഗ്രഹമില്ല. ഭൂമിയിൽനിന്നു പുറപ്പെടുമെന്നും പൂവ്വൻകോഴിയുടെ പൂപോലെ മിന്നുമെന്നും ആണ വിശ്വാസം. പച്ചമലയിലുള്ള സ്ത്രീകൾ മുലമറെക്കയില്ല. മലയാളികൾക്കു അനേക മൂഢവിശ്വാസങ്ങളുണ്ടു. മഴ പെയ്യണമെങ്കിൽ ചാണകഉരുളകൊണ്ടു അന്യോന്യം എറിയും. ഒരു ഗണപതിവിഗ്രഹം ചാണകകുഴിയിൽ കഴിച്ചിടും. ഒരു പന്നിയെ ബലി കൊടുക്കുകയും ചെയ്യും. മഴ പെയ്യാൽ വിഗ്രഹം മാന്തി എടുക്കും. ഉറക്കത്തിൽ പല്ലു കടിക്കുന്നത മാറാൻ ക്ഷേത്രത്തിൽ നിവേദിച്ചത അല്പം കട്ടികൊണ്ടു വന്നു ഭക്ഷിച്ചാൽ മതി. വസൂരിക്കാരനെ നാട്ടുപുറത്തു കൊണ്ടുപോയി വല്ല ഊരിലും ഇട്ടേക്കും. നടപ്പുദീനക്കാരനെ കേവലം ത്യജിക്കും. ചാകുന്നു എങ്കിൽ ചത്തുകൊൾക തന്നെ. കുഷ്ഠരോഗിയെ ആട്ടി പായിക്കും. എവിടെ എങ്കിലും പോയികൊള്ളട്ടെ. തൃശ്ശിനാപള്ളി ജില്ലയിൽ അമ്മയുടെ സോദരിയുടെ മകളെ വിവാഹം ചെയ്യുന്നത യോഗ്യതയാണ. കൊള്ളമലയിലുള്ള വക്

ർത്താവെ വിട്ടു സംബന്ധത്തിൽ മറെറാരുവനോടുകൂടി ഇരിക്കാം. ഉണ്ടാകുന്ന സന്താനം ഭൎത്താവിന്നാകുന്നു. നിന്റെ ഭാൎയ്യയെ ആക്കാൻ കടം കൊടുത്തിട്ടുണ്ടോ എന്നു ഒരുത്തനോടു ചോദിച്ചാൽ അവന്നു രുഷിച്ചുകയില്ല. ഒരു ദിവസത്തെ കല്യാണമെ ഉള്ളു. ചില കൂട്ടൎക്കു വ്യാഴാഴ്ചയാണ ശുഭദിനം. താലികെട്ടുക ഭൎത്താവാണ. രണ്ടാളെയും കൂടിയവർ മാല ഇടീക്കണം. മാലകൾ കിണററിലിടും. ഒന്നിച്ചു പൊന്തി വരുന്നാൽ സ്ത്രീപുരുഷന്മാർ അന്യോന്യം സ്നേഹിക്കുമെന്നൎത്ഥം. രണ്ടു മലയിലും ശവം മറ ചെയ്യുകയാകുന്നു. രണ്ടേടത്തും പണി സംബന്ധിച്ചു രണ്ടു വിശേഷ നടപ്പുണ്ടു. ഒരുത്തന വല്ല പ്രവൃത്തിയും തീരാനുണ്ടെങ്കിൽ ഊരിലുള്ളവർ മുഴുമൻ ചെന്നു ചെയ്തുകൊള്ളണം. ഭക്ഷണം കൊടുത്താൽ മതി. മെതിക്കാനുണ്ടാകുമ്പോൾ ജാതിക്കാരിൽ പണിക്കാരായ സകല പേൎക്കും ചെന്നുകൂടാം. എല്ലാ പേൎക്കും എടുപ്പാൻ മാത്രം പണിയുണ്ടുപോൽ ഇല്ലുപോൽ. അറിയാവോളം പ്രവൃത്തി എടുത്താലെങ്ങിനെയൊ അങ്ങിനെ കൂലി കൊടുക്കണം. ചിലപ്പോൾ മെതിച്ചുണ്ടാകുന്നത ഇങ്ങിനെ കൊടുപ്പാൻ തികയുകയില്ല. വീട്ടിൽ നിന്നു കൊണ്ടുവന്നിട്ടുകൂടി കൊടുക്കേണ്ടി വരും. നിരക്ഷരകുക്ഷികളാണ. നികുതി കൊടുത്തത ഇത്രയെന്നു അറിവാൻ ഒരു ചരടിന്മേൽ കെട്ടുകെട്ടി വെക്കയാണ. കഴിഞ്ഞ കൊല്ലത്തെക്കാൾ അധികമുണ്ടു ഈ കൊല്ലമെങ്കിൽ ഹരജിയായി. അധികാരി കുടിയാന്മാൎക്കു ഒരു ഏലയിന്മേൽ പെരുവിരലിന്റെ നഖം ഊന്നി കൊടുത്തയക്കും. തിരുപ്പിക്കുക ഒരു അടയാളം.

## മലസർ.

ഇവരെ കോയമ്പത്തൂർ ജില്ലയിലും കൊച്ചിശീമയിലും കാണാം. വിവാഹം തിരണ്ടിട്ടാണ നടപ്പ. മൂന്നും ആവാം. കാൎയ്യമായ ഒരു ക്രിയ പുരുഷന്റെ കയ്യു ഒരു ഇരുമ്പവള ഇടിയിക്കലാണ. നാട്ടിലെ മലസൎക്കു ശുഭദിവസം തിങ്കളാഴ്ചയാകുന്നു. തലെനാൾ ആണും പെണ്ണും കൂടി ഒരു അമ്മിയിന്മേൽ നിന്നിട്ടു എണ്ണ തേച്ചു കുളിക്കണം. താലികെട്ടുക ഭൎത്താവാണ. ജാതിയിലെ തലവനായ മൂപ്പൻ എന്നു പറയുന്നവൻ രണ്ടാളുടേയും കയ്യു അന്യോന്യം

പിടിപ്പിക്കും. രണ്ടാളും ഒരെ എലയിൽനിന്നൊ കിണ്ണത്തിൽനിന്നൊ ഭക്ഷിക്കണം. എന്നാൽ വിവാഹവും കഴിഞ്ഞു. മലമലസൎക്ക ശുഭദിവസം ബുധനാണ. തിരണ്ട പെണ്ണിനെ 7 ദിവസം വേറിട്ടു ഒരു പുരയിൽ പാൎപ്പിക്കും. കുളിച്ചാൽ പുരയിൽ കടക്കുംമുമ്പ ഒരു എടങ്ങഴിയും വിളക്കു വലത്തെ കാൽ ആദ്യമായി ചാടിക്കടക്കണം.

മരിച്ചാൽ കഴിച്ചിടുക പതിവു. മലൎത്തി കിടത്തീട്ടാണ. മരിച്ചതു പ്രായം ചെന്ന ഒരുത്തനാണെങ്കിൽ അവൻെറ പായ, തലയണ, തുണി, വടി ഇതൊക്കെ അവനോടുകൂടി കഴിച്ചിടും. അവൻെറ ശവം ദഹിപ്പിക്കയും ഉണ്ട. ചിലപ്പോൾ ഇരുത്തി സ്ഥാപിക്കയും ചെയ്യും. നാട്ടുപുറത്തെ മലസൎ ഒരുത്തൻ മരിച്ചാൽ ഓല്ലു ശവത്തിൻെറ കണ്ണിലും കഴുത്തിലും വെററിലതിന്ന ഉപ്പണം. ഇവരുടെ സ്ത്രീകൾ എടത്തെ കയ്യിനെ കുപ്പിവള ഇടുകയുള്ളു. രണ്ട കയ്യിന്മേലും ഇട്ടാൽ പറയർ തച്ചുടെക്കും. രണ്ട കൂട്ടരും സമമെന്നാണ പറയരുടെ അഭിപ്രായം. അവരുടെ പെണ്ണുങ്ങൾ ഒരു കയ്യിന്ന മാത്രമെ വള ഇടുമുള്ളു.

## മറവൻ.

മധുരാ, തിരുനെൽവേലി ഈ ജില്ലകളിലാണ അധികം. രാമനാട, ശിവഗംഗാ ഈ ജമീൻദാരന്മാർ ഈ ജാതിയാകുന്നു. രാവണയുദ്ധത്തിൽ സഹായിക്കയാൽ ഉപകാരസ്മരണത്തോടെ ശ്രീരാമൻ അസ്സൽ തമിഴിൽ പറഞ്ഞുവത്രെ "മറവെൻ", അതഥാൽ മറക്കുകയില്ല, എന്നു. അതിനാൽ തങ്ങൾ മറവരായി എന്ന ഒരു വലിപ്പം പറയും. ഇവരുടെ തലവൻ രാമനാട രാജാവായ സേതുപതിയാകുന്നു. കൃഷിപ്രവൃത്തിക്കാരാണെങ്കിലും കാലികളവിൽ സമൎത്ഥന്മാരാണ. പട്ടണങ്ങളിൽനിന്ന വിട്ടു നാട്ടുപുറത്ത പാൎക്കുന്നവർ വീടൊ കുടിയൊ ഒന്നിനു കാലത്താൽ അരപ്പണം മറവൎക്ക കൊടുക്കണം. കന്നുകാലി ഉള്ളവർ ഒരു പണം കൊടുക്കണം. അല്ലെങ്കിൽ കളവ നിശ്ചയം. കളവുപോയാൽ പോയ മുതലിൻെറ വില അവർ വരിയിട്ടു എടുത്ത കൊടുക്കും. ഇതു സാധിക്കുന്നതു എങ്ങിനെ എന്ന പറയേണ്ടതില്ലല്ലൊ. വഴി

പോക്കരെ ദീപട്ടികൊള്ള ഇട്ടക നടപ്പാണ. ഇങ്ങിനെയൊക്കെയാണെങ്കിലും ക്രിസ്തമതത്തിൽ ചേൎന്ന പലരും പരമസത്യവാന്മാരായിട്ട ഉണ്ടതാനം. ഒരുവൻെറ ആതിത്ഥ്യം സ്വീകരിച്ച കഴിഞ്ഞാൽ പിന്നെ അവൻെറ മുതൽ കക്കുകയും മററും പാടില്ലത്രെ. അതിന ഇവർ ഒര സൂത്രം ചെയ്യുമെന്ന പറയുന്നു. അന്യനായവൻ ഭക്ഷണം കൊടുത്താൽ ഉണ്ണുതുടങ്ങുംമുമ്പ ഉപായത്തിൽ അല്പം മണ്ണ ചോററിലിടും. എന്നാൽ നന്ദി വിചാരിപ്പാനില്ലത്രെ. ഗോത്രങ്ങൾ പലതുണ്ട. ഭൎത്താവും ഭാൎയ്യയും ഒര ഗോത്രമായിക്കൂടാ. കുട്ടി അമ്മയുടെ ഗോത്രമാകുന്നു അച്ഛൻെറയല്ല. താലികെട്ടുക ഭൎത്താവിൻെറ പെങ്ങളാകുന്നു. താലികെട്ടാൻ സമയമാകുമ്പോളും പെണ്ണ വീട്ടിനകത്ത ഇരിക്കണം. മുഹൂൎത്തമായാൽ അമ്മാമൻ അവളുടെ കണ്ണ കൈകൊണ്ട പൊത്തി എടുത്ത പന്തലിൽ കൊണ്ടുപോകും. സ്ത്രീപുരുഷന്മാരുടെ നാലുപുറവും നാല പെണ്ണുങ്ങൾനിന്ന ഒര താലത്തിൽ നാളികേരം ഉടച്ചവെച്ച മൂന്ന പ്രാവശ്യം ചുററണം. ദമ്പതിമാർ താലത്തിൽ തുപ്പണം. നാട്ടുവാഴികളായ ധനവാന്മാരുടെ കാൎയ്യത്തിലൊ സാധാരണ ആളുകളുടെ കാൎയ്യത്തിൽ തന്നെയൊ മുഴുവൻ വിവാഹക്രിയ പൂൎത്തിയാകുന്നതിന വല്ല മുടക്കവും സംഭവിച്ചാൽ താലി പെണ്ണിൻെറ വീട്ടിലേക്ക കൊടുത്തയക്കുകയും അവളെ ഭൎത്താവിൻെറ വീട്ടിലേക്ക വിളിപ്പിക്കുകയും ആവാം. വഴിയെ കല്യാണം മുഴുമിച്ചാൽ മതി. ചിലപ്പോൾ രണ്ടുമൂന്ന പ്രസവം കഴിഞ്ഞിട്ടും ആയിപോകും. ഇപ്രകാരം പൂൎത്തിയാകുംമുമ്പ ഭൎത്താവ മരിച്ചുപോയി എങ്കിൽ ശവവും ഭാൎയ്യയേയും ഒരുമിച്ച വെച്ചിട്ട കൎമ്മങ്ങൾ പൂൎത്തിയാക്കണം. പിന്നെ അവൾക്ക മറെറാരുവനെ കെട്ടാം. താലികെട്ട കഴിഞ്ഞതിൽപിന്നെ പുരുഷന സ്ത്രീയെ ബോധിച്ചില്ലെങ്കിൽ അവൾ കൊണ്ടുവന്ന പണ്ടം പാത്രം മുതലായതും കൊടുത്തു താലി അഴിച്ചെടുത്തിട്ട അവളെ തിരികെ അയക്കാം. സ്ത്രീക്ക അവനോട്ടാണ ബോധിക്കാഞ്ഞതെങ്കിൽ അവൻ കൊടുത്ത പണവും കല്യാണത്തിന ചെയ്ത ചിലവും താലിയും കൊടുത്തിട്ട അവളുടെ മുതലുംകൊണ്ട അവൾക്ക പോകാം. തിരുനെൽവേ

ഖിയിലെ മറവർ ജമീൻദാർമാർ പെണ്ണിന്റെ വീട്ടിൽ പോയി വിവാഹം ചെയ്യുകയാവാണു. പ്രതിനിധിയായി ഒരു വടി കൊടുത്തയക്കും. അതു പന്തലിൽ കുത്തിനിൎത്തി ആരെങ്കിലും ഒരുത്തൻ പെണ്ണിനെ താലികെട്ടും. എന്നാൽ തീൎന്നു. ചെമ്പുനാട്ടു മറവൎ ഒഴികെ വിധവാവിവാഹം നടപ്പുണ്ടു. മരിച്ച ഭൎത്താവിന്റെ ജ്യേഷ്ഠനെ കെട്ടാം. അനുജനെ വഹിയാ. തിരണ്ടാൽ 15 ദിവസം വേറിട്ടിരിക്കണം. 16-ാംദിവസം കുളിച്ചു അകത്തു കടക്കാം. ആ സമയം അവളെ ഒരു ശരംകൊണ്ടു അടിക്കണം. തിരണ്ടുകുളി ചിലവു അമ്മാമൻ ചെയ്യണം.

ശവം ദഹിപ്പിക്കയും കുഴിച്ചിടുകയും ഉണ്ടു. സ്ഥാപിക്കുക ഇരുത്തീട്ടാണു. ദഹിപ്പിക്കയോ മറ ചെയ്യുകയോ ചെയ്യു സ്ഥലത്തു നവധാന്യങ്ങൾ വെക്കണം. ശ്മശാനത്തിൽ കൎമ്മകൎത്താവു ഓട്ടുകുടത്തിൽ വെള്ളവുമായി പ്രദക്ഷിണം വെക്കലും പാത്രം ഉടെക്കലും ഇവൎക്കുമുണ്ടു. അസ്ഥിസഞ്ചയനം 2-ാംദിവസമാണു. 11-ാംദിവസമൊ 12-ാംദിവസമൊ രണ്ടു പുതുകലം ഉടെച്ചു അതിൽ ധാന്യം വിതെക്കും. ചുററുംനിന്നു വളരെ നേരം കരയും. മുളച്ച ധാന്യത്തെ 16-ാംദിവസം വെള്ളത്തിൽ കൊണ്ടുപോയി ഇടും. അപ്പോഴും വേണം കരച്ചിൽ. 17-ാംദിവസമാണു പുണ്യാഹം. അതു ബ്രാഹ്മണൻ വേണം. തൃച്ചിനാപള്ളി ജില്ലയിലെ മറവർ മരിച്ചവന്റെ മകനൊ അടുത്ത ശേഷക്കാരനൊ ശവം എടുക്കുംമുമ്പ ചാണകവരടിയിൽ കുഴകൻ പലവക ധാന്യങ്ങൾ ഇട്ടിട്ടു അതിനെ വീട്ടിന്റെ ചുമരിന്മേൽ പതിക്കണം. ഇതിനു പട്ടം കെട്ടൽ എന്നാണു പേർ. മരിച്ചാളുടെ പിൻതുടൎച്ച താനാണെന്നു താല്പൎയ്യം. ഇതു എട്ടാംനാൾ വെള്ളത്തിൽ എറിയും. ശവം എടുക്കുമ്പോൾ ഒരു വാണം കത്തിക്കണം. പതിവായിട്ടു കൎമ്മാന്തരക്രിയയില്ല. ചെയ്യുന്നതായാൽ 16-ാംദിവസമാണു. അന്നു ബ്രാഹ്മണൻ വേണം. ഇതു കഴിഞ്ഞാൽ കുടിയവരെല്ലാം ഒരു ഉരലിൽ ചാണകവെള്ളം കലക്കിയതിൽ കാലിന്റെ വിരൽ മുക്കണം. അവസാനം അതു തട്ടിമറിക്കുകയും. അപമൃത്യു ആയാൽ ചില മറവർ ശവം ദഹിപ്പിക്കയില്ല. ഏതാനും മാസം ക

ഴിഞ്ഞാൽ തലയോട മാന്തി എടുത്ത ഒരു പന്തലിൽ വെച്ചു മൂന്നാം മദ്യം നിവേദിക്കണം. വഴിയെ പുലകളിലും മാറും. മറവസ്ത്രീകളുടെ കാത വളരെ വലുതാകും.

## മാഢികാ.

തിലുങ്കദേശത്ത തോൽപണിക്കാരാകുന്നു. തമിഴരെ ചക്കിലിയൻ എന്ന വിളിക്കുന്നു. ഊരിൽ ഉത്സവകാലം വിവാഹം കഴിയാത്ത ഒരു മാഢികസ്ത്രീ അവിടെ കൂടിയവരെ അസഭ്യവാക്കുകൾ പറകയും അവരെ മേൽ തുപ്പുകയും ചെയ്യും. അവൾ മാതംഗീദേവിയുടെ അവതാരമെന്നാണ വിശ്വാസം. അവൾക്ക അതിനാൽ നീരസമില്ല. അവളുടെ തുപ്പൽ അശുദ്ധി തീൎക്കുമെന്നാണവിശ്വാസം. ഇവർ എടംകൈക്കാരാണ. മാല എന്നൊരു ജാതിയുണ്ടു അവർ വലംകൈക്കാരാണ. തമ്മിൽ വലിയ ശണ്ഠയാണ. വീഥിയിൽകൂടി ദേവൻ എഴുന്നള്ളിച്ചുപൊകുന്നസമയം ഇവരും വലരെ അസഭ്യവാക്കു പറയും. മാതംഗിയാവാൻ ഒന്നുകിൽ ഒരു മാതംഗിയിൽനിന്നുജനിച്ചവളായിരിക്കണം. അല്ലെങ്കിൽ വരാൻപോകുന്ന കാൎയ്യങ്ങളെ മുൻകൂട്ടി പറഞ്ഞു ഒപ്പിക്കണം. വഴിയെ കൎണ്ണൂൽ ജില്ലയിൽ കമ്പാ എന്ന സ്ഥലത്തിന്ന സമീപമുള്ള ഒരു ക്ഷേത്രത്തിലെ ദേവന്റെ കല്പനയുണ്ടാകണം. മാതംഗിക്കു വിവാഹം പാടില്ലെങ്കിലും പുരുഷസംസൎഗ്ഗം പാടില്ലെന്നില്ല. ഇവൾക്കു ഒരു കവിടിമാലയുണ്ടു. അതു ഒരു കിണററിൽ 3 നാൾ ഇട്ടുവെച്ചിട്ട ഉത്സവത്തിങ്കൽ ധരിച്ചുകൂട്ടു. കവിടിമാലയും ധരിച്ചു കമ്മിയുടെ വഴിയാലെ നടക്കും. കമ്മി ഒരു പീഠാങ്കത്തിലും മെതിയടിയും ശൂലവും കയ്യിലെടുത്ത മുമ്പിൽ നടക്കും. ഇതുകളും മൂന്നാൾ കിണററിൽ കിടന്നിരിക്കണം. കമ്മിയും ശേഷക്കാരായ സ്ത്രീപുരുഷന്മാരും നിരന്നനില്ക്കും. മാതംഗി എന്തെല്ലാമൊ ഉറക്കെ പറഞ്ഞുംകൊണ്ടു അവരെ മേൽ തുപ്പികൊണ്ടും കോൽകൊണ്ടു തൊട്ടുകൊണ്ടും പ്രദക്ഷിണം വെക്കും. പറയുന്നതിന്റെ അൎത്ഥം മനസ്സിലാകയില്ല എങ്കിലും ഇതിനാൽ സകല അശുദ്ധിയും പാപവും നീങ്ങുമെന്നാണ വിശ്വാസം. ബ്രാഹ്മണർ മാത്രം ഖളരെ ഇതിന്ന കൂട്ടമാറില്ല. ഇവൾക്കു ബ്രാഹ്മണരുടെ ഗൃഹത്തി

ൻെറ മിററത്തോളം പോകാം. അവിടെ ചില ക്രിയകഠം ചെയ്യുന്നുണ്ട. ഒരു കുടത്തിൻ വെള്ളവുമായി ഉച്ചത്തിൽ തോററം ചൊല്ലി താൻ ബ്രാഹ്മണരെയും ക്ഷത്രിയരെയും രാജാക്കളെയും ഋഷിമാരെയും മററും അടക്കിയത പാടിയും കൊണ്ട കുടത്തിലെ വെള്ളം സകല ആളുകളുടെ മേലും തളിക്കും. സ്ത്രീകഠം കഞ്ചുകം അഴിച്ച അവൎക്ക ദാനം ചെയ്യും. വീട്ടിലെ യജമാനസ്ത്രീ ധരിച്ച വസ്ത്രവും കൊടുക്കും. എങ്കിലും പുരുഷന്മാർ വഴിയെ കുളിച്ച പൂണൂൽ മാററും. ഇതൊരു അസംബന്ധംതന്നെ. പറയനും മാഡികയും അന്യോന്യം തൊട്ടുത തിന്നുകയില്ല. കാളഹസ്തി രാജാവ പറയർ കുതിരക്കാർ കുതിരമോഷ്ടിക്കാതിരിപ്പാൻ ഇതൊരു തരമായി കണ്ടിരിക്കുന്നു. കുതിര പോരിക്കുംമുമ്പെ അതിൽ ഒരു മാഡികയെകൊണ്ട വെള്ളം കടയിക്കും. ത്രിപ്പതി ദേവൻ കൊല്ലത്തിൽ ഒരിക്കൽ കിഴക്കു, തെക്കു, പടിഞ്ഞാറ, വടക്കു, ഇവിടങ്ങളിൽ 4 മാഡിഗെകഠ പ്രത്യക്ഷമാകുമത്രെ. ഓരോരുത്തൻ ഓരോ ചെരിപ്പ കൊടുക്കണം എന്ന കല്പിക്കും. എന്നാൽ ഇവർ തങ്ങടെ കുടി വെള്ളവലിച്ച, ഒരു മുറിയിൽ അരിപ്പൊടി കറാത്തിൽ പരത്തും. പിറേറന്ന നോക്കുമ്പോഠം അതിൽ ഒരു കാലടി അടയാളം കാണാം. അതിന പാകമായിട്ട ഒരു ചെരിപ്പുണ്ടാക്കി ത്രിപ്പതിക്ക എഴുന്നള്ളിക്കും. അന്യോന്യം ആലോചിക്കാതെയാണ ചെരിപ്പുണ്ടാക്കുക എങ്കിലും തെക്കുനിന്നും വടക്കുനിന്നും വരുന്ന ചെരിപ്പുകഠം ഒരു ജോഡും കിഴക്കുനിന്നും പടിഞ്ഞാറുനിന്നും ചെല്ലുന്നത ഒരു ജോഡും ആയിതീരും എന്ന വിശ്വാസം. മലയുടെ അടിയിൽ ദേവൻെറ ബിംബത്തിൻെറ മുമ്പിലാണ ചെരിപ്പുകഠം വെക്കുക. കൊല്ലം കഴിയുമ്പൊഴെക്കു ക്രമേണ അടി തേയുംപോൽ. ചില സമയം ഇവർ ജാംബവാൻെറ സന്താനങ്ങളാണെന്ന പറയും. ചിലപ്പോഠം മാതംഗിയുടെ മക്കളാണെന്നും പറയും. വിധവാവിവാഹം ധാരാളം ആവാം. പക്ഷെ വിവാഹത്തിങ്കൽ വിധവകൾ മാത്രമെ പാടുള്ളു. ഭാൎയ്യ മരിച്ചവൻ മാത്രമെ വിധവയെ വിവാഹം ചെയ്യുന്നുള്ളു. കുറച്ച ഉറുപ്പിക കൊടുത്താൽ ഭാൎയ്യയെ ഉപേക്ഷിക്കാം. എന്നാൽ വ്യഭിചാരം നിമിത്തമാണ ഉപേക്ഷിക്ക

ണമെങ്കിൽ പണം കൊടുക്കേണ്ടാ. താലികെട്ടാൻ അമ്മാമനാണു. തിരണ്ടാൽ 10 ദിവസം അശുദ്ധിയുണ്ടു.

ശവം ദഹിപ്പിക്കയും സ്ഥാപിക്കയും ഉണ്ടു. നഗ്നമായിട്ടാണു സ്ഥാപിക്ക എന്നു പറയുന്നു. കുട്ടികളെ കമുഴ്ത്തിയാണു കുഴിച്ചിടുക. ഗർഭിണികളെ ദഹിപ്പിക്കണം. ചില ദിക്കിൽ വെളുത്തേടൻ ഇവർക്കു പ്രത്യേകമായിട്ടുണ്ടു. ഇല്ലാത്ത എടങ്ങളിൽ സാധാരണ ദോബിതന്നെ അലക്കും. ചുകപ്പു വസ്ത്രം വെള്ളത്തിൽ മുക്കി കൊടുക്കണം. ഇവർക്കു പൂർവ്വഭട്ടാ എന്നൊരു പേർകൂടിയുണ്ടു. അർത്ഥം ലോകത്തേക്കാൾ 6 മാസം മൂത്തവൻ എന്നാണത്രെ.

## മാരാൻ (മാരയാൻ)

വടക്കെമലയാളത്തിൽ ചിലേടത്തു മാച്ചാൻ എന്നും വിളിക്കും. ചിറക്കൽ, കാഞ്ഞിരോട ഈ താലൂക്കുകളിൽ ഇവർ നായർക്കും മേല്പട്ടുള്ളവർക്കും ക്ഷൌരം ചെയ്യും. കോട്ടയം, കുറുമ്പ്രനാട, ഈ താലൂക്കുകളിൽ ക്ഷൌരവും ശീതികൃത്തിയും ഉണ്ടു. അതിനാൽ അത്തിക്കുറിശ്ശിമാരാൻ എന്നും പറയും. അവിടുന്നും തെക്കോട്ടു ചെന്നാൽ ക്ഷൌരമില്ല. അത്തിക്കുറിശ്ശി എന്നുമാത്രം പറയും. മാരയാൻ ശബ്ദമില്ല. എങ്കിലും വടക്കെമലയാളത്തിലെ മാരാന്മാരായി ചാർച്ചയുണ്ടെന്നുള്ളതിനു തെളിവുണ്ടു. നായന്മാർ ശേഷക്രിയ തുടങ്ങുംമുമ്പ ശീതികൻ തലയിലെ രോമം അറുക്കണം. ചെണ്ടകൊട്ടുന്ന മാരയാൻ അല്ലെങ്കിൽ മാരാർ അമ്പലവാസിയായിട്ടു നടക്കും. ക്ഷൌരം ചെയ്യുന്ന വടക്കൻ മാരാന്മാരായി ചാർച്ചയുണ്ടെന്നു പറഞ്ഞാൽ ചൊടിക്കും. മാരാനു പാണി, കോണി, നടുമിററം, തിരുമിററം, ഇങ്ങിനെ നാലു അധികാരമാണെന്നു ഒരു പഴഞ്ചൊല്ലുണ്ടു. കാനേഷുമാരിയിൽ എല്ലാരെയും ക്ഷുരകനായിട്ടാണു ചേർത്തിട്ടുള്ളതു. തെക്കെമലയാളത്തിലും എല്ലാടവും ക്ഷൌരപ്രവൃത്തി വിട്ടിട്ടില്ല. നമ്പൂതിരിമുക്കു അധികമുള്ള ദിക്കിൽ മാത്രമെ വിട്ടിട്ടുള്ളു. ആ വക സ്ഥലങ്ങളിൽ നമ്പൂതിരിമാർക്കു സംബന്ധവുമുണ്ടു. തിയ്യർ, മുക്കവർ, ഇവർക്കും ക്ഷുരകനാണു പുരോഹിതൻ എന്നു ഓർത്തുകൊള്ളേണ്ടതാകുന്നു. കൊച്ചിശ്ശീമയിൽ മാരാരിൽ ചിലർ തിയ്യാടിനമ്പ്യാരെപ്പോലെ ഭഗവതിക്കു ക

ളും കറിക്കുകയും പാടുകയും ചെയ്യും. അവിടെ ചിലേടത്ത കുറുപ്പ എന്നും പേരുണ്ട. ചിലർ അന്യോന്യം തൊട്ടുണ്ണുകയില്ല. കൊള്ള കൊടുക്കയുമില്ല. താലികെട്ടു, പുല ഇത്യാദി നായന്മാരെപോലെതന്നെ. കൊച്ചിശീമ തെക്കൻതാലൂക്കുകളിൽ ഇവൎക്ക ശ്രാദ്ധത്തിന എളയതാണ പുരോഹിതൻ. താലികെട്ടാൻ തിരുമുല്പാടും. മറ്റെടങ്ങളിൽ സ്വജാതിതന്നെ പുരോഹിതൻ. താലികെട്ടാൻ എണങ്ങനും. തിരുവാങ്കൂറിൽ ഇംഗ്ലീഷപഠിച്ച മാരാന്മാർ ആ പേർ ഉപേക്ഷിച്ച പിള്ള എന്ന പേർ എടുത്തിട്ടുണ്ട. മാരാരും മാരാനും രണ്ടുണ്ട. എങ്കിലും ഈ വ്യത്യാസം ആലപ്പുഴെക്ക തെക്കോട്ട അത്ര ഹാനമില്ല. വടക്കൻ തിരുവാങ്കൂറിൽ ഒരുനൂലെന്നും ഇരുനൂലെന്നും രണ്ടുവകയുണ്ട. ഒരുനൂൽക്കാർ ഇരുനൂൽക്കാരെ മീതെയാണെന്നാണ നാട്യം. ഒരുനൂൽ എന്ന പറഞ്ഞാൽ ഒരിക്കലെ വിവാഹമുള്ളു. വിധവാവിവാഹമില്ലെന്നാണൎത്ഥം. എന്നാൽ ബ്രാഹ്മണനെയൊ മററ മേൽജാതിക്കാരെയൊ സംബന്ധക്കാരനായി സ്വീകരിക്കാം. ഉയൎന്നതരം മാരാന്ന ഷോഡശകൎമ്മങ്ങളുമുണ്ട. അത എതെന്നാൽ പാണി, കോണി, നടുമിററം, തിരുമിററം, വെലിച്ചോർ, പൂച്ചോർ, ഈ അവകാശങ്ങളാകുന്നു. കോണി ശവം ശ്മശാനത്തിലേക്ക കൊണ്ടുപോകുവാനുള്ള കട്ടിൽതന്നെ. നടുമിററം നമ്പൂതിരി ഇല്ലത്ത പുല പത്താംദിവസം പിണ്ഡംവെക്കാനുള്ള പന്തലാണ. വെലിച്ചോർ വെലി ഇട്ടതിന്റെ ശിഷ്ടം കവ്യം. പൂച്ചോർ ദേവന നിവേദിച്ചതിന്റെ ബാക്കി. നമ്പൂതിരിമാൎക്ക ചൌളം, സമാവൎത്തം, യാഗം, ഇതിങ്കൽ ക്ഷൌരം മാരാന്മാർ വെണം. വെലി ഇടുമ്പോഴും എള്ള കൊടുക്കയും വേണം. അന്നപ്രാശനം ക്ഷേത്രത്തിൽവെച്ചാണ.

## മാലർ.

ഇവർ തെലുങ്കദേശത്ത പറയരാണ. ഗോമാംസം തിന്നും മദ്യം നന്നെ കുടിക്കും. ക്ഷേത്രങ്ങളിൽ കടന്നുകൂടാ. ഊരിലെ കിണറ തൊട്ടുകൂടാ. അലക്കും ക്ഷൌരവും തങ്ങടെ തന്നെ. മാഡികരെ ഇവൎക്ക വളരെ പുഛമാണ. അവർ ശവം തിന്നുംപോൽ. ഇവർ മുത്തി എറച്ചിതിന്നും താനും. മാലൎക്ക പുരോഹിതൻ മാ

ലാ തന്നെ. തോൽചെരിപ്പു തൊടുകയില്ല. മുഖ്യ പ്രവൃത്തി നെയ്ത്താണു. ചിലർ വയലിൽ കൂലിപ്പണിക്കും പോകും. വിവാഹം അച്ഛനമ്മമാരാണു ഉറെക്കുവാൻ. മകനു കല്യാണം വേണമെന്നു ഉറച്ചാൽ അച്ഛൻ ഒരു ബ്രാഹ്മണനോടു ആലോചിക്കും പെണ്ണിനെ തിരവാൻ കിഴക്കോട്ടൊ പടിഞ്ഞാട്ടൊ വടക്കോട്ടൊ തെക്കോട്ടൊ പോകേണ്ടു എന്നു. വിവാഹത്തിങ്കൽ നൂറൊന്നു എഴയുള്ള ഒരു ചരടു മഞ്ഞൾ പുരട്ടി പെണ്ണിന്റെ അമ്മാമൻ വക്കൽ കൊടുക്കും. അവൻ അതു കയ്യിൽ എടുത്തുംകൊണ്ടു അവളുടെ അച്ഛനമ്മമാരോടുംകൂടിയ സ്വജനങ്ങളോടും ചോദിക്കും വിവാഹത്തിനു വല്ല വിരോധവുമുണ്ടൊ എന്നു. ഇല്ലാ എന്നു സകലരും പറഞ്ഞാൽ അവൻ ചരടു പെണ്ണിന്റെ കഴുത്തിൽ കെട്ടും. മണവാളൻ ക്ഷൌരം കഴിക്കണം. അവന്റെ കൈകാൽ നഖങ്ങളും കണ്ണിന്റെ പോളയിലെ രോമങ്ങളും പുരോഹിതൻ മുറിക്കയും വേണം. മുറിച്ചരോമവും നഖങ്ങളും ഈ ക്രിയ സമയം മണവാളന്റെ വായിൽ ഇട്ടു വെക്കുന്ന കാവൂപ്പിക്കയും ഒരു പഴയമുറത്തിൽ ഇട്ടു അരികിഴി വിളക്കും വെററിലയടെക്കയും വെച്ചു പുരോഹിതൻ മണവാളന്റെ മുടിതൊട്ടു അടിയോളം മൂന്നിക ഉഴിഞ്ഞതിന്റെ ശേഷം മുറത്തോടുകൂടി പുരോഹിതൻ പോകും. ദോഷം തങ്ങൾക്കു പററി എങ്കിലൊ എന്നു ഭയപ്പെട്ടിട്ടു കാണികളെല്ലാം ദൂരെ വാങ്ങിനില്ക്കും. എന്നിട്ടും വളരെ ചടങ്ങുകളുണ്ടു. അതൊക്കെ കഴിഞ്ഞാൽ സ്ത്രീ ഒരു നെയ്ത്തുതറിയിന്മേൽ കാൽ വെക്കണം. അവളെ കാലിന്റെ മീതെ പുരുഷൻ അവന്റെ കാലും. വഴിയെ അവൻ താലികെട്ടും. താലി തട്ടാൻ കൊണ്ടുവരണം. സ്ത്രീപുരുഷന്മാർ അങ്ങട്ടും ഇങ്ങട്ടും തലയിൽ പാൽ ഉററിക്കണം. വഴിയെ എല്ലാരും കൂടി ഊരിലെ ക്ഷേത്രത്തിലേക്കു പോകും. ഓഴ്ശാത്തിക്കന്മാർ ഉടുത്ത വസ്ത്രങ്ങൾ കൂട്ടി കെട്ടീട്ടാണു നടക്കേണ്ടതു. മടങ്ങി വീട്ടിൽ വന്നാൽ ഗുരുതി ഉഴിയണം. ഒരു തട്ടിൽ നിറച്ചു അരിയും അതിന്റെ മീതെ ഒരു പൊൻമുക്കുത്തിയും വെച്ചിട്ടുണ്ടാകും. അതു സ്ത്രീപുരുഷന്മാർ വലംകാൽകൊണ്ടു തൊടണം. എന്നി അകത്തു കടക്കാം. വഴിയെ രണ്ടാളും ഒരു പാത്ര

ത്തിൽനിന്ന പാൽകഞ്ഞി കഴിക്കണം. പിന്നെ ഉമല്ല എന്നൊരു ക്രിയയുണ്ട. ഇത ദമ്പതിമാൎക്കും അവരുടെ രക്തസംബന്ധികൾക്കും മാത്രമാണ. സംബന്ധികൾ എല്ലാം ഭാൎയ്യയും ഭൎത്താവുമായിരിക്കണം. 3 അല്ലെങ്കിൽ 5 സ്ത്രീയും അത്ര പുരുഷന്മാരും വേണം. രണ്ട കരിമ്പടത്തിൽ ഞെങ്ങൽ വിളമ്പും. ഞെനിന്റെ ചുററും പുരുഷന്മാരും മററതിന്റെ നാലുപുറവും സ്ത്രീകളും ഇരുന്ന ഉണ്ണണം. ഒരു വററുപോലും വീഴരുത. വീണാൽ വലിയ കലശലുണ്ടാകും. പ്രായശ്ചിത്തം വേണം. ഇങ്ങിനെ മൂന്ന ദിവസം ഈ രണ്ടുപ്രാവശ്യം വേണം. വിധവമാൎക്ക ചേൎന്നുകൂടാ എന്ന പറയേണ്ടതില്ലല്ലൊ. മൂന്നാംദിവസവും ദമ്പതിമാരെ മേൽ അക്ഷതം ഇടണം. തേപ്പിരംമുമ്പെ സ്ത്രീയുടെ വായിൽ തേങ്ങാപ്പൂൾ തിരുകണം കുറെ പുറത്തേക്ക ഉന്തിച്ചുംകൊണ്ട. അത പുരുഷൻ കടിച്ചെടുത്ത തിന്നണം. ഇതുപ്രകാരം തന്നെ താംബൂലവും. പെണ്ണ തിരണ്ടാൽ വളരെ ഘോഷമുണ്ട. ഒടുവിൽ അവളെ ഭൎത്താവിന്റെ വീട്ടിലേക്കയക്കുമ്പോൾ അമ്മ നല്ല ഉപദേശം കൊടുക്കും. മാനംകെട്ട മടങ്ങി വരുന്നതിനേക്കാൾ കിണററിൽ ചാടി മരിക്കുക നല്ലു എന്ന പറയും. രണ്ട ഭാൎയ്യ വിരോധമില്ല. സ്ത്രീക്ക രണ്ടാം വിവാഹം പാടില്ല. എന്നാൽ ഭൎത്താവ മരിച്ചാൽ മറെറാരുത്തന്റെ വെപ്പാട്ടിയായിരിക്കാം. കണ്ണാടകഭാഷക്കാരുടെ എടയിൽ രണ്ടുംതല്ലാത്ത ഒരു മാതിരി അൎദ്ധവിവാഹമുണ്ട. അതിന പുടവകെട്ട എന്ന പറയും. പുടവമുറിയല്ല. അത കഴിഞ്ഞാൽ സ്ത്രീക്ക താലികെട്ടാം. വളയും മററ ആഭരണങ്ങളും പാടില്ല. കുട്ടിക്ക അഛന്റെ സ്വത്തിന്ന എതാനും അവകാശമുണ്ട. രണ്ടാമത കെട്ടപ്പെട്ട സ്ത്രീ രണ്ട താലികെട്ടണം. പ്രസവവേദന തുടങ്ങിയാൽ ഗൎഭിണിയുടെ അടുക്കെ ഒരു അരുവാളും വേപ്പിലയും വെക്കണം. പ്രസവത്തിന താമസം കണ്ടാൽ സുഖപ്രസവമുണ്ടായിട്ടുള്ള ഒരു സ്ത്രീ ഗൎഭിണിക്ക പെറാലയും മററും കൊടുക്കും. അതുകൊണ്ടും ആയില്ലെങ്കിൽ കിണററിങ്കൽനിന്ന ഇപ്പോൾ പറഞ്ഞ സ്ത്രീ നില്ക്കുന്നേടംവരെ ആളുകൾ നിന്നിട്ട കിണററിൽനിന്ന വെള്ളം കൈമാറി മാറി അവൾ കയ്യിൽകൊടുക്കും. അവൾ അത ഗൎഭി

ണിലയക്കൊണ്ട കടിപ്പിക്കും. ഇത "അററകയ്യാ"ണ. കുട്ടിയുടെ പൊക്കിൾ മുറിച്ച കുളിപ്പിച്ചാൽ ഒരു തുരി ചൂട്ടപിടിപ്പിച്ചിട്ട സന്ധ്യകളിൽ ചൂട്ടവെക്കും. ചുരങ്ങിയാൽ ഇതുപാത എട്ടതാ വെക്കണം. പൊക്കിൾ മുറിച്ചാൽ അവിടെ വല്ലതും ഒരു നാണ്യം വെക്കണം. അത പോററിക്കാണ. പെററതിൻെറ 3, 5, 7, 9 ദിവസങ്ങളിൽ സ്ത്രീയെ കുളിപ്പിക്കും. അതിന്ന സമീപം കുടിക്കാർ ഓരൊ പാത്രം ചൂട്ടവെള്ളം അയക്കണം. കുളിപ്പിച്ച സ്ത്രീകൾ പിന്നെ സ്വഗൃഹത്തിൽപോയി തങ്ങളുടെ കുട്ടികളെ കുളിപ്പിക്കും. മുമ്പെത്തെ കുട്ടികൾ ഒക്ക മരിച്ചുപോയിട്ടുണ്ടെങ്കിൽ ശിശുവിൻെറ മൂക്കും കാതും കുത്തണം. അല്ല ശിശുവിനെ ഏലയിൽ ചോറ വിളമ്പി അതിൽ കിടത്തി തിരച്ചിട്ടാണ. ആ ചോർ നായ്ക്കൾക്ക കൊടുക്കും. ശിശുവിന്ന എച്ചിൽഎല എന്ന പേര് വിളിക്കും. എനി കുട്ടികൾ വേണ്ടാ എന്നുണ്ടെങ്കിൽ ശിശുവിന പേരിട്ടുക മതി എന്നാണ. കുട്ടിക്ക ക്ഷണത്തിൽ പല്ലുപുറപ്പെട്ടുന്നത മറു ആറാംത്തി കഴിച്ചിടാഞ്ഞിട്ടാണത്രെ. അത്ര്യം മേലെവരിയിൽ മുളച്ചാൽ അമ്മാമന ദോഷം. പെൺകുട്ടിയായാൽ അതിൻെറ ച്ചുണ്ടും താടിയും മറുകൊണ്ട ഉരക്കും. ഇത മുഖത്ത രോമം ഉണ്ടാകാതിരിപ്പാനാണ. ഇവർ വൈഷ്ണവരും ശൈവരും ഉണ്ട.

ഒരാൾ വീട്ടിനകത്തനിന്ന മരിപ്പാനയക്കയില്ല. വെള്ളം കൊടുക്കാതെ മരിക്കുക വലിയ കഷ്ടമാണ. സ്വർഗ്ഗം ലഭിക്കയില്ല. പ്രാണൻ പോയ ഉടനെ കണ്ണും വായും മൂട്ടും. മൂക്കും ചെവിട്ടും തിരുകിട്ടും. കാലിൻെറ പെരുവിരൽ രണ്ടും കൂട്ടികെട്ടും. തലെക്കൽ സാമ്പ്രാണി പുകെക്കും. ശവത്തെ കുളിപ്പിച്ചാൽ വായിൽ വെററിലയടെക്ക കൊടുക്കണം. മൂടിയ വസ്ത്രത്തിൽനിന്ന ഒരു ചതുരക്കഷണം മുറിച്ച ക്ഷേത്രത്തിലെ നമ്പിക്ക കൊടുക്കണം. വിധവയും മററ ശേഷക്കാരും മററ ശവം എടുക്കാനുള്ളവരും പുരോഹിതനും അല്പം അന്നം ഭക്ഷിക്കണം. ശവം കഴിച്ചിടുകയാണ. കുഴി പകുതി മൂടിയാൽ അവിടെ മൂന്ന കല്ല വെക്കും. ശവത്തിൻെറ തലെക്കും കാൽക്കും നടുക്കും. നടുവിലെ കല്ലിന്മേൽ പുരോഹിതൻ നിന്നിട്ട അവൻെറ കാൽ കഴുകിക്കണം. അവിടെ നി

ന്നാംകൊണ്ടാണ പുരോഹിതന്റെ ഫീസ്സിന്റെ തക്കവും കൂട്ടവും. കഴി മുഴുമൻ മൂടികഴിഞ്ഞാൽ പിന്നെ അല്പം ചില ക്രിയ കൂടിയുണ്ട. അതും കഴിഞ്ഞാൽ എല്ലാരും മടങ്ങും. വഴിക്ക വല്ല കിണററിങ്കലും കുളിച്ച ശുദ്ധമായാൽ വെററിലയടെക്കയും പലഹാരങ്ങളും തിന്നാം.

## മാലി.

ഉരിയദേശത്ത കൃഷിയും മററുമാണ. തിരളുംമുമ്പ വിവാഹം വേണം. ഭൎത്താവിനെ കിട്ടാഞ്ഞാൽ ഒര മാതിരി പോയ്ക്കല്യാണം ഉണ്ട. പുല പത്ത. വിധവാവിവാഹം ആവാം. ജ്യേഷ്ഠന്റെ വിധവയെ അനുജൻ പതിവായി വിവാഹം ചെയ്യും.

## മാവിലാൻ.

നായാട്ടും മരുന്ന പറിക്കലും പ്രവൃത്തി. ഭാഷ ഒര മാതിരി ദുഷിച്ച തുളു. മക്കത്തായമാണ. ചിലൎക്ക മരുമക്കത്തായമാണത്രെ. ചിറക്കൽതാലൂക്കിലെ ഇവരെ കാണുന്നുള്ളു. ഇപ്പോൾ പ്രവൃത്തി വട്ടി കൊട്ടയുണ്ടാക്കലാണ.

## മുക്കുവൻ.

തെക്കോട്ട മക്കത്തായവും വടക്കോട്ട മരുമക്കത്തായവും ആകുന്നു. നന്നെ തെക്കോട്ട ഇവരെ അരയൻ എന്നും പറയും. കണ്ണൂരിൽനിന്ന വടക്കോട്ട മുകവർ അല്ലെങ്കിൽ മുകയർ എന്നൊരു വക മീൻപിടുത്തക്കാരുണ്ട. മുകയർ പുഴമീൻ പിടുത്തക്കാരും മുക്കുവർ കടൽമീൻ പിടുത്തക്കാരും ആണെന്നും പറയുന്നുണ്ട. മുക്കുവൻ തിയ്യന്റെയും കമ്മാളന്റെയും താഴെയാണ. വടക്കെമലയാളത്തിൽ പൊന്നില്ലം, ചെമ്പില്ലം, കാരില്ലം, കാച്ചില്ലം ഇങ്ങിനെ നാല ഇല്ലക്കാരാണ. തെക്കെമലയാളത്തിൽ പൊന്നില്ലമില്ല. അതിനാൽ മൂന്നില്ലക്കാർ എന്ന പറയും. ബാക്കിയുള്ളവൎക്ക ക്ഷൌരം ചെയ്യുന്നതായി കാവുതിയൻ എന്നൊര കൂട്ടരുണ്ട. അവരെ ചില സമയം പണിമകൻ എന്നും വിളിക്കും. നാലില്ലക്കാർ മററവരെക്കാൾ മീതെയാണ. പുലെക്ക തളിപ്പാൻ കാവുതിയൻ വേണം. കടൽവെള്ളം കൊണ്ടാണ തളിക്കുക. ജാതിക്കൂട്ടം തീ

ക്കാനും വിവാഹമോചനം വിധിക്കാനും രാജ്യം എന്ന പേരായി ട്ട സഭയുണ്ട. അതിൽ ചേരുന്ന കാരണവന്മാർ കടവൻ എന്നും കടക്കോടി എന്നും പേർ. സഭാനാഥൻ അരയനാകുന്നു. തങ്ങളുടെ അതിർ കടന്നു പിടിക്കുന്ന കടലേടിയുടെ തല അരയന്നാണു. പെണ്ണു തിരണ്ടാലും വിവാഹത്തിന്നും വെററില അടെക്ക പുകലെക്ക അവന്ന അവകാശവും ഉണ്ട. മുക്കുവർ വെളിച്ചപ്പാടന്മാർ ഉണ്ട. ആയിത്താൻ എന്ന പേർ. ഒര ആയിത്താൻ മരിച്ചാൽ പിന്നെത്തവൻ അവന്റെ അനന്തരവന്മാരുടെ കൂട്ടത്തിൽ ഉറച്ചിൽ ഉണ്ടാകുന്നവനും അമ്പലത്തിൽ ശാന്തിക്ക ആളെ തിരഞ്ഞെടുക്കുന്നത കടവൻ വംശത്തിൽനിന്നും ആകുന്നു. പൂജക്കാരന മാനാകൻ എന്നും ബാണകൻ എന്നും പേർ. 1831_ലെ കാനേഷുമാരി റപ്പോട്ടിൽ ഇപ്രകാരം കാണുന്നു. വടക്കൻതാലൂക്കുകളിൽ മുക്കവത്തി ഋതുവായാൽ ആ ദിവസങ്ങളിൽ മാപ്പിളയുടെ പുരയിൽ പോക്കണം. മാപ്പിളയും മുക്കവനും തമ്മിലുള്ള അടുപ്പം ഇതിനാൽ ദൃഷ്ടാന്തമാകുന്നു. തലശ്ശേരിയിൽ അരയന്മാർ എന്ന പേരായി രണ്ട തലവന്മാരുണ്ട. കാച്ചില്ലം, പൊന്നില്ലം ഈ രണ്ട ഇല്ലക്കാരാണ. കൂടാതെ മാനാകൻ എന്ന പറയുന്ന ചില പണിക്കാരും ഉണ്ട. താലികെട്ടുവേണം തിരളും മുമ്പ. ഇതിന പന്തലിൽ കിഴിക്കൽ എന്ന പേരാകുന്നു. താലികെട്ടേണ്ടത ഒന്നുകിൽ ഭർത്താവാവാൻ തുടങ്ങുന്നവൻ. അല്ലാത്തപക്ഷം അന്യഗോത്രക്കാരത്തി മുക്കവസ്ത്രീ. താലികെട്ടിയാൽ 7 ദിവസം കുട്ടി പുറത്ത പോയിക്കൂടാ. വിവാഹം രണ്ട മാതിരിയുണ്ട. കോടി ഉടുക്കൽ, വീട്ടിൽ കൂടൽ. കഴിയുന്നവർ ഒന്നാമത്തെ മാതിരി ചെയ്യും. വെച്ചിരിക്കൽ എന്ന പേരായിട്ട ഒര വിധം സംബന്ധവുമുണ്ട. ഇതിന അച്ഛനമ്മമാരുടേയും അരയന്റെയും സമ്മതം മതി. ഇതിന്ന സ്ത്രീധനം നടപ്പില്ല. ഭാൎയ്യയെ ഭർത്താവിന്റെ വീട്ടിലേക്ക കൊണ്ടുപോകയുമില്ല. എങ്കിലും മക്കൾക്ക തെക്കുമലയാളത്തിൽ മുതലിന്നവകാശമുണ്ട. തിരണ്ടതിന്റെ ശേഷമാണ വിവാഹം ഉണ്ടായതെങ്കിൽ സ്ത്രീ ഏതാനും കാലം വീടാരം ഭാൎയ്യയുടെ നിലയിൽ ഇരിക്കണം. സ്ത്രീപുരുഷന്മാർ അന്യോന്യ

ഉപേക്ഷിക്കാം. ഗൎഭിണിക്കു 5-ാംമാസത്തിലൊ 7-ാംമാസത്തിലൊ പുളികുടി അല്ലെങ്കിൽ നെയ്യു സേവിക്കൽ വേണം. ഗൎഭം മുതൽക്കു പ്രസവിച്ചു 3-ാംദിവസം വരെ ഭൎത്താവ തല നീട്ടണം. അന്നു കാവുതിയസ്ത്രീ തളിച്ചാൽ പുല തീരും. ആ ദിവസം തന്നെ അവരും അമ്പലത്തിലും കടയണം.

ശവം മറ ചെയ്യുകയൊ പതിവ. വിധവ താലി അറക്കണം. കോടി ഉടുക്കൽ കഴിഞ്ഞവളാണ വിധവ എങ്കിൽ ചില സമയം താലി അറക്കുക കാവിതിയത്തിയാണ. കൎമ്മവാനായി നാലഞ്ചു കാവിതിയത്തികളെ വിളിക്കാം. ശവം മൂടിയ വസ്ത്രത്തിന്മേൽ നിന്ന കാവിതിയൻ ശേഷം മുറിച്ചു മകന കൊടുക്കണം. ശവക്കുഴി മൂടിയതിൽപിന്നെ മകൻ ഒരു കുടത്തിൽ വെള്ളവുമായി 3 പ്രദക്ഷിണം ചെയ്യണം അവസാനം കുടം ഇട്ടു ഉടെക്കുകയും വേണം. വീട്ടിൽ മടങ്ങി വന്നാൽ മകനെയും ശവം എടുത്തവരെയും കാവുതിച്ചി തളിക്കണം. ഒടുവിലെ ശേഷക്രിയ 8-ാംദിവസവും ചില സമയം 14-ാംദിവസവും ചെയ്യും. മൂത്ത മകന 6 മാസമെങ്കിലും ഒരു സംവത്സരമെങ്കിലും ക്ഷൌരം പാടില്ല.

## മുടവർ.

തിരുവാങ്കൂറിൽ ഏലമല, കണ്ണൻദേവൻമല, ഇവിടങ്ങളിൽ ഒരു തരം മലക്കാരാണ. സോദരന്റെയൊ സോദരിയുടേയൊ മകളെ കെട്ടിക്കൂടാ. അമ്മാമന്റെ മകളെ കെട്ടേണ്ടതാണ. ഭാൎയ്യമാർ രണ്ടൊ മൂന്നൊ ആവാം. ജ്യേഷ്ഠത്തിയും അനുജത്തിയുമായാലും തരക്കേടില്ല. സന്താനമില്ലാഞ്ഞാൽ ഭൎത്താവ നീലന്റെ മാംസം നന്നെ തിന്നാൽ മതി. ഭാൎയ്യ ഒരു മരുന്ന സേവിക്കേണ്ടതുണ്ട. ചില കൂട്ടൎക്ക അനേകഭൎത്തൃത്വം ആവാം. പക്ഷെ ജ്യേഷ്ഠാനുജന്മാരായിക്കൂടാ. ജ്യേഷ്ഠാനുജൻമക്കളും അങ്ങിനെ തന്നെ. ഒരുത്തന ഒരു ഊരിൽ പല ഭാൎയ്യമാരാവാം. മറെറാരു ഊരിൽ അനേകഭൎത്താക്കന്മാരുള്ള ഒരുത്തിയുടെ ഒരു ഓഹരിക്കാരനുമാവാം. വിവാഹത്തിന ഊര സംബന്ധികളുടെയും കൂടി സമ്മതം വേണം നിശ്ചയിക്കേണ്ടത പുരുഷന്റെ ഏളയമ്മ മൂത്തമ്മ മക്കളാകുന്നു. നിശ്ചയിച്ചാൽ സ്ത്രീപുരുഷന്മാർ വീടുവിട്ടു ഒരു ഗുഹയിൽ

അല്പനാളം പാൎക്കണം. തിരികെ വന്നാൽ രണ്ടാളുകളും സമ്മതമെങ്കിൽ തോടാ, വള, ചീപ്പ് മുതലായ്ത ധരിച്ചിട്ട പെണ്ണിനെ പുരുഷന്റെ വീട്ടിലേക്ക കൊണ്ടുപോകും. യോജിച്ചില്ലെങ്കിൽ അവനവന്റെ പാട്ടിൽ പോകും. പണ്ട താലികെട്ടുണ്ടായിരുന്നു. പക്ഷെ താലികെട്ടിയ കന്യകമാരൊക്കെ ചത്തുപോയത്രെ അതിനാൽ പിന്നെ ആ ക്രിയ വേണ്ടാ എന്ന വെച്ചു. വിധവാവിവാഹം നടപ്പുണ്ട. മരിച്ച ഭൎത്താവിന്റെ അമ്മയുടെ അനുജത്തിയുടെ മകനാണ അവളെ എടുക്കേണ്ടത. എന്നാൽ ഈ കാലം ഭൎത്താവിന്റെ സോദരൻ ഒഴികെ ആരും കെട്ടാം. അനുജന്റെ ഭാൎയ്യവീട്ടിൽ ജ്യേഷ്ഠന പോയിക്കൂടാ. അവളെ നോക്കകപോലും പാടില്ല. ആണും പെണ്ണും മനസ്സൊത്താൽ പറയാതെ ചാടിപ്പോയി കാട്ടിലൊ ഗുഹയിലൊ കുറെ ദിവസം പാൎക്കും. എടക്ക ഊരിൽ വന്നിട്ട ഇഷ്ടന്മാരോട വല്ലതും വാങ്ങി കൊണ്ടുപോയി ഭക്ഷിക്കും. ശേഷക്കാരുടെ കോപം ശമിച്ചാൽ മടങ്ങി വന്ന ഭാൎയ്യാഭൎത്താക്കന്മാരായി പാൎക്കുകയും ചെയ്യും. വിവാഹം ഉറച്ചാൽ പെണ്ണ വെള്ളത്തിനൊ മറ്റൊ പോയെടത്തനിന്ന പുരുഷൻ പിടിച്ച കൊണ്ടുപോകുകയും നടപ്പുണ്ട. അല്പനാളം രണ്ടാളുംകൂടി എവിടെ എങ്കിലും പാൎത്ത മടങ്ങി വരും അതിനിടെക്ക തിരഞ്ഞുചെന്നിട്ടില്ലെങ്കിൽ. ബോധിക്കുമ്പോൾ ഭാൎയ്യയെ ഉപേക്ഷിക്കാമെങ്കിലും നടപ്പുദോഷമൊ സ്വരചേൎച്ചകേടൊ ഇല്ലെങ്കിൽ ത്യജിക്കുന്നത മൎയ്യാദെക്ക വിരോധമാണ. ഇതിൽ ലഘുവായ തെറ്റിന ഉപേക്ഷിക്കണമെന്ന വെച്ചാൽ ഒരു ഇഷ്ടന്റെ കഴുത്തിലാക്കാം. ഭാൎയ്യക്ക ഭൎത്താവിനെ ത്യജിച്ചുകൂടാ. എങ്കിലും അവളുടെ പ്രവൃത്തികൊണ്ട അവനെ മതി മതി എന്നാക്കി തീൎക്കാം. ഉപേക്ഷിക്കപ്പെട്ടവൎക്ക പിന്നെ ധാരാളം വിവാഹം ചെയ്യാം. മരുമക്കത്തായമാണ. ശവം മലൎത്തി കിടത്തി മറ ചെയ്യുകയാകുന്നു. പുരുഷശവത്തിന കുഴി അരക്ക ആഴം മതി. സ്ത്രീയുടെതിന മുലെക്ക വേണം.

## മുടവാണ്ടി.

ഈരോട്ടിന സമീപം സത്യമംഗലം താലൂക്കിൽ ഇവൎ പ്രത്യേകമായി ഒരു ഊരുണ്ട. കൊങ്ങുവെള്ളാളരിൽ കുരുടൻ, നൊ

ണ്ടി, ഇങ്ങിനെ അംഗവൈകല്യമുള്ള കുട്ടികളെ അഛനമ്മമാർ ഇവൎക്ക കൊടുത്തുകൊള്ളണമെന്നൊരു നടപ്പുണ്ടു. കുട്ടി ഒന്നിന്നു 100 വരെ ഉറുപ്പികയും യഥാശക്തി കൊടുക്കണം. കുട്ടികളെ നന്നായി രക്ഷിക്കും. വാങ്ങിയ ആണ്ടിയുടെ ദത്തു പുത്രനായിത്തിരും. മുതലിൽ പകുതിക്കു അവകാശിയാകും. ഇങ്ങിനെ ചെയ്യുന്നതിന്നു പ്രതിഫലമായി വെള്ളാളർ വീടൊന്നിന്നു കാലത്താൽ 4-ണ കൊടുക്കും. കൊല്ലത്തിൽ 6,400 ഉറുപ്പികയോളം വരവു ഉണ്ടായിട്ടുണ്ടു. ഒരു താസിൽദാർ ആണ്ടികൾക്കെല്ലാംകൂടി കൂട്ടായി ആദായനികുതി കെട്ടി. അപ്പീലിൽ ദുൎബ്ബലപ്പെട്ടു എന്നു പറയുന്നു. പിരിവിൽ നാല്പത്തൊന്നിൽ ഒരു ഓഹരി തൃച്ചെങ്കോട്ടു അൎദ്ധനാരീശ്വരക്ഷേത്രത്തിലേക്കാണ്. ഒരു വെള്ളാളനെങ്കിലും ഈ വരി കൊടുക്കാതിരിക്കയില്ല. കൊടുത്തില്ലെങ്കിൽ ജാതിഭ്രഷ്ടനാകും. അംഗഭംഗമുള്ള കുട്ടിയെ കിട്ടിയല്ലാതെ ആണ്ടി വീട്ടിൽനിന്നു പോകയില്ല.

## മൂകദൊര.

വിശാഖപട്ടണം ജില്ലയിലും മറ്റും ഉണ്ടു. കൃഷിയും ചില്ലറ വ്യാപാരവും പ്രവൃത്തി. വിവാഹം തിരളും മുമ്പും പിമ്പും ആവാം. അമ്മാമന്റെ മകളെ കെട്ടിക്കൊള്ളണം. വിവാഹക്രിയ ചെയ്യാൻ അമ്മാമനാണ്. വിവാഹത്തിന്റെ ഇടയിൽ ഒരു ദിവസം ഒരു പുഴക്കലേക്കു ഒരു ഘോഷയാത്രയുണ്ടു. അവിടെ പെണ്ണു പല്ലുതേക്കാനുള്ള കോൽ മൂന്നു പ്രാവശ്യം കൊണ്ടുവന്നു പുരുഷന്നു കൊടുക്കണം. രണ്ടാളും അടുത്തിരുന്നു പല്ലു തേച്ചു കുളിക്കും. തിരണ്ട പെണ്ണു ഒരു മുറിക്കകത്തു മൂന്നാഴ്ച കഴിച്ചിട്ടു നൂൽകൊണ്ടു മൂന്നു ചുററിയതിന്നുള്ളിൽ ഇരിക്കണം. മൊന്തായത്തിന്നു ഒരു തൊട്ടിയിൽ ഒരു കല്ലു കെട്ടിത്തൂക്കുകയും വേണം. ശവം സാധാരണമായി ദഹിപ്പിക്കയാണ്. മൂന്നു പുലയുണ്ടു. 4-ാം ദിവസം ശേഷക്കാർ ശ്മശാനത്തിൽ പോയി കവ്യം കാച്ചിവെലിഇടും. കഴിവുള്ളവർ 12-ാം ദിവസവും അതിൽ പിന്നെയും ചെയ്യും. ദഹിപ്പിച്ച സ്ഥലത്തു ഒരു വാഴ കഴിച്ചിട്ടിട്ടു മത്താം, ആമണക്കെണ്ണ, പണം, ഇതെല്ലാം യഥാശക്തി അവിടെ വെക്കണം. പണമെല്ലാം വഴിയെ എടുത്തു സദ്യെക്കു ചിലവിടും.

## മൂസ്സത.

തിരുവാങ്കൂറിലും കൊച്ചിശ്ശീമയിലും മൂത്തതെന്നും വടക്കെ മലയാളത്തിൽ പൊതുവാൾ എന്നും അകപ്പൊതുവാൾ എന്നും വിളിക്കും. അമ്പലവാസികളെക്കാൾ മീതെ എന്നൎത്ഥം. അതുപോലെതന്നെ എളയത എന്ന പറഞ്ഞാൽ ബ്രാഹ്മണനിൽ അല്പം താഴെ എന്നൎത്ഥം. ഗായത്രി പത്തേയുള്ളു. പുലയും അത്രതന്നെ. വിവാഹം തിരളും മുമ്പും പിമ്പും ആവാം. മൂത്ത പുത്രൻ മാത്രമെ വിവാഹം ചെയ്യു പതിവുള്ളു. ശ്രീകോവിലിലേക്ക കടക്കുന്ന സോപാനം മോറുകയും തേടമ്പ എഴുന്നള്ളിക്കയും ആണ കുലധൎമ്മം. സ്ത്രീകൾക്ക മറക്കുടയുണ്ട. വിധവാവിവാഹമില്ല. വടക്കേ മലയാളത്തിലെ സ്ത്രീകളെ തെക്കോട്ട വേളികഴിക്കൽ നടപ്പില്ല. ഉപനായനം 7 മുതൽ 9 വരെ വയസ്സിലാകുന്നു. ഇത കൂടാതെ ഊരിൽ പരിഷമൂസ്സത എന്നുണ്ട. പരശുരാമനോട ഭൂമി ദാനം വാങ്ങിയ്ക്ക നിമിത്തം അല്പം താഴ്ചയുണ്ടത്രെ. അഷ്ടവൈദ്യന്മാരെയും മൂസ്സത എന്ന വിളിക്കും. ഒരാം നമ്പിയാണ നിശ്ചയം. ശസ്ത്രക്രിയയിൽ രക്തം തൊടേണ്ടിവരുന്നതിനാൽ ഇവൎക്കു അല്പം ഒരു ന്യൂനത പറയുന്നു. എനി കറുകമൂസ്സത എന്നൊരു കൂട്ടരുണ്ട. ഇവർ ചില ജാതിക്കാൎക്ക ശ്രാദ്ധത്തിന പുരോഹിതന്മാരാണ. അവസാനം കാവിൽ മൂസ്സാണ. ചിലേടത്ത ഇവർ പിടാരന്മാരാണ. കാളികോവിലുകളിൽ പൂജയാണ പ്രവൃത്തി. ശാക്തേയന്മാരാണെന്ന പറയണമൊ. ഇതുവരെ വൎണ്ണിച്ച എല്ലാ മൂസ്സതിനും മൂണ്ട പൂണുനൂൽ.

## മൊരസു.

കടപ്പാ, വടക്കേ ആൎക്കാട, ചേലം ഇവിടെ ഒക്കെയുണ്ട. ഇവൎക്കും ഈ പ്രകാരംതന്നെ തെക്കേ ഇന്ത്യയിൽ വേറെയും ചില ജാതിക്കാൎക്കും ഒരു നടപ്പുണ്ടായിരുന്നു. ഇത ആഫ്രിക്കാ, ആസ്ത്രേല്യാ, അമേറിക്കാ ഇവിടങ്ങളിലെ സ്വദേശികൾക്കും ഉണ്ട. മൂത്ത പുത്രിക്ക വിവാഹം നിശ്ചയിക്കുമുമ്പ കാത കുത്തണം. കാത കുത്തുന്നതിന്റെ മുമ്പ വലത്തെ കയ്യിന്റെ നടുവിരലിന്റെയും

മോതിരവിരലിൻെറയും അററം ഒന്നാമത്തെ കണിപ്പിൽ വെച്ചു കൊത്തിക്കളയണം. മുറിക്കേണ്ടതാ ദേശത്തെ കൊല്ലനാകുന്നു. കല്ലു ഒരു മരക്കഷണത്തിന്മേൽ വെച്ചിട്ടു ഉളികൊണ്ടാണ കൊത്തുക. പെണ്ണിന അമ്മയുമില്ല ആണിൻെറ അമ്മെക്ക ഈ ക്രിയയുണ്ടായിട്ടുമില്ലെന്ന വരികിൽ ഇവളുടെ വിരലുകളാണ കൊത്തണ്ടതു. രണ്ടാമത്തെ അമ്മയില്ലാത്തപക്ഷം അടുത്ത ചാർച്ചക്കാരത്തി ഒരുത്തിയായാലും മതി. ഈ കാലം മുറിക്കലില്ല. രണ്ട വിരലുംകൂടി കൂട്ടി കെട്ടി ഉപയോഗമില്ലാതാക്കുകയേ ഉള്ളൂ. ഒരുവന പൌത്രനൊ പൌത്രിയൊ ഉണ്ടായാൽ സീമന്തപുത്രൻെറ ഭാര്യയുടെ വിരലുകൾ കൊത്തണമെന്നുണ്ട ചില കൂട്ടരുടെ ഇടയിൽ. ഒരു കുട്ടിയെ ദത്ത സ്വീകരിക്കുമ്പോഴും ഇങ്ങിനെ ചെയ്യണം. മൈസൂരിൽ ഈ ക്രിയ സൎക്കാർ വിരോധിച്ചിരിക്കുന്നു.

## യാനാദി (യെനാദി—ഏനാദി)

ഇവർ തെലുങ്കരാണ. ബ്രാഹ്മണൎക്ക ഇവർ വെള്ളം കൊണ്ടുകൊടുക്കാം. വസ്ത്രം തിരുമ്പികൊടുക്കാം. കുറേകാലമായിട്ടു അന്യജാതിക്കാർ ഈ ജാതിയിൽ കൂടുക നടപ്പായിരിക്കുന്നു. അമ്പട്ടൻ, ദോബി, മീൻപിടുത്തക്കാരൻ ഇവരും കോമട്ടിതന്നെയും യാനാദിയായിട്ടുണ്ട. ഇവൎക്ക ഇവർതന്നെയാണ പുരോഹിതൻ. കാരണസങ്കല്പവും പൂജയുമുണ്ട. അവിയാനാദികൾക്ക വിവാഹം കൂടിയേകഴിയു എന്നില്ല. റഡ്ഡിയാനാദി എപ്പോഴും അത ആചരിക്കും. സ്ത്രീ പുരുഷന്മാർ മനസ്സ ചേൎന്നാൽ അച്ഛനമ്മമാർ വേണ്ട. രണ്ടാളുംകൂടി ഓടിപ്പോകലും ഒരുവൻെറ പെണ്ണിനെ മറെറാരുത്തൻ കൊണ്ടുപോകലും ധാരാളമാണ. വിവാഹമോചനം എളുപ്പമുണ്ട. വ്യഭിചാരം വലിയ കുററമല്ല. വിധവകൾക്ക വെപ്പാട്ടിയായിട്ടിരിക്കാം. വിവാഹത്തിന മുമ്പ ഗൎഭമുണ്ടായാൽ അത ഒരു കുററമല്ല. ഒരു വിധവെക്ക വഴിക്കുവഴിയായി 7 ഭൎത്താക്കന്മാരുണ്ടായിട്ടുണ്ട. ഭൎത്താവ എത്രകണ്ട എണ്ണം ഏറയൊ അത്രകണ്ട സ്ത്രീക്ക യോഗ്യതയാണ. ഒരു പുരുഷന ഒരു സമയത്ത തന്നെ ഏഴോളം ഭാൎയ്യയുണ്ടായതു അറിവുണ്ട. ശ്രീഹരിക്കോട്ട എന്ന നെല്ലൂരിൽ ഒരു പ്രദേശമുണ്ട. അവിടെ ദുൎന്നപ്പ

തെളിഞ്ഞാൽ ഓയ്യയെ തലയിൽ ഒരു കൊട്ട മണലേററിച്ച ഒരു പകൽ മുഴുവൻ വെയിലത്ത നിൎത്തും. കുട്ടിയുടെ തലമുടി കളയുന്ന സമയം അമ്മാമന്ന ഒരു സേർ അരിയും ഒരു കോടി വസ്ത്രവും അര ഉറുപ്പികയും അവകാശമുണ്ട. ആൎത്ത്യാ ഒരു ഹോമം അമ്മാമൻ ചറിക്കണം. തിരണ്ട പെണ്ണു പ്രത്യേകം ഒരു കുടിലിൽ ഇരിക്കണം. 7_ാം ദിവസം കുടിൽ ചുടും, പെണ്ണു കുളിച്ച ശുദ്ധമാകയും ചെയ്യും. പെററ സ്ത്രീകൾ 3 ദിവസം ഭക്ഷണം ഈത്തമരത്തിന്റെ കരിമ്പാണ. പൊക്കിൾ കൊടി അറുത്ത കത്തി വേപ്പിലയോടുകൂടി ശിശു കിടക്കുന്നതിന്റെ ചുമട്ടിൽ 6 ദിവസം വെക്കും. പേരിട്ടുക ലക്ഷണം പറയുന്നവരാണ. ശവം കമഴ്ത്തി കുഴിച്ചിടുകയാകുന്നു. ഇവർ സൎപ്പത്തെ പിടിപ്പാനും അധികം ഉയരത്തിൽ കുത്തനെയുള്ള പാറകളുടെ ഇടയിൽനിന്ന തേൻ എടുപ്പാനും അതി സമൎത്ഥന്മാരാണ. സൎപ്പത്തെ മടയിൽ കയ്യിട്ട പിടിക്കും. തേൻ എടുപ്പാൻ അരയിൽ കുടുക്കിട്ട ഒരുത്തൻ പിടിക്കെ കീഴ്പ്പോട്ട തൂങ്ങി ഇറങ്ങും. കയർ പിടിക്കുക പാട്ടനെങ്കിൽ അളിയനാകുന്നു. ഇതപോലെതന്നെ കടലിൽ മുത്തുമുങ്ങുന്നവന്റെ കയറും അളിയനാണ മിക്കതും പിടിക്കുക. ചൂരൽ ത്രന്ന കെട്ടാൻ ഇവര കേമന്മാരാണ. കളവുമുതൽ പറ ചെണ്ടയാക്കാൻ സ്ത്രീകളും കേമത്തികളാണ.

## യോഗിപുരുഷൻ.

ഇയ്യിടെ ഉണ്ടായതാണ. തെക്കൻ കന്നടക്കാർ കണ്ണാടകവും തുളുവും സംസാരിക്കും. ശവം ഇരുത്തീട്ടാണ കുഴിച്ചിടുക. ശേഷക്രിയാവസാനം 12_ാം ദിവസമാണ. അന്ന ബ്രാഹ്മണൻ പുരോഹിതനായി വേണം.

## രാവുല്യ.

ഒരിയ രാജ്യത്ത മൂന്ന മാതിരി അമ്പലവാസികളുണ്ട. രാവുല്യ, മാലി, മൂറി ഇങ്ങിനെ. രാവുല്യ ശിവക്ഷേത്രങ്ങളിലും ബ്രാഹ്മണരുടെ വിവാഹത്തിങ്കലും ശംഖം ഊതും, പുഷ്പം വില്ക്കും. മാലി ശിവക്ഷേത്രത്തിലും വിഷ്ണുക്ഷേത്രത്തിലും ശംഖം വിളിക്കും പുഷ്പം വില്ക്കുകയും ചെയ്യും. മൂറി ഗ്രാമദേവീക്ഷേത്രങ്ങളിലെ പ്രവൃത്തി എടുക്കുകയുള്ളൂ. രാവുല്യവിന്ന വിവാഹം ചെയ്ത തിര

ളുംമുമ്പ വേണം. പക്ഷെ വിധവാവിവാഹം ആവാം. ചില ചില സംഗതികളിൽ ഭാൎയ്യയെ ഉപേക്ഷിക്കയുമാം. ഭാൎയ്യയെ ഉപദ്രവിക്കയൊ ഇട്ടെറിഞ്ഞു പോകയൊ ചെയ്താൽ ചില സമയം ജാതി പഞ്ചായത്തകാർ ഒരു ശിക്ഷ വിധിപ്പാനുണ്ട. ഭൎത്താവിനെ ഒരു മീൻപിടിക്കുന്ന വലയിന്റെ ഉള്ളിൽ ഇരുത്തി ഭാൎയ്യയെ അതിന്മേലും ഇരുത്തും. പിന്നിട്ട അവരെ മേൽ 5 പാത്രം വെള്ളം ഒഴിക്കും. ശവസംസ്കാരത്തിന കൊണ്ടുപോകുമ്പോഴും വെള്ളം പാത്രംപോലെ പിന്നാണ സങ്കല്പം. ഇത ശവത്തെ കുളിപ്പിക്കെ പ്പിത സ്ഥലത്തവെച്ചാണൊ അവിടെവെച്ചാണ വേണ്ടത. അതിന്റെ ശേഷം ഭാൎയ്യ ഒരു കല്ലിൽ വലിച്ചെറിയുകയും ഒരു ചട്ടി ഉടെക്കുകയും തന്റെ വളകളും കഴുത്തിലെ മാലയും വലിച്ചു പൊട്ടിക്കുകയും ചെയ്യും. ഇതൊക്കെ ഭൎത്താവ മരിച്ചിരുന്നാൽ ചെയ്യേണ്ടതാണ. ഇത കഴിഞ്ഞാൽ അവൾ ഒരെ അച്ഛനമ്മമാരുടെ വീട്ടിൽ പോകും. വിവാഹമോചനം കഴിക്കയും ചെയ്യും. പിന്നെ ആരെ എങ്കിലും കെട്ടാം. ചിലർ പൂണൂലുണ്ട. പുരോഹിതൻ ബ്രാഹ്മണരാണ. മത്സ്യമാംസം ഭക്ഷിക്കും. ഗോമാംസവും കോഴിയും പാടില്ല. മദ്യം സേവിക്കയുമില്ല.

## ലമ്പാടി (ലമ്പാണി)

ബ്രിഞ്ചാരി എന്നും മറ്റും പേരുണ്ട. ബാലിസുഗ്രീവന്മാരുടെ വംശമാണെന്ന ഒരു കഥയുണ്ട. വിവാഹത്തിന പ്രയാസമില്ല. പുരുഷന്റെ അച്ഛനമ്മമാർ സ്ത്രീയുടെ അച്ഛന 35 ഉറുപ്പികയും 4 മൂരിയേയും കൊടുത്താൽ പുരുഷൻ പെണ്ണിനെ താലികെട്ടാം. അവൾ അവന്റെ പുരെക്ക പോകേണ്ടത ഒരു മൂരിയെ മുമ്പിൽ തെളിച്ചുംകൊണ്ടാണ. ഒന്നാം പുത്രൻ ജനിച്ചാൽ രണ്ടാമത ഒരു താലി (പൊട്ടു) കെട്ടും. രണ്ടാംപുത്രനുണ്ടായാൽ മൂന്നാമത ഒന്നും. പിന്നേയും ആൺകുട്ടി ഉണ്ടായാൽ എല്ലാ താലിയുംകൂട്ടി ഉരുക്കി ഒന്നാക്കും. പിന്നെ മേലിൽ പെററാൽ താലി ഉണ്ടാക്കേണ്ടാ. മൈസൂരിലെ ലമ്പാടികളുടെ വിവാഹത്തിങ്കൽ പുറമെ പുരുഷനായിട്ടു പുരോഹിത ബ്രാഹ്മണൻ മാത്രമെ പാടുള്ളു. ക്രിയ കഴിഞ്ഞാൽ ഈ മനുഷ്യനെ സ്ത്രീകളെല്ലാംകൂടി നാലുപുറ

ത്തുംനിന്ന നുള്ളണം. നല്ല വേദന ഉണ്ടാകും. പ്രതിഫലമായിട്ടു പണം ഉണ്ടാകും അതുകൊണ്ടു സഹിക്കും. ചിലപ്പോൾ ആയാളുടുത്ത വസ്ത്രം അഴിപ്പാൻകൂടി നോക്കും. വിവാഹസമയം സ്ത്രീകൾ ഉറക്കെ അലമുറകൊള്ളണമത്രെ. ഓസ്സാരത്താക്കന്മാർ ഒരു പുററിന്മേൽ പാൽ പാർന്ന അതിലിരിക്കുന്ന സർപ്പത്തിന്ന നിവേദ്യം കഴിക്കയും വേണം. വിവാഹത്തിന്ന ബ്രാഹ്മണനെ കിട്ടാതെ പോയാൽ സ്വജാതിയിലെ ഒരു ചെറുപ്പക്കാരനെ പൂണുനൂൽ ഇടിയിച്ചു പുരോഹിതനാക്കും. മൈസൂരിൽ കഡൂർ എന്ന സ്ഥലത്ത നടന്ന ഒരു കല്യാണത്തിന്ന താഴെ ചേർക്കും പ്രകാരമുള്ള ക്രിയകൾ ഉണ്ടായിരുന്നു. സ്ത്രീപുരുഷന്മാരെ പലകയിന്മേൽ ഇരുത്തുകയും മററും ചെയ്തതിന്റെ ശേഷം ഒരു ബ്രാഹ്മണനെ കൊണ്ടുവന്ന പലകയിന്മേൽ ഇരുത്തി. ഒരു വെളുത്ത വസ്ത്രം തലയിൽ ചുററി കെട്ടി. അതിന്നുള്ളിൽ മാവിന്റെയും മററും എല തിരുകി. കുറെ ലമ്പാടിച്ചികൾ മാവിന്റെയും പുലാവിന്റെയും കൊള്ളി കൊണ്ടുവന്ന പാട്ടും പാടികൊണ്ടു ബ്രാഹ്മണന്റെ മുമ്പിൽകൂട്ടി നല്ലെണ്ണ ഒഴിച്ചു തീകൊളുത്തി. ബ്രാഹ്മണനെ വരനാക്കി കല്പിച്ചു. കന്യകയുടെ പേർ ആയാൾ പറയണം. അതിന്റെ ശേഷം പെണ്ണുങ്ങൾ ആയാളെ ചെകിടത്ത അടിച്ചു തള്ളിയിട്ടു. ഉടുത്ത വസ്ത്രം അഴിച്ചുകളഞ്ഞു. ഇതു കഴിഞ്ഞിട്ടു ഒരു സ്ത്രീ മംഗല്യസൂത്രം പെണ്ണിന്റെ കഴുത്തിൽ കെട്ടി. വിവാഹത്തിന്റെ രണ്ടാം ദിവസം പെണ്ണിനെ ചമയിച്ചിട്ടു ഒരു മൂരിയുടെ പുറത്ത നിർത്തും. അവൾക്കു ഒരു ദുഃഖമായ പാട്ടുപാടാനുണ്ടു. ഒടുക്കം അവൾ കരയും. പാട്ടിന്റെ താല്പര്യം ഇതാണ.

അച്ഛാ നീ എന്നെ വളരെ ദ്രവ്യം ചിലവചെയ്തു വളർത്തി.
എല്ലാം വെറുതെ.
അമ്മെ നിങ്ങളെ പിരിവാനുള്ള സമയം വന്നുവല്ലൊ.
അയപ്പാനാണൊ
എന്നെ തീററിപോററിയതു? നിങ്ങളേയും
ജ്യേഷ്ഠാനുജന്മാരേയും
ജ്യേഷ്ഠത്തി അനുജത്തിമാരേയും വിട്ടു ഞാൻ
എങ്ങിനെ പോകും?

മൈസൂരിൽ ഇവൎക്കു ദ്വിഭാൎയ്യത്വവും വിധവാ വിവാഹവും ധാരാളമാണത്രെ. ഭൎത്താവു ഉപേക്ഷിച്ചാൽ അവൻ ജീവിച്ചിരിക്കെ മറെറാരുവനെ കെട്ടുകയും ആവാം. പക്ഷെ രണ്ടാമത്തെ ഭൎത്താവു ഒന്നാമത്തെവന്നു ഒരു പിഴചെയ്യണം ജാതിക്കാൎക്കു ഒരു വിരുന്നൂട്ടും കഴിക്കണം. പുനൎവ്വിവാഹം ചെയ്ത സ്ത്രീകൾ മംഗളക്രിയകളിൽ ചേരാൻ പാടില്ല. അവളുടെ സന്താനങ്ങൾക്കു മൂന്നു തലമുറ കഴിവോളം ന്യായമായ വിവാഹവും ഇല്ല. അവരേപോലെയുള്ള കുഡുംബത്തിൽനിന്നു പെണ്ണിനെ എടുക്കാം. ചിലേടങ്ങളിൽ വിധവാ വിവാഹമില്ല. എങ്കിലും കുട്ടികൾ ഉണ്ടായിട്ടുണ്ടെങ്കിൽ അവരേയും 15 ഉറുപ്പികയും 3 പോത്തും കൂടി ശേഷക്കാൎക്കു എല്പിച്ചു കൊടുത്താൽ തള്ളെക്കു ആരുടെ എങ്കിലും വെപ്പാട്ടിയായി പോകാം. ഉണ്ടാകുന്ന സന്താനങ്ങളെ ഔരസന്മാരായി വിചാരിക്കയും ചെയ്യും. ഭാൎയ്യെക്കു ഭൎത്താവിനെ വിട്ടു മറെറാരു പുരുഷനൊന്നിച്ചു പോകാം. ആ പുരുഷൻ ആദ്യവിവാഹത്തിന്റെ ചിലവു കൊടുത്താൽ മതി.

ചില കൂട്ടർ കല്യാണം കഴിഞ്ഞവരുടെ ശവം ദഹിപ്പിക്കും. മററ എല്ലാം മറചെയ്യും. പിതൃകൎമ്മം യാതൊന്നുമില്ല. ദഹനമദ്ധ്യേ ശവത്തിന്റെ തല തടിയിന്മേൽനിന്നു പുറത്തേക്കു വീണുപോയാൽ കൂടിയ ലമ്പാടികൾ പുല്ലോ ഇലയൊ പറിച്ചു "ആട്ടിന്റെ മാതിരി" വായിൽ ഇട്ടുംകൊണ്ടു വീട്ടിലേക്കു പാഞ്ഞുകളയും. ജ്യേഷ്ഠൻ സന്തതിയില്ലാതെ മരിച്ചുപോയാൽ വിധവയെ അനുജൻ കെട്ടണം. ഉണ്ടാകുന്ന സന്തതി ജ്യേഷ്ഠന്റേതായി വിചാരിക്കും. സന്തതിയുണ്ടെങ്കിൽ അവൎക്കു 15 ഉറുപ്പികയും 3 പോത്തിനേയും കൊടുത്താൽ തള്ളയെ അനുജനു കെട്ടാം. ഇതിന്നു കാരണം ബാലിയുടെ വിധവയെ സുഗ്രീവൻ വിവാഹം ചെയ്തതാണത്രെ. ലമ്പാടി സ്ത്രീപുരുഷന്മാർ ഉടുത്ത വസ്ത്രം എല്ലാം അഴിച്ചു തലെക്കുവെച്ചിട്ടാണു ഉറങ്ങുക. ലമ്പാടികളിൽ പുരോഹിതന്മാരായിട്ടുള്ളവർ ചില കാലത്തു ഹോമം ചെയ്തു നടപ്പുണ്ടു. മന്ത്രം ഇതാണു.

വേരിൽ ബ്രഹ്മാവിനെ വന്ദിക്കുന്നു,
തടിമരത്തിൽ വിഷ്ണുവിനെ,
കൊമ്പുകളിൽ രുദ്രനെ,
എലതോറും ദേവന്മാരെ,

ഭഗവൽഗീത 15-ാം അദ്ധ്യായം ഇവിടെ ഓൎമ്മവരുന്നു.

അനന്തപുരം ജില്ലയിൽ റോള്ള എന്ന സ്ഥലത്തിനു സമീപം ഒരു ചെറിയ ലമ്പാടി പുരോഹിത സംഘമുണ്ടു. തങ്ങൾ മുഹമ്മദന്മാരാണെന്നു അവർ പറയുന്നു. പക്ഷെ മററ മുസൽമാന്മാരുമായി വിവാഹമില്ല. ഇതുപോലെതന്നെ മടകശിര താലൂക്കിൽ മൊണ്ടുഇളുകർ എന്ന പേരായിട്ടു ഒരു വകക്കാരുണ്ടു. കല്ലുവെട്ടുകയാണു സാധാരണ പണി. ഇവൎക്കും അന്യ മുസൽമാന്മാരുമായി വിവാഹമില്ല. ചില ദിക്കുകളിൽ നിരത്തിന്നരികെ ചെറിയ കല്ലുകൾ കൂട്ടികാണാം. അതു ലമ്പാടികൾ വഴിപാടായി കൂട്ടിയതാണു. കടന്നു പോകുന്നവർ ഒക്കെ ഒരുകല്ലു എടുത്തു ഇട്ടു തൊഴും. ലമ്പാടി സ്ത്രീകൾ ഒഴുവുള്ള നദിയിൽനിന്നും വലിയ ഏരിയിൽനിന്നും വെള്ളം കുടിക്കയില്ല.

## ലിംഗവന്ത്.

„ലിംഗവാന്റെ" ബഹുവചനം. ഇംഗ്ലീഷിൽ ലിംഗായതെന്നു പറയും. സ്ത്രീയും പുരുഷനും ശിവലിംഗം ധരിക്കും. ഈശ്വരൻ ഏകനാകുന്നു. അതു ശിവനത്രെ. ബ്രഹ്മാ, വിഷ്ണു, ഇവരെ ത്യജിച്ചിട്ടാണു. വേദം പ്രമാണംതന്നെ എങ്കിലും വഴിയെ ഉണ്ടായിട്ടുള്ള വ്യാഖ്യാനങ്ങളെ സാരമാക്കുന്നില്ല. ബ്രാഹ്മണൎക്കു മെച്ചം കൊടുക്കുന്നതുമില്ല. ജാതിഭേദമില്ലെന്നുപറയും പക്ഷെ ഈ കാലം വ്യത്യാസം കാണുന്നുണ്ടു. യോഗം, തപസ്സ, തീൎത്ഥാടനം, ഈ വക അനാവശ്യമാണു. മത്സ്യമാംസങ്ങളും മദ്യവും കേവലം പാടില്ല. ശവം മറചെയ്കയാണു. വിവാഹം പെണ്ണു തിരളും മുമ്പും പിമ്പും ഉണ്ടു. വിധവാവിവാഹം ആവാം. പക്ഷെ പരക്കെ സമ്മതമല്ല. ലിംഗം ധരിച്ചാൽ എവനും ലിംഗായത്താവാമെന്നാണു ഉല്പത്തി. പക്ഷെ ഉള്ളതും ആളുകളെ മാത്രമെ പുറത്തുനിന്നു ചേൎക്കു നടപ്പുള്ളു. ചേൎക്കാൻ 3 ദിവസത്തെ ശുദ്ധികരണം വേ

ണം. ഒന്നാംദിവസം ഗോമയജലത്തിൽ സ്നാനം ചെയ്യണം. അ
ന്ന അത്ര മാത്രമെ ഭക്ഷിക്കയും കുടിക്കയും പാടുള്ളു. രണ്ടാംദിവ
സം ഇവരുടെ വൈദികനായ ജംഗമന്റെ കാൽകഴുകിയ വെ
ള്ളം കുടിക്കണം. അന്ന പാലും പഞ്ചാരയും ആവാം. മൂന്നാംദി
വസം പഞ്ചാമൃതസ്നാനം ചെയ്യണം. എന്നുവെച്ചാൽ പാൽ,
നെയ്യ, തൈര, തേൻ, പഴം ഇതുകൾ കലൎന്ന തലയിലും മേലും
തേച്ചിട്ട വെള്ളം പാൎന്ന കഴുകണം. പിന്നെ പാദതീൎത്ഥം സേവി
ച്ച ലിംഗം ധരിക്കും. എന്നാൽ മറ്റുള്ള ലിംഗധാരികളോടുകൂടി
ഇരുന്ന ഭക്ഷിക്കാം. ഈ ക്രിയകളെല്ലാം സ്ത്രീകളാലും വേണം.
പക്ഷെ അവർ തലക്ഷൌരം ചെയ്യേണ്ടാ. സ്ത്രീപുരുഷന്മാൎക്ക 8-ാം
വയസ്സിൽ ദീക്ഷ എന്നൊരു വ്രതം ഉണ്ടെന്ന ചിലർ പറയുന്നു.
അത കഴിഞ്ഞെ പഞ്ചാക്ഷരിമന്ത്രം ഉപദേശിക്കയുള്ളു. തീണ്ടാ
രി; പുലയാദിയായ അശുദ്ധിയില്ല. നാമകരണം 16-ാംദിവസമാ
ണു. പേരിടേണ്ടത അമ്മാമനെങ്കിലും എളയമ്മ എങ്കിലും ആകു
ന്നു. പേരിട്ട ആളെ കൂടിയ സ്ത്രീകൾ എല്ലാംകൂടി കൈകമടക്കി കു
ത്തും. വിവാഹത്തിന മുമ്പ പുരുഷനോട സംഗം പാടില്ല. രണ്ട
ഭാൎയ്യയാവാം. രണ്ട ഭൎത്താവ പാടില്ല. ജ്യേഷ്ഠാനുജന്മാരുടെ മക്കൾ
തമ്മിലും ജ്യേഷ്ഠത്തി അനുജത്തിമാരുടെ മക്കൾതമ്മിലും വിവാ
ഹം പാടില്ല. അഛന്റെ അമ്മാമന്റെ മകളെയും അഛന്റെ
എളയമ്മയുടെ മകളെയും അങ്ങിനെതന്നെ. സ്വന്ത പെങ്ങളുടെ
മകളെ കെട്ടാം. താലികെട്ടാൻ ഭൎത്താവാണ. ഭൎത്താവ മരിച്ചാൽ
അനുജനൊയാകട്ടെ പിതൃവ്യപുത്രനൊയാകട്ടെ കെട്ടിക്കൂടാ. വിധ
വാവിവാഹത്തിങ്കൽ താലികെട്ടുക മഠാധിപതിയാകുന്നു. ചില
പ്പോൾ രാത്രിയായിരിക്കും. മൂടിവെപ്പാനൊ ഇത എന്ന തോന്നും.
ഭാൎയ്യ മരിച്ച ആൾ കെട്ടുക സാധാരണ വിധവയെയായിരിക്കും.
ആദ്യം വിവാഹംചെയ്യുന്നവൻ വിധവയെ എടുക്കുക നടപ്പില്ല.
വ്യഭിചാരം തെളിഞ്ഞാൽ ഭാൎയ്യയെ ഉപേക്ഷിക്കാം. അങ്ങിനെ
ത്യജിക്കപ്പെട്ടവൾക്ക പിന്നെ വിവാഹം പാടില്ല. ജാതിഭ്രഷ്ടനാ
യാൽ മാത്രം ഭൎത്താവിനെ ഉപേക്ഷിക്കാം. എന്നാൽ ഈ കാൎയ്യ
ത്തിൽ അഭിപ്രായഭേദം വളരെയുണ്ട. പുരോഹിതനായ ജംഗ

മൻ ഈശ്വരനിലും മീതെയാണെന്നത്രെ വിശ്വാസം. ജംഗമന്റെ കാൽ കഴുകിയ വെള്ളം അല്ലെങ്കിൽ തീൎത്ഥം ലിംഗത്തിന്ന അഭിഷേകം ചെയ്യാം. മുസൽമാന്മാൎക്ക വെള്ളിയാഴ്ചയും യഹൂദന്മാൎക്ക ശനിയും ക്രിസ്ത്യന്മാൎക്ക ഞായറും പോലെയാണ ലിംഗധാരികൾക്ക തിങ്കൾ. ആ ദിവസം കന്നുകളെ പൂട്ടുകയൊ മററു വിധം ഉപയോഗിക്കുകയൊ ചെയ്യുകയില്ല. ആഷാഢ(മിഥുന)പൌൎണ്ണമി വലിയ ഉത്സവദിവസമാണ. ആ ദിവസം ചോളത്തിന്റെയൊ മററൊ പൊടി കുഴച്ചുരുട്ടി അതിനകത്തൊരു മുഴുവൻ കടലക്കാ വെച്ചു വേവിച്ചു പിട്ടാങ്കത്തികൊണ്ട കഷണം കഷണമാക്കി ഭക്ഷിക്കണം. സ്ത്രീകൾ അങ്ങട്ടും ഇങ്ങട്ടും ഈ ഉണ്ടകൊണ്ട എറിയും. ശവം വടക്കോട്ടു മുഖമായി ഇരുത്തി സ്ഥാപിക്കുകയാണ. മരിച്ച ആളുടെ ശിവലിംഗം ശവത്തിന്റെ എടത്തെ കയ്യിൽ കൊടുക്കും. മരിക്കാറായാൽ കുളിപ്പിച്ചു ജംഗമന്റെ കാൽ കഴുകിയ തീൎത്ഥം കുടിപ്പിക്കും. ജംഗമന്ന ഒരു ഉറുമാൽ, വസ്ത്രം, രുദ്രാക്ഷം, പണം, വെററിലയടക്ക ഇതൊക്കെ ദാനം ചെയ്യിക്കും. പിന്നെ ഒരു ഊണുണ്ട. ഇതിന്ന രോഗിയുടെ ശേഷക്കാരും കൂടിയ സകല ജംഗമന്മാരും ചേരണം. ആ സമയം രോഗിക്ക ജീവനുണ്ടായാലും ഇല്ലാഞ്ഞാലും തരക്കേടില്ല. ഈ ഭക്ഷണത്തിന്റെ ശേഷം രോഗി സ്വസ്ഥനായി എങ്കിൽ അവൻ വനവാസം ചെയ്തുകൊള്ളണമെന്നാണ ശാസ്ത്രം. പക്ഷെ അത നിഷ്കൎഷയായി അനുഷ്ഠിക്കാറില്ല. മരിച്ചാൽ ശവത്തെ ഇരുത്തി വലത്തെ തുടമേൽ ദാനം വാങ്ങിയ ജംഗമൻ തന്റെ എടത്തെ കാൽ വെക്കണം. അനന്തരം കൂടിയ ജംഗമന്മാൎക്ക ദക്ഷിണ കൊടുക്കണം. ശവം മറ ചെയ്തു കഴിഞ്ഞാൽ അതിന്റെ മീതെ ഒരു ജംഗമൻ നിന്നിട്ടു മരിച്ചവന്റെ പേർ ഉച്ചത്തിൽ വിളിക്കും. അവൻ കൈലാസത്തേക്ക പോയി എന്ന പറയുകയും ചെയ്യും.

## ലിംഗവളിജാ.

ലിംഗധാരികളാണ. ശിവപുരാണം വാസവപുരാണം ഇങ്ങിനെ രണ്ട പുരാണമുണ്ട ഇവൎക്ക. ഇവരും മററ ഹിന്ദുക്കളും തമ്മിൽ വളരെ വ്യത്യാസമുണ്ട. ശവം കഴിച്ചിടുകയെയുള്ളു. ജന

നാമകരണാദി ആശൌചങ്ങളും അശുദ്ധിയുമില്ല. വിധവാവിവാഹം ആവാം. കുട്ടികളുണ്ടെങ്കിൽ അഛന്റെ ശേഷക്കാർ പുല്ലിക്കും. വിധവാവിവാഹത്തിങ്കൽ വിധവകളല്ലാത്ത സ്ത്രീകൾ ഉണ്ടായികൂടാ. പ്രഥമവിവാഹത്തിൽ വിധവകൾക്കും ചേൎന്നുകൂടാ. പുരുഷന്മാർ തല മുഴുവൻ ക്ഷൌരം ചെയ്യും. പുനൎജ്ജന്മവിശ്വാസമില്ല. മരിച്ചാൽ ജീവാത്മാ പരമാത്മാവോടു ചേരുമത്രെ. (പുണ്യപാപഭേദമില്ലായിരിക്കുമല്ലൊ.) മത്സ്യമാംസവും മദ്യങ്ങളും വൎജ്ജമാണ. ഭക്ഷിക്കുന്നത അന്യന്മാർ കണ്ടുകൂടാ. ബ്രാഹ്മണന്റെ ചോറും ചോറ്റുണ്ണുകയില്ല. നിത്യത കച്ചോടം മുതലായ കാൎയ്യങ്ങൾ ചെയ്യുന്നസമയം ലിംഗം അഴിച്ചുവെക്കും. സംഗതി പറയുന്നത ലിംഗംധരിച്ചു സത്യമെ പറഞ്ഞുകൂടു. കാൎയ്യത്തിന കളവ കുറേശ്ശ പറയേണ്ടിവരും എന്നാകുന്നു.

## വണ്ണാൻ.

മലയാളത്തും പരദേശത്തും അലക്കുപണി. പരദേശത്ത ക്ഷുരകന്റെ നേരെ താഴെയാണ ഇവരെ വെച്ചിരിക്കുന്നത. ശൈവരും വൈഷ്ണവരുമുണ്ട. വിവാഹം സാധാരണമായി തിരണ്ടതിൽ പിന്നെയാണ. വിധവാവിവാഹം നടപ്പുണ്ട. ഭാൎയ്യാഭൎത്താക്കന്മാൎക്ക രണ്ടാളും ഇഷ്ടംപോലെ ഉപേക്ഷിക്കാം. പെണ്ണിന കൊടുത്ത 10½ ഉറുപ്പികയുടെ ഇരട്ടി മടക്കിക്കൊടുക്കണം. ശവം ദഹിപ്പിക്കയും കുഴിച്ചിടുകയും ചെയ്യും. 16-ാംദിവസം പുല പോകും. ചില വണ്ണാന്മാർ പറയൎക്കും പള്ളിക്കുംമററും അലക്കും. വണ്ണാൻ ബ്രാഹ്മണരുടെയും വെള്ളാളരുടെയും വീട്ടിൽ കടക്കുകയില്ല. അവ നലക്കിയ വസ്ത്രം ശിക്കൽകൂടി മുക്കിയല്ലാതെ അവർ എടുക്കയുമില്ല. ഈ പറഞ്ഞതെല്ലാം പരദേശ വണ്ണാന്മാരെപ്പററിയാണെന്നറിയണം. മലയാളത്തിൽ ഇവരെ മണ്ണാൻ എന്നും വിളിക്കും. തീണ്ടുന്ന ജാതികൾക്കും മേൽജാതികൾക്കു പുല തീണ്ടാരി ഈ വക കാലങ്ങളിൽ മാത്രവും അലക്കുന്നു. സ്ത്രീകൾ വിളക്കിത്തല, പരവൻ, വേലൻ ജാതി സ്ത്രീകളെപോലെ ഈററെടുക്കുന്നവരാകുന്നു. തെക്കെമലയാളത്തിൽ മക്കത്തായമാണ. തെക്കോട്ട ജ്യേഷ്ഠാനുജന്മാർകൂടി ഒരുത്തിയെ വിവാഹം ചെയ്കയും ചെയ്യും.

## വയനാടൻ ചെട്ടി.

നീലഗിരിവയനാട്ടിൽ പാൎപ്പു. മരുമക്കത്തായമാണു. ഭാഷ മലയാളം. കൊളപ്പള്ളി എന്ന പേരായിട്ടു ജാതിമൂപ്പനുണ്ടു. അവന്റെ അനുവാദമില്ലാതെ വിവാഹം പാടില്ല. വിവാഹം രണ്ടു മാതിരിയുണ്ടു. ഒന്നിൽ സ്ത്രീപുരുഷന്മാർ അന്യോന്യം മാല ഇടും. അച്ഛനാണു കല്യാണം കഴിപ്പിപ്പാൻ. മറെറ സമ്പ്രദായം എളുപ്പമുണ്ടു. പുരുഷൻ ചങ്ങാതിമാരോടുകൂടി സ്ത്രീയുടെ വീട്ടിൽ പോകും. നാട്ടുകാരനായിട്ടു ഒരുവനുണ്ടായിരിക്കും. അവൻ സ്ത്രീയുടെ കയ്യിന്മേൽ മുട്ടിന്നുമീതെയായി വള ഇടും. എന്നാൽ വിവാഹമായി. ചിലപ്പോൾ താലികെട്ടുകല്യാണം കഴിക്കും. അപ്പോൾ കുഡുംബത്തിൽ വിവാഹത്തിന്നു പ്രായമായ എല്ലാപെൺകുട്ടികൾക്കും ഒരു ദിവസംതന്നെ അമ്മാമനും മൂത്തസ്ത്രീയും താലികെട്ടും. ഭൎത്താവിന്റെ സോദരന്മാൎക്കു അവന്റെ ഭാൎയ്യയെ സ്വീകരിക്കാം. വിധവാവിവാഹം നടപ്പുണ്ടു. ശവം പതിവായി ദഹിപ്പിക്കയാണു. എന്നാൽ അപമൃത്യു, വസൂരി നടപ്പുദീനങ്ങളാൽ മരണം ഇതായാൽ മറചെയ്യും. ശവത്തിന്റെ വായിൽ പൊൻനീർ കൊടുക്കണം. കാരണസങ്കല്പവും പൂജയും നടപ്പുണ്ടു. സ്ത്രീകൾ കാതു വളൎത്തി തോട ഇടും.

## വലയൻ.

മധുരാജില്ലയിൽ നന്നെ താണ ഒരു ജാതിയാണു. തഞ്ചാവൂരിലും തൃശ്ശിനാപ്പള്ളിയിലും ഉണ്ടു. പേരുണ്ടായതു വലയിൽനിന്നായിരിക്കാം. കാട്ടിൽ വലവെച്ചു മൃഗങ്ങളെ പിടിക്കുകയുണ്ടു. ചിലർ മീൻ പിടിക്കും. ചിലർ ഇരുമ്പു ഉരുക്കും. മററ ചിലർ ചുമടു എടുക്കും. കൂലിപ്പണി ചെയ്യും. തഞ്ചാവൂൎക്കാൎക്കു ആചാൎയ്യൻ ബ്രാഹ്മണനാണു. വിധവാവിവാഹം ഇല്ല. ചിലപ്പോൾ ശവം ദഹിപ്പിക്കും. ഭക്ഷണത്തിലും കൃത്യമുണ്ടു. മററുള്ളവർ എലി, അണ്ണക്കൊട്ടൻ, തവള, പൂച്ച, ഇതിനെയൊക്കെ തിന്നും. ചിലേടത്തു ആങ്ങള പെങ്ങന്മാർ എല്ലാം അമ്മയുടെയും അമ്മാമന്റെയും ഗോത്രമാണു അച്ഛന്റെയല്ല. ജാതിക്കൂട്ടംതീൎക്കാൻ ഒരു മൂപ്പനുണ്ടു അവന്നു കമ്പിളിയൻ എന്നു പേർ. ആവശ്യമുള്ള ഊരിലേക്കു ഇ

വൻ കതിരപ്പുറത്താണ പോകുക. ഭൃത്യന്മാർ കുടപിടിക്കണം, വീശണം. ഒരു കമ്പിളിയിൽ ഇരുന്നുംകൊണ്ടാണ വിസ്താരം. പിഴകല്പിച്ചാൽ പകുതി തനിക്കും പകുതി ജാതിക്കാൎക്കുമാകുന്നു. പ്രായം ചെന്നിട്ടാണ വിവാഹം നടപ്പു. അമ്മാമന്റെ അനുവാദം ആവശ്യമാകുന്നു. വിധവാവിവാഹം ധാരാളം ആവാം. താലി കെട്ടുന്നത മണവാളന്റെ പെങ്ങളാണ. താലി കഴുത്തിൽ മുറുക്കി കെട്ടണം. അല്ലെങ്കിൽ പിഴയുണ്ട. താലികെട്ട എപ്പോഴും രാത്രിയാണ. പെങ്ങൾ താലികെട്ടീട്ട ആങ്ങളയുടെ വീട്ടിലേക്കു ക്ഷണത്തിൽ ആനയിക്കും. അവൻ താലികെട്ടുന്ന സ്ഥലത്ത ഉണ്ടാകയില്ല.

പെണ്ണു തിരണ്ടാൽ 15 ദിവസം വേറിട്ട ഒരു കുടിലിലിരിക്കണം. അത പിന്നെ ചുട്ടും. ഭാൎയ്യയെ ഉപേക്ഷിക്കാം. അവൾക്കു പിന്നെ വേറെ ഒരുവനെ വിവാഹം ചെയ്യാം. ഭൎത്താവുള്ള സ്ത്രീകൾ വ്യഭിചാരത്തിന്ന ശിക്ഷ പുരുഷന്റെ അരഞ്ഞാൺ ചരട അവളുടെ കഴുത്തിൽ കെട്ടുകയാണ. ഇത ചെയ്താൽ ജനിക്കുന്ന കുട്ടി ഔരസനാകും. വിവാഹത്തിന്നുമുമ്പ സ്ത്രീപുരുഷന്മാർ തമ്മിൽ സംസൎഗ്ഗമുണ്ടാകാം. അതിലുണ്ടാകുന്ന കുട്ടികൾക്കു ജാതിഭ്രഷ്ടില്ല. അച്ഛനമ്മമാർ പേരിന്നമാത്രം ഒരു പിഴചെയ്താൽ മതി. തൃശ്ശിനാപ്പള്ളി ജില്ലയിൽ വിവാഹം മൂന്നുമാതിരിയുണ്ട. ഇതിൽ അധികം നടപ്പുള്ളതിന്ന പുരുഷനും ചങ്ങാതിമാരും മൂന്നുപറ നെല്ലും ഒരു കോഴിയും കൊണ്ട സ്ത്രീയുടെ വീട്ടിൽ പോയി ഒരു സദ്യകഴിച്ചാൽ മതി. ചിലപ്പോൾ അവന്റെ പെങ്ങൾ പോയി താലികെട്ടിച്ചു കൊണ്ടുപോരും. ദുൎന്നടപ്പു തെളിഞ്ഞാൽ സ്ത്രീയെ എരിക്കിൻപൂമാല ഇടിയിച്ചു ഊരിൽകൂടി ഒരു കൊട്ട മണ്ണുമായി നടത്തും. ഒരു പുരുഷൻ പലെപ്രാവശ്യം കുററം ചെയ്താൽ കാലിന്റെ പെരുവിരൽ രണ്ടും കഴുത്തോട വള്ളികൊണ്ട കെട്ടും. ഭാൎയ്യയെ ഉപേക്ഷിച്ചാൽ പുത്രന്മാരെ അച്ഛൻ കൊണ്ടുപോകും. പുത്രിമാർ അവൾക്കാണ. കുട്ടികൾക്കു പേരിടുക ക്ഷേത്രത്തിലെ കോമരം വെളിച്ചപ്പെട്ടിട്ടാണ. വെളിച്ചപ്പാട ഇല്ലെങ്കിൽ പല പുഷ്പങ്ങൾ ശീട്ടിട്ട ബിംബത്തിന്റെ മുമ്പിൽ വെക്കും. അതിൽനിന്ന പൂജാരിയോ ഒരു കുട്ടിയോ ഒന്ന എടുക്കും. അതിന്റെ പേരിൽനിന്ന ഒരു

പേരുണ്ടാക്കി ശിശുവിനു ഇടുകയും ചെയ്യും. ഈ ജാതിക്കു പ്രത്യേകമായിട്ടു മുത്താൻ റാവുത്തൻ എന്നൊരു ദൈവമുണ്ടത്രെ. അവൻ ഒരു മുസൽമാനായിരുന്നു. അത്രയെ വിവരമുള്ളു.

ശവം സാധാരണ കഴിച്ചിടുകയാണു. പുല അവസാനം 16-ാംദിവസമാകുന്നു. തലെനാൾ രാത്രി ചത്തവൻ മരിച്ചസ്ഥലത്തു ഒരു പാത്രത്തിൽ വെള്ളവും അടുക്കെ കണ്ണുതുറന്ന രണ്ടു നാളികേരവും വെക്കും. പിറെറന്നു രാവിലെ എല്ലാവരും ഒരു കുളത്തിങ്കൽ പോകും. മൂത്തമകനൊ പ്രധാന ശേഷക്കാരനൊ ക്ഷൌരം കഴിച്ചു കുളിച്ചു ചത്വരത്തിൽ ഒരു സ്ഥലം വെടിപ്പാക്കി അരയാലിൻചുള്ളിയും മററും കൂട്ടി തീകത്തിക്കും. പിച്ചക്കാൎക്കും മററും ധൎമ്മം കൊടുക്കും. വഴിയെ പുലക്കാർ എല്ലാം തലയിൽ കോടിവസ്ത്രം ഇടും. ഇതിനെ ഇടുന്നസമയം „ഞങ്ങൾക്കുകഞ്ഞി, നിനക്കു കൈലാസം. ഞങ്ങൾക്കു ചോറ്, നിനക്കു സ്വൎഗ്ഗം" എന്നു നെഞ്ഞത്തടിച്ചു പാടും എന്നും പറയുന്നുണ്ടു. കൂടാതെ ഭൎത്താവ പോയിപ്പോയാൽ വിധവ തലയിൽ ഒരു പാത്രം വെള്ളത്തോടുകൂടി ഊരിലെ മൈതാനം 3 പ്രദക്ഷിണം വെക്കണം. ഒന്നാമത്തെ ചുററിന്റെയും രണ്ടാമത്തെ ചുററിന്റെയും അവസാനത്തിങ്കൽ ക്ഷുരകൻ കുടത്തിനു ഒരു തുളയുണ്ടാക്കും, മൂന്നാമത്തെതിന്റെ അവസാനം കുടം തട്ടി താഴത്തിടും. വിധവയെയും കുട്ടികളെയും ഉപദ്രവിക്കരുതെന്നു പ്രേതത്തോടു താക്കീതചെയ്യുകയും ചെയ്യും എന്നും പറയുന്നു.

## വല്ലമ്പൻ.

തഞ്ചാവൂർ, തൃശ്ശിനാപ്പള്ളി, മധുരജില്ലകളിൽ കൃഷിക്കാരാണു. മത്സ്യം, മാംസം, മദ്യം വിരോധമില്ല. വിവാഹം തിരണ്ടതിന്റെ ശേഷമാണു. വിധവാവിവാഹം ആവാം. അച്ഛൻപെങ്ങളുടെയും അമ്മാമന്റെയും മക്കളെ കെട്ടാൻ അവകാശമുണ്ടു. അതുനിമിത്തം 10 വയസ്സായ ചെക്കനു 20 വയസ്സായ പെണ്ണിനെ കിട്ടി എന്നു വന്നേക്കാം. അവനു പ്രായമാകുന്നവരെക്കും ജ്യേഷ്ഠനൊ അമ്മാമനൊ അച്ഛൻതന്നെയൊ കുട്ടികളെ ഉണ്ടാക്കും. അതെല്ലാം അവന്റെ ഔരസസന്താനങ്ങളായിതീരുകയും ചെ

യ്യും. വിവാഹത്തിന പുരോഹിതനായി ബ്രാഹ്മണൻതന്നെ വേ
ണമെന്നില്ല. ജാതിതലവൻ ഉണ്ടായിരിക്കണം. താലികെട്ടാൻ ഭ
ൎത്താവിന്റെ പെങ്ങളാണ. അവൾ താലിയുംകൊണ്ട പെണ്ണിന്റെ
വീട്ടിൽ പോകും, ഭൎത്താവുപോകേണ്ട. അവിടെ ചെന്നാൽ
ചോദിക്കും സ്ത്രീധനം എവിടെ എന്ന. അവളുടെ ആങ്ങളമാരിൽ
ഒരുത്തൻ പറയും ഇന്നയൊരുനിലമാണ സ്ത്രീധനം എന്ന. അ
പ്പോൾതാലികെട്ടും. പെണ്ണിനെ കൂട്ടികൊണ്ടുപോകുകയുംചെയ്യും.

മരിച്ചാൽ അറിയിക്കാൻപറയനാണ. ദഹിപ്പിക്കയുംചെയ്യും.
മറചെയ്യുകയും ഉണ്ട. ദഹിപ്പിച്ചാൽ രണ്ടാംദിവസം ക്ഷൗരകൻ അ
സ്ഥിസഞ്ചയനം ചെയ്യും. 3-ാംദിവസം വിധവ താലി അറക്കും.
16-ാംദിവസമാണ കൎമ്മാന്തരമെന്ന ശേഷക്രിയ. പുല 30 ദിവ
സം നില്ക്കും.

## വള്ളുവൻ.

പറയൻ, പള്ളൻ ഇവൎക്ക പുരോഹിതന്മാരാണെന്നത്രെ ചു
രുക്കിപറയേണ്ടത. പ്രസിദ്ധ തമിഴ്കവിയും ജ്ഞാനിയും കുറൾ
എന്ന മഹാഗ്രന്ഥത്തിന്റെ കൎത്താവുമായ തിരുവള്ളുവർ ഈ
ജാതിയും ആ ദേഹത്തിന്റെ ഭാൎയ്യ വെള്ളാളസ്ത്രീയും ആയിരുന്നു.
ബ്രാഹ്മണരുടെ ആഗമനത്തിന മുമ്പും പിമ്പുതന്നെയും കുറെകാ
ലവും പല്ലവരാജാക്കന്മാരുടെ പുരോഹിതന്മാർ ഇവരായിരുന്ന
തായികാണുന്നു. വട്ടെഴുത്തിലുള്ള ഒരു ശിലാലേഖനത്തിൽ ഇങ്ങി
നെ കാണുന്നുണ്ട. "ഈ ക്ഷേത്രത്തിലെ ഉവച്ചൻ (ഓച്ചൻ) ശ്രീ
പള്ളുവം പൂവനാവൻ ക്ഷേത്രപ്രവൃത്തിക്ക നിത്യം ആറാളെ നി
യമിച്ചുകൊൾകയും വേണം". ശൈവരും വൈഷ്ണവരും ഉണ്ട.
തമ്മിൽ കൂടി ഭക്ഷിക്കും, വിവാഹം ചെയ്യുകയില്ല. വിധവാവിവാ
ഹവും ബഹുഭാൎയ്യാത്വവും വിരോധിച്ചിരിക്കുന്നു. 12 വയസ്സിന മേ
ല്പട്ട പുരുഷന്മാൎക്ക പൂണുനൂലുണ്ട. ശൈവർ ആണുങ്ങളും പെണ്ണു
ങ്ങളും അധികവും ലിംഗം ധരിക്കും. വിവാഹനിശ്ചയസമയം
സ്ത്രീധനം, വെററിലടെക്ക; പുഷ്പം, നാളികേരം ഇതെല്ലാം പെ
ണ്ണിന്റെ മടിയിൽ വെക്കണം. ഒരു പുഴക്കക്കരെ നിന്നാണ ഭൎത്താ
വ എങ്കിൽ 20 മുതൽ 30 വരേയും അല്ലാത്തപക്ഷം 7 മുതൽ 10

വരെക്കും ഉറുപ്പികയാകും സ്ത്രീധനം. പെണ്ണിന്റെ ശേഷക്കാൎക്ക മൊത്തം സല്ക്കരിക്കുന്നതിന്നും പന്തൽ ചിലവിന്നും ആയി വേറെ കൊടുക്കണം. ജാതിക്കൂട്ടം തീൎപ്പാൻ ഇതൊരു നല്ല അവസരമാണ. വിവാഹ ദിവസം സ്ത്രീപുരുഷന്മാർ പന്തലിൽ പലകമേൽ ഇരുന്ന ഏഴൊ പന്ത്രണ്ടൊ പ്രാവശ്യം വെററിലയും നെല്ലും 27 പ്രാവശ്യം അരിയും അങ്ങട്ടും ഇങ്ങട്ടും കൊടുക്കണം. പുരോഹിതൻ നെയ്യ ഹോമിക്കും. അരുന്ധതിയെ കാണുന്നുണ്ടൊ എന്ന മണവാളനോട മൂന്നിട ചോദിക്കും. കാണുന്നുണ്ടെന്ന അവൻ ഉത്തരം പറയും. വലത്തെകാൽ പെണ്ണിന്റെ മടിയിൽ വെച്ചുംകൊണ്ട പുരുഷൻ താലി കെട്ടും. ചില ദിക്കിൽ വള്ളുവർ വിവാഹത്തിങ്കൽ പന്തലിന്റെ മുകളിൽ മുട്ടപോളും കലങ്ങളും അട്ടിയായി വെക്കും. ഇതിന്ന പന്തൽമുട്ടി എന്ന പറയും.

ശൈവർ ലിംഗംകെട്ടികളുടെ ശവം ഇരുത്തി മറ ചെയ്യുന്നു. ലിംഗം തലയിലും ഒരു ഉറുപ്പികയും 7 കുവ്വളത്തിലയും 9 തുളസിക്കഴുത്തും ശിലയിൽ കെട്ടി വലത്തെ കയ്യും കെട്ടും. കുഴി ഗോമൂത്രംകൊണ്ടും ചാണകംകൊണ്ടും അത്യന്തം ശുദ്ധമാക്കണം. ശവം കൊണ്ടുപോകുമ്പോൾ പുരോഹിതൻ "ഇത കൈലാസം ഇത "കൈലാസത്തില്ലെ (ചിദംബരം), ഞങ്ങളുടെ പ്രാൎത്ഥനയിതാ "ണ, ഇന്ന ഗോത്രത്തിലെ ഇന്നവൻ ഇന്ന വൎഷം മാസം ആളു "മരിച്ചു അവൻ സാലോകസാമീപ്യസാരൂപ്യാവസ്ഥകൾ കടന്ന "സായൂജ്യത്തിൽ എത്തണം. കല്ലു, മുള്ളു, തീയ്യ, സൎപ്പം. ഇവ നാ "ലികൾ നന്ദിയുടെ വാൽ പിടിച്ചുംകൊണ്ട കടക്കുന്നു. സായൂ "ജ്യത്തിൽ എത്താനായി ഞങ്ങൾ അരി കുത്തുന്നു, അരിക്കിഴി വിള "ക്കുകൾ കത്തിക്കുന്നു" ഇങ്ങിനെ ഓരോന്ന പാടും. മരിച്ചു മൂന്നാംദിവസം ശേഷക്കാരായ സ്ത്രീകൾ വീട്ടിനകത്ത ഒരു പാത്രത്തിൽ പാൽ പാരും. അത പുരുഷന്മാർ ശവം മറ ചെയ്തേടത്ത കൊണ്ടുപോയി നിവേദിക്കും. അവിടെ ക്രമേണ മേല്പട്ട ചെറുതായി പല തട്ടായി ഒരു തറയും മീതെ ഒരു ലിംഗവും തെക്കും വടക്കും ഭാഗങ്ങളിൽ ഒരു നന്ദിയുടേയും പരദേശിയുടെ (പിച്ചക്കാരന്റെ)യും രൂപവും മണ്ണാലുണ്ടാക്കി വെച്ചു ഇലകൾ വെച്ചു അ

തിൽ ചോർ, ഫലങ്ങൾ, സസ്യങ്ങൾ, മുതലായ്ത വെക്കും. കൎമ്മാ
ന്തരം 17-ാംദിവസമാണ. ഒരു പന്തലുണ്ടാക്കി തുണിയാൽ മറെ
ക്കും. അതിനുള്ളിൽ ഒരു കുടത്തിൽ അരിയും 5 ഉരുളും 5 ഉലക്ക
യും നൂൽ ചുററിവെക്കും. കുടത്തിലെ അരി തെല്ലു 5 സുമംഗലി
കൾ ഇടിച്ചു പൊടികൊണ്ട ഒരു വിളക്കുണ്ടാക്കി ഒരു തട്ടിൽ വെ
ക്കും. അത കൊളുത്തി തലയിൽ എടുത്തുംകൊണ്ട സീമന്തപു
ത്രൻ നാലുപുറത്തും 4 വാതിലുള്ളതായ മണ്ഡപത്തിങ്കൽ പോ
കും. അതിൻെറ നടുവിൽ അഞ്ചും നാല അരുകും നാലും കുട
ങ്ങൾ ഉണ്ടായിരിക്കും. അതെല്ലാം ചുകപ്പു, വെള്ള, കറുപ്പു, കരി
മ്പി, പുള്ളിച്ചി ഇങ്ങിനെ 5 നിറത്തിലുള്ള പട്ടുകളുടെ മൂടും
കൊണ്ട കഴുകി സമീപത്തിൽ പൂജാദ്രവ്യങ്ങളും വെച്ചു പുരോ
ഹിതൻ ഇരിക്കും ഈ സ്ഥലം സ്വൎഗ്ഗമെന്നാണ ഭാവന. നാലു
വാതിൽക്കലും ഇലകളിൽ നിവേദ്യം വെച്ചിട്ടുണ്ടാകും. സീമന്ത
പുത്രൻ വിളക്കുമായി കിഴക്കെ വാതില്ക്കൽ നില്ക്കും. ശിവപൂജ
ചെയ്യും. അത കഴിഞ്ഞാൽ പൂജാരിക്ക ചിലത ചൊല്ലുവാനുണ്ട.
സാരം ഇതാണ. “സിദ്ധരെപോലെ അൎദ്ധരാത്രിക്ക ശിവനാമവും
“മന്ത്രിച്ചുകൊണ്ടുവരുന്ന നീ ശിവപാദത്തിങ്കൽ എന്തിന വരുന്നു?
“എൻെറ ശൂലത്താൽ നിന്നെ ഞാൻ കുത്തും, പൊ, ഇരുകൾ
“യമപുരിക്ക കൊണ്ടുപോകട്ടെ”. ഈ ശബ്ദം കേട്ടിട്ട ശിവനും
പാൎവ്വതിയും ചോദിക്കുമത്രെ “മക്കളെ! ഹര! ഹര! എന്ന ചൊ
“ല്ലികൊണ്ടിരിക്കുന്ന നിങ്ങൾ ആരാണ? നിങ്ങളെ പേരെന്ത്?
“നാടേത? സത്യം ചൊല്ലിൻ” അതിന ഉത്തരം പറയും “സ്വാ
“മി! മാൎക്കണ്ഡേയന വരം കൊടുത്തവൻെറ ഭക്തനും വീരശൈ
“വനും ആണ ഞാൻ, സ്വൎഗ്ഗത്തിൽ കടപ്പാൻ വന്നതാണ, ഞ
“ങ്ങളെല്ലാം പുണ്യായുസ്സുകളാണ, ധൎമ്മകൎമ്മങ്ങൾ ചെയ്തിരിക്കു
“ന്നു. അതിനാൽ കടക്കാൻ ഞങ്ങളെ തടുക്കുന്നത നീതിയല്ല,
“മാതാപിതാക്കളേയും തങ്ങളിൽ വലിയോരേയും ദ്രോഹിക്കുന്ന
“വരേയും സകലപാപങ്ങൾ ചെയ്യുന്നവരേയും ഈശ്വരനെ നി
“ന്ദിക്കുന്നവരേയും ബ്രഹ്മഘാതകന്മാരേയും സ്വാമിയേയും സ്വപുരോ
“ഹിതന്മാരേയും വിട്ടുപോകുന്നവരേയും മററും ഒരുകെപാതി

"ലിൽകൂടി നരകത്തിലേക്ക ഓടിക്കുന്നു". ഈ ഘട്ടത്തിൽ മണ്ഡപത്തെ ഒരു ആൾകൊണ്ട ചുററും. സീമന്തപുത്രൻ വിളക്കോട്ടുകൂടി കിഴക്കെവാതുക്കൽനിന്ന തെക്കെവാതിലും പടിഞ്ഞാറെവാതിലും കടന്ന ആലുംപൊളിച്ച വടക്കെവാതിലിൽകൂടി ഉള്ളിൽ കടക്കും. പിന്നെ നമ്പിക്കോൽ എന്ന ഉദ്യോഗസ്ഥൻ ഒന്നാമത സീമന്തപുത്രന്റെയും വഴിയെ എല്ലാ സപിണ്ഡന്മാരുടെയും തലയിൽ ഒരു വസ്ത്രം കെട്ടും. എന്നാൽ ക്രിയ അവസാനിച്ചു. വള്ളുവർ ഗോമാംസം ഭക്ഷിക്കയില്ല. പറയരുമായി ധാരാളം ചേരുമെങ്കിലും അവരോടുകൂടി ഭക്ഷിക്കയില്ല. അവരുടെ എടയിൽ പാക്കെസ്സുമില്ല.

## വാലൻ.

കൊച്ചിശ്ശീമയിൽ കായലുകളുടെ ഇരുവക്കിനുമായിട്ടാണ പ്രധാനവാസം. വിവാഹം തിരളുംമുമ്പും ശേഷവുമുണ്ട. എങ്കിലും താലികെട്ട മുമ്പതന്നെ വേണം. താലികെട്ടുക മണവാളനാണ. ഇത എപ്പോഴും രാത്രിയാകുന്നു. കല്യാണം രണ്ട ദിവസം നില്ക്കും. താലികെട്ടുന്നവൻ ഭർത്താവാകണമെന്ന നിയമമില്ല. അവന രണ്ട മുണ്ടും അല്പം പണവും അവകാശമുണ്ട. അവന ഭർത്താവാവാനാഗ്രഹമുണ്ടെങ്കിൽ താലിയും, വസ്ത്രവും, അവളുടെ അമ്മന കൊടുക്കേണ്ടും പണവും അവൻ കൊണ്ടുചെല്ലണം. അല്ലാത്ത കാൎയ്യങ്ങളിൽ താലിയും തുണിയും പെണ്ണിന്റെ അമ്മാമനാണ ഉണ്ടാക്കേണ്ടത. ഒരുത്തന അനേകഭാൎയ്യയാവാം. ഒരുത്തിക്ക ഭർത്താവ ഒന്നെ പാടുള്ളു. വിധവാവിവാഹം നടപ്പുണ്ട. വിവാഹമോചനവും അങ്ങിനെ തന്നെ. പെണ്ണ തിരണ്ടാൽ 3 ദിവസം അശുദ്ധി. 4-ാംദിവസം കുളിച്ച ശുദ്ധമാകും. തിരളിക്കുക എന്നൊരു നടപ്പുണ്ട. പെണ്ണിനെ 3 ദിവസം ഒരു അകത്ത ആരും തൊടാതെ ഇരുത്തി 4-ാംദിവസം വണ്ണാത്തി തലയിൽ എണ്ണ പാൎന്നതിൽപിന്നെ കുളിപ്പിച്ച ശുദ്ധമാക്കും. എന്നാൽ ശുദ്ധ ആകൽ കഴിഞ്ഞു. ഈ നടപ്പ വേറെ ചില ജാതിക്കാൎക്കും ഉണ്ട. പക്ഷെ ഇപ്പോൾ മാറിത്തുടങ്ങിയിരിക്കുന്നു. വാലന്മാൎക്ക മക്കത്തായവും മരുമക്കത്തായവും കലൎന്നിട്ടാണ. ഒരുവന്റെ സ്വന്തസമ്പാദ്യം

സോദരന്മാരും മക്കളും പകുത്തെടുക്കും. പൂർവ്വസ്വത്തിന മക്കൾ ക്കവകാശമില്ല. ജാതിക്കൂട്ടവും മററും തീർക്കേണ്ടത അരയൻ എന്ന തലവനാണ. അവനെ കൊച്ചി രാജാവാണ നിയമിപ്പാൻ. അവന രാജാവ ഓണത്തിന രണ്ട മുണ്ടും അഞ്ചച്ചമയം വിഷു ഇതക്കൊക്ക ഈരണ്ട വെള്ളിയും കൊടുക്കും. അരിയിട്ടുവാഴ്ചക്കു രാജാവ തൃപ്പൂണിത്തുറെനിന്ന കൊച്ചിക്ക എഴുന്നള്ളുന്ന സമയം ഇവൻ വാളുമായി വള്ളത്തിൻമുമ്പിൽ നില്ക്കണം. മററ വല്ലെടത്തും എഴുന്നള്ളുമ്പോഴും രാജാവിൻെറ വള്ളത്തിൻെറ മുമ്പിൽ ചുണ്ടൻ വള്ളത്തിൽ പോകണം. മരിച്ചാൽ ഒര പട്ടും ചന്ദനമുട്ടിയും എതാണ്ട 10 ഉറുപ്പികയും രാജാവ അയച്ചു കൊടുക്കുകയും ചെയ്യും. ഇവൎക്ക ശിവൻ, വിഷ്ണു, ഭഗവതി, ശബരിമലഅയ്യപ്പൻ, ഇവർ എല്ലാം പ്രധാനമാകുന്നു. കൊടുങ്ങല്ലൂർ ഭരണിക്ക കാവ തീണ്ടുന്ന സമയം കുളിമുട്ടുത്ത അരയൻ ഒന്നാമത കടക്കണമത്രെ.

ശവം ദഹിപ്പിക്കയും സ്ഥാപിക്കയുമുണ്ട. ക്രിയകൾ നടത്തിക്കേണ്ടത ചിതയനാണ. ശീതികൻെറ തണ്ടവരൊ ചിതയിൽനിന്നുണ്ടായതൊ ഈ പേർ ആവൊ. അവൻ കോടിയുടുത്ത തലയിൽ കെട്ടി പൂണുനൂൽ ധരിക്കണം. പുല 2, 5, 7 ഇതിൽ ഏതെങ്കിലും ദിവസം ആരംഭിക്കും. 13-ാംദിവസംവരെ ഉണ്ടാകും. 15, 16 ഈ ദിവസങ്ങളിൽ സജ്ജനസ്ത്രീയും 16-ാംദിവസം പിണ്ഡം ഒഴുക്കലും ആണ.

കടൽ അരയൻ എന്നൊര കൂട്ടമുള്ളവർ അരയന്മാരെക്കാൾ താഴെയാണ. അവൎക്ക താലികെട്ട വിവാഹത്തോടുകൂടിയാകുന്നു. വിവാഹം തിരണ്ടുമുമ്പും പിമ്പും ആവാം. വിവാഹം കഴിഞ്ഞ പുറപ്പെടാൻകാലത്ത ഭർത്താവ ഭാൎയ്യ ഉടുത്തതിൻെറ കോണിൽ തലെക്കൽ ഏതാനും ഉറുപ്പിക എങ്കിലും ഒര പവനെങ്കിലും കെട്ടും. അവളുടെ വിലയായിട്ട ആറൊന്നര പുത്തൻ (5ക. 12ണ. 4പൈ) അവളുടെ മാതാപിതാക്കന്മാൎക്കു കൊടുക്കണം. വിവാഹത്തിന ശേഷം തിരണ്ടപെണ്ണിനെ 11 നാൾ വേറെ ഇരുത്തും. ഭർത്താവ മരിച്ച ഒരു കൊല്ലം കഴിഞ്ഞാൽ പുനൎവ്വിവാഹം ആവാം. മക്കത്തായമാണ. കൊച്ചിരാജാവ തീപ്പെട്ടാൽ പിന്നത്തെ രാജാ

വിനെ ആദ്യം ചെന്ന കാണ്മാനവകാശം അരയന്നാകുന്നു. അല്ലും ഉപ്പു ഇലയിൽ പൊതിഞ്ഞ ഒരു കയറും ഒരു ആമാട എങ്കിലും മററ നാണ്യമെങ്കിലും കൂടി തിരുമുല്ക്കാഴ്ച വെക്കണം. പിന്നെ മാത്രമെ ഉദ്യോഗസ്ഥന്മാർ, സ്ഥാനികൾ മുതലായവർ കണ്ടുകൂടു.

## വാണിയൻ.

തമിഴദേശത്ത ഇവരും, തെലുങ്കദേശത്ത ഗാണ്ടലാ, കർണ്ണാടകത്തിൽ ഗാണികാ, മലയാളത്തിൽ ചക്കാൻ, ചില ദേശങ്ങളിൽ തെല്ലി, ഇവരും എണ്ണയാട്ടുന്നവരാണു. മലയാളത്തിൽ ഒഴികെ ഇവൎക്കു പൂണൂലുണ്ടു. പുരോഹിതൻ ബ്രാഹ്മണനാകുന്നു. വിവാഹം തിരളുംമുമ്പവേണം. വിധവാവിവാഹമില്ല. മരിച്ചാൽ ദഹിപ്പിക്കും. ബ്രാഹ്മണരിൽ താണവരുടെ അന്നം ഭക്ഷിക്കയുമില്ല. എന്നാലും ദോബികൾപോലും ഇവരുടെ ചോറുണ്ണുകയില്ലതാനും. ഒററചക്കാൻ, ഇരട്ടചക്കാൻ ഇങ്ങിനെ രണ്ടു കൂട്ടരുണ്ടു. ഒരു മൂരിയെകെട്ടി ആട്ടുന്നവനെന്നും രണ്ടു മൂരിയെകെട്ടി ആട്ടുന്നവനെന്നും അൎത്ഥം. ബേരിചെട്ടിയുടെ ആചാരങ്ങൾതന്നെയാണു ഇവൎക്കു. എന്നാൽ മാംസഭക്ഷണകാൎയ്യത്തിൽ അത്ര നിഷ്ഠയില്ല. മലയാളത്തിൽ വാണിയരുടെ ആചാരങ്ങളും നടവടിയും നായന്മാരെപോലെതന്നെയാണു. പൂണൂലില്ല. ബ്രാഹ്മണനെ പുരോഹിതനാക്കാറുമില്ല. നായന്മാർ ഇവരെ തൊട്ടാൽകുളിക്കണം. തെക്കോട്ടു ഇവരെ വട്ടക്കാട്ടവര എന്നു പറയും. അവർ നായന്മാരോടു സമന്മാരായിതീൎന്നിരിക്കുന്നു. ക്ഷേത്രങ്ങളിൽ കടക്കാം. ചക്കാനും വാണിയനും കടന്നുകൂടാ. കൊച്ചിയിൽ വാണിയൎക്കു പൂണൂലുണ്ടു. വൈശ്യരാണു. വിവാഹം, മുതലവകാശം, അടിയന്തരങ്ങൾ, ഉടുപ്പു, ആഭരണം ഇതൊക്കെ കൊങ്കണികളുമായി വ്യത്യാസമില്ലെന്നുതന്നെ പറയാം. പക്ഷെ മത്സ്യമാംസങ്ങൾ തീരെ ഉപേക്ഷിക്കുന്നില്ല. കൊങ്കണിമാരുടെ വീട്ടിൽ കടന്നുകൂടാ കുളം കിണറ തൊട്ടും കൂടാ. ശൈവരാണു. പ്രത്യേകം പുരോഹിതനുണ്ടു, പണ്ഡിതനു എന്നു പറയും. പുല ബ്രാഹ്മണരെപോലെ 10-ാണു. കർണ്ണാടക ഗാണികമാരെപോലെ കൊച്ചി വാണിയരും ബ്രഹ്മചാരി മരിച്ചാൽ ശവത്തെകൊണ്ടു ഒരു എരിക്കമരത്തിനെ വിവാഹം ചെയ്യിച്ചു എരിക്കമാല ഇടിയിക്കണം.

## വാരിയൻ.

യാജ്ഞവല്ക്യസ്മൃതിപ്രകാരവും മററും ബ്രാഹ്മണന ശൂദ്രിയിലുണ്ടായ പുത്രനാകുന്നു പാരശവൻ. ഇത ദുഷിച്ചായിരിക്കാം വാരിയശബ്ദം ഉണ്ടായത. സ്ത്രീകളുടെ മംഗല്യാഭരണത്തിന മാത്രു എന്നു പറയും. അത മദ്ദളത്തിന്റെ മാതിരിയാണ. അമ്പലങ്ങളിൽ ഇവരുടെ പ്രവൃത്തിക്ക കഴകം എന്നാണ പറയുക. ദ്രാവിഡഭാഷയിൽ കഴകം എന്നതിന ശുചിചെയ്ക എന്ന അൎത്ഥമാകുന്നു. മരുമക്കത്തായമാണ. തിരുവാങ്കൂറിൽ ഒരു കൂട്ടൎക്ക ഒരു മാതിരി മക്കത്തായം നടപ്പുണ്ട. അതുപ്രകാരം പുൎവ്വസ്വത്തിന മക്കൾക്കും മരുമക്കൾക്കും അവകാശമുണ്ട. താലികെട്ട സാധാരണ തിരളും മുമ്പാകുന്നു. ഭൎത്താവ മരിച്ചാൽ സ്വജാതിക്കാരനൊ ബ്രാഹ്മണനൊ സംബന്ധമാവാം. സഞ്ചയനം 7-ാംദിവസമൊ 9-ാംദിവസമൊ ആകുന്നു. പുല പന്ത്രണ്ടും. ശ്രാദ്ധം ഉണ്ട. നമ്പൂതിരിമാൎക്ക സൎവ്വസ്വദാനം എന്നപോലെ ഇവൎക്ക കുടിവെക്കുക എന്നൊരു മാതിരി വിവാഹം നടപ്പുണ്ട. അത ചെയ്താൽ ഭാൎയ്യൎക്കും മക്കൾക്കും മുതലവകാശമുണ്ടാകും.

## വെള്ളാളൻ.

വൈശ്യന്മാരായാൽകൊള്ളാമെന്ന മോഹമുണ്ടെങ്കിലും ഇവർ നല്ല തമിഴ ശൂദ്രരാണ. മുഖ്യം കൃഷിയാണ പ്രവൃത്തി. ഒന്നാമത്തെ ഭാൎയ്യ മരിച്ചിട്ട രണ്ടാമത വിവാഹം ചെയ്യണമെങ്കിൽ ഒരു വാഴയെ കല്യാണംചെയ്തു മുറിച്ചുകളഞ്ഞിട്ട വേണം താലികെട്ടാൻ. 3-ാമത്തെ വിവാഹമായാൽ ആദ്യം എരിക്കിൻചെടിക്ക താലികെട്ടണം. ഇവർ സംസാരിക്കുന്നത ശുദ്ധമായ തമിഴാകുന്നു. കണക്കിൽ മിടുമിടുക്കന്മാരാണ. വളരെപേർ അംശം കണക്കെഴുത്തുകാരുണ്ട. മുമ്പ ഓലയിൽ ആയിരുന്നു എഴുത്ത. താസിൽദാരുടെ പല്ലക്കിന്റെ കൂടെ ഒപ്പം ഓടിക്കൊണ്ട എഴുതാൻ യാതൊരു പ്രയാസവുമില്ലായിരുന്നു. മതകാൎയ്യങ്ങളിൽ സാധാരണ ബ്രാഹ്മണരേക്കാൾ കൃത്യക്കാരാണെന്ന പറയണം. പണ്ട മത്സ്യമാംസം ശീലിക്കയില്ല. എത്രയും ചുരുക്കി ചിലവചെയ്യുന്നവരാണ. സ്ത്രീക ഒററച്ചേലകൊണ്ട കൊല്ലം കഴിക്കും. അത നനച്ചതാൽ മേൽകി

ടന്ന ഉണൎത്തണം. ഒരു തലകൊണ്ടു ഉടുത്തിട്ടു മറ്റെതല തച്ചു അഴക്കും. കൂട്ടത്തിൽവെച്ചു വിലകുറഞ്ഞ ധാന്യമെ ഭക്ഷിക്കയുള്ളു. വിവാഹം തിരളുന്നതിനു മുമ്പും അതു കഴിഞ്ഞിട്ടും ആവാം. കൊങ്ങുവെള്ളാളൎക്കു ഒഴികെ പുരോഹിതൻ ബ്രാഹ്മണനാണു. ശവം ദഹിപ്പിക്കയാകുന്നു. പുല 15, 16-ാംദിവസം കൎമ്മാന്തരമെന്ന അവസാനക്രിയയും. ശൈവരും വൈഷ്ണവരും ഉണ്ടു. അവർ അന്യോന്യം വിവാഹത്തിനു വിരോധമില്ല. ചില്ലറ അടിയന്തരങ്ങൾക്കു പുരോഹിതനായിട്ടു പണ്ടാരം എന്ന ഒരാളുണ്ടു. അവരിൽ ചിലർ പൂണുനൂലിടും. മറ്റു വെള്ളാളർ ശേഷക്രിയെക്കു മാത്രമെ ധരിക്കയുള്ളു. എല്ലാൎക്കും ശ്രാദ്ധമുണ്ടു. ബ്രാഹ്മണരുടെ ചോർ മാത്രമെ ഉണ്ണുള്ളു. ചില കൂട്ടർ പെണ്ണിനു 7-8 വയസ്സായാൽ അമ്മാമൻ ഒരു താലികെട്ടിക്കണം. തൃശ്ശിനാപള്ളിയിൽ കല്യമഅമ്മൻ കോവിൽ എന്ന ക്ഷേത്രത്തിൽ കൊല്ലത്തിൽ ഒരിക്കൽ ഒരു അടിയന്തരമുണ്ടു. സുമാർ 2,000 ആട്ടിൻകുട്ടികളെ അറുക്കും. ഒരു തടിയൻ വെള്ളാളപൂജാരിയെ രണ്ടാം ജനസമൂഹത്തിൽ എടുത്തു പൊന്തിച്ചുപിടിക്കും. എട്ടൊ, ഒമ്പതൊ ആട്ടിന്റെ രക്തം ഒരു പാത്രത്തിൽ വാങ്ങി ആയാൾ കുടിക്കും. പിന്നെ കഴുത്തറുക്കുംതോറും കുടിക്കുകയൊ കുടിക്കുമ്പോലെ കാട്ടുകയൊ ചെയ്യും.

## വെള്ളത്തേടൻ.

നായന്മാൎക്കും അതിന്നു മേല്പട്ട ജാതികൾക്കും അലക്കും. തെക്കേമലയാളത്തിൽ മക്കത്തായം, വടക്കേമലയാളത്തിൽ മരുമക്കത്തായം. താലികെട്ടും സംബന്ധവും രണ്ടായിട്ടുണ്ടു. ക്ഷേത്രത്തിൽ കടന്നുകൂടാ. മേൽ ജാതിക്കാരുടെ കുളവും കിണറും തൊട്ടുകൂടാ. 28-ാം ദിവസം ചേരിടൽ ചോറൂൺ ഇത്യാദി നായന്മാരെപ്പോലെതന്നേയാകുന്നു.

## വേട്ടുവൻ.

ചേലം, കോയമ്പത്തൂർ, മധുര ഇവിടങ്ങളിൽ കൃഷിപ്പണിയും നായാട്ടുമാണു. വേടന്മാരെ കൂട്ടത്തിൽ പെട്ടതായിരിക്കണം. മത്സ്യം, മദ്യം ഇതൊക്കെ ആവാം. പക്ഷെ ഇപ്പോൾ ചിലർ പാടില്ലെന്നു നടിക്കുന്നുണ്ടു. വിധവാവിവാഹമില്ല. ശവം ദഹിപ്പിക്കു

യും മറചെയ്യുയും ഉണ്ടു. ശ്രാദ്ധാദി കൎമ്മങ്ങൾ ഒന്നുമില്ല. മലയാളത്തിൽ കാടുകളിൽ ഒരു കൂട്ടരുണ്ടു. മലംകൃഷികൾ കൂലിപ്പണി, വേട്ടാ, തേൻ മുതലായ്ക്കു എടുക്കുക ഇതൊക്കെയാണു പ്രവൃത്തി. ഇവർ വളരെ സത്യവാദികളും സ്ത്രീകൾ പതിവ്രതമാരുമാണു. രണ്ടു ഗോത്രമുണ്ടു. ഒന്നിലെ പുരുഷൻ തലനീട്ടും. സ്ത്രീ വസ്ത്രം ഉടുക്കും. മറേറതിൽ പുരുഷനു കുടുംമമാത്രം. സ്ത്രീ മരത്തിന്റെ ഇലയാണു ഉടുക്കുക. അതു "നിത്യ വെള്ള"യാണു. ഈ ഗോത്രക്കാർ ശവംപോലും തിന്നും. എങ്കിലും ചെറുമക്കളുടേയും പുലയരുടേയും മീതേയാണെന്നത്രെ നാട്യം, അവരെ അടുത്താൽ കുളിക്കും. ചിറക്കൽ താലൂക്കിലെ മലവേട്ടുവർ 14 ഇല്ലമാണെന്നു പറയുന്നു. ഇല്ലപ്പേർ അവരുടെ ജന്മിയല്ലെങ്കിൽ തമ്പുരാന്റെ വീട്ടുപേരാണു. ഇവർ പ്രസവവേദന തുടങ്ങിയാൽ ഗൎഭിണിയെ ചാളെക്കകത്തു ഒരു മൂലെക്കൽ കുഴിയിൽ ഇരുത്തും, പിന്നെ കുട്ടിയുടെ കരച്ചിൽ കേട്ടു തിരിഞ്ഞുനോക്കുകയുള്ളൂ. താണ വീഥി താലൂക്കകളിൽ കല്പണിക്കാരായി ഒരു ജാതി വേട്ടുവനും പടന്നവേട്ടുവനെന്നു പേരായി ഉപ്പുണ്ടാക്കുന്ന ഒരു വകക്കാരും ഉണ്ടു. പടന്നവേട്ടുവനും പുലനായന്മാരേപോലെയുണ്ടു, പക്ഷെ തന്റെ "തമ്പുരാൻ" എത്രയൊ പുല അത്രതന്നേയാണു തനിക്കും. നമ്പൂതിരിയുടെ വേട്ടുവനു പുല പത്തു, നായരെ വേട്ടുവനു 15. പുരോഹിതൻ സ്വജനം തന്നേയാണു. വിവാഹസമ്പ്രദായം ഇജ്ജിയെക്കെ തിയ്യരെമാതിരിയാകുന്നു. കൊച്ചിയിൽ വേട്ടുവർ കന്നുപൂട്ടുക, വിതെക്കുക, കളപറിക്കു, നടുക, വെള്ളം തേവുക, കൊയ്യു ഇത്യാദി കൃഷിപ്പണിയാണു. ഭൎത്താവില്ലാത്ത സ്ത്രീകൾ ഗൎഭമായാൽ ജാതിക്കു മൂപ്പനായ കണക്കൻ അല്ലെങ്കിൽ കുറുപ്പൻ കാരണവന്മാരുടെ ഒരു സഭ കൂട്ടും. ആളെ തുമ്പുണ്ടായാൽ അവനേക്കൊണ്ടു വിവാഹം ചെയ്യിക്കും. ഇതുകൊണ്ടു അവസാനിച്ചില്ല. ദേശത്തെ തണ്ടാനെ വിവരം അറിയിച്ചാൽ അവൻ ഒരു കിണ്ടി വെള്ളം കൊടുക്കും. അതും കുറെ ചാണകവെള്ളവും സ്ത്രീ കുടിക്കുണം, ദേഹത്തിൽനിന്നു അല്പം രക്തം കുത്തികളകയും വേണം, എന്നാൽ അവൻ ദോഷം തീൎന്നു എന്നു പറയും. ജാരൻ കെ.

ട്ടാൻ കൂട്ടാക്കാത്തപക്ഷം അവനെ അടിച്ചു എററുമാററ വിലക്കും. അന്യോന്യം ചാർച്ചക്കാരാണെങ്കിൽ രണ്ടാളേയും ജാതിയിൽനിന്ന തള്ളും. "ദോഷം തീൎന്ന"സ്ത്രീക്ക വേറെ ആളെ കെട്ടാം. ചെവ്വാ ചാത്തൻ, കരിങ്കുട്ടി, പറക്കുട്ടി, കാപ്പിരി, കാളി, കണ്ടാകൎണ്ണൻ, നമ്പൂരി തമ്പുരാൻ ഇവരാണ പ്രധാന ദൈവം. കാരണസങ്കല്പവും പൂജയും ഉണ്ട. എല്ലാററിനും കള്ള മുഖ്യമാകുന്നു.

മരിച്ചാലത്തെ ക്രിയ കുറച്ചു വിസ്തരിച്ചിട്ടാണ. ശവം കുളിപ്പിച്ചു കോടിവസ്ത്രം ധരിപ്പിച്ചു സ്വൎണ്ണനീർ വായിൽ പകരണം. പിന്നെ ഗുരുത്വം വാങ്ങുക എന്നൊരു കാൎയ്യമുണ്ട. 16 ഇലക്കഷണങ്ങളിൽ കുറേശ്ശ ചോർ വെച്ചു ശവത്തിന്റെ നെററി, കഴുത്ത, മാറിടം, നാഭി, തുട, കയ്യ, കാൽ, ഇത്യാദി സ്ഥലങ്ങളിൽ വെച്ചിട്ട കാൽ കഴുകിയ വെള്ളം മരിച്ചവനേക്കാൾ വയസ്സ കുറഞ്ഞ ശേഷക്കാർ സേവിക്കണം. ശവക്കുഴിയിൽ ഒരു വസ്ത്രം വിരിച്ചു അതിലാണ ശവം വെക്കുക. അന്ന രാത്രി ശേഷക്കാർ ഉപവസിക്കണം. പിറേറന്ന മുതൽ 15 ദിവസം പിണ്ഡം വെച്ചു ബലി ഇടും. 7-ാംദിവസം മറചെയ്ത സ്ഥലത്ത ചെറിയ ഒരു കല്ലുവെച്ചു അതിന്മേൽ കള്ളും റാക്കും എളനീർവെള്ളവും തൂകണം. ആ കല്ല കുടിയിൽ കൊണ്ടുവന്ന ചൂളകഴിവോളം സൂക്ഷിക്കും. 15-ാം രാത്രിയും പട്ടിണികിടക്കണം. 16-ാംദിവസം കുളി കഴിഞ്ഞാൽ എണങ്ങർ ചാണകവെള്ളം കുടിക്കണം. ഒരു കൊല്ലം ദീക്ഷയുണ്ട. ആ കാലം ഒക്കയും കല്ലും സൂക്ഷിക്കും, പിന്നെ അത കടിയിൽ ഒരേടത്ത പ്രതിഷ്ഠിക്കും. ചില സമയം മരംകൊണ്ടോ ചെമ്പുകൊണ്ടോ പ്രതിമയുണ്ടാക്കി വെച്ചു പൂജിക്കയും ചെയ്യും. കൊച്ചി വേട്ടുവർ നായാടിയേയൊ ഉള്ളാടനേയൊ തീണ്ടിയാൽ 7 ദിവസം നോല്ക്കണം. വെള്ളം, എളനീർ, കള്ള മാത്രം ഭക്ഷണം.

## ശൌണ്ഡികൻ (സൊണ്ടി)

ഒരിയ ദേശങ്ങളിൽ കള്ളുവില്ക്കൽ പ്രവൃത്തി. കള്ള ഇവർ ഉണ്ടാക്കുകയില്ല. ഉണ്ടാക്കുന്നവരോട വാങ്ങിവില്ക്കുകയേ ഉള്ളു. റാക്ക കാച്ചും. തിരണ്ട പെണ്ണിനെ വേറിട്ട ഒരു അറകത്ത പാൎപ്പിക്കും. 7-ാംദിവസം ക്ഷേത്രത്തിൽ പോകും. വിവാഹം തിരളും

മുമ്പ വേണം. ഒരിയ ബ്രാഹ്മണനാണ പുരോഹിതൻ. ആയാൾ സ്ത്രീപുരുഷന്മാരെകൊണ്ട അന്യോന്യം കൈപിടിപ്പിക്കും, ഹോമംചെയ്യും. ഒരു ക്ഷുരകന് കല്യാണപന്തൽ ശുചിയാക്കി അരിപ്പൊടികൊണ്ട കോലം ഇടും. അതിൽ ഒരു പായ ഇട്ട ഇരുന്നിട്ട സ്ത്രീപുരുഷന്മാർ കവിടിയാടും. പുരുഷൻ അത വലംകയ്യിൽ മുറുകെ പിടിക്കും. സ്ത്രീ തട്ടിപറിക്കാൻ നോക്കും. അവൾ ജയിച്ചു എങ്കിൽ അവനെ അവളുടെ ആങ്ങളമാർ അടിക്കും, കളിയാക്കും. അവൾ തോററു എങ്കിൽ അവന്റെ പെങ്ങന്മാർ അവളെയും അടിക്കുകയും പരിഹസിക്കുകയും ചെയ്യും. ഇങ്ങിനെ ഓരൊ വിനോദങ്ങൾ 6 ദിവസം നില്ക്കും. 7-ാംദിവസം 12 എലയിൽ കറേശ്ശ ഭക്ഷണസാധനം വിളമ്പും. അത ദക്ഷിണയും വാങ്ങി 12 ബ്രാഹ്മണർ ഇരുന്ന ഭക്ഷിക്കും. വിധവാവിവാഹം പാടുണ്ട. ജ്യേഷ്ഠന്റെ വിധവയെ അനുജൻ കെട്ടാം.

മരിച്ചാൽ ദഹിപ്പിക്കുകയാണ. 10 ദിവസം പുല. ആ ദിവസങ്ങളിൽ ശ്മശാനത്തിലേക്ക പോകുന്ന വഴിയിൽ ചോർ തൂകണം. 11-ാംദിവസം പുലക്കാർ കുളിക്കും. ബ്രാഹ്മണൻ ഹോമിക്കും. അന്നും 12 ബ്രാഹ്മണരെ ഊട്ടി ദക്ഷിണ കൊടുക്കണം. അദ്ധരാത്രിയാകുമ്പോൾ ഒരു പുത്തുക്കുടം കൊണ്ടുവന്നിട്ട തുളകൾ തുളച്ച അതിൽ അന്നവും ദീപവും വെച്ച ശ്മശാനത്തിൽ കൊണ്ടുപോയി വെക്കും. മരിച്ച ആളുടെ പേർ 3 പ്രാവശ്യം വിളിച്ച "ചോർ തെയ്യാറുണ്ട, വാ" എന്ന പറയും. പുരുഷന്മാർ മാംസം ഭക്ഷിക്കും. സ്ത്രീകൾ ഭക്ഷിക്കയില്ല. ഭർത്താക്കന്മാർ മാംസം കൂട്ടിയ ദിവസം അവരുടെ ഉഛിഷ്ടം ഭാര്യമാർ അനുഭവിക്കയുമില്ല. ഗഞ്ചാംജില്ലയിലെ സൊണ്ടിമാരുടെ ഇടയിൽ പ്രായം തികയും മുമ്പ പെണ്ണിന ഭർത്താവിനെ കിട്ടാഞ്ഞാൽ ജാതിയിലെ ഒരു വൃദ്ധനുമായിട്ടൊ ജ്യേഷ്ഠത്തിയുടെ ഭർത്താവോടുകൂടിയൊ ഒരു വിവാഹമാതിരി ക്രിയ നടത്തും. ഈ ക്രിയ കഴിഞ്ഞ പുരുഷൻ മരിക്കുവോളം അവൾക്ക കല്യാണം ചെയ്തുകൂടാ. വിവാഹദിവസം പുരുഷൻ ക്ഷൌരം കഴിഞ്ഞ അരഞ്ഞാൺ ചരട മാററണം. വിധവാവിവാഹം ആവാം. ഒരു കുടുംബത്തിൽ ഒന്നാമത ജനിച്ചവന്റെ

യൊ കൂട്ടത്തിൽ വെച്ച വയസ്സേറിയവന്റെയൊ ഭാൎയ്യയായിരുന്നു ഒരുത്തി എങ്കിൽ അവൻ മരിച്ചാൽ അവൾക്കു പിന്നെ അവന്റെ അനുജന്മാരിൽ ഒരുവനെ കെട്ടിക്കൂടാ. ആദ്യത്തെ വിവാഹം ദ്വിതീയപുത്രനായിട്ടായിരുന്നു എങ്കിൽ കെട്ടാം. കടംവാങ്ങിയാൽ വീട്ടാൻ ശക്തിയില്ലാതെവന്നാൽ കടംകൊടുത്തവന്റെ ഭൃത്യനായിട്ടു ഏതാനും കാലം പണിയെടുത്തു വീട്ടുന്ന സമ്പ്രദായം ഇവൎക്കുണ്ടു. സ്വന്തം അനുജനോടും അനുജന്റെ ഭാൎയ്യയെ തന്നെയും തനിക്കു പണയംകൊടുപ്പാൻ അധികാരമുണ്ടെന്നായി ഒരുത്തൻ കോടതിയിൽ വാദിക്കയുണ്ടായിട്ടുണ്ടു. മാനമൎയ്യാദകളോടെ കടം പിരിപ്പാൻ ഒരു കൌശലവും ഇവൎക്കുണ്ടു. എന്തായാലും കടം വീട്ടുകയില്ലെന്നു കണ്ടാൽ കടക്കാരന്റെ അടുക്കലേക്കു വളരെ താണവരായ ഘാസി ജാതിക്കാരിൽ ഒരുവനെ അയച്ചു അവനോടും കുഡുംബങ്ങളേയും അവമാനിച്ചു ഉപദ്രവിക്കും.

## സവര.

ഗഞ്ചാം വിശാഖപട്ടണം ഇവിടങ്ങളിൽ മലവാസികളാണ. ശബരശബ്ദം ദുഷിച്ചതായിരിക്കണം പേർ. ഋഗ്വേദഐതരേയബ്രാഹ്മണത്തിൽ ശബരന്മാർ വിശ്വാമിത്രന്റെ പുത്രന്മാരുടെ സന്താനമാണെന്ന പറയുന്നു. രാമായണം പറയുന്നത ഇവർ വസിഷ്ഠന്റെ ധേനുവിൽനിന്നുണ്ടായി എന്നാണ. നമുക്കു 1 മുതൽ 10 വരെയാണല്ലൊ എണ്ണം ഇവൎക്കു 1 മുതൽ 12 വരെക്കാണ. പത്തും മൂന്നും കൂടിയാൽ നമുക്കു പതിമൂന്നാണ. അവൎക്കു പന്തിരണ്ടൊന്നാണ. ആണുങ്ങളും പെണ്ണുങ്ങളും ചുരുട്ടു വലിക്കും. ചിലിമ്പിയിൽ പുകയില വലിക്കയും ചെയ്യും. കിളുന്തികൾക്കു ഇത പ്രത്യേകിച്ചു ബഹു ഇഷ്ടമാണ. സകല ആണുങ്ങൾക്കും വലത്തെ മൂക്കിൽ ഒരു മോതിരം ഉണ്ടാകും. സ്ത്രീകൾക്കു രണ്ടു മൂക്കിലും മൂക്കിന്റെ പാലത്തിലും ഉണ്ടാകും. ഒരുത്തനു മൂന്നും നാലും ഭാൎയ്യ ഉണ്ടായി എന്നു വരാം. ഒന്നാമത്തെവൾ അവനെ ബോധിച്ചിട്ടു തിരഞ്ഞെടുത്തതും പിന്നത്തവൾ ഒന്നുകിൽ അവളുടെ സോദരിമാരും അല്ലെങ്കിൽ അവന്റെ അടുക്കൽ അണഞ്ഞു ചെന്നവരും ആയിരിക്കും. ഒരുത്തിക്കു ബോധിക്കുമ്പോൾ ഭൎത്താവിനെ

ഉപേക്ഷിക്കാം. അവനെ അങ്ങട്ടും ഉപേക്ഷിക്കാം. സ്ത്രീ മററാരുത്തനോട ചേരുന്നപക്ഷം അവൻ മുമ്പെത്തെ ഭൎത്താവിന ഒര പോത്തിനേയും ഒരു പോൎക്കിനേയും കൊടുക്കണം. മരിച്ച ഭൎത്താവിൻെറ സോദരനേയും സോദരനില്ലാത്തപക്ഷം സോദരൻെറ മകനെയും വിധവ കെട്ടേണമെന്ന നിൎബ്ബന്ധമുണ്ട. കുട്ടികൾക്ക പേർ ജനിച്ച ആഴ്ചയുടെ പേരാണ. പരിഹാസപ്പേരും ഇടും.

സ്ത്രീയൊ പുരുഷനൊ കുട്ടിയൊ ആര മരിച്ചാലും ഉടനെ പൊള്ളെടി വെക്കണം. മരുന്ന ധാരാളമുണ്ടെങ്കിൽ ചില്ലിട്ടിട്ട ഒന്നിൽ ഏറെയും വെക്കാം. പ്രേതത്തിനെ ഭയപ്പെടുത്തി ഓട്ടുവാനാണ. ശവം ദഹിപ്പിക്കുകയാകുന്നു. വിറക മാവും മററാര മരവും മാത്രമെ പാടുള്ളു. ഉണക്കവിറക ആദ്യം തീപിടിപ്പാൻ മാത്രമാവാം. ശ്മശാനത്തിലേക്ക കൊണ്ടുപോകുന്ന വഴിക്ക മരിച്ചവൻെറ പേർ മുതലായ്തു യാതൊന്നും ആരും ചോദിച്ചുകൂടാ. ചോദിച്ചാൽ കോപിക്കും. മരിച്ചവൻെറ വില്ലു, അമ്പ മുതലായ്തു സൎവ്വവും കുറെ നെല്ലും അരിയും അവനോടുകൂടി ചുടും. പിറെറന്ന വെള്ളം പകൎന്ന തീ കെടുത്തു അസ്ഥിസഞ്ചയനം ചെയ്യും. ഒരു കോഴിമുട്ടയുടെ ഓട് ചവിട്ടി പൊട്ടിച്ചിട്ട അതും അസ്ഥിയും കൂടിയാണ സ്ഥാപിക്കുക. പ്രേതവും ശേഷക്കാരും അന്യോന്യം കാൎയ്യം പറയുക കദംഗ് എന്ന ഒരുത്തൻ മുഖാന്തരമാണ. ഇവൻ ബ്രാഹ്മണനന്ന പകരമൊ ജ്യോതിഷക്കാരനെയൊ വെളിച്ചപ്പാടിനെയൊ പോലെയുള്ള ഒരുത്തനൊ ആണ. മരിച്ചവന്ന കടമുണ്ടെങ്കിൽ അത ഇന്നപ്രകാരമാകുന്നു വീട്ടേണ്ടത എന്ന ഇവൻ മുഖാന്തരമാണ അറിവ കൊടുക്കുക. ചിലപ്പോൾ പ്രേതം പുകെലെക്കും മദ്യത്തിനും ചോദിക്കും. അത കദംഗിന കൊടുത്താൽ റാക്ക അവൻ കുടിക്കും പുകല അവൻ വെക്കും. ദഹനം കഴിഞ്ഞ 3-ാംദിവസമൊ 4-ാംദിവസമൊ ചിമ്മാ എന്നൊര ക്രിയയുണ്ട. ചിലേടത്ത വളരെ കഴിഞ്ഞിട്ടും നടപ്പുണ്ട. തലെനാൾ ശേഷക്കാർ വേപ്പിൻെറ കായയൊ ഇലയൊ ഭക്ഷിക്കണം. അത കഴിഞ്ഞാൽ വഴിയെ പിന്നെയും ഒര അടിയന്തരമുണ്ട. അതിന്ന ഉവപർ എന്നാണ പേർ. ഒര പോത്തും അധികം ധാന്യവും സ

ള്ളുക വേണ്ടുന്ന എല്ലാ വിഭവങ്ങളും വേണം. സകല സംബന്ധികളും ഒരു സമയം ഉണ്ണുകയും ചെയ്യും. തലെനാൾ അതിന്റെ അത്താഴമാണ. ആ ദിവസം മരിച്ച ആളുടെ പേൎക്ക വാസസ്ഥലങ്ങളിൽനിന്ന എല്ലു അകലെ ഒരു കല്ലു കുഴിച്ചിടണം. ഇങ്ങിനെയുള്ള കല്ലുകൾ അനാവധി കാണാം. നാക്കുകുടിയും പാട്ടും കളിയും തകൃതിയായിരിക്കും. ഒരു പോത്തിനെ അറുത്ത രക്തം കല്ലിന്മേൽ അഭിഷേകം ചെയ്യണം. ഈരണ്ടുകൊല്ലം കൂടുമ്പോൾ ഒരു അടിയന്തരമുണ്ട. ആ കാലത്തിന്നുള്ളിൽ ഏതേത വീട്ടിൽ മരണം ഉണ്ടായിട്ടുണ്ടൊ അവിടെ എല്ലാം ഒന്നൊ രണ്ടൊ മൂന്നൊ പോത്തിനെ അറുക്കണം. അതിന്റെ എറച്ചിയും ചോറും മദ്യവും കുഡംഗ്മാൎക്ക കൊടുക്കും, അവസ്ഥപോലെ ഒരു മുണ്ടൊ തുണിയൊ അരുളും. വസ്ത്രം പ്രേതങ്ങൾക്ക ഉടുക്കാനാണ. ഇതൊക്കയും കുഡംഗ് എടുക്കും. പ്രേതങ്ങളോട മേലിൽ ഉപദ്രവം ഒന്നും ചെയ്യാതെ പൊയ്ക്കൊള്ളുവാൻ പറകയും ചെയ്യും. മേൽപറഞ്ഞ കാലത്തിന്നുള്ളിൽ മരണം ഉണ്ടായിട്ടുള്ള സകല പുരകളും ചുട്ടുകളയും. പകരത്തിൽ ആ സ്ഥാനത്ത തന്നെ ഉണ്ടാക്കുന്ന പുതിയ പുരകളിൽ പ്രേതം ചെല്ലുകയില്ല.

## സാമന്തൻ.

മുഖ്യമായി മലയാളികൾക്ക സങ്കല്പിച്ചതായ ഈ ഗ്രന്ഥത്തിൽ ഇവരെ കുറിച്ച വളരെ പറയേണമെന്നില്ലല്ലൊ. വടക്കെ മലയാളത്തിൽ ചില നമ്പ്യാന്മാരും, ഉണിത്തിരിമാരും, അടിയോടിമാരും, തെക്കെമലയാളത്തിൽ എറാടി, നെടുങ്ങാടി, വെള്ളോടി, തിരുമുല്പാട ഇവരും അന്യത്രപണ്ടാല, ഉണ്ണിയാതിരി ഇവരും സാമന്തരാണെന്നാണ ഗണിക്കുന്നത. പക്ഷെ അങ്ങിനെ ഭാവിക്കുന്നവർ സകലരും സാമന്തൎതന്നെയൊ എന്ന സംശയിക്കാം. 1881_ൽ 1611_ം 1891_ൽ 1225_ം പേർ മാത്രം ഉണ്ടായിരുന്നത 1901_ലേക്ക 4,351 ആയി. സാമന്തൎക്ക സാധാരണമായി പൂണനൂലില്ല. പുല സാധാരണമായി 15_ാണ. 11_ം ഇല്ലായ്കയില്ല. ക്ഷത്രിയൎക്ക പൂണനൂലുണ്ട. പുല 11 മാത്രമാണ. ബ്രാഹ്മണരെ ഒടുക്കിച്ച ഉന്തിക്കേണ്ടതുണ്ട. രണ്ടാൾക്കും മരുമക്കത്തായമാ

ണം. സാമന്ത സ്ത്രീകറ്റക്ക ബ്രാഹ്മണരൊ ക്ഷത്രിയരെങ്കിലു മാണ സംബന്ധം. രാജവംശത്തിലുള്ള പുരുഷന്മാരെ തമ്പുരാനെ ന്നും സ്ത്രീകളെ തമ്പുരാട്ടി എന്നും വിളിക്കും. മററുള്ളവരിൽ പു രുഷന്മാക്ക തിരുമുല്പാട, കത്താവ, കയ്മ്മ എന്നും സ്ത്രീകറ്റക്ക കൊൽപാട, കോവിലമ്മ എന്നും മററും പേർ പറയുന്നു. സാമ ന്ത ഭവനങ്ങളെ കോവിലകം എന്നും മഠം കൊട്ടാരം എന്നും മാറ എന്നും പറയും. ഉണ്ണിത്തിരിമാരുടെ നാട്ട്യം തങ്ങറ്റ ബാക്കി സാമന്തരിൽ മീതെയാണെന്നാകുന്നു. കാരണം അവക്ക താലി കെട്ടാൻ ശ്രേഷ്ഠപ്പെട്ടവരാണ. സാമന്തന്മാക്ക പുരോഹിതൻ ബ്രാഹ്മ ണനാകുന്നു. വിധികത്താവ നമ്പൂതിരി വൈദികന്മാരും. ഒരു സംബന്ധക്കാരൻ മരിക്കയൊ ഉപേക്ഷിക്കയൊ ചെയ്താൽ മ റെറാരാറ്റ ആവാം. ശവം ദഹിപ്പിക്കുകയാണ.

## സാമന്തിര.

ഒരിയ രാജ്യത്തെ ചെമ്പിൽ പണിയും വിറക വില്ക്കലും പണി. ഇവരെ തൊട്ടാൽ കുളിക്കണം. സ്ത്രീകറ്റ ബ്രാഹ്മണരുടെപോലെ ചോറുണ്ണുകയില്ല. പുരോഹിതൻ ഒരിയ ബ്രാഹ്മണനാണ.

## സാത്താനി.

ബങ്കാളത്തെ മാലികറ്റ എന്നപോലെ ഇവർ ക്ഷേത്രങ്ങ ളിൽ പ്രവൃത്തിക്കാരാണെന്ന കാണുന്നു. പേർ "ചാത്താതവൻ" എന്ന വാക്ക ദുഷിച്ചതാണത്രെ. പൂണുനൂലും കുടുമയും ധരിക്കാ ത്തവൻ എന്നത്ഥം. വിഷ്ണുക്ഷേത്രങ്ങളിൽ പണിക്കാരെ രാമാനു ജാചാര്യൻ ചാത്തിനവൻ എന്നും ചാത്താതവൻ എന്നും രണ്ടാ യിപിരിച്ചു. ഒന്നാമത പറഞ്ഞവർ എപ്പോഴും ബ്രാഹ്മണരും മ റെറവർ ശൂദ്രരുമാകുന്നു. മദ്രാശി സമസ്ഥാനത്തിലെ സാത്താനി കറ്റ 15-ാംനൂററാണ്ടിൽ ബങ്കാളത്ത ഉണ്ടായ പ്രസിദ്ധ ധമ്മപ്ര വത്തകൻ ചൈതന്യന്റെ ശിഷ്യന്മാരാണെന്ന ചിലപ്പോറ്റ പറ യും. എങ്കിലും ഇതിന മതിയായ തെളിവില്ല. ചൈതന്യൻ ദ്രാ വിഡദേശത്ത ഉപദേശത്തിന സഞ്ചരിച്ചപ്രകാരം അറിയുന്നില്ല. ബങ്കാളത്തിലെ ശാതാനികളുടേയും ഇവിടത്തെ സാത്താനികളു ടെയും ആചാരാഭിപ്രായങ്ങറ്റക്ക അന്യോന്യം വലിയ വ്യത്യാസം

ഉണ്ടുതാനും. അവർ ശ്രീകൃഷ്ണനെമാത്രം ആരാധിക്കുന്നു. ഇവരാകട്ടെ വിഷ്ണുവിനെ നാരായണനായിട്ടുകൂടി പൂജിക്കുന്നു. ചൈതന്യന്മാർ തങ്ങളുടെ ഗുരു ശ്രീകൃഷ്ണന്റെ അവതാരമെന്നു വിശ്വസിക്കുംപോലെ സാത്താനികൾ രാമാനുജനെയും വിചാരിച്ചു വരുന്നു.

സാത്താനികൾ തെങ്കലെ വൈഷ്ണവരാണു. തല തീരെ ക്ഷൌരം ചെയ്യും. സോമൻ ഉടുക്കുന്നതു ബ്രഹ്മചാരിബ്രാഹ്മണന്റെ മാതിരിയാണു. ക്രിയകൾ ഏറെയും കുറയുമായി ബ്രാഹ്മണരെ പിന്തുടർന്നുകൊണ്ടാണെങ്കിലും പൂണുനൂലില്ല എന്നു പ്രസ്താവിച്ചിട്ടുണ്ടല്ലോ. മദ്യം മാംസം മത്സ്യം ഇതുകൾ തീരെ വിരോധിക്കപ്പെട്ടതാണു. എന്നാലും സകല അടിയന്തരങ്ങൾക്കും ശ്രാദ്ധത്തിന്നും ഇവ എല്ലാം ധാരാളം പെരുമാറും. ചില സാത്താനികൾ ശവം മറചെയ്യും മറ്റുള്ളവർ ദഹിപ്പിക്കും. മുഖ്യപ്രവൃത്തി മാലകെട്ടുകയും ദേവനെ എഴുന്നള്ളിക്കുന്നസമയം ദീവെട്ടി പിടിക്കയും ക്ഷേത്രം അടിച്ചുവാരുകയുമാകുന്നു. കുട കെട്ടുക, കരിമ്പന ഓലകൊണ്ടു പൂക്കൊട്ട പെട്ടി ഇതുകൾ ഉണ്ടാക്കുക, കുറിയിടുവാൻ ഗോപി, മഞ്ഞൾ ഇതുകൾ ഒരുക്കുക ഇതും ഉണ്ടു. സാധാരണമായി ഇവരെ അയ്യാ എന്നു വിളിക്കും. ഏകാക്ഷരി, ചതുരക്ഷരി, അഷ്ടാക്ഷരി, കുലശേഖര ഇങ്ങിനെ നാലുവകക്കാരുണ്ടു. ഏകാക്ഷരിക്കാരുടെ വിശ്വാസം ഓംകാരം ഒരക്ഷരം ഉച്ചരിക്കുന്നതിനാൽ മോക്ഷം സിദ്ധിക്കുമെന്നാണു. ചതുരക്ഷരികളുടെതു രാമാനുജ എന്ന നാലക്ഷരങ്ങൾക്കു ഈ ശക്തിയുണ്ടെന്നാകുന്നു. അഷ്ടാക്ഷരികൾക്കു മോക്ഷം ഓം നമോനാരായണായ എന്ന എട്ടക്ഷരങ്ങളെ ജപിക്കുന്നതുകൊണ്ടത്രെ. കുലശേഖരക്കാർ മാത്രം പൂണുനൂൽ ധരിക്കുന്നു. അവർ പൂർവ്വം കേരളരാജാവായിരുന്ന കുലശേഖര ആഴ്വാരിൽനിന്നു ഉത്ഭവിച്ചവരാണെന്നു വാദിക്കുകയും ചെയ്യുന്നു. ഒന്നും രണ്ടും വകക്കാർ ബലിജകൾക്കും മറ്റ വൈഷ്ണവശൂദ്രർക്കും പുരോഹിതപ്രവൃത്തി ചെയ്യും. മരണം ഉണ്ടായാൽ ഉടനെ സാത്താനി വന്നു ശവത്തിനെ കുറി ഇടിയിക്കണം. ശ്മശാനത്തിൽവെച്ചു അന്നം ബലി ഇട്ടാൽ സാത്താനികളും മരിച്ചവന്റെ ശേഷക്കാരും ഭക്ഷിക്കും. പുലയുടെ അവസാ

ന്ദിവസം വയ്യുന്നേരം സാത്താനി ചില പ്രതിമകളുംകൊണ്ടു മരിച്ചവന്റെ വീട്ടിൽ ചെന്നിട്ട അവിടെവെച്ച ചോറും, മാംസവും, മത്സ്യവും നിവേദിക്കും. ചോറും, മാംസവും കൂടിയവർ ഭക്ഷിക്കും. മത്സ്യം അവർ ഒരു കയ്യിൽകൊണ്ടെങ്കിലും ചൂൽ മുക്കീട്ട അതുകൊണ്ടെങ്കിലും കൊട്ടക്കുകയും ചെയ്യും.

മൂന്നാമത്തേയും നാലാമത്തേയും കൂട്ടർ ക്ഷേത്രപ്രവൃത്തിയാണ.

വിവാഹം തിരളുംമുമ്പ വേണം. വിധവാവിവാഹം പാടില്ല. മിക്കപേക്കും പുരോഹിതൻ ബ്രാഹ്മണനാണ. എന്നാൽ കുറച്ചുകാലത്തിന്നിപ്പുറം സ്വജനങ്ങളെതന്നെ പുരോഹിതന്മാരാക്കി തുടങ്ങിയിരിക്കുന്നു. വേദങ്ങൾ സാരമല്ലത്രെ. തമിഴിലുള്ള നാലായിരപ്രബന്ധമെന്ന പറയുന്ന പന്തിരണ്ട വൈഷ്ണവാചാര്യന്മാരുടെ മൊഴികളെയാണ ചൊല്ലുക. വടക്കെ ആർക്കാട ഡിസ്ത്രിക്ടിന്റെ മാനുവൽ പുസ്തകത്തിൽ പറഞ്ഞിരിക്കുന്നു സാത്താനി ഒരു സങ്കരജാതിയാണെന്നും പറയൻ, ചക്കിളിയൻ മുസൽമാൻ ഇവരൊഴികെയുള്ള ജാതികളിൽനിന്ന പലപ്പോഴുമായി ചേൎന്നതാണെന്നും വ്യഭിചാരിണികൾ പലരും ഈ ജാതിയിൽ ചേരുന്നുണ്ടെന്നുള്ളത പരമാൎത്ഥമാകുന്നു.

മൈസൂരിൽ ചില സാത്താനികൾക്കു ശൂദ്രനെന്ന നാമധേയമെ സഹിച്ചുകൂടാ. കാനേഷുമാരി പട്ടികകളിൽ അങ്ങിനെ ചേൎത്തതിനാൽ അപകീൎത്തിക്കു അന്യായം നടത്തിനോക്കുകയുംകൂടി ചെയ്തു. "നമ്പ്ര" എല്ലാം നീങ്ങിപ്പോയി എന്ന പറയേണമൊ?

സാത്താനിക്കു ദാസനാമി എന്നും പേരുണ്ട. മാംസഭക്ഷകളാണ. പക്ഷെ ഇപ്പോൾ കേവലം സസ്യഭക്ഷകളായിരിക്കുന്നു. സാത്താനി ഭിക്ഷക്കാരെ പ്രത്യേകം അറിയാം. കയ്യിൽ ഒരു പരന്ന പിത്തളത്തട്ടും ഓല വിശറിയും ഉണ്ടാകും. പിച്ചകിട്ടിയ അരി വിററുകൂടാ. സാത്താനികൾ വിരാൾപുരുഷന്റെ വെശപ്പിൽനിന്നുണ്ടായവരാണെന്ന വാദിക്കും.

സ്ത്രീകളുടെ ഉടുക്കൽ വൈഷ്ണവസ്ത്രീകളുടെ മാതിരി തന്നെയാണ. രണ്ടും തിരിച്ചറിഞ്ഞുകൊൾവാൻ ഞെരുക്കം.

## സെഗിഡി.

ഗഞ്ചാം, വിശാഖപട്ടണം ഈ ജില്ലകളിൽ കള്ളവില്ക്കുകയും റാക്ക കാച്ചുകയും ചെയ്യുന്ന ഒരു തെലുങ്കജാതി. ഇവൎക്കും മററ തെലുങ്കൎക്കും മലയാളത്തിലെ മാതിരി വീട്ടുപേരുണ്ട. തമിഴ

ക്കാ മാറ്റം ഇതില്ല. ഗ്രാമത്തിന്റെയൊ ഊരിന്റെയൊ പേരാണ. പെണ്ണ തിരണ്ടുമുമ്പും പിമ്പും ആവാം വിവാഹം. വിധവാവിവാഹത്തിന്ന ഒഴിച്ച മറെറല്ലാം പുരോഹിതൻ ബ്രാഹ്മണനാകുന്നു. അമ്മാമന്റെ മകളെ വിവാഹംചെയ്യു നടപ്പുണ്ട. വിധവാവിവാഹത്തിന താലികെട്ടാൻ ജാതിയിലെ തലവനാണ.

ശവം സാധാരണമായി ദഹിപ്പിക്കയാകുന്നു. തടിക്ക് [illegible]വക്കാൻ ദേശത്തെ രജകന്റെ സഹായം വേണം. ശേഷക്രിയ ചെയ്യിപ്പാൻ സാത്താനിയാണ. പല പല ദുർദേവതകളേയും ഭർത്താവിരിക്കെ മരിച്ചുകളകയൊ ഉടന്തടി ഏറുകയൊ ചെയ്തിട്ടുള്ള സ്ത്രീകളെയുമാണ വന്ദിക്കുക.

## ഹത്തി.

ഒരു താണ തെലുങ്കജാതി. വിവാഹം തിരണ്ടിട്ടാകുന്നു. അമ്മാമന്റെ മകളെ കെട്ടാം. കല്യാണത്തിങ്കൽ സ്ത്രീപുരുഷന്മാരുടെ കയ്യുകൾ മഞ്ഞച്ചരടുകൊണ്ട കെട്ടും. അത കന്യകയായ ഒരു പെണ്ണ അഴിക്കണം. പെണ്ണിന്റെ ആങ്ങള സ്ത്രീവേഷം ധരിച്ചു വന്നിട്ട പുരുഷനെ അടിക്കും. തിരണ്ടാൽ 7 ദിവസം അശുദ്ധി. വീട്ടിൽ ഒരു മൂലയിലൊ പ്രത്യേകം ഒരു പുരയിലൊ ഇരിക്കണം. ഒരു കണ്ടം ഇരുമ്പും ഒരു അട്ടകല്ലും ശീലയിൽ പൊതിഞ്ഞ അട്ടകെ വെക്കണം. കാഞ്ഞിരത്തിന്റെ ഇല കിട്ടുന്നാപക്ഷം അത ഒരു മൂലയിൽ കുട്ടും. ഇരിക്കുന്ന മുറിയിൽ ചൂലും കരിമ്പന ഓലയുംകൂടി കെട്ടിയുണ്ടാക്കി അതിനെയൊ അല്ലെങ്കിൽ ഒരു വില്ലിനെയൊ നിത്യം പൂജിക്കണം. ദഹിപ്പിക്കയാണ അധികം. മരിച്ചതിന്റെ പിറേറന്നും 10-ം 11-ം നാളും ബലിവെക്കും. ദഹിപ്പിച്ച സ്ഥലത്ത 10-ാം ദിവസം ഒരു ത്രപം ഉണ്ടാക്കി അവിടേയും ചിലർ ബലിവെക്കും. രാത്രി ഏറെ അകലെപോയി നിലത്ത ഒരു തുണിവിരിച്ച അതിൽ ചോറും പഴങ്ങളും വെച്ചിട്ട മരിച്ച ആളെ വിളിക്കും. വരവ കാത്ത ഇരിക്കുകയുംചെയ്യും. തുണിയിന്മേൽ ഒരു ഈച്ചയൊ പ്രാണിയൊ വന്ന ഇരുന്നാൽ തുണി മടക്കി വീട്ടിൽ കൊണ്ടുപോയി നിലത്ത മണലിൽ തട്ടിക്കുടയും. അവിടെ ഒരു വിളക്കുകൊളുത്തി പുത്തൻകുടംകൊണ്ട മൂടും. ഏറെ കഴിഞ്ഞാൽ പൊന്തിച്ചുനോക്കും. വല്ല അടയാളവും നിലത്ത മണലിൽ കാണുന്നുണ്ടൊ എന്നറിവാൻ. വിധവാവിവാഹം വിരോധമില്ല.

## ഹെഗ്ഗഡെ.

തെക്കെ കന്നടത്തിൽ കൃഷിക്കാരും കാലിവളർത്തുന്നവരുമാണ. വിവാഹത്തിനും മററും പുരോഹിതൻ ബ്രാഹ്മണനാകുന്നു.

...ഹ രണ്ടാംദിവസം പെണ്ണിന്റെ ദേഹത്തിൽനി ന്നെല്ലാം ഒരു ആഭരണം മോഷ്ടിക്കൽ പുരുഷൻ കാട്ടികൂട്ടണം. ആയതുംകൊണ്ടു അവൻ പുലരുംമുമ്പ പോകും. വല്ല ഒരു വീട്ടിലും ഒളിച്ചു പാൎക്കും. വയ്യുന്നേരം പെണ്ണിന്റെ ഭാഗക്കാർ അവിടെ എത്തി വീട്ടുടമസ്ഥനോട പറയും "ഒരു കളവ നടന്നിരിക്കുന്നു, കള്ളൻ ഇവിടെ ഉണ്ടൊ" എന്നു. ഇല്ല എന്നു പറയും എങ്കിലും മററവർ ശോധനചെയ്യും. ഇതിന്റെ മദ്ധ്യെ ഒരു ആൺകുട്ടിയെ മണവാളന്റെ വേഷംകെട്ടിച്ചു നിൎത്തും. ഇവനാണ മണവാളൻ എന്നു തെററിദ്ധരിച്ചിട്ടു ഇവനെ അവർ പിടിക്കും. കൂടിയവരുടെ മുമ്പിൽ കൊണ്ടുചെല്ലും. കുട്ടി പൊയ്മുഖം പെണ്ണിന്റെ നേരെ വലിച്ചെറിയും. അപ്പോൾ ഇവനല്ല മണവാളൻ എന്നു സ്പഷ്ടമായല്ലൊ. പെണ്ണിന്റെ ഭാഗക്കാർ പിന്നെ വീട്ടുടമക്കാരനോട പറയും തങ്ങളാൽ മണവാളനെ കണ്ടുപിടിക്കാൻ അസാദ്ധ്യമാണെന്നും ഉടമസ്ഥൻ കാട്ടികൊടുക്കണമെന്നും. എന്നാൽ കാട്ടികൊടുക്കും. ഘോഷയാത്രയായിട്ടു പെണ്ണിന്റെ വീട്ടിലേക്കു കൊണ്ടുപോകയും ചെയ്യും.

## ഹൊലയാ.

തെക്കെ കന്നടത്തിൽ കൂലിപ്പണി. മലയാളത്തിലെ പൊലയൻതന്നെ. വിവാഹം വ്യവസ്ഥ നന്നെ കുറഞ്ഞതാണെങ്കിലും ചടങ്ങ കേമമാണ. പുരുഷനും ചങ്ങാതിമാരും സ്ത്രീയുടെ ചാളയുടെ പുറത്ത കഴിച്ചുകൂട്ടണം ഒരു രാത്രി മുഴുവൻ. സ്ത്രീയുണ്ടാക്കിയ ഒരു പായയിൽ ഇരിക്കും പുരുഷൻ. പിറേറന്നു സ്ത്രീ അവന്റെ നേൎവന്നു ഇരിക്കും. അപ്പോൾ ആണുങ്ങളും പെണ്ണുങ്ങളും അവരുടെ തലയിൽ അരി ഇടണം. പിന്നെ സ്ത്രീ പായയുംകൊണ്ടു പുരുഷന്റെ ചാളക്കൽ പോകും. ഒടുക്കം രണ്ടാളുംകൂടി മത്സ്യം ഉള്ള പുഴയിലൊ കുളത്തിലൊ പോയി പായ മുക്കി അതുകൊണ്ടു കുറെ മത്സ്യം പിടിക്കണം. അവകളെ ചുംബിച്ചിട്ടു വിട്ടയക്കും. ഭാൎയ്യയെ ഉപേക്ഷിപ്പാൻ എളുപ്പമാണ. വിധവാവിവാഹം ധാരാളം ഉണ്ട. ഗോമാംസം ഭക്ഷിക്കും. മദ്യം സേവിക്കും. വ്യഭിചാരത്തിന്ന ശിക്ഷ രസമുണ്ട. സ്ത്രീ 7 കുടിലുകൾ നൂണ്ടു കടക്കണം. വഴിയെ അവരാ മുട്ടുകളയണം. കടക്കുംമുമ്പ അവളുടെ തലയിൽ ക്ഷേത്രത്തിലെ വെള്ളവും ഗോമൂത്രവും പാരണം. അവളുടെ തലമുടിയിൽ അല്പവും കണ്ണിൻപോളയിന്മേൽനിന്നു എടുത്ത രോമവും ... കവിളിന്മേൽനിന്നു അല്പം നഖവും കുടിലുകളിലേക്കു ഇടുകയും വേണം. പിന്നീടു അവളെകൊണ്ടു ഒരു ...റ് ഉപ്പുവെള്ളവും ഗോമൂത്രവും കുടിപ്പിക്കും. കുടിലുകൾ നുള്ള

ന്നതിന അൎത്ഥം 7 ജന്മം കഴിഞ്ഞു എന്നാകുന്നു. പേരാ യാണ നടപ്പ്. ശേഷക്രിയയുടെ അവസാനം 12-ാം ദിവസ 16-ാം ദിവസവും ഉണ്ടു. ഹൊലയരിൽ ചിലൎക്ക വിശേഷദിവസ ളിൽ മരിച്ച കാരണവന്മാരുടെ ഒച്ചിൽ ഉണ്ടാകും. അപ്പോ ഭൂതസ്ഥാനമെന്നു പറയുന്ന മണ്ഡപത്തിലെ വാളും മണിയും ടുത്ത വെളിച്ചപ്പെടാം. വിവാഹത്തിങ്കൽ മാരിഹൊലയ എ കൂട്ടൎക്ക സ്ത്രീയും പുരുഷനും ഒരു പായിൽ നില്ക്കും. അവന്റെ കയ്യിൽ ഒരു വാൾ ഉണ്ടാകും. അവളുടെ കയ്യിൽ കുറെ വെററിലയടെക്കയും. രണ്ടാളുടേയും തലയിൽ അരി ഇടും. അന്യോന്യം കൈപിടിക്കയുംചെയ്യും. പിന്നെ പെണ്ണിനെ പുരുഷനേക്കാൾ ഉയരം ജാസ്തിയാകത്തക്കവണ്ണം എടുത്ത പൊന്തിച്ച വീട്ടിനകത്ത കൊണ്ടുപോകും. വഴിയെ പുരുഷനും പോകും. പക്ഷെ അവനെ അവളുടെ സോദരൻ തടുക്കും. അവനു വെററിലയടെക്ക കൊടുത്തതിന്റെശേഷം പുരുഷൻ ചാളയിലേക്കു ബലമായി കടക്കുകയും ചെയ്യും. ഒരു മാരി ഹൊലയപ്പെണ്ണ തിരണ്ടാൽ അവൾ 12 ദിവസം ഒരു ചാളെക്കകത്തിരിക്കണം. ഈ കൂട്ടൎക്ക പുല 12-ാം ദിവസം അവസാനിക്കും. മറചെയ്യു സ്ഥലത്തിനാടുക്കെ ഒരു കുഴി കുത്തി വയ്ക്കോൽകൊണ്ടു ഒരു കോലം ഉണ്ടാക്കി അതിൽ ഇട്ടിട്ട മകനൊ മരുമകനൊ തീകൊളുത്തും. വഴിയെ വെള്ളനീർ വാരിക്കൂട്ടി മീതെ 3 കോൽ നാട്ടി അതിൻമീതെ ഒരു ശീലകെട്ടി എലയിൽ ചോറ്വിളമ്പി മരിച്ചവനോട അതു ഭക്ഷിച്ചുകൊൾവാൻ പറയും. കുശഹൊലയ എന്ന കൂട്ടർ നാല്ക്കാലുള്ള യാതൊരു സാധനവും എടുത്തുകൊണ്ടു പോകുകയില്ല. എടുക്കണമെങ്കിൽ കാലുകൾ പകച്ചിരിക്കണം. ഗോമാംസം ഭക്ഷിക്കയില്ല. ഇവരെ ഉപ്പാര എന്നും വിളിക്കും. വിവാഹം എപ്പോഴെങ്കിലും അവകളയില്ലാത്ത വിധവെക്ക പിന്നേയും കെട്ടാം.





